James George Frazer
# THE GOLDEN BOUGH
A Study in Magic and Religion

ജയിംസ് ജോർജ്ജ് ഫ്രേസർ
# സുവർണശാഖ
(മന്ത്രവാദം മതം ശാസ്ത്രം – ഒരു പഠനം)



പരിഭാഷ

**മരുളൂർ പുരുഷോത്തമൻ**

ജയിംസ് ജോർജ്ജ് ഫ്രേസർ

# സുവർണശാഖ

(മന്ത്രവാദം മതം ശാസ്ത്രം – ഒരു പഠനം)

പരിഭാഷ

മരുതൂർ പുരുഷോത്തമൻ

# ഉള്ളടക്കം

# ആമുഖം

മന്ത്രവാദത്തിൽനിന്ന മതവിശ്വാസത്തിലൂടെ ശാസ്ത്രചിന്തയിലേ യ്ക്കുള്ള മാനവപുരോഗതിയുടെ കഥയാണ 'സുവർണശാഖ'യുടെ (The Golden Bough) ചിന്താവിഷയം. നരവംശശാസ്ത്രത്തിന്റെ പ്രയോക്താ ക്കളിൽ പ്രമുഖനായിരുന്ന സർ ജയിംസ് ജോർജ്ജ് ഫ്രേസർ (Sir James George Frazer) 1890-ൽ ആദ്യമായി പ്രസിദ്ധീകരിച്ച ഈ ഗ്രന്ഥം പിന്നീടു ലോകത്തിന്റെ സാംസ്ക്കാരികചരിത്രത്തെത്തന്നെ സാരമായി സ്വാധീനിച്ചു. രണ്ടു ഭാഗങ്ങൾ മാത്രമുണ്ടായിരുന്ന ആദ്യ ത്തെ പതിപ്പ് ആധികാരികമായ രേഖകളും ഉദാഹരണങ്ങളുമടക്കം 1915-ൽ പന്ത്രണ്ടു ഭാഗങ്ങളുള്ള ബൃഹത്തായൊരു പുസ്തകമായാണ പു റത്തിറങ്ങിയത്. സുദീർഘമായ വിവരണങ്ങൾ വെട്ടിച്ചുരുക്കി വായ നക്കാരുടെ സൗകര്യാർത്ഥം 1922-ലൊരു സംഗ്രഹരൂപവും പിന്നീട് 1936-ൽ ഒരനുബന്ധവും കൂടി അദ്ദേഹം പ്രസിദ്ധീകരിയ്ക്കുകയുണ്ടായി.

പ്രാചീനജനങ്ങളുടെ ദിനചര്യകളും ആചാരാനുഷ്ഠാനങ്ങളും വിശദ മായ വിശകലനങ്ങൾക്കു വിധേയമാക്കി മനുഷ്യമനസ്സിൽ മതവും ശാസ്ത്രചിന്തകളും രൂപപ്പെടുന്ന രീതികളാണ പുസ്തകത്തിൽ പൊതു വേ ചർച്ച ചെയ്യപ്പെടുന്നത്. മന്ത്രവാദവും മതവും ശാസ്ത്രവും തമ്മിലുള്ള പാരസ്പര്യത്തെക്കുറിച്ചു ഫ്രേസർ മുന്നോട്ടുവെച്ച സിദ്ധാന്തങ്ങൾ പല തും തീരെ യുക്തിഭദ്രമല്ലെന്നു പിന്നീടു തെളിയിയ്ക്കപ്പെട്ടെങ്കിലും പ്രസ്തു തപഠനത്തിനുവേണ്ടി സമാഹൃതമായ വിവരശേഖരത്തിന്റെ വിപുല തയും സമഗ്രതയും വൈജ്ഞാനികമേഖലയിൽ നിരവധി സാദ്ധ്യത കൾ തുറന്നിട്ടു. ഡാർവിന്റെ പരിണാമസിദ്ധാന്തത്തിനു തൊട്ടു പിന്നാ ലെ വന്ന 'സുവർണശാഖ'യും ശാസ്ത്രീയാന്വേഷണങ്ങളുടെ ആവേശഭ രിതമായ വഴിയാണ പിന്തുടർന്നത്. ഫ്രോയ്ഡ്, യുങ് മുതലായ മന: ശാസ്ത്രജ്ഞരും ജയിംസ് ജോയ്സ്, ഡി.എച്ച്.ലോറൻസ്, ടി.എസ്.

എലിയട്ട് തുടങ്ങിയ എഴുത്തുകാരും നിരവധി ചിന്തകരും 'സുവർണ ശാഖ'യോടുള്ള കടപ്പാട് തുറന്നു പറഞ്ഞിട്ടുണ്ട്.

ഈ പരിഭാഷയിൽ മൂലഗ്രന്ഥത്തിലെ വിവരണങ്ങളുടേയും ഉദാഹരണങ്ങളുടേയും വാചാലത ഒഴിവാക്കി താരതമ്യേന സംഗ്രഹാത്മകമായൊരു രീതിയാണു സ്വീകരിച്ചിരിക്കുന്നത്. പ്രമേയത്തിനു പ്രാധാന്യം നൽകി ചില അദ്ധ്യായങ്ങൾ പുനഃക്രമീകരിച്ചിട്ടുണ്ടെങ്കിലും പ്രസക്തഭാഗങ്ങൾ വിട്ടുപോകാതിരിക്കാൻ പ്രത്യേകം ശ്രദ്ധിച്ചിട്ടുണ്ട്. ചരിത്രത്തിന്റെ പാരമ്പര്യത്തിനു വ്യക്തമായ ഉണർവും ഉന്മേഷവും പകർന്ന വിശ്വോത്തരമായ ഈ പുസ്തകം വിജ്ഞാനകുതുകികളായ മലയാളിവായനക്കാരുടെ മുമ്പിൽ സവിനയം സമർപ്പിക്കുന്നു.

# മുഖവുര

ഇറ്റലിയിലെ അറീഷ്യാദേവാലയത്തിൽ ഡയാനാദേവിയുടെ ആ രാധനയ്ക്കു പുരോഹിതനെ തീരുമാനിയ്ക്കുന്ന വിചിത്രമായൊരു രീതി യുടെ വിശദീകരണമാണു പ്രധാനമായും ഈ പുസ്തകത്തിൽ ഞാനു ദ്ദേശിച്ചത്. ഏതാണ്ടൊരു മുപ്പതുവർഷം മുമ്പ് ഈയൊരു സംശയം മനസ്സിലുയർന്നപ്പോൾ ചില ചില്ലറ അന്വേഷണങ്ങൾകൊണ്ടുതന്നെ ഉത്തരം കാണാമെന്നു ഞാൻ കരുതിയിരുന്നു. പക്ഷേ, ആ ഉത്തരം മറ്റുള്ളവർക്കുകൂടി വിശ്വസിയ്ക്കാവുന്നവിധം യുക്തിസഹമായി അവത രിപ്പിയ്ക്കാൻ നാളിതുവരെ നാമാരും കാര്യമായി കണക്കാക്കാത്ത ചി ല വിഷയങ്ങൾ കൂടി ചർച്ച ചെയ്യേണ്ടിവരുമെന്ന് എനിയ്ക്കു തോന്നി. പിന്നീടുണ്ടായ പഠനങ്ങളിൽ അവയോരോന്നും പ്രത്യേകമായി പരി ശോധിയ്ക്കപ്പെടുകയും അന്വേഷണം പല വഴിയ്ക്കു തിരിഞ്ഞു രണ്ടു ഭാഗ ങ്ങൾ മാത്രമുണ്ടായിരുന്ന പുസ്തകം പന്ത്രണ്ടു ഭാഗങ്ങളുള്ള വലിയൊരു സമാഹാരമായി മാറുകയും ചെയ്തു. അതിനുശേഷം ഞാനുപയോഗിച്ച യുക്തികളുടെ വിശദീകരണം കുറേക്കൂടി ലളിതമാക്കണമെന്ന നിർദ്ദേ ശങ്ങളും ചിലരിൽനിന്നു വന്നു. അങ്ങനെ പുസ്തകം കൂടുതൽ വായന ക്കാരിലെത്തിയ്ക്കാനുള്ള പരിശ്രമത്തിന്റെ ഫലമാണ് ഈയൊരു സം ഗ്രഹരൂപം. പുസ്തകത്തിന്റെ വലിപ്പം കുറഞ്ഞെങ്കിലും ഉദാഹരണങ്ങ ളും ആശയങ്ങളും ചോർന്നുപോകാതിരിയ്ക്കാൻ ഞാൻ ശ്രദ്ധിച്ചിട്ടുണ്ട്. മൂലഭാഷ അതേപടി നിലനിർത്തി, വ്യാഖ്യാനങ്ങൾ ചുരുക്കി, ആധാ രഗ്രന്ഥങ്ങളുടെ സൂചന ഒഴിവാക്കുകയാണു പ്രധാനമായും ചെയ്തത്. പ്രസ്താവനകളുടെ ആധികാരികത ഉറപ്പു വരുത്തണമെന്നുള്ളവർക്കു സൂചികകളടങ്ങിയ മൂലഗ്രന്ഥം പരിശോധിയ്ക്കാവുന്നതേയുള്ളൂ.

ഈ പുസ്തകത്തിൽ ഞാൻ പുതിയതായി എന്തെങ്കിലും ചേർക്കുക യോ മൂലഗ്രന്ഥത്തിലെ അഭിപ്രായങ്ങൾ മാറ്റുകയോ ചെയ്തിട്ടില്ല. നേ

രേ മറിച്ച്, പിന്നീടു ലഭിച്ച രേഖകൾ മിക്കവാറും നേരത്തേ കണ്ടെ ത്തിയ നിഗമനങ്ങൾക്കു പിന്തുണ നൽകുന്ന തെളിവുകളായാണു പ്ര ത്യക്ഷപ്പെട്ടത്. ഉദാഹരണത്തിനു നിശ്ചിതമായൊരു കാലയളവിനു ശേഷം ആരോഗ്യവും ശക്തിയും ക്ഷയിച്ച രാജാവിനെ ദൈവത്തിനു ബലിയർപ്പിക്കുന്ന രീതിക്കു നിരവധി തെളിവുകൾ പിന്നീടു ലഭിക്കുക യുണ്ടായി. പരിമിതരാജവാഴ്ചയുടെ വിസ്മയകരമായ ഒരു ദൃഷ്ടാന്തമാ ണു മദ്ധ്യകാലഘട്ടത്തിൽ റഷ്യ ഭരിച്ചിരുന്ന ഖസാർരാജവംശം. നി ശ്ചിതകാലാവധി അവസാനിക്കുമ്പോഴും വരൾച്ച, ക്ഷാമം, കലാപം തുടങ്ങി രാജശക്തി ക്ഷയിച്ചതായി തോന്നുമ്പോഴും ജനങ്ങൾ രാജാ ക്കന്മാരെ മരണശിക്ഷയ്ക്കു വിധിച്ചിരുന്നു. അറബ് സഞ്ചാരികളുടെ വി വരണങ്ങളിൽ ഖസാർ രാജാക്കന്മാരെ നിയമാനുസൃതം വധിച്ചുപോ ന്നതിനു ചരിത്രരേഖകളുണ്ട്. അറീഷ്യയിലെ പൗരോഹിത്യത്തിനു സമാനസ്വഭാവമുള്ള മറ്റൊരു കൂട്ടരാണു നിശ്ചിതകാലാവധിക്കുശേഷം മരണമടയുന്ന ആഫ്രിക്കയിലെ രാജപുരോഹിതന്മാർ. മിക്കവാറും ശ ക്തനായൊരു പ്രതിയോഗി അതിനിടയിൽ കടന്നു വന്നു നിലവിലെ രാജാവിനെ കൈയൂക്കിൽ തോൽപ്പിച്ചു പൗരോഹിത്യവും രാജ്യവും കൈക്കലാക്കിക്കഴിഞ്ഞിരിക്കും. ഈ ഉദാഹരണങ്ങളിൽനിന്നുതന്നെ അറീഷ്യയിലെ പൗരോഹിത്യരീതി കാലദേശാതീതമായ ആചാര മെന്ന നിലയിൽ അസാധാരണമാണെന്നു പറയാനാവില്ല. സമാന സമ്പ്രദായങ്ങൾ ബഹുഭൂരിപക്ഷവും ആഫ്രിക്കയിലാണു കണ്ടെത്താ ൻ കഴിഞ്ഞത്. യൂറോപ്പും ആഫ്രിക്കയും തമ്മിലുള്ള ചരിത്രാതീതബ ന്ധങ്ങൾ അവ്യക്തമായതുകൊണ്ട് ആഫ്രിക്കയിലെ ആചാരങ്ങൾ എ ത്രത്തോളം ഇറ്റലിയെ സ്വാധീനിച്ചിരിക്കാമെന്നു തീരുമാനിക്കാനും ഇന്നത്തെ നിലയിൽ നിർവാഹമില്ല.

അറീഷ്യയിൽ കാലങ്ങളായി നടന്നുപോന്ന ഈ ആചാരത്തെ ക്കുറിച്ചു ഞാൻ കണ്ടെത്തിയ നിഗമനങ്ങൾ തീർച്ചയായും ഭാവിനി രീക്ഷണങ്ങളിൽനിന്നു മാത്രമേ സാധൂകരിക്കാൻ കഴിയൂ. ഇതിലേറെ വിശ്വസനീയമായൊരു യുക്തിയുടെ ബലത്തിൽ ഈ അഭിപ്രായങ്ങ ൾക്കു മാറ്റം വരുത്താൻ എനിക്കു യാതൊരു സങ്കോചവുമില്ല. പക്ഷേ

ഈ പുസ്തകം വിലയിരുത്തുന്നതിനുമുമ്പ്, ഇനിയും സന്ദിഗ്ദ്ധത വിട്ടുമാറാത്ത ചില പരിമിതികളെക്കുറിച്ചുകൂടി വായനക്കാർ ജാഗ്രത പുലർത്തേണ്ടതുണ്ട്. മതവിശ്വാസങ്ങളുടെ പരിണാമഗതിയിൽ വൃക്ഷാരാധനയുടെ പ്രാധാന്യം എടുത്തു കാണിയ്ക്കാനല്ല, മറിച്ച്, 'വൃക്ഷരാജാവി'ന്റെ (King of the Wood) പദവി ഏറ്റെടുക്കുന്നതിനുമുമ്പ് നിയുക്ത പുരോഹിതൻ ക്ഷേത്രോദ്യാനത്തിലെ ഒരു വൃക്ഷത്തിന്റെ സുവർണ ശാഖ (Golden Bough) ഒടിച്ചെടുക്കുന്ന ആചാരം വിശദീകരിയ്ക്കേണ്ടിവന്നപ്പോൾ സാന്ദർഭികമായി മാത്രമാണു ഞാൻ ആ വിഷയം ചർച്ച ചെയ്തത്; അനുബന്ധമായി പറയട്ടെ, മതവിശ്വാസങ്ങൾ ഉരുത്തിരിഞ്ഞു വന്നതിൽ വൃക്ഷാരാധനയ്ക്കു വലിയ പങ്കുണ്ടെന്നു ഞാൻ കരുതുന്നില്ല; അതിലേറെ, മരിച്ചവരെക്കുറിച്ചുള്ള അകാരണമായ ഭയമാണു മതവിശ്വാസങ്ങളെ കൂടുതൽ സ്വാധീനിച്ചതെന്നു ഞാൻ വിശ്വസിയ്ക്കുന്നു. കൃത്യമായ ഈ നിഷേധത്തിലൂടെ, അസംബന്ധവും പരിഹാസ്യവുമായൊരു കെട്ടുകഥ പ്രചരിപ്പിച്ചതിന്റെ പേരിലുള്ള ആരോപണത്തിൽനിന്ന് ഒരളവോളം രക്ഷപ്പെടാമെന്ന പ്രതീക്ഷയും എനിയ്ക്കുണ്ട്; പ്രമാദങ്ങളുടെ സഹസ്രശിരസ്സായ സർപ്പങ്ങളുമായി സൗഹൃദത്തിലായതുകൊണ്ട് അവയോരോന്നും അറുത്തെടുക്കുമ്പോൾ തൽസ്ഥാനത്തു മറ്റൊന്നു തളിർത്തു വരില്ലെന്നുതന്നെ ഞാൻ പ്രത്യാശിയ്ക്കുന്നു. എന്റെ തെറ്റിദ്ധാരണകൾക്കു പരിഹാരമായി നിരുപാധികമായ ഈ സത്യവാങ്മൂലം വിവേകമതികളും സഹൃദയരുമായ വായനക്കാരുടെ മുമ്പിൽ ഞാൻ സമർപ്പിയ്ക്കട്ടെ!.

ജയിംസ് ജോർജ്ജ് ഫ്രേയ്സർ — ലണ്ടൻ, ജൂൺ 1922

# 1. വൃക്ഷരാജാവ്

സുപ്രസിദ്ധചിത്രകാരനായ വില്യം ടേർണറുടെ 'സുവർണശാഖ' ('The Golden Bough') ഒരിക്കലെങ്കിലും കാണാത്തവർ ചുരുക്കമായിരിക്കും. മനോഹരമായ പ്രകൃതിദൃശ്യങ്ങൾക്ക് ആത്മീയപരിവേഷം നൽകി ഭാവോത്ക്കർഷം വരുത്തുന്ന അദ്ദേഹത്തിന്റെ സവിശേഷസിദ്ധിയ്ക്കൊരു ഉത്തമദൃഷ്ടാന്തമാണ് ചിത്രത്തിലെ രംഗം! 'ഡയാനയുടെ കണ്ണാടി'യെന്നു പറയപ്പെടുന്ന നേമിയിലെ വനമദ്ധ്യത്തിലുള്ള തടാകത്തിന്റെ സ്വപ്നസമാനമായ ദൃശ്യമാണ് ചിത്രത്തിൽ പ്രതിഫലിയ്ക്കുന്നത്. ആൽബൻ മലയിടുക്കിലെ ഹരിതാഭമായ മടിത്തട്ടിൽ സ്വച്ഛമായുറങ്ങുന്ന ആ ജലാശയം ഒരിക്കൽ കണ്ടവരാരും പിന്നീടു മറക്കാനിടയില്ല. പരിസരത്തെ ശാന്തസുന്ദരമായ ഗ്രാമങ്ങളും, തടാകത്തിലേയ്ക്കു താണിറങ്ങിയ ഉദ്യാനവും, മട്ടുപ്പാവുള്ള കൊട്ടാരവും ചിത്രത്തിനു പ്രൗഢമായൊരു ഗാംഭീര്യം പകരുന്നുണ്ട്. വിജനമായ ആ വന്യസൗന്ദര്യം ദേവസുന്ദരിയായ ഡയാനയ്ക്കുപോലും അസൂയ ജനിപ്പിച്ചു!

പൗരാണികകാലത്തു വൃക്ഷനിബിഡമായിരുന്ന ആ പ്രദേശം നിരന്തരം ആവർത്തിയ്ക്കുന്ന വിചിത്രമായൊരു ദുരന്തത്തിന്റെ രംഗവേദി കൂടിയായിരുന്നു. നേമിഗ്രാമം മയങ്ങിക്കിടക്കുന്ന കിഴക്കാംതൂക്കായ മലഞ്ചെരിവിനു തൊട്ടുതാഴെ തടാകത്തിനു വടക്കുഭാഗത്തു 'വൃക്ഷങ്ങളുടെ ഡയാന'യെന്നറിയപ്പെട്ട ഡയാന നെമോറൻസിസിന്റെ ദേവാലയം വിശാലമായൊരു ഉദ്യാനത്തിനു നടുവിലാണു സ്ഥിതിചെയ്യുന്നത്. തോട്ടത്തിലെ സവിശേഷമായൊരു വൃക്ഷത്തിനു ചുവട്ടിൽ രാപ്പകലില്ലാതെ സദാ സമയവും ഒരാൾരൂപം പതുങ്ങിപ്പതുങ്ങി നടക്കുന്നതു കാണാം. ഏതു നിമിഷവും തൊട്ടുമുമ്പിൽ ചാടിവീഴാനിടയുള്ള ശത്രുവിനെ പ്രതീക്ഷിയ്ക്കുന്നതുപോലെ, ഉറയിൽ നിന്നൂരിയ വാൾ കൈയിൽ പിടിച്ചു നാലുപാടും നിതാന്തജാഗ്രതയോടെ കണ്ണു പായിയ്ക്കുന്ന അദ്ദേഹം ദേവാലയത്തിലെ പുരോഹിതനല്ലാതെ മറ്റാരുമായിരുന്നി

ല്ല! ഇന്നല്ലെങ്കിൽ നാളെ, തന്നെ വധിച്ച പുരോഹിതപദവി കൈക്ക ലാക്കാനെത്തുന്ന പ്രതിയോഗിയെയാണ നിരന്തരമായ ഭയത്തോടെ അദ്ദേഹം പ്രതീക്ഷിയ്ക്കുന്നത്. നിയുക്തപുരോഹിതൻ തൽസ്ഥാനമേ റ്റെടുക്കുന്നതിനു മുമ്പ് ആ വിശേഷവൃക്ഷത്തിന്റെ ഒരു 'സുവർണശാഖ' ഒടിച്ചെടുക്കണമെന്നാണ ദേവാലയത്തിലെ അലിഖിതമായ നിയമം. അങ്ങനെ പുരോഹിതപദവി നേടിയാലും കൗശലശാലിയായ മറ്റൊ രാൾ പ്രതിയോഗിയായി വരുന്നതുവരെമാത്രമേ ആ ഭരണകാലം നീ ണ്ടുനിൽക്കുകയുള്ളൂ!

ആപത്കരമായ ആ അധികാരകാലാവധിയിൽ അദ്ദേഹം വഹി ച്ച പുരോഹിതസ്ഥാനത്തിനൊരു രാജപദവി കൂടി കൽപ്പിയ്ക്കപ്പെട്ടിരു ന്നു. പക്ഷേ, കിരീടം ധരിച്ച ശിരസ്സുകൾക്കൊന്നും ഒരിയ്ക്കലും നേരിടേ ണ്ടിവരാത്ത ദുഃസ്വപ്നങ്ങൾ അദ്ദേഹത്തെ സദാ വേട്ടയാടി; എത്ര പ്ര തികൂലാവസ്ഥയിലും, വേനലിലും മഴയിലും, ചൂടിലും തണുപ്പിലും, അ ദ്ദേഹത്തിനു നിതാന്തജാഗ്രത പുലർത്തേണ്ടിവന്നു; സ്വജീവൻ പണ യപ്പെടുത്തിമാത്രമേ ചെറിയൊരു മയക്കത്തിലേയ്ക്കുപോലും അദ്ദേഹ ത്തിനു വഴുതിവീഴാനാവൂ! കണ്ണിമ ചിമ്മാതുള്ള ജാഗ്രതയിൽ ഉദാസീ നതയുടെ ചെറിയൊരു ലാഞ്ഛന കടന്നുവന്നാൽ, കരുത്തിലോ മെയ് വഴക്കത്തിലോ ചെറിയ പിഴവു പറ്റിയാൽ, മാരകമായ ഒരു സ്ഥിതി വിശേഷമായിരിയ്ക്കും നേരിടേണ്ടിവരുന്നത്; നരച്ച മുടിയിഴകൾ മര ണത്തിലേയ്ക്കുള്ള ക്ഷണക്കത്തായി അദ്ദേഹം കണക്കാക്കി! ദേവാല യം സന്ദർശിച്ച് പ്രകൃതിഭംഗി ആസ്വദിയ്ക്കാൻ വരുന്ന തീർത്ഥാടകർ ക്കു പക്ഷേ അദ്ദേഹമൊരു ദുശ്ശകുനമായി; ആകാശത്തിന്റെ സ്വപ്നാഭ മായ നീലനിറവും ചിത്രവർണാങ്കിതമായ വൃക്ഷങ്ങളുടെ നിഴലുകളും തിളങ്ങുന്ന സൂര്യകിരണങ്ങളും നൽകുന്ന അലൗകികാനുഭൂതിയ്ക്കു കട കവിരുദ്ധമായി, ആ കരാളരൂപത്തിന്റെ സാന്നിദ്ധ്യം പരിസരമാകെ കരിനിഴൽ പരത്തി. കുന്നും കുഴിയുമായി കിടന്ന കൊടുംകാട്ടിൽ, സ്വ ന്തം കാലടിയ്ക്കു കീഴെ അമർന്നു ഞെരിയുന്ന കരിയിലകളുടെ മർമ്മര ങ്ങൾക്കും തടാകതീരത്തുനിന്നുള്ള അലയൊലികൾക്കുമിടയിൽ, വി ളറിയ ചന്ദ്രന്റെ നിഴലു പോലുള്ള കറുത്തിരുണ്ട ആ മനുഷ്യരൂപം

വഴിയാത്രക്കാർക്ക ഹൃദയഭേദകമായൊരു കാഴ്ചയായി മാറിയതിൽ അത്ഭുതപ്പെടാനില്ല!.

അറീഷ്യയുടെ പൗരാണികചരിത്രങ്ങളിലൊന്നും പൗരോഹിത്യ ത്തിന്റെ ഈ വിചിത്രനിയമത്തിന്ന മറ്റൊരു ഉദാഹരണമില്ല; പക്ഷേ പ്രാകൃതാനുഷ്ഠാനങ്ങളുടെ ചില സ്വഭാവസവിശേഷതകൾ നമുക്കതി ൽ പ്രകടമായി കാണാനുമുണ്ട്. ചെത്തി വെടിപ്പാക്കിയ മുറ്റത്തുനിന്ന പ്രാചീനമായ ശിലാവശിഷ്ടങ്ങൾ പെട്ടെന്നുയർന്ന വരുന്നതുപോലെ, ആധുനികസംസ്കാരങ്ങൾക്കിടയിൽ ഇന്നും തുടർന്നുപോരുന്ന ഇത്ത രം പ്രതിഭാസങ്ങൾ നിലവിലുള്ള സാമൂഹ്യാവസ്ഥയിൽനിന്നെല്ലാം വേറിട്ടാണ നിൽക്കുന്നത്. കർക്കശമായ ആ കിരാതത്വം തന്നെയാ ണ മിക്കവാറും യുക്തിസഹമായൊരു വിശദീകരണത്തിന്റെ പ്രതീ ക്ഷയും നമുക്ക നൽകുന്നത്. പ്രാകൃതമനുഷ്യർ ജീവിതത്തെക്കുറിച്ച ക രുപ്പിടിപ്പിച്ചുപോന്ന വിവിധങ്ങളായ ആശയങ്ങളുടെ സമാനത ശി ലായുഗസംസ്ക്കാരത്തിന്റെ ഗവേഷണഫലങ്ങളിൽനിന്ന കൃത്യമാ യി വെളിവാകുന്നുമുണ്ട്. നേമിയിലെ പൗരോഹിത്യംപോലെ കിരാ തമായ ഒരാചാരം മറ്റെവിടെയെങ്കിലും ഒരുകാലത്ത നിലനിന്നതാ യി തെളിയിയ്ക്കാൻ കഴിഞ്ഞാൽ, സാംസ്കാരികനവോത്ഥാനങ്ങളെ മ റികടന്നും ജനമനസ്സുകളിലവ വേരൂന്നി വളരുന്നതിന്റെ കാരണങ്ങ ൾ കണ്ടെത്താനായാൽ, സാർവത്രികമായി പടർന്ന പന്തലിച്ച വ്യ ത്യസ്തമായ സാഹചര്യങ്ങളിൽ വിവിധങ്ങളായ രൂപഭാവങ്ങളിൽ പ്ര ത്യക്ഷപ്പെടുന്ന അവയുടെ അടിസ്ഥാനം ഒന്നാണെന്ന സമർത്ഥിയ്ക്കാ നായാൽ, വിദൂരകാലത്ത നിലവിലിരുന്ന നേമിയിലെ പൗരോഹി ത്യത്തിന ജന്മം നൽകിയതും അതേ വസ്തുതകളാണെന്ന നമുക്കനു മാനിയ്ക്കാം. നേരിട്ടുള്ള തെളിവുകളുടെ അഭാവത്തിൽ ആ പൌരാണി കരീതി രൂപമെടുത്തതിന്റെ പ്രായോഗികവശങ്ങൾ വിശദീകരിയ്ക്കാ നാവില്ലെങ്കിലും മുൻപറഞ്ഞ ഉപാധികൾ സാധൂകരിയ്ക്കപ്പെടുമ്പോൾ ആ അനുമാനം സത്യമായി നമുക്ക കണക്കാക്കുകയും ചെയ്യാം. അ ങ്ങനെ നേമിയിലെ പൗരോഹിത്യസമ്പ്രദായത്തിന സാമാന്യമാ യ

ഒരു വിശദീകരണം കണ്ടെത്തലാണ വാസ്തവത്തിൽ ഈ പുസ്തക ത്തിന്റെ ആത്യന്തികലക്ഷ്യം.

ഈ വിഷയത്തെക്കുറിച്ച ലഭിച്ച വിവരങ്ങളും കേട്ടുപോന്ന കഥക ളും ഒന്നൊന്നായി ചേർത്തുവെച്ച നമുക്ക തുടങ്ങാം: ഗ്രീക്കുപുരാണങ്ങ ളിലെ ദേവിയായ ടോറിക്ഡയാനയുമായി ബന്ധപ്പെട്ട കഥകളനുസ രിച്ച് ഒറാസ്റ്റസാണ നേമിയിൽ ഡയാനാരാധനയ്ക്ക തുടക്കം കുറിച്ച തെന്ന ചിലർ വിശ്വസിക്കുന്നു. ക്രിമിയയിലെ രാജാവായിരുന്ന തോ വാസിനെ വധിച്ചശേഷം ഒറാസ്റ്റസ്, സഹോദരിയേയും കൂട്ടി ഇറ്റലി യിലേയ്ക്ക പലായനം ചെയ്യുമ്പോൾ വിറകുകെട്ടിൽ ടോറിക്ഡയാന യുടെ ഒരു പ്രതിമക്കൂടി ഒളിപ്പിച്ചിരുന്നതായി പറയപ്പെടുന്നുണ്ട്. മരണ ശേഷം ഒറാസ്റ്റസിന്റെ അസ്ഥികൾ അറീഷ്യയിൽനിന്ന കൊണ്ടുവ ന്ന റോമിലെ കാപ്പിറ്റോൾ മലയിലുള്ള കൺകോർഡ് ക്ഷേത്രത്തി ലെ ശനിദേവന്റെ ശ്രീകോവിലിനു മുമ്പിലാണ മറവു ചെയ്തത്. ഗ്രീ ക്കുപുരാണങ്ങളിൽ ടോറിക്ഡയാനയെക്കുറിച്ചുള്ള പരാമർശങ്ങളുടെ അടിസ്ഥാനത്തിൽ ദേവാലയപരിസരത്തു യദൃച്ഛയാ വന്നെത്തുന്ന ഓ രോ യാത്രികനും ദേവിയുടെ അൾത്താരയ്ക്കുമുമ്പിൽ ബലികഴിയ്ക്കപ്പെട ണമെന്ന വിശ്വാസം പിന്നീടു പ്രബലമായി വന്നു. പക്ഷേ, ഇറ്റലിയി ലേയ്ക്ക കടന്നതോടെ ആ ആചാരത്തിനു ചെറിയൊരു മാറ്റം സംഭവി ച്ചു; നേമിയിലെ ദേവാലയപരിധിയിൽ ശാഖകൾ മുറിയ്ക്കുന്നതു നിഷി ദ്ധമായി കരുതിപ്പോന്ന പ്രത്യേകമായൊരു വൃക്ഷമുണ്ടായിരുന്നു; യു ദ്ധത്തിൽ പരാജയപ്പെട്ടു ഭയന്നോടുന്ന ഭടന്മാരടക്കം നല്ല ധൈര്യവും മെയ്‌വഴക്കവുമുള്ളവർക്കു മാത്രമേ അതിന്റെ ശാഖകൾ ഒടിച്ചെടുക്കാ ൻ കഴിയൂ; അതോടെ അവർക്കു പുരോഹിതനെ നേരിടാനുള്ള യോ ഗ്യതയും മത്സരത്തിൽ ജയിച്ചാൽ പൗരോഹിത്യത്തിനു പുറമേ വൃ ക്ഷരാജാവെന്ന പദവിയും ലഭിയ്ക്കും. നരകത്തിലേയ്ക്ക യാത്ര പുറപ്പെടു ന്നതിനുമുമ്പ് സിബൈലിന്റെ ആവശ്യപ്രകാരം ഏനിയാസ് ഒടിച്ചെടു ത്തതാണ പ്രസ്തുതവൃക്ഷശാഖയെന്നു പ്രാചീനജനങ്ങൾ വിശ്വസിച്ചി രുന്നു. ഒറാസ്റ്റസിന്റെ ഇറ്റലിയിലേയ്ക്കുള്ള പലായനമാണ ഭയന്നോടു ന്ന ഭടന്മാരുടെ പരാമർശം സൂചിപ്പിയ്ക്കുന്നതെന്നും പുരോഹിതനുമാ

യുള്ള ദ്വന്ദ്വയുദ്ധം ടോറിക്ഡയാനയുടെ പ്രതിമയ്ക്കുമുമ്പിൽ ഒരുകാല ത്തു നടന്നിരുന്ന നരബലിയുടെ തുടർച്ചയാണെന്നും ചിലർ കരുതുന്നു ണ്ട്. എന്തായാലും, വാൾമുനയുടെ മൂർച്ചകൊണ്ടു തീർച്ചയാക്കപ്പെടുന്ന ആ പിന്തുടർച്ചാരീതി പിന്നീട് ഏതാണ്ടു നവോത്ഥാനകാലത്തോളം നീണ്ടുനിൽക്കുകതന്നെ ചെയ്തു.

നേമിയിലെ നേർച്ചദ്രവ്യങ്ങളെ സംബന്ധിച്ച സൂചനകളിൽനിന്ന് ഒരു വേടനാരിയുടെ രൂപത്തിലാണു ജനങ്ങൾ ഡയാനയെ ആരാധി ച്ചിരുന്നതെന്നു മനസ്സിലാക്കാം. അനപത്യരായ ദമ്പതികൾക്കു സ ന്താനലബ്ധിയ്ക്കുള്ള അനുഗ്രഹം ചൊരിയുന്നതും ഗർഭിണികൾക്കു സുഖ പ്രസവം ആശീർവദിയ്ക്കുന്നതും ദേവിയുടെ സവിശേഷസിദ്ധികളായി അവർ കണക്കാക്കി. അനുഷ്ഠാനപരമായ ചടങ്ങുകളിൽ അഗ്നിയ്ക്കു പൊതുവേ പ്രമുഖമായൊരു സ്ഥാനമാണു നൽകിയിരുന്നത്. ആഗസ്റ്റ് പതിമൂന്നാംതീയതി പതിവായി ആഘോഷിയ്ക്കുന്ന വാർഷികോത്സവ വേളയിൽ പരിപാവനമായ ആ ഉദ്യാനം കത്തിക്കാളുന്ന നിരവധി പന്തങ്ങളുടെ തീജ്വാലയിൽ തിളങ്ങുന്നതിന്റെ ഉജ്ജ്വലമായ പ്രഭാപൂ രം തടാകത്തിലെ സ്ഫടികസമാനമായ ജലത്തിൽ പ്രതിഫലിയ്ക്കുന്നതു വിസ്മയകരമായൊരു ദൃശ്യമായിരുന്നു; അന്നേ ദിവസം ഇറ്റലിയിലെ ഓരോ വീട്ടുടപ്പിലും യജ്ഞാഗ്നി എരിഞ്ഞുകൊണ്ടിരിയ്ക്കും. ഉയർത്തി പ്പിടിച്ച വലതുകൈയിൽ പന്തം വഹിയ്ക്കുന്ന ദേവിയുടെ വെള്ളോടിലു ള്ള വിഗ്രഹങ്ങൾ പിന്നീടു ദേവാലയപരിസരത്തുനിന്നു ഗവേഷകർ കണ്ടെടുക്കുകയുണ്ടായി. ഡയാനയുടെ അനുഗ്രഹത്തിനു വിധേയരാ യി വ്രതാനുഷ്ഠാനങ്ങൾ പൂർത്തീകരിച്ച സ്ത്രീകൾ പൂമാല്യങ്ങളണിഞ്ഞു കൈയിൽ പന്തങ്ങളുമേന്തി ദേവാലയത്തിൽ എത്താറുണ്ട്. ഉദ്യാന ത്തിൽനിന്നു കണ്ടെടുത്ത കളിമണ്ണുകൊണ്ടുള്ള വിളക്കുകൾ, ഒരുപ ക്ഷേ സാധാരണഭക്തജനങ്ങൾ ദേവിയ്ക്കു കാണിയ്ക്കയർപ്പിച്ചതാവാം. ഈ ആചാരത്തിനു പള്ളികളിൽ മെഴുകുതിരി കത്തിയ്ക്കുന്ന കത്തോ ലിയ്ക്കരുടെ രീതികളുമായി സാദൃശ്യമുണ്ട്; മാത്രമല്ല, ഡയാനയുടെ 'വെ സ്റ്റ'യെന്ന സ്ഥാനപ്പേര്, നേമിയിലെ ദേവാലയത്തിൽ ഒരിയ്ക്കലും അ

ണയാത്ത അഗ്നികുണ്ഡത്തെയാണ് സൂചിപ്പിയ്ക്കുന്നത്. റോമിലെ വൃത്താകൃതിയുള്ള വെസ്റ്റാക്ഷേത്രത്തിനു സമാനമായ മറ്റൊന്നു നേമിയിൽ ഡയാനയ്ക്കുമുണ്ടായിരുന്നതിന്റെ തെളിവായി മൂന്നു പടികളിൽ ഉയർത്തിക്കെട്ടിയ വലിയൊരു വൃത്തസ്തംഭം ദേവാലയത്തിന്റെ വടക്കു കിഴക്കേ മൂലയ്ക്കൽ കാണാം. ഉദ്യാനത്തിൽനിന്നു കളിമണ്ണിൽ തീർത്ത വെസ്റ്റയുടെ രൂപവും പിന്നീടു കണ്ടെടുക്കുകയുണ്ടായി. വിളക്കുകൾ അണയാതെ സൂക്ഷിയ്ക്കുകയും ആരാധിയ്ക്കുകയും ചെയ്യുന്ന ഈ ദിവ്യകന്യകമാരാണെന്ന ഒരു വിശ്വാസം പണ്ടു മുതൽക്കേ നിലവിലുണ്ട്. ഡയാനയുടെ വാർഷികോത്സവങ്ങളിൽ വേട്ടനായ്ക്കളേയും കാട്ടുമൃഗങ്ങളേയും പൂജിച്ചു ദേവിപ്രീതിയ്ക്കായി ചെറുപ്പക്കാർ വ്രതദീക്ഷ പാലിച്ചിരുന്നു. അക്കാലത്തു പഴക്കുലകൾ തൂങ്ങിക്കിടക്കുന്ന ആപ്പിൾവൃക്ഷങ്ങൾക്കു കീഴെ മദ്യമാംസങ്ങൾ സമൃദ്ധമായി വിളമ്പി നടത്തിപ്പോന്ന വിരുന്നുസൽക്കാരങ്ങൾ ഉത്സവത്തിന്റെ ആഘോഷാന്തരീക്ഷത്തിനു തെല്ലൊന്നുമല്ല മിഴിവു പകർന്നത്.

നേമിയിലെ തോട്ടത്തിൽ ഡയാന മാത്രമായിരുന്നില്ല, പരമാധികാരി; ശക്തി കുറവാണെങ്കിലും തീർത്ഥജലദേവതയായ എഗേരിയയായിരുന്നു മറ്റൊരു ദേവി; കുഞ്ഞരുവികളായി പാറക്കെട്ടുകളിൽ തട്ടി പതഞ്ഞൊഴുകുന്ന സ്വച്ഛമായ ജലപ്രവാഹം നേമിയിൽ മരക്കച്ചവടത്തിനു പേരുകേട്ട ലേമോളിൽവെച്ചാണു തടാകത്തിലേയ്ക്കു പതിയ്ക്കുന്നത്. വെള്ളാരങ്കല്ലുകളിൽ തട്ടി കളകളരവത്തോടെ പതുക്കെ പരന്നൊഴുകുന്ന അരുവിയിലെ ജലം സ്വയം കോരിക്കുടിയ്ക്കാറുണ്ടെന്നു ഗ്രീക്കുകവി ഓവിഡ് പറയുന്നുണ്ട്. ആ തോട്ടത്തിൽവെച്ച് എഗേരിയ രഹസ്യമായി നൂമാരാജാവുമായി സംഗമിച്ചിരുന്നതായി കരുതിപ്പോന്നു. റോമാക്കാർക്കുവേണ്ടി നൂമാരാജാവ് പുറപ്പെടുവിച്ച നിയമങ്ങൾ മുഴുവൻ പ്രസ്തുതസംസർഗം വഴി ലഭിച്ച പ്രചോദനമാണെന്നും ചിലർ കരുതി. ദേവതമാരായ സിബെലിനും മൂണിനും യഥാക്രമം സുന്ദരപുരുഷന്മാരായ ആറ്റിസിനോടും എന്റിമയോണിനോടും നിലനിന്നുപോന്ന ആത്മബന്ധംപോലെ, പ്ലൂട്ടാർക്ക് (Plutarch) ഈ വിശ്വാസത്തെ ദേവതമാരും സാധാരണമനുഷ്യരുമായുള്ള പ്രണയകഥയായും

ചിത്രീകരിയ്ക്കുന്നുണ്ട്. റോമിലെ സ്ത്രീകൾ ദിവസേന അരുവിയിൽനിന്നു വെള്ളം നിറച്ച മൺകുടങ്ങൾ തലയിൽ ചുമന്നു വന്നു വെസ്റ്റാക്ഷേത്രം കഴുകി വൃത്തിയാക്കും; ഒരുകാലത്തു പാറക്കെട്ടുകൾ നിറഞ്ഞ ഈ നദീമുഖത്തിനു മാർബിളിന്റെ ഒരു ചുറ്റുമതിൽ കാണാമായിരുന്നു; പിന്നീടു നാടോടികളായ ജിപ്സികളെപ്പോലെ ഭിക്ഷ യാചിച്ചു നടന്ന ദരിദ്രരായ ഒരു കൂട്ടം ജൂതന്മാരുടെ കുടിയേറ്റത്തിൽ പവിത്രമായ ആ തോട്ടം നിശ്ശേഷം നശിച്ചുപോയി. ആൽബൻമലകളിൽനിന്നു ടൈബറിലേയ്ക്കു കുടിയേറി പാർത്തവർ നേമിയുടെ തടാകത്തിൽ ചെന്നുചാടുന്ന അരുവിയെ എഗേരിയയെന്ന സങ്കൽപ്പത്തോടെ തോട്ടത്തിൽ കുടിവെച്ചെന്നാണു കരുതുന്നത്. രോഗം ചികിത്സിച്ചു ഭേദമാക്കാൻ നദിയിലെ പുണ്യജലം ഉപയോഗിച്ചിരുന്നതിന്റെ സൂചനകളാണു പരിസരത്തു നിന്നു കണ്ടെടുത്ത കളിമണ്ണിൽ ചുട്ടെടുത്ത മനുഷ്യാവയവങ്ങൾ. യൂറോപ്പിലെ പല സ്ഥലങ്ങളിലും ഇന്നും തുടർന്നുപോരുന്ന ആചാരപ്രകാരം രോഗമുക്തി നേടിയവർ ദേവിയ്ക്കു നന്ദിപൂർവം തത്തുല്യമായ അവയവങ്ങൾ നേർച്ച നൽകിയിരുന്നതായി സങ്കൽപ്പിയ്ക്കുന്നതിൽ തെറ്റില്ല. പരിസരവാസികൾ ഇന്നും എഗേരിയയിലെ ജലം ഔഷധഗുണമുള്ളതായിത്തന്നെ കണക്കാക്കുന്നുണ്ട്.

വിർബിയൂസാണു നേമിയിലെ തോട്ടത്തിൽ കുടിയിരിയ്ക്കുന്ന മൂന്നാമത്തെ ദേവൻ. ഐതിഹ്യപ്രകാരം സുന്ദരനും സത്സ്വഭാവിയുമായിരുന്ന ഹിപ്പോലിറ്റസിന്റെ മറ്റൊരു പേരാണു വിർബിയൂസ്. 'ഷിരോണെ'ന്ന നരാശ്വത്തിൽനിന്നു ധനുർവിദ്യ പഠിച്ച അയാൾ പകൽ മുഴുവൻ കാമുകിയായ അർടെമിസെന്ന വേടകന്യകയുടെ കൂടെ വനാന്തരത്തിൽ നായാടി നടന്നു. ദൈവസാമീപ്യത്തിന്റെ പേരിൽ അഹങ്കാരിയായിത്തീർന്ന അയാൾ, മറ്റു പെൺകുട്ടികളുടെ പ്രണയാഭ്യർത്ഥനകൾ പരിഹസിച്ചു തള്ളി; പ്രകോപിതയായ അഫ്രൊഡൈറ്റ് പ്രതികാരബുദ്ധിയോടെ കനിഷ്ഠമാതാവായ ഫിയേദ്രയുടെ മനസ്സിൽ ഹിപ്പൊലിറ്റസിനോടു തീവ്രാനുരാഗം ജ്വലിപ്പിച്ചു; വികാരവിവശയായി അടുത്തു ചെന്ന ഫിയേദ്രയെ ഹിപ്പൊലിറ്റസ് നിർദ്ദയം നിരസിച്ചു;

അപമാനിതയായ ഫിയേദ്ര അയാളുടെ നേരേ രൂക്ഷമായ ആരോപ ണങ്ങളുമായി സ്വന്തം ഭർത്താവും ഹിപ്പൊലിറ്റസിന്റെ പിതാവുമായ തെസിയൂസിനെ സമീപിച്ചു; ആരോപണം സത്യമെന്നു വിശ്വസിച്ച അദ്ദേഹം പിതാമഹനായ പൊസൈഡോണിനോട് ഹിപ്പൊലിറ്റ സിന്റെ അപരാധത്തിനു ന്യായമായ ശിക്ഷ വിധിയ്ക്കാനാവശ്യപ്പെട്ടു; അങ്ങനെ ഷാരോൺ ഉൾക്കടലിന്റെ തീരത്തുകൂടി രഥത്തിലേറി സ ഞ്ചരിച്ച ഹിപ്പൊലിറ്റസിനുനേരെ സമുദ്രദേവൻ തിരമാലകളിൽനി ന്നുണ്ടായ ഭീകരനായൊരു കാളയെ പറഞ്ഞയച്ചു; പേടിച്ചരണ്ട രഥാ ശ്വങ്ങൾ ഹിപ്പൊലിറ്റസിനെ താഴെ തള്ളിയിട്ടു; കുതിരക്കുളമ്പുകൾ ക്കിടയിൽ പരിക്കു പറ്റി കിടന്ന അയാൾ താമസിയാതെ മരണമട ഞ്ഞു; ഹിപ്പൊലിറ്റസിനെ അകമഴിഞ്ഞു സ്നേഹിച്ചിരുന്ന ഡയാന പക്ഷേ പ്രതീക്ഷ കൈവിട്ടില്ല; മന്ത്രവാദിയായ ഏസുലാപ്പിയസിനോ ട് ഒറ്റമൂലി പ്രയോഗിച്ചു സ്വന്തം പ്രിയതമനെ ജീവിപ്പിയ്ക്കാൻ അവളാ വശ്യപ്പെട്ടു. നശ്വരനായൊരു മനുഷ്യൻ മരണമുഖത്തു നിന്നു മടങ്ങുന്ന തു കണ്ടു ധാർമ്മികരോഷം പൂണ്ട ജൂപ്പിറ്റർ, വിഷയത്തിൽ അനാവ ശ്യമായി ഇടപെട്ട മന്ത്രവാദിയെ തൽക്ഷണം ഹേയ്ഡ്സിലേയ്ക്കു നാ ടുകടത്തി; ജൂപ്പിറ്ററിന്റെ കോപം ഭയന്നു ഡയാന, ഹിപ്പൊലിറ്റസിനു ജരാനര നൽകി ഛായ മാറ്റി കാർമേഘത്തിൽ പൊതിഞ്ഞു നേമി യിലെ അടിവാരത്തു കൊണ്ടുപോയി താമസിപ്പിച്ചു. അങ്ങനെ ആ വ നാന്തരത്തിൽ മറ്റാരുമറിയാതെ ഏകാകിയായി വിർബിയൂസെന്ന പേരോ ടെ എഗേരിയയുടെ സംരക്ഷണത്തിൽ ഒരു രാജാവിനെപ്പോ ലെ അയാൾ കഴിഞ്ഞു; പ്രത്യുപകാരമായി സ്വന്തം അധീനതയിലു ള്ള ആ പ്രദേശമൊന്നാകെ അയാൾ ഡയാനയ്ക്കു സമർപ്പിച്ചു; താമസി യാതെ വിർബിയൂസെന്ന പേരിൽത്തന്നെ ഒരു മകനും അയാൾക്കു ണ്ടായി; പിതാവിന്റെ വിധിവൈപരീത്യങ്ങളിൽ യാതൊരു ഭയവും ഭാവിയ്ക്കാ ത്ത ധീരനായ മകൻ, ഏനിയാസും ട്രോജന്മാരുമായുണ്ടായ യുദ്ധത്തിൽ ലാറ്റിൻകാരുടെ പക്ഷം ചേർന്നു പടക്കുതിരകളെ നയി ച്ചതായി പറയപ്പെടുന്നു. നേമിയിൽ മാത്രമല്ല മറ്റു പലയിടങ്ങളിലും വിർബിയൂസ് ദൈവമായി കരുതി ആരാധിയ്ക്കപ്പെട്ടുന്നുണ്ട്; കമ്പാനി

യക്കാർ അദ്ദേഹത്തിനുമാത്രമായൊരു പുരോഹിതനെ നിയോഗിച്ചി രുന്നതായി കേൾക്കുന്നു. ഹിപ്പൊലിറ്റസിന്റെ വധത്തിനു കാരണമാ യ കുതിരകളെ ഒരിയ്ക്കലും അറീഷ്യൻ ദേവാലയത്തിലോ തോട്ടത്തി ലോ പ്രവേശിപ്പിയ്ക്കാറില്ല. സൂര്യന്റെ അവതാരമായിരുന്ന വിർബിയൂ സിന്റെ പ്രതിമരായ സ്പർശിയ്ക്കുന്നതും നിഷിദ്ധമായിരുന്നു. ഡയാനയു ടെ ജന്മദിനമായ ആഗസ്റ്റ് പതിമൂന്നാം തീയതി, കുതിരകളുടെ ചവി ട്ടേറ്റു മരണമടഞ്ഞ റോമാക്കാരുടെ സെന്റ് ഹിപ്പൊലിറ്റസ്, ഗ്രീസിലു ണ്ടായിരുന്ന അതേ വീരയോദ്ധാവാണെന്നുതന്നെ നമുക്കുറപ്പിയ്ക്കാം!

നേമിയിൽ ഡയാനയുടെ ആരാധനയെക്കുറിച്ചു കേൾക്കുന്ന കഥ കളിൽ ചരിത്രപരമായ പ്രസക്തിയില്ലെന്നു തെളിയിയ്ക്കാൻ വിശദമാ യ വിശകലനങ്ങളുടെയൊന്നും ആവശ്യമില്ല. മതാനുഷ്ഠാനങ്ങളുടെ ഉ ത്ഭവത്തെക്കുറിച്ചു സദാ പറഞ്ഞു കേൾക്കുന്ന കൽപ്പിതകഥകളാണ വ; അത്തരം അനുഷ്ഠാനങ്ങൾക്കു വൈദേശികമായ ചില രീതികളോ ടു സാങ്കൽപ്പികമായൊരു സാമ്യം ചിലപ്പോൾ കണ്ടെത്താമെന്നു മാ ത്രം. ആരാധനാചടങ്ങുകളിൽ ഒറാസ്റ്റസിനേയും ഹിപ്പൊലിറ്റസിനേ യും പ്രത്യേകം പരാമർശിയ്ക്കുന്നതുകൊണ്ട് നേമിയിലെ കെട്ടുകഥക ൾക്കു ചെറിയൊരു സുതാര്യത നമുക്കു നൽകേണ്ടി വരും. ആരാധനാ രീതികളുടെ പൊതുസ്വഭാവം നിർണയിച്ചു താരതമ്യം ചെയ്യാനുള്ള മാനദണ്ഡമായി മാത്രമേ അത്തരം കഥകൾക്കു പ്രസക്തിയുള്ളൂ. മാത്ര മല്ല, കാലത്തിന്റെ മൂടൽമഞ്ഞിൽ അവ്യക്തമായിപ്പോകുന്ന പഴക്കം അത്തരം ഉറവിടങ്ങൾക്കുണ്ടെന്നും നാം മനസ്സിലാക്കണം. അതുകൊ ണ്ട് ഏകാധിപതിയായൊരു ലാറ്റിൻ രാജാവ് ഡയാനയുടെ പേരിൽ സമർപ്പിച്ചതാണു നേമിയിലെ തോട്ടമെന്നു ചരിത്രത്തിന്റെ പിന്തുണ യോടെ തെളിയിയ്ക്കുന്നതിലേറെ ഐതിഹ്യങ്ങൾക്കു വിശ്വാസ്യത ന ൽകുന്നതാണു കൂടുതൽ ഉചിതം. ബി.സി. 495-ൽ റോമാക്കാരുടെ ആക്രമണത്തിൽ പോമേഷ്യ നാമാവശേഷമാകുന്നതിനു മുമ്പേത ന്നെ നേമിയിലെ ദേവാലയത്തിനൊരു പാരമ്പര്യമുണ്ടായിരുന്നതാ യി പറയപ്പെടുന്നുണ്ട്. അറീഷ്യൻ പൗരോഹിത്യത്തെ സംബന്ധിച്ച

കിരാതമായ നിയമം, പക്ഷേ, സംസ്ക്കാരസമ്പന്നരായ ലാറ്റിൻകാരുടെ സംഭാവനയാണെന്ന വിശ്വസിയ്ക്കാനും കഴിയില്ല. ഇറ്റലിയുടെ അറിയപ്പെടുന്ന ചരിത്രത്തിനു വളരെമുമ്പ്, പ്രാകൃതരായ ആദിവാസികളിൽ തലമുറകളായി കൈമാറിപ്പോന്ന ഒരാചാരമായി വേണമെങ്കിൽ നമുക്കതിനെ കണക്കാക്കാം. മാത്രമല്ല, ചരിത്രപാരമ്പര്യത്തിന്റെ അടിസ്ഥാനപ്രമാണങ്ങളെ ചോദ്യം ചെയ്യുന്ന മറ്റൊരു കഥയുമുണ്ട്: 'അറീഷ്യയിൽ നിരവധി 'മാനിയ'കളുണ്ടെ'ന്ന ഒരു പഴഞ്ചൊല്ലിനെ ആധാരമാക്കി വളരെക്കാലം നീണ്ടുനിന്ന പൗരോഹിത്യപരമ്പരയുടെ ആദ്യത്തെ തലമുറയിൽപ്പെട്ട മാനിയസ് എഗേരിയസാണു ദേവാലയസ്ഥാപകനെന്നു ചിലർ കരുതുന്നു; 'മാനിയ'യിൽ നിന്നുണ്ടായ മാനിയസെന്ന പദം വാച്യാർത്ഥത്തിൽ, കുട്ടികളെ പേടിപ്പിയ്ക്കുന്ന ഭൂതത്തെപ്പോലെ, അറീഷ്യയിൽ ഒരുകാലത്തു ജീവിച്ചിരുന്ന വൈരൂപ്യം ബാധിച്ച ചിലരെയാണു സൂചിപ്പിയ്ക്കുന്നതെന്നും കണക്കാക്കുന്നവരുണ്ട്; തീർത്ഥാടകരേയും കാത്തു വഴിയോരങ്ങളിൽ കിടക്കുന്ന യാചകരെ 'മാനിയസെ'ന്നു റോമാക്കാർ തമാശയ്ക്കു പറയും; എന്തായാലും, പ്രാചീനകാലം മുതൽ തീർത്ഥാടകർ കൂട്ടമായി വന്നു തൊഴുതു മടങ്ങാറുള്ള പുണ്യസങ്കേതമായിരുന്ന നേമിയിലെ ദേവാലയമെന്നു കരുതുന്നതിൽ യാതൊന്നും സംശയിയ്ക്കാനില്ല.

ഒറാസ്റ്റസിനേയും ഹിപ്പൊലിറ്റസിനേയും സംബന്ധിച്ച പുരാവൃത്തത്തിനു ചരിത്രപരമായി സാധുതയില്ലെങ്കിലും അവ നേമിയിലെ ആരാധനാരീതികളുടെ ചില പ്രത്യേകതകൾ തീർച്ചയായും വെളിവാക്കുന്നുണ്ട്. മനുഷ്യരക്തംകൊണ്ടു തൃപ്തിയടയുന്ന ടോറിക്ഡയാനയും ഒറാസ്റ്റസും കഥയിൽ വരുന്നതൊരുപക്ഷേ അറീഷ്യയിലെ ക്രൂരമായ പിന്തുടർച്ചാവകാശരീതിയുടെ സാധൂകരണമായിരിയ്ക്കാം; ഹിപ്പൊലിറ്റസിന്റെ മരണവുമായി ബന്ധപ്പെട്ട കഥ തോട്ടത്തിൽ കുതിരകൾക്കു പ്രവേശനം നിഷേധിയ്ക്കാൻ കാരണമായെങ്കിലും അദ്ദേഹത്തെ വിർബിയൂസുമായി താദാത്മ്യപ്പെടുത്താവുന്ന തെളിവല്ല. ഹിപ്പൊലിറ്റസിനു പിതൃഗൃഹമായ ട്രോസനിൽ മലയിടുക്കുകളുടെ താഴ്വാരത്തു മനോഹരമായൊരു ദേവാലയമുണ്ടായിരുന്നു. പൊസിഡോണിന്റെ ദി

വ്യമായ ദ്വീപുകൾ സ്ഥിതിചെയ്യുന്ന നീലജലാശയത്തിന്റെ മറുകരയിൽ പൈൻവൃക്ഷങ്ങളുടെ പച്ചപുതച്ച പരിസരത്താണു ഹിപ്പൊലിറ്റസ് ആരാധിയ്ക്കപ്പെട്ടിരുന്നത്. ചടങ്ങുകൾക്കുവേണ്ടി ആജീവനാന്തം നിയുക്തനായ ഒരു പുരോഹിതൻ ദേവാലയത്തിലെ വിഗ്രഹത്തിനു യഥാവിധി പൂജാകർമ്മങ്ങൾ നടത്തിപ്പോന്നു. വർഷന്തോറും നടക്കുന്ന ഉത്സവാഘോഷങ്ങളിൽ കന്യകമാർ ഹിപ്പൊലിറ്റസിന്റെ കഥകളോർത്തു ദുഃഖഗീതങ്ങൾ പാടി മനം നൊന്തു കരയും; വിവാഹത്തിന്റെ ചടങ്ങുകൾ തുടങ്ങുന്നതിനുമുമ്പു യുവതീയുവാക്കൾ മുടിച്ചുരുൾ മുറിച്ചെടുത്തു പ്രിയദേവനു കാണിയ്ക്കയർപ്പിയ്ക്കും; യൗവനത്തിന്റെ പാരമ്യത്തിൽ മരണമടഞ്ഞതുകൊണ്ടു കന്യകമാർ വാഴ്ത്തുന്ന ഹിപ്പൊലിറ്റസിന്റെ ദുരന്തകഥ സത്യമെന്നവിധം സരസമായി വിശ്വസിയ്ക്കപ്പെട്ടു. ഹിപ്പൊലിറ്റസിനെ പ്രണയിച്ച അർടെമിസും ഫിയേദ്രയും തമ്മിലുണ്ടായ കലഹം, പക്ഷേ അഡോണിസിന്റെ സ്നേഹത്തിനുവേണ്ടി അഫ്രൊഡൈറ്റും പ്രോസർപ്പൈനുമായുള്ള മത്സരമായി കാണുന്നവരുമുണ്ട്. ഫലഭൂയിഷ്ഠതയുടെ ദേവതയായ അർടെമിസിനു പക്ഷേ പ്രകൃതിയെ പൂവണിയിയ്ക്കണമെങ്കിൽ സ്വന്തമായൊരു കമിതാവുണ്ടായേ തീരൂ. ഈയൊരു കാഴ്ചപ്പാടിൽ, ട്രോസനിലെ യുവതീയുവാക്കൾ വിവാഹത്തിനുമുമ്പു കാണിയ്ക്കയർപ്പിയ്ക്കുന്ന മുടിച്ചുരുളുകൾ അർടെമിസുമായുള്ള ഹിപ്പൊലിറ്റസിന്റെ സംഗമത്തിനു ശക്തി പകർന്നു ഭൂമി ഫലഭൂയിഷ്ഠമായി മനുഷ്യരും കന്നുകാലികളും പെറ്റുപെരുകാനാണെന്നു കരുതുന്നതിൽ തെറ്റില്ല; ആ ദേവാലയത്തിൽത്തന്നെ ആരാധിയ്ക്കപ്പെടുന്ന 'ഡാമിയ'യും 'ഓക്സേഷ്യ'യും മണ്ണിന്റെ ഗുണമേന്മ വർദ്ധിപ്പിച്ച് അനുഗ്രഹാശിസ്സു ചൊരിയുന്നവരാണെന്ന സങ്കൽപ്പമാണതിനു പിന്തുണയായ വസ്തുത. ഒരു കടുത്ത വേനൽക്കാലത്തു ഭൂമി വരണ്ടുണങ്ങി ഭക്ഷ്യദൗർലഭ്യം നേരിട്ടപ്പോൾ ജനങ്ങൾ ഒലീവ്മരത്തിന്റെ കാതൽ കടഞ്ഞു ഡാമിയയുടേയും ഓക്സേഷ്യയുടേയും രൂപങ്ങൾ സൃഷ്ടിച്ചു പ്രതിഷ്ഠിച്ചയുടനെ മണ്ണിൽ ഈർപ്പം ചുരന്നു സസ്യലതാദികൾ തളിരിടാൻ തുടങ്ങിയെന്നാണു കഥ. നല്ല വിളവെടുപ്പു പ്രതീക്ഷിയ്ക്കുന്ന അ

ത്തരം അനുഷ്ഠാനങ്ങൾ പണ്ടുകാലത്തു പലയിടങ്ങളിലും ആചരിച്ചി രുന്നതായി കാണാം. ഹിപ്പൊലിറ്റസിന്റെ മരണവുമായി ബന്ധപ്പെട്ട കഥയിൽനിന്നു ദേവസുന്ദരികളുമായി പ്രണയത്തിന്റെ ഹർഷോന്മാ ദം അനുഭവിച്ചു ജീവിതം പരിത്യജിക്കേണ്ടി വന്ന സുന്ദരപുരുഷന്മാരു ടെ യാഥാർത്ഥ്യവും നമുക്കു മനസ്സിലാക്കാം. ഹതഭാഗ്യരായ ആ കാമു കർ വെറും കാൽപ്പനികകഥാപാത്രങ്ങൾ മാത്രമായിരുന്നില്ല; അത്ത രം പുരാവൃത്തങ്ങളിൽ കാണുന്ന രക്തക്കറ, സൗന്ദര്യം വഴിഞ്ഞൊഴു കുന്ന വസന്തപുഷ്പങ്ങളുടെ അരുണഛവിയായി കാവ്യബിംബങ്ങളിൽ മാത്രം ഒതുങ്ങുന്നതുമല്ല. മനുഷ്യനും പ്രകൃതിയും തമ്മിലുള്ള പരസ്പരാ ശ്രിതത്വത്തിന്റെ അന്തസ്സത്ത ഉൾക്കൊള്ളുന്ന, ക്രൂരമായ കീഴ്വഴക്ക ങ്ങൾക്കു വിത്തു പാകിയ ഒരു ചിന്താധാരയുടെ അടിയൊഴുക്കുകൂടി ആ ഐതിഹ്യങ്ങളിൽ ഒളിഞ്ഞുകിടക്കുന്നുണ്ട്.

നേമിയിലെ ആദ്യത്തെ രാജാവും ഉദ്യാനസ്ഥാപകനുമെന്ന നില യിൽ പേരുകേട്ട വിർബിയൂസ് 'വൃക്ഷരാജാവെ'ന്ന പദവിയിൽ ഡയാ നയെ ആരാധിച്ച സുദീർഘമായൊരു പുരോഹിതപരമ്പരയ്ക്കു തുടക്കം കുറിച്ച് ഒടുവിൽ ദാരുണമായ മരണത്തിനാണു വിധേയനായത്. ഡ യാനയുമായുള്ള ബന്ധത്തിന്റെ തുടർച്ച കാത്തു സൂക്ഷിയ്ക്കാൻ പരമ്പര യിൽ സ്ഥാനാരോഹണം ചെയ്യുന്ന ഓരോ 'രാജാ'വും അവരെ 'രാ ജ്ഞി'യായി കരുതിപ്പോന്നു. സ്വജീവിതം പണയപ്പെടുത്തി രക്ഷിച്ചു പോന്ന സവിശേഷവൃക്ഷത്തെ ഡയാനയുടെ തൽസ്വരൂപമായി അ വർ കണ്ടു. ദേവിയെന്ന പദവിയോടെ ആരാധിയ്ക്കുക മാത്രമല്ല സ്വ ന്തം പത്നിയെപ്പോലെ ആ വൃക്ഷത്തെ ആശ്ലേഷിയ്ക്കാനും അവർ മടി ച്ചില്ല. പ്ലിനിയുടെ കാലത്തുപോലും ആൽബൻമലയുടെ പ്രാന്തപ്രദേ ശത്തുള്ള ഡയാനയുടെ മറ്റൊരു തോട്ടത്തിൽ റോമാവംശജനായൊ രാൾ സാലവൃക്ഷത്തെ പത്നിയായി കണ്ടു പരിപാലിച്ചതായി പറയു ന്നുണ്ട്. അയാൾ വൃക്ഷത്തെ ആശ്ലേഷിയ്ക്കുക മാത്രമല്ല, ആ തണലിലു റങ്ങി മരപ്പൊത്തിലേയ്ക്കു മദ്യം ഒഴിച്ചുകൊടുക്കുകയും ചെയ്തിരുന്നു. യു വതീയുവാക്കൾ വൃക്ഷങ്ങളെ വിവാഹം ചെയ്യുന്ന രീതി ഇന്ത്യയിലും മറ്റു ചില പൗരസ്ത്യനാടുകളിലും ഒരുകാലത്തു നിലനിന്നിരുന്നതായി

ചരിത്രരേഖകളുമുണ്ട്.

അങ്ങനെ നേമിയിലെ തോട്ടത്തിൽ നടന്നുപോന്ന ഡയാനാരാധനയ്ക്കു ചരിത്രാതീതമായ പഴക്കവും പ്രത്യേകപ്രാധാന്യവുമുണ്ടെന്ന നിഗമനത്തിലാണു നാം ചെന്നെത്തുന്നത്. വനങ്ങൾക്കും മൃഗങ്ങൾക്കും ഫലസമൃദ്ധി നൽകി പരിപാലിയ്ക്കുന്ന ദേവതയായി ഡയാന ആരാധിയ്ക്കപ്പെട്ടു; അനപത്യർക്കു സന്താനസൗഭാഗ്യവും ഗർഭിണികൾക്കു സുഖപ്രസവവും അവരാശീർവദിച്ചു; പതിവ്രതകളായ കന്യകൾ ക്ഷേത്രപരിസരത്തുള്ള ഹോമകുണ്ഡത്തിൽ ഡയാനയുടെ പവിത്രമായ അഗ്നി ഒരിയ്ക്കലുമണയാതെ കാത്തുപോന്നു. ഡയാനയുടെ സന്തതസഹചാരിണിയായ എഗേരിയ സ്ത്രീകളെ ഈറ്റുനോവിൽ സഹായിയ്ക്കുകയും ഉദ്യാനത്തിൽവെച്ചു റോമാരാജാവുമായി സംഗമിയ്ക്കുകയും ചെയ്തു. 'വൃക്ഷരാജാ'വിന്റെ പദവിയുള്ള പുരോഹിതപരമ്പരയിലെ ഓരോരുത്തരും ജാഗ്രതയോടെ കാത്തു സൂക്ഷിച്ചിരുന്ന ആ സവിശേഷവൃക്ഷത്തിന്റെ 'സുവർണശാഖ' ഒടിച്ചെടുക്കാനെത്തിയ പ്രതിയോഗിയുമായി മത്സരിച്ചു ദാരുണമായ മരണം സ്വയം വരിച്ചു. പൗരോഹിത്യത്തിന്റെ വിചിത്രമായ പിന്തുടർച്ചാവകാശത്തെ സാധൂകരിയ്ക്കാൻ പക്ഷേ, ഈ നിഗമനങ്ങൾ പര്യാപ്തമല്ല. പ്രശ്നപരിഹാരത്തിനു സഹായകമായ ചില സൂചനകൾ മാത്രമേ നമുക്കു ലഭിച്ചിട്ടുള്ളൂ; കുറേക്കൂടി വിശദമായ പര്യാലോചനകൾക്കും പഠനങ്ങൾക്കുമായി, ഇറ്റലിയുടെ ഈ കടൽത്തീരം ഉപേക്ഷിച്ചു, പായ്ക്കപ്പൽ തട്ടി നിവർത്തി, നമുക്കു സുദീർഘവും സാഹസികവുമായൊരു പര്യടനത്തിനു പുറപ്പെടാനുള്ള സമയമായി!

## 2. പൌരോഹിത്യവും രാജപദവിയും

രണ്ടു ചോദ്യങ്ങൾക്കാണു പ്രധാനമായും നാം ഉത്തരം കണ്ടെത്തേണ്ടത്; ഒന്ന്, എന്തിനാണു നേമിയിലെ നിയുക്തപുരോഹിതനു മുൻഗാമിയെ വധിയ്ക്കേണ്ടി വരുന്നത്? രണ്ട്, ആ കഠിനകൃത്യത്തിനു മുമ്പ് എന്തിനാണു 'സുവർണശാഖ'യെന്നു വെർജിൽ വിശേഷിപ്പിച്ച

ഒരു വൃക്ഷശാഖ അദ്ദേഹം ഒടിച്ചെടുക്കുന്നത്?

സ്വാഭാവികമായും നമ്മുടെ ശ്രദ്ധ ആദ്യമേ ചെന്നു വീഴുന്നതു നേമിയിലെ പുരോഹിതനു സ്വയമേവ ലഭിച്ചുപോന്ന 'വൃക്ഷരാജാവെ'ന്ന പദവിയിലാണ്; വെറുമൊരു പുരോഹിതനു വളരെ ഉന്നതമായ രാജപദവിയുമായെന്തു ബന്ധം? ഒരുകാലത്തു ഗ്രീസിലും ഇറ്റലിയിലും രാജകീയചിഹ്നങ്ങൾ പൗരോഹിത്യവുമായി ബന്ധിപ്പിച്ചു പുരോഹിതനെ ദൈവികമായ പുണ്യകർമ്മങ്ങളുടെ 'രാജാ'വായി ആദരിച്ചിരുന്നു. സ്വതന്ത്രരാഷ്ട്രമായ ഏതൻസിലെ ന്യായാധിപൻ മതപരമായ ചടങ്ങുകളുടെ അദ്ധ്യക്ഷനാണെങ്കിലും രാജാവെന്ന ഉന്നതപദവിയിലാണു പൊതുവേ അറിയപ്പെട്ടത്. ജനാധിപത്യസമ്പ്രദായം നിലനിന്നുപോന്ന ഗ്രീസിലെ പല സംസ്ഥാനങ്ങളിലും പേരിൽമാത്രം രാജചിഹ്നമുള്ള നിരവധി പുരോഹിതന്മാർ ഭരണകൂടവുമായി ബന്ധപ്പെട്ടിരുന്നു. അക്കാലത്തു രാജവംശത്തിന്റെ പതനത്തെ തുടർന്നു നടക്കുന്ന ചടങ്ങുകൾക്കു കാർമ്മികത്വം വഹിയ്ക്കാനാണു പുരോഹിതന്മാർക്കു രാജപദവി നൽകിയിരുന്നത്. രാജഭരണരീതിയ്ക്കു പേരുകേട്ട സ്പാർട്ടയിൽ ദൈവികമായ ചടങ്ങുകളുടെ കാർമ്മികത്വം ദൈവത്തിന്റെ പിന്തുടർച്ചാവകാശികളെന്നു സ്വയം അവകാശപ്പെട്ട രാജാക്കന്മാരാണു നിർവഹിച്ചിരുന്നത്.

രാജാധികാരത്തിനു സഹായകമായ പുരോഹിതപദവി അതുകൊണ്ട് അക്കാലത്തു ചിരപരിചിതമായൊരു രീതിയായി മാറി. മഹത്വമേറിയ പല മതങ്ങളുടേയും ആസ്ഥാനങ്ങളുള്ള ഏഷ്യാമൈനറിൽ, മദ്ധ്യകാലയൂറോപ്പിലെ മാർപാപ്പമാരെപ്പോലെ, സാധാരണക്കാരായ ജനങ്ങളെ ആത്മീയാധികാരത്തിന്റെ മുൾമുനയിൽ നിർത്തി മതപുരോഹിതന്മാർ രാജാവായി വാണു. ചൈനയിലെ ചക്രവർത്തിമാർ പരമ്പരാഗതവിധിപ്രകാരം ബലിദാനങ്ങളുടെ കാർമ്മികരായി കരുതപ്പെട്ടു. മഡഗാസ്ക്കറിൽ സർവാദരണീയനായ ഒരു പുരോഹിതനാണു രാജപദവി അലങ്കരിച്ചിരുന്നത്. രാജാക്കന്മാർ പുരോഹിതന്മാരായി വരുമ്പോൾ മതപരമായ അധികാരപരിധികൾ തീരെ നിസ്സാരമായി കാണുന്നതു ശരിയല്ല; രാജാവിന്റെമേൽ ആരോപി

യ്ക്കപ്പെട്ട ദിവ്യത്വം വെറുമൊരു വിശേഷണം മാത്രമല്ല, അടിയുറച്ച വി ശ്വാസവുമായിരുന്നു; മനുഷ്യനും ദൈവത്തിനുമിടയിൽ ജീവിയ്ക്കുന്ന മ ദ്ധ്യവർത്തികളായ പുരോഹിതന്മാരായി മാത്രമല്ല, ഭക്തന്മാർക്കും പ്ര ജകൾക്കും അനുഗ്രഹാശിസ്സുകൾ വർഷിയ്ക്കുന്ന പ്രത്യക്ഷദൈവങ്ങളാ യും അവരാദരിയ്ക്കപ്പെട്ടു. യഥാസമയങ്ങളിൽ മഴയും വെയിലും സമ്മാ നിച്ച സമൃദ്ധമായ വിളവെടുപ്പിനു കളമൊരുക്കുന്നതുൾപ്പെടെ പലതും രാജാക്കന്മാരിൽനിന്നു ജനങ്ങൾ പ്രതീക്ഷിച്ചു. പ്രകൃതിയും പ്രകൃത്യ തീതശക്തികളും തമ്മിലുള്ള വ്യത്യാസം വേർതിരിച്ചറിയാനുള്ള സ വിശേഷബോധം അന്നു പ്രാകൃതസമൂഹത്തിനുണ്ടായിരുന്നില്ല. തങ്ങ ളെപ്പോലെ ഭയവും പ്രതീക്ഷയും വികാരവുമുള്ള മനുഷ്യരാണു പ്രപ ഞ്ചത്തെ നിയന്ത്രിയ്ക്കുന്ന ശക്തികളുമെന്നവർ കരുതി; ആ സാഹചര്യ ത്തിൽ പ്രകൃതിയെ സ്വേച്ഛാനുസാരം സ്വാധീനിയ്ക്കാനുള്ള കഴിവ് മി ക്കവാറും അമാനുഷികമാണെന്നും അവർ കണ്ടു. പ്രാർത്ഥനകളും നേ ർച്ചകളും ചിലപ്പോൾ ഭീഷണികളും തരാതരം പ്രയോഗിച്ചു കനത്ത വിളവും നല്ല കാലാവസ്ഥയും നേടാമെന്നവർ വ്യാമോഹിച്ചു; തങ്ങളു ടെ രൂപത്തിൽത്തന്നെ ദൈവത്തിന്റെ പ്രതിപുരുഷന്മാർ അവതരിയ്ക്കു ന്നുണ്ടെങ്കിൽ, അദൃശ്യരായ പ്രകൃത്യതീതശക്തികളെ ഭയപ്പെടേണ്ട തില്ലെന്നും അവരാശ്വസിച്ചു. മാത്രമല്ല, സമുദായത്തിന്റെ ക്ഷേമൈശ്വ ര്യങ്ങൾ സാധിയ്ക്കാനുള്ള പരമാധികാരം തങ്ങളിൽത്തന്നെ നിക്ഷി പ്തമാണെന്നവർ അഭിമാനിയ്ക്കുകയും ചെയ്തു.

മനുഷ്യദൈവത്തെക്കുറിച്ചുള്ള ആശയം ആദ്യമായി ഉരുത്തിരി ഞ്ഞത്, ഒരുപക്ഷേ, ഈ വഴിയ്ക്കായിരിയ്ക്കണം. ലോകം മുഴുവൻ ആ ത്മീയശക്തിയുടെ വരുതിയിലാണെന്ന സങ്കൽപ്പത്തോടെ, ബോധപൂ ർവമായ ഇടപെടലുകളൊന്നും ആവശ്യമില്ലാത്ത ക്രമാനുഗതമായ ചി ല സംഭവങ്ങളുടെ പരമ്പരയാണു പ്രകൃതിയിൽ നിരന്തരം ആവർ ത്തിയ്ക്കുന്നതെന്ന, ഒരുപക്ഷേ ആധുനികപ്രകൃതിനിയമങ്ങളുടെ ലാ ഞ്ഛനയുള്ള, മറ്റൊരു കാഴ്ച്ചപ്പാടും അവർ അക്കാലത്തു സ്വീകരിച്ചുപോ ന്നു. സൌകര്യത്തിനുവേണ്ടി 'സാമ്യാത്മകമന്ത്രവാദ'മെന്നു (Sympa-

thetic Magic) പേരിടാവുന്ന പ്രകൃതിനിയമത്തിന്റെ ഈ ആശയം, അക്കാലത്തു നിലനിന്നിരുന്ന മിക്ക അന്ധവിശ്വാസങ്ങളേയും ശക്തമായി സ്വാധീനിച്ചു. അങ്ങനെ രാജാവ് പുരോഹിതന്റേയും മാന്ത്രികന്റേയും വേഷങ്ങൾ മാറിമാറി അണിയാൻ തുടങ്ങി. മാന്ത്രികശക്തിയുടെ നല്ലതും തീയതുമായ പ്രയോഗങ്ങളിൽ സ്വയാർജ്ജിതമായ പ്രാവീണ്യം തദനുസൃതമായ അധികാരംകൂടി ലഭിയ്ക്കാൻ കാരണമാകുമെന്ന് അവർ കണ്ടറിഞ്ഞു. കാലാന്തരത്തിൽ വികസിച്ചു വന്ന രാജവാഴ്ചയേയും രാജപദവിയ്ക്കു ലഭിച്ച ദിവ്യത്വത്തേയും സംബന്ധിച്ചു മനസ്സിലാക്കാൻ മാന്ത്രികശക്തിയുടെ അടിസ്ഥാനതത്വങ്ങളുമായി നാം ചെറുതായൊന്നു പരിചയപ്പെടേണ്ടതുണ്ട്.

# 3. മന്ത്രവാദത്തിന്റെ വഴികൾ

മന്ത്രവാദത്തിന്റെ അടിസ്ഥാനപ്രമാണങ്ങളെപ്പറ്റി ചിന്തിയ്ക്കുമ്പോൾ സ്വാഭാവികമായും രണ്ടു തരത്തിലുള്ള ആശയങ്ങളിലാണു നാം ചെന്നെത്തുന്നത്. ഒന്നാമത്, കാര്യത്തിനു കാരണവുമായി അടുത്ത ബന്ധമുണ്ടെന്ന തത്വമനുസരിച്ച് സമാനവസ്തുക്കളുടെ സംയോഗം സമാനപ്രകൃതങ്ങൾക്കു ജന്മം നൽകുമെന്ന സിദ്ധാന്തം. പരസ്പരസ്പർശത്തിൽ കഴിഞ്ഞുപോന്ന വസ്തുക്കൾ എന്തെങ്കിലും കാരണവശാൽ വേർപെട്ടു പോയാലും സഹജമായ സംസർഗസ്വഭാവത്തിനു യാതൊരു മാറ്റവുമുണ്ടാവില്ലെന്ന ധാരണയാണു രണ്ടാമത്തേത്. ഒന്നാമത്തേതു സാധർമ്മ്യമെന്നും രണ്ടാമത്തേതു സംസർഗമെന്നും നമുക്കു തൽക്കാലം പേരിടാം. സാധർമ്മ്യനിയമത്തിൽനിന്നു നമുക്കാവശ്യമുള്ള ഫലം ലഭിയ്ക്കാൻ തത്തുല്യമായ അനുകരണം മാത്രം മതിയാകും; ശരീരത്തിലെ അവയവങ്ങൾക്കും ധരിയ്ക്കുന്ന വേഷവിധാനങ്ങൾക്കും വരുന്ന അവസ്ഥാഭേദങ്ങൾ അതേപടി വ്യക്തിത്വത്തിലും പ്രതിഫലിയ്ക്കുമെന്നു സംസർഗനിയമത്തിൽനിന്നു മന്ത്രവാദി സിദ്ധാന്തിയ്ക്കുന്നു. സാധർമ്മ്യപ്രകാരമുള്ള പ്രയോഗങ്ങൾ സമാസമമെന്നും (Homeopathic) സംസർഗപ്രകാരമുള്ളവയെ സാംക്രമികമെന്നും (Contageous) നമു

ക്കു സൗകര്യപൂർവം വിഭജിയ്ക്കാം. മന്ത്രവാദി അനുഷ്ഠിയ്ക്കുന്ന പ്രയോഗ ങ്ങൾ അതേപടി അജൈവപ്രകൃതിയെ സ്വാധീനിയ്ക്കുന്നതായി പൊ തുവേ വിശ്വസിയ്ക്കപ്പെടുന്നുണ്ട്; അതായത്, മനുഷ്യർക്കു മാത്രമല്ല സ കലചരാചരങ്ങൾക്കും ഈ രണ്ടു നിയമങ്ങൾ ബാധകമായിരിയ്ക്കും. സ ത്യത്തിൽ മന്ത്രവാദം പ്രകൃതിനിയമങ്ങളുടെ കപടമായൊരു വ്യാഖ്യാ നവും ഭ്രമജനകമായ മാർഗദർശനവുമല്ലാതെ മറ്റൊന്നുമല്ല. അതുകൊ ണ്ട് മിഥ്യാശാസ്ത്രമായിരിയ്ക്കുമ്പോൾത്തന്നെ വികലമായൊരു കലാരൂ പവുമാണു മന്ത്രവാദം! പ്രപഞ്ചത്തിന്റെ വികാസപരിണാമങ്ങളുടെ വിവരണമെന്ന നിലയ്ക്കു സൈദ്ധാന്തികവും ലക്ഷ്യം നേടാനുള്ള ക്രി യാപദ്ധതികളുടെ അനുഷ്ഠാനസംഹിതയെന്ന നിലയ്ക്കു പ്രായോഗിക വുമായി മന്ത്രവാദത്തെ രണ്ടായി കാണുന്നതാണു നല്ലത്. തികഞ്ഞ പ്രായോഗികമതികളായിരുന്ന പ്രാചീനമന്ത്രവാദികളെന്നും പ്രത്യേ കിച്ചു നാമോർക്കണം. പ്രയോഗങ്ങളുടെ സൈദ്ധാന്തികവും മാനസി കവുമായ വ്യാപാരങ്ങളിൽ അവർ വ്യാകുലരായിരുന്നില്ല. ബഹുഭൂരി പക്ഷം ജനങ്ങളേയുംപോലെ പുറത്തെടുത്തു പ്രദർശിപ്പിയ്ക്കേണ്ട ഒരല ങ്കാരമായിരുന്നില്ല, അവർക്കു യുക്തി. അന്തർലീനമായ യുക്തിയിലാ യിരുന്നു, അവർക്കു താൽപ്പര്യം. ശാരീരികവും മാനസികവുമായ പ്ര ക്രിയകളെക്കുറിച്ചു ബോധമില്ലെങ്കിലും ഭക്ഷണം സ്വയമേവ ദഹിയ്ക്കു ന്നതുപോലെയാണു സകലതും സംഭവിയ്ക്കുന്നതെന്ന് അവർ ന്യായീക രിച്ചു. മന്ത്രവാദം അവർക്കൊരു കലയായിരുന്നു, ശാസ്ത്രമല്ല. അവരു ടെ പ്രാകൃതമനസ്സിൽ ശാസ്ത്രീയാവബോധം വികസിച്ചിരുന്നില്ലെന്നു കൂടി ചിന്തിയ്ക്കുമ്പോൾ, ബീഭത്സമായി വളർന്നു വികസിച്ച ആ കലയു ടെ പിന്നിലെ കാപട്യം വെളിവാക്കാൻ പ്രയോഗങ്ങളുടെ അന്തർധാ രയായ സിദ്ധാന്തങ്ങൾ ചികഞ്ഞെടുത്തു പരിശോധിയ്ക്കേണ്ടതു തത്വാ ന്വേഷണകുതുകികളുടെ ചുമതലയും ദൗത്യവുമായി മാറുന്നു.

മന്ത്രവാദത്തിന്റെ അടിസ്ഥാനയുക്തിയെക്കുറിച്ചുള്ള ഈയൊരനു മാനം ശരിയാണെങ്കിൽ ഇന്നു പ്രചാരത്തിലുള്ള രണ്ടു വഴികളും ആ ശയസങ്കലനത്തിന്റെ കാര്യത്തിൽ പറ്റിയ ചില പിഴവുകളും പ്രയോ

ഗവൈരുദ്ധ്യങ്ങളുമാണെന്നുംകൂടി പറയേണ്ടിവരും. സാധർമ്മ്യപരമാ
യ പല ആശയങ്ങളുടേയും സങ്കലനമാണു സമാസമമന്ത്രവാദമെങ്കി
ൽ, വസ്തുക്കളുടെ പരസ്പരസ്പർശത്തെ സംബന്ധിച്ചുള്ള നിയമങ്ങളാ
ണു സാംക്രമികമന്ത്രവാദത്തിന്റെ സവിശേഷത. ഒന്നുപോലെയുള്ള
വസ്തുക്കൾ ഒന്നാണെന്നു തീരുമാനിയ്ക്കുന്നതാണു സമാസമമന്ത്രവാദ
ത്തിന്റെ അബദ്ധമെങ്കിൽ, ഒരിയ്ക്കൽ പരസ്പരസമ്പർക്കത്തിലായിരു
ന്ന വസ്തുക്കൾ എന്നും അതേപടി തുടരുമെന്ന ധാരണയാണു സാംക്ര
മികമന്ത്രവാദത്തെ വഴിതെറ്റിയ്ക്കുന്നത്. പ്രായോഗികതലത്തിൽ പ
ക്ഷേ ഈ രണ്ടു ധാരണകളും ചിലപ്പോൾ ഒരുമിച്ചു പ്രവർത്തിയ്ക്കുന്ന
തും നമുക്കു കാണാം; സമാസമമന്ത്രവാദം സ്വയം പ്രയോഗസന്നദ്ധ-
മാ ണെങ്കിൽ സാധർമ്മ്യനിയമങ്ങളുടെ സഹായമില്ലാതെ സാംക്രമി
കമന്ത്രവാദത്തിനു നിലനിൽപ്പില്ല. പ്രാകൃതമനുഷ്യരുടെ അപക്വമാ
യ ബുദ്ധിയിൽ മാത്രമല്ല, അറിവില്ലാത്തവരിലും മന്ദബുദ്ധികളിലും ന
ല്ല സ്വാധീനം ചെലുത്തുന്നതുകൊണ്ട് ഈ രണ്ടു മാർഗങ്ങൾ ലളിത
വും അടിസ്ഥാനപരവുമാകാതെ വയ്യ. അകന്നിരിയ്ക്കുന്ന രണ്ടു വസ്തുക്ക
ൾ തമ്മിൽ സംവദിയ്ക്കുന്നതിനു കാരണമാകുന്ന നിഗൂഢമായ സാമ്യാ
വസ്ഥയെ, ഈ രണ്ടു പദ്ധതികളുടേയും പൊതുസ്വഭാവമായി കണ
ക്കാക്കി സാമ്യാത്മകമന്ത്രവാദമെന്ന (Sympathetic Magic) സാമാന്യ
ശീർഷകത്തിൽ, കുറേക്കൂടി സൂക്ഷ്മമായി നമുക്കു പരിശോധിയ്ക്കാം. ശൂ
ന്യമായൊരു മാദ്ധ്യമത്തിലൂടെ നടക്കുന്ന വസ്തുക്കളുടെ പരസ്പരവിനിമ
യം വിശദീകരിയ്ക്കാൻ ആധുനികശാസ്ത്രം മുമ്പോട്ടുവെയ്ക്കുന്ന സിദ്ധാന്ത
ങ്ങളല്ല, മറിച്ച്, ഒന്നിൽനിന്നു പുറപ്പെടുന്ന ചില വേഗങ്ങൾ സൂക്ഷ്മാ
കാശതലങ്ങളിൽ സഞ്ചരിച്ചു മറ്റൊന്നുമായി നേരിട്ടു സംവദിയ്ക്കുന്നതി
നെയാണു നാമിവിടെ സാമ്യാവസ്ഥയായി വിശേഷിപ്പിയ്ക്കുന്നത്. സാ
മ്യാവസ്ഥയെ അടിസ്ഥാനമാക്കിയുള്ള മന്ത്രവാദത്തെ വീണ്ടും സാധ
ർമ്മ്യതലത്തിൽ സമാസമമെന്നും സംസർഗതലത്തിൽ സാംക്രമികമെ
ന്നും രണ്ടായി തിരിയ്ക്കാം.

എവിടേയും എക്കാലത്തും പ്രയോഗിച്ചുപോന്ന മന്ത്രവാദത്തിന്റെ
മേഖല ശത്രുസംഹാരമാണെന്നു കാണാൻ യാതൊരു വിഷമവുമില്ല.

ശത്രുവിന്റെ രൂപം കൃത്രിമമായുണ്ടാക്കി മന്ത്രോച്ചാരണപൂർവം നശി പ്പിയ്ക്കുമ്പോൾ അയാൾ സ്വയമേവ മരിയ്ക്കുമെന്ന വിശ്വാസമാണതിനാ ധാരം. ആയിരക്കണക്കിനു വർഷങ്ങൾക്കുമുമ്പ് ഇന്ത്യ, ബാബിലോ ണിയ, ഗ്രീസ്, റോം, ഈജിപ്റ്റ് തുടങ്ങിയ രാജ്യങ്ങളിൽ ആഭിചാരം നടത്തിപ്പോന്ന മന്ത്രവാദികൾ ഈ തത്വമാണു പ്രയോഗിച്ചിരുന്നത്. ആസ്ത്രേലിയയിലും ആഫ്രിയ്ക്കയിലുമുള്ളവർ തീരെ മനസ്സാക്ഷിക്കു ത്തില്ലാതെ ഈ വിദ്യ ഇന്നും ഉപയോഗിച്ചുവരുന്നുണ്ട്. മണ്ണിലോ മ ണലിലോ ചാരത്തിലോ വരച്ച ചിത്രത്തിൽ കൂർത്ത കുന്തം കൊണ്ടു കുത്തിയാൽ ശത്രുവിനു മാരകമായ വേദന അനുഭവപ്പെടുമെന്ന് അ മേരിയ്ക്കയിലെ ആദിവാസികൾ വിശ്വസിച്ചിരുന്നു. പെറുവിലെ ആദി വാസികൾ ആൾരൂപം ധാന്യമാവിൽ കുഴച്ചുണ്ടാക്കി ശത്രുക്കൾ നട ന്നുപോകാനിടയുള്ള വഴിവക്കിലിട്ടു കത്തിയ്ക്കുകയാണു പതിവ്. മലയ ക്കാർ ശത്രുവിന്റെ നഖം, മുടി, പുരികരോമം തുടങ്ങി കഴിയാവുന്നത്ര ഭാഗങ്ങൾ ശേഖരിച്ച് തേനീച്ചക്കൂട്ടിലെ മെഴുകുകൊണ്ട് ഒരു പ്രതിരൂ പമുണ്ടാക്കും; ഏഴു രാവുകളിൽ ആ രൂപം വിളക്കിനു മുകളിൽ തൂക്കി പ്പിടിച്ചു സാവധാനമുരുക്കും; അതോടൊപ്പം, "ഉരുകുന്നതു മെഴുകല്ല, ക രളാണ്, ഹൃദയമാണ്, ശിരസ്സാണ്, വയറാണ്,...." എന്നിങ്ങനെ സന്ദ ർഭോചിതമായ മന്ത്രങ്ങളും ഉരുവിടണം; ഏഴാമത്തെ ദിവസം പ്രതി രൂപം കത്തിത്തീരുന്നതോടെ ശത്രു മരിച്ചുകഴിഞ്ഞിരിയ്ക്കും. മന്ത്രവാദ ത്തിന്റെ രണ്ടു രീതികളും ഈ പ്രയോഗത്തിൽ ഒരുപോലെ ചേർന്നി രിയ്ക്കുന്നതായി കാണാം. ഇതുപോലെ തേനീച്ചക്കൂട്ടിലെ മെഴുകുപയോ ഗിച്ച് ആൾരൂപമുണ്ടാക്കി കൂർത്ത സൂചി നേരേ കണ്ണിൽ തറച്ചാൽ ശ ത്രു തൽക്ഷണം കുരുടനായിത്തീരും; വയറ്റിൽ തറച്ചാൽ ഉദരരോഗം ബാധിയ്ക്കും; ശിരസ്സിൽ തറച്ചാൽ തല വേദനിയ്ക്കും; നെഞ്ചിൽ തറച്ചാ ൽ ശ്വാസം മുട്ടും. ശത്രുവിനെ തൽക്ഷണം കൊല്ലണമെങ്കിൽ ആൾ രൂപം ശവക്കോടികൊണ്ടു പുതപ്പിച്ച് തല കീഴാക്കി നിർത്തി ശവ സംസ്ക്കാരസമയത്ത് ഉരുവിടുന്ന മന്ത്രങ്ങൾ ചൊല്ലി, ശത്രു കാൽ വെയ്ക്കാൻ സാദ്ധ്യതയുള്ള സ്ഥലത്തു കുഴിച്ചിട്ടാൽ മതി. മരിച്ചയാളുടെ

രക്തത്തിൽ പങ്കില്ലെന്നു വരുത്താൻവേണ്ടി "ഞാനല്ല, നിന്നെ സം സ്ക്കരിയ്ക്കുന്നതു ഗബ്രിയേലാണെ'ന്നുകൂടി ഉരുവിട്ടാൽ കൊലപാതക ത്തിന്റെ ഉത്തരവാദിത്വം പരമയോഗ്യനായ ഒരു മാലാഖയുടെമേൽ ചിലവില്ലാതെ ചുമത്തുകയും ചെയ്യാം!

ആൾരൂപങ്ങൾ മിക്കവാറും നികൃഷ്ടമായൊരു ലക്ഷ്യത്തിനുവേ ണ്ടിയാണു നിർമ്മിയ്ക്കപ്പെടുന്നതെങ്കിലും അപൂർവമായി ചിലപ്പോൾ വ ന്ധ്യകൾക്കു സുഖപ്രസവവും സന്താനലബ്ധിയും ആശംസിച്ചു നല്ല ഉ ദ്ദേശത്തോടേയും ഉപയോഗിയ്ക്കാറുണ്ട്. സുമാത്രയിലെ ബാതക്'വർഗ ക്കാ രിൽ അമ്മയാവാൻ മോഹിയ്ക്കുന്ന വന്ധ്യയായ യുവതി മരത്തിലു ണ്ടാക്കിയ കുഞ്ഞിന്റെ രൂപം മടിയിൽവെച്ചു താലോലിയ്ക്കും. ആർച്ചി പ്പെലാഗോയിൽ, യുവതി നിരവധി മക്കളുള്ള കുടുംബനാഥനെക്കൊ ണ്ടു സൂര്യതേജസ്സായ ഉപ്പുലെരോവിനു കാണിയ്ക്കയർപ്പിയ്ക്കും. പഞ്ഞി കൊണ്ടുള്ള ചുവന്നു തുടുത്ത ഒരു പാവക്കുട്ടിയെ മാറോടു ചേർത്തു പി ടിച്ച് മുലയൂട്ടുന്നതായി ഭാവിയ്ക്കുന്ന അവളുടെ തലയ്ക്കു മുകളിൽ കുടുംബ നാഥൻ ഒരു പക്ഷിയെ തലകീഴായി പിടിച്ച് ഇങ്ങനെ പറയും: "ഹേ, ഉപ്പുലേരോ, നിന്നോടു ഞാൻ യാചിയ്ക്കുന്നു.. ഈ പക്ഷിയെ ഉപയോ ഗിച്ചു നീയൊരു കുഞ്ഞിനെ സാവകാശം താഴോട്ടിറക്കിക്കൊണ്ടു വ രൂ! ഞാനപേക്ഷിയ്ക്കുന്നു, ആ കുഞ്ഞ് എന്റെ കൈകളിൽ, എന്റെ ഈ മടിയിൽ വന്നു വീഴട്ടെ!" തുടർന്ന് അയാൾ യുവതിയോടു ചോദിയ്ക്കും, "കുഞ്ഞു പിറന്നില്ലേ?" അവൾ പറയും "ഉവ്വ്, അവനിപ്പോൾ മുല കുടി യ്ക്കുകയാണ്!" പിന്നീട് അയാൾ പക്ഷിയെ യുവതിയുടെ ഭർത്താവി ന്റെ തലയ്ക്കു മുകളിൽ പിടിച്ച് ചില മന്ത്രങ്ങളുരുവിട്ടശേഷം കഴുത്തു ഞെരിച്ചുകൊന്നു വെറ്റിലയിൽ പൊതിഞ്ഞു ഹോമകുണ്ഡത്തിലിടും. ചടങ്ങ് അവസാനിയ്ക്കുമ്പോൾ യുവതി ഗർഭം ധരിച്ചുകഴിഞ്ഞ വാർത്ത ഗ്രാമത്തിലാകെ പരക്കും. ബന്ധുക്കളും സുഹൃത്തുക്കളും അവളെ അഭി നന്ദിയ്ക്കാൻ മുന്നോട്ടു വരും. ഇവിടെ ശുദ്ധമായൊരു മാന്ത്രികപ്രയോ ഗം വഴിയാണു കുഞ്ഞു ജനിച്ചതായ തോന്നൽ സൃഷ്ടിയ്ക്കുന്നത്; പ്രാർ ത്ഥനയും കാണിയ്ക്കയും ഫലസാദ്ധ്യത വർദ്ധിപ്പിയ്ക്കാനുള്ള ശ്രമമായേ കണക്കാക്കാനുള്ളൂ! ബോർണിയോയിൽ ഈറ്റുനോവ് അനുഭവിയ്ക്കുന്ന

യുവതിയുടെ ദേഹമാകെ ശക്തിയായി തിരുമ്മി തലോടുന്ന വയറ്റാട്ടി, പ്രസവം സുഗമമാക്കാനുള്ള വഴികൾ പറഞ്ഞുകൊടുക്കുമ്പോൾ അടുത്ത മുറിയിൽ ഒരാൾ ഗർഭിണിയെപ്പോലെ മലർന്നുകിടന്നു വയറ്റത്തു വലിയൊരു കല്ലു കയറ്റിവെച്ച് പുതപ്പുകൊണ്ടു പുതച്ച് പ്രസവവേദന അനുഭവിയ്ക്കുന്നതായി ഭാവിയ്ക്കും; മാത്രമല്ല, യുവതിയ്ക്കു നൽകുന്ന നിർദ്ദേശങ്ങൾ അതേപടി അനുസരിയ്ക്കുന്ന അയാൾ ഗർഭസ്ഥശിശുവിന്റെ പ്രതിരൂപമായ കല്ല് പതുക്കെപ്പതുക്കെ താഴോട്ടുതള്ളും; കുഞ്ഞു പിറന്നു വീഴുന്നതുവരെ അയാൾ ഈ അഭിനയം തുടർന്നുകൊണ്ടിരിയ്ക്കും.

കുട്ടികൾക്കു പ്രിയപ്പെട്ട ഈ പ്രച്ഛന്നാഭിനയം, ഒരാളെ ദത്തെടുക്കുന്നതു യഥാർത്ഥപ്രസവത്തിലൂടെയാണെന്ന തോന്നലുളവാക്കാനും ഉപയോഗിച്ചിരുന്നു. വീരയോദ്ധാവായ ഹെർക്കുലീസിനെ ദത്തെടുത്തു വളർത്താൻ ഭാര്യയെ നിർബന്ധിയ്ക്കുന്ന സിയൂസിന്റെ കഥ ഡയോഡോറസ് പറയുന്നുണ്ട്; അവൾ ഹെർക്കുലീസിന്റെ കട്ടിലിൽ കയറിയിരുന്നു കുഞ്ഞിനെ മാറോടു ചേർത്തമർത്തി വസ്ത്രങ്ങൾക്കുള്ളിലൂടെ താഴോട്ടുതള്ളി യഥാർത്ഥപ്രസവത്തിന്റെ അനുഭവം സൃഷ്ടിച്ചു. ബോസ്നിയയിലും ബൾഗേറിയയിലും ഇപ്പോഴും ഈ ആചാരം നിലവിലുണ്ട്. ഇങ്ങനെ ദത്തെടുക്കുന്നവർക്കു പൈതൃകസ്വത്തിൽ പൂർണമായ അവകാശവുമുണ്ട്. സാരവാക്കിലെ ജനങ്ങൾ കുട്ടിയെ ദത്തെടുക്കുന്ന ചടങ്ങുമായി ബന്ധപ്പെട്ടു ഗ്രാമവാസികളെ ക്ഷണിച്ചു വിഭവസമൃദ്ധമായ ഒരു വിരുന്നൊരുക്കും. അമ്മയാകാനുള്ള സ്ത്രീ അതിഥികൾക്കു നടുവിൽ ഉയർന്ന ഒരു പീഠത്തിൽ കയറിയിരിയ്ക്കുമ്പോൾ കുഞ്ഞു പിന്നിൽനിന്നും ഇഴഞ്ഞു വന്നു കാലുകൾക്കിടയിലൂടെ പതുക്കെ നുഴ്ന്നു നിവരും; ഉടനെ ബന്ധുക്കൾ കുഞ്ഞിനെ കവുങ്ങിൻകതിർക്കുല കൊണ്ടുഴിഞ്ഞ് അമ്മയുമായി ചേർത്തുകെട്ടും; അങ്ങനെ പരസ്പരബന്ധിതരായ അമ്മയും കുഞ്ഞും സദസ്യരുടെ സാന്നിദ്ധ്യത്തിൽ വീടിനു ചുറ്റും ഒരുവട്ടം വലം വെയ്ക്കണം. ദത്തെടുത്തവരോടുള്ള അവഗണന സ്വന്തം മക്കളോടു കാണിയ്ക്കുന്നതിനേക്കാൾ ഗൗരവതരമായി അക്കാലത്തു കരുതിപ്പോന്നു. പ്രാചീനഗ്രീസിൽ മരിച്ചതായി കരുതി മരണാനന്തര

ക്രിയകൾ ചെയ്തുകഴിഞ്ഞ ഒരാളെ ജാതകർമ്മക്രിയകൾ ആവർത്തി ച്ച് ജീവിതത്തിലേയ്ക്കാനയിക്കുന്നതുവരെ ആരും സാമൂഹ്യമായി അം ഗീകരിച്ചിരുന്നില്ല; ചടങ്ങിന്റെ ഭാഗമായി അയാളെ ഒരു വൃദ്ധയുടെ മ ടിയിലിരുത്തി, കുളിപ്പിച്ച്, കുട്ടിയുടുപ്പു ധരിപ്പിച്ച്, ആയയ്ക്കു കൈമാറും; ആചാരങ്ങൾ കൃത്യമായി നിർവഹിയ്ക്കപ്പെടുന്നതുവരെ അയാൾക്കു മ റ്റാരുമായും ഇടപെടാൻ അവകാശമില്ല. ഇന്ത്യയിലെ ആചാരപ്രകാ രം മരണത്തിൽനിന്നു മടങ്ങി വരുന്നവർ ധാന്യമാവു കലക്കിയ വെ ള്ളത്തൊട്ടിയിൽ ഗർഭസ്ഥശിശുവിനെപ്പോലെ രാത്രി മുഴുവൻ കൈ വിരലുകൾ ചുരുട്ടിപ്പിടിച്ച് ഒരക്ഷരം ഉരിയാടാതെ കിടക്കണം; അതേ സമയം മറ്റുള്ളവർ ഗർഭിണിയുടെമേൽ വിധിപ്രകാരം ചെയ്യേണ്ട ചട ങ്ങുകൾ ചെയ്തുകൊണ്ടിരിയ്ക്കും; പിറ്റേന്നു രാവിലെ അയാൾ തൊട്ടിയി ൽനിന്നെഴുന്നേറ്റ് അതുവരെ ജീവിതത്തിൽ ചെയ്ത കർമ്മങ്ങളോരോ ന്നായി ആവർത്തിയ്ക്കും; പ്രത്യേകിച്ചും വിവാഹംപോലുള്ള ചടങ്ങുകൾ ആഡംബരത്തോടെ ഗംഭീരമായി അനുഷ്ഠിയ്ക്കപ്പെടണം.

രോഗപ്രതിരോധവും ചികിത്സയുമാണു മന്ത്രവാദത്തിന്റെ ഗുണപ രമായ മറ്റൊരു ഉപയോഗം. സമാസമതത്വപ്രകാരം മഞ്ഞപ്പിത്തത്തി ന്റെ ശമനത്തിനു ഹിന്ദുക്കൾ വിപുലമായൊരു ചടങ്ങു നടത്താറുണ്ട്. രോഗിയെ ബാധിച്ചിരിയ്ക്കുന്ന മഞ്ഞരാശി അതേ നിറമുള്ള ജീവിയി ലേയ്ക്കോ വസ്തുവിലേയ്ക്കോ ആവാഹിയ്ക്കുക മാത്രമല്ല, ചുവന്ന കാളയെ പ്പോലെ, ജീവനുള്ള ഒരു ജീവിയിൽനിന്നു രക്തനിറം രോഗിയിലേയ്ക്കു പകർത്തുകയും വേണം; അതിനായി പുരോഹിതൻ ഇങ്ങനെ മന്ത്രം ചൊല്ലും: “നിന്റെ മഞ്ഞപ്പിത്തവും ഹൃദ്രോഗവും സൂര്യനിലേയ്ക്കു ചേ ക്കേറട്ടെ! ചുവന്ന കാളയുടെ രക്തവർണം നിന്നെ വലയം ചെയ്യട്ടെ! ദീർഘായുസ്സിനായി നിനക്കു രക്താവരണം തീർക്കട്ടെ! ഈ ശരീര ത്തെ ഇനിയൊരിയ്ക്കലും മഞ്ഞപ്പിത്തം ബാധിയ്ക്കാതിരിയ്ക്കട്ടെ! ഹേ, ഗോമാതാവായ രോഹിണി, ഞാൻ നിന്റെ ശക്തിയെ ധ്യാനിയ്ക്കുന്നു! ഈ മുൾക്കാട്ടിലേയ്ക്ക്, ഈ കിളിക്കൂട്ടിലേയ്ക്ക്, ചിത്രവർണാങ്കിതമായ ഈ ചിറകുകളിലേയ്ക്ക്, ഞാൻ മഞ്ഞനിറമൊഴുക്കുന്നു!”. മന്ത്രം ചൊല്ലു ന്നതോടെ പുരോഹിതൻ ചുവന്ന കാളയുടെ രോമമിട്ടു പവിത്രമായ ജ

ലം രോഗിയെക്കൊണ്ടു കുടിപ്പിയ്ക്കും; തുടർന്നു രോഗിയെ കാളത്തോ ലിൽ ഇരുത്തി കൈത്തണ്ടയിൽ രക്ഷാകവചം കെട്ടി, മഞ്ഞനിറം മാഞ്ഞുപോകാനായി നിലത്തുകിടത്തി ദേഹമാകെ മഞ്ഞൾ തേച്ചു പിടിപ്പിയ്ക്കും; രോഗിയുടെ കാൽക്കലൊരു മഞ്ഞച്ചരടുകൊണ്ട് മൂന്നു മ ഞ്ഞക്കിളികളെ ചേർത്തുകെട്ടിയശേഷം ദേഹത്തു വെള്ളം ധാരധാ രയായി ഒഴിച്ച് ഉണങ്ങിപ്പിടിച്ച മഞ്ഞളെല്ലാം തുടച്ചുകളയും. അതോ ടെ മഞ്ഞപ്പിത്തം മഞ്ഞക്കിളികളിലേയ്ക്ക് ആവാഹിയ്ക്കപ്പെട്ടു കഴിഞ്ഞു; അവസാനമായി പുരോഹിതൻ ചുവന്ന കാളയുടെ കുറച്ചു രോമങ്ങൾ സ്വർണക്കടലാസിൽ പൊതിഞ്ഞെടുത്ത് രോഗിയുടെ ദേഹത്തു വെ ച്ചുകെട്ടും. മഞ്ഞപ്പിത്തമുള്ള രോഗി ചുവന്ന മൂങ്ങയെ തറപ്പിച്ചു നോക്കു കയും മൂങ്ങ അതേരീതിയിൽ തിരിച്ചുനോക്കുകയും ചെയ്താൽ രോഗം തൽക്ഷണം മാറുമെന്നു ചിലർ വിശ്വസിച്ചു. "അതാണു പ്രകൃതി", പ്ലൂ ട്ടാർക്ക് പറയുന്നു, "വെറും കാഴ്ചയുടെ ഒഴുക്കിലൂടെമാത്രം വ്യാധികളെ ആഗിരണം ചെയ്യുന്ന ചില ജീവികളും പ്രകൃതിയിലുണ്ട്!" പക്ഷിനിരീ ക്ഷണത്തിൽ താൽപ്പര്യമുള്ളവർ അത്തരം മൂങ്ങകളെ മഞ്ഞപ്പിത്ത ത്തിനൊരു ഒറ്റമൂലിയായി കരുതി സൂക്ഷിച്ചുപോന്നു. മഞ്ഞനിറം വ ലിച്ചെടുക്കുന്ന സ്വർണവർണമുള്ള കണ്ണുകളാണു ചുവന്ന മൂങ്ങയുടെ സ വിശേഷത. ദർശനമാത്രയിൽ രോഗബാധ ഒഴിയുന്നതുകൊണ്ട് മ ഞ്ഞപ്പിത്തത്തിന്റെ പര്യായമായി ഗ്രീക്കുകാർ വിശേഷിപ്പിച്ച പക്ഷി ഒരുപക്ഷേ ഇതായിരിയ്ക്കാമെന്നും പ്ലിനി അഭിപ്രായപ്പെടുന്നുണ്ട്. രോ ഗിയുടെ ത്വക്കിനു സദൃശമായ പ്രതലമുള്ള ഒരുതരം കല്ലുകൊണ്ടും അ ക്കാലത്തു മഞ്ഞപ്പിത്തം ശമിപ്പിച്ചിരുന്നു.

ചികിത്സ രോഗിയിലല്ല, മറിച്ച് വൈദ്യനിലാണെന്ന വ്യത്യാസ മാണു സമാസമതത്വപ്രകാരമുള്ള പ്രതിരോധവിധികളുടെ പ്രത്യേക ത. ചികിത്സയുമായി ബന്ധപ്പെട്ട അസൗകര്യങ്ങളും കഷ്ടപ്പാടുകളും രോഗിയെ ബാധിയ്ക്കുന്നില്ലെന്നു മാത്രമല്ല, സ്വയമനുഭവിയ്ക്കുന്ന വേദന യുടെ ഇരട്ടിയോളം വൈദ്യൻ സ്വമേധയാ സഹിയ്ക്കുന്നതു രോഗി നേ രിട്ടു കാണുകയും ചെയ്യും. ഉദാഹരണത്തിനു ഫ്രാൻസിലെ പെർഷേ

യിൽ ചുമയും തുടർച്ചയായ ഛർദ്ദിയും മൂലം അവശനായ രോഗിയ്ക്കു വ യറു കൊളുത്തിപ്പിടിച്ച് ആമാശയംപോലും പുറത്തേയ്ക്കു ചാടുന്ന സ്ഥി തി വന്നു. വിവരമറിഞ്ഞ വൈദ്യൻ രോഗിയുടെ ആമാശയം പൂർവ സ്ഥാനത്തു സ്ഥാപിയ്ക്കാൻ സ്വയം നിലത്തേയ്ക്കു കുതിച്ചുചാടി ബീഭ ത്സമായ ചില ചേഷ്ടകളോടെ സ്വന്തം ആമാശയത്തിന്റെ കെട്ടുപാടു കൾ പൊട്ടിപ്പോയതായി ഭാവിച്ചു; കുറച്ചു സമയം കഴിഞ്ഞു വൈദ്യൻ വീണ്ടും അതേ പ്രകടനങ്ങൾ ആവർത്തിച്ചപ്പോൾ വിട്ടുപോയ അവ യവം തൽസ്ഥാനത്തു തിരിച്ചുവന്ന ആശ്വാസം രോഗിയ്ക്കു ലഭിച്ചു. വൈദ്യന്റെ ഫീസാകട്ടെ, വെറും അഞ്ചു ഫ്രാങ്കുമാത്രം! തിയോഡോ ഷ്യസ് ഒന്നാമന്റെ കാലത്തു കൊട്ടാരവൈദ്യനായിരുന്ന മാഴ്സല്ലസ് സമാസമമന്ത്രവാദത്തിന്റെ തത്വപ്രകാരം അർബുദത്തിനൊരു ചികി ത്സ വിധിയ്ക്കുന്നുണ്ട്: വേപ്പിൻവേരെടുത്തു രണ്ടായി കീറി ഒരു ഭാഗം രോഗിയുടെ കഴുത്തിലും മറ്റേത് അടുപ്പിനു മുകളിലും കെട്ടിത്തൂക്കുക; നല്ല ചൂടേറ്റു വേപ്പിൻവേര് ഉണങ്ങി ചുരുങ്ങുന്നതുപോലെ രോഗിയുടെ കഴുത്തിലെ അർബുദവും ചെറുതായിപ്പോകും. അസുഖം മാറിയ രോ ഗി വൈദ്യനോടു നന്ദികേടു കാണിച്ചാൽ വേണമെങ്കിൽ അതേ വേ പ്പിൻവേരെടുത്ത് വെള്ളത്തിലിട്ടാൽ മതി. വെള്ളത്തിൽ കുതിർന്ന വേരുകൾ ചീർക്കുന്നതോടൊപ്പം രോഗിയുടെ അർബുദം വീണ്ടും പ്ര ത്യക്ഷപ്പെടും. ഈ രീതിയിൽ മുഖക്കുരുവിനും അദ്ദേഹമൊരു ചികി ത്സ നിർദ്ദേശിയ്ക്കുന്നുണ്ട്: ആകാശത്തുനിന്നു നക്ഷത്രം താഴോട്ടു വീഴു ന്നതു കാണുന്ന സമയം കൈയിലെ കൈലേസുകൊണ്ടു മുഖം തുടച്ചാ ൽ മുഖക്കുരു പെട്ടെന്നു സ്വയം അടർന്നുപോരും; അശ്രദ്ധ മൂലം കൈ കൊണ്ടാണു തുടയ്ക്കുന്നതെങ്കിൽ പക്ഷേ മുഖക്കുരു കൈപ്പടത്തിലേയ്ക്കു മാറുമെന്നു മാത്രം!

ആസ്ത്രേലിയയിലെ തരിശുനിലങ്ങളിൽ താമസിയ്ക്കുന്നവർ പ ലപ്പോഴും ഭക്ഷ്യവസ്തുക്കളുടെ ലഭ്യത ഉറപ്പാക്കാൻ മന്ത്രവാദം പ്രയോ ഗിച്ചിരുന്നു. പ്രത്യേകമായ ചില കുലചിഹ്നങ്ങളോടെ നിരവധി ഗോ ത്രങ്ങളായാണ് അവർ ജീവിച്ചുപോന്നത്. സമുദായക്ഷേമം ലക്ഷ്യമാ ക്കി കഴിയാവുന്നത്ര അംഗബലം വർദ്ധിപ്പിയ്ക്കുകയാണു ഗോത്രങ്ങളു

ടെ കുലധർമ്മം. ഭക്ഷണയോഗ്യമായ ചില ജീവികളും സസ്യങ്ങളു മാണു കുലചിഹ്നങ്ങൾ. വെള്ളത്താറാവുകളുടെ വർദ്ധനയ്ക്കുവേണ്ടി ഗോത്രമൂപ്പൻ ഒരു താറാവിന്റെ കോലം ഉയർത്തിപിടിച്ചു വികൃതമാ യൊരു കുറുങ്ങൽ അനുകരിയ്ക്കും. മണ്ണുട്ടകളെ തിന്നുന്നവർ പൂർണവളർ ച്ചു വന്ന ഷഡ്പദം പുഴുവിന്റെ പുറന്തോട് പൊട്ടിച്ച് പുറത്തേയ്ക്കു വരു ന്നതനുകരിച്ചു മൂകാഭിനയം നടത്തും. കനംകുറഞ്ഞ മരക്കൊമ്പുകൾ കൂട്ടിക്കെട്ടി മെനഞ്ഞെടുത്ത കൂടിനകത്തു ചിലർ കയറിയിരുന്നു മണ്ണു ട്ടയെക്കുറിച്ചു പലതരം പാട്ടുകൾ പാടിയശേഷം പരസ്പരം സ്ഥാനം മാറി പു ന്തോടു സ്വയം പൊട്ടുന്നതിനായി കാത്തിരിയ്ക്കും. ഈ ചടങ്ങ് മണ്ണുട്ടകളുടെ കണക്കറ്റ വർദ്ധനവിനു കാരണമാകുമെന്ന് അവർ വി ശ്വസിച്ചു. ഒട്ടകപ്പക്ഷികളുടെ വംശവർദ്ധനയ്ക്കു ചിലർ കഴുകി വൃത്തി യാ ക്കിയ നിലത്ത് ഒരു പക്ഷിയുടെ ചിത്രം മനോഹരമായി വരയ്ക്കും. പ്രത്യേകിച്ചും രുചികരമായ അവയവങ്ങൾക്കു നിറവും ഭംഗിയും കൂ ട്ടും. തുടർന്നു പുരുഷന്മാർ ചിത്രത്തിനു ചുറ്റുമിരുന്ന് ആടുകയും പാടുക യും ചെയ്യും. നീളമുള്ള കഴുത്തും ചെറിയ തലയുമായി തലപ്പാവണി ഞ്ഞ അഭിനേതാക്കൾ ഒട്ടകപ്പക്ഷിയെപ്പോലെ അലക്ഷ്യമായി തല യുയർത്തി നാലുപാടും നോക്കുന്നതായി അനുകരിയ്ക്കും. കടലിലും ന ദികളിലും ധാരാളമായി കാണുന്ന ചില മത്സ്യങ്ങളാണു ബ്രിട്ടീഷ് കൊളംബിയയിലെ ആദിവാസികളുടെ ഭക്ഷണം. ചാകരക്കാലത്തു മത്സ്യങ്ങൾ പതിവുപോലെ പ്രത്യക്ഷപ്പെട്ടില്ലെങ്കിൽ മന്ത്രവാദി ഒരു നീന്തുന്ന മത്സ്യത്തിന്റെ രൂപമുണ്ടാക്കി വെള്ളത്തിൽ ഒഴുക്കിവിടും. മത്സ്യങ്ങൾക്കു സ്വാഗതമോതുന്ന പ്രാർത്ഥനയോടെ നടക്കുന്ന ചട ങ്ങ് അവയെ കൂട്ടംകൂട്ടമായി ആകർഷിയ്ക്കുമെന്ന് അവർ കരുതി. ഒരേ തരത്തിൽപ്പെട്ട വസ്തുക്കൾ സഹജമായ ആത്മബലത്തോടെ തമ്മി ൽത്തമ്മിൽ ആകർഷിയ്ക്കപ്പെടുന്നുണ്ടെന്നു സെലിബസിലെ ടോറാ ഡ്ജവംശജർ വിശ്വസിച്ചിരുന്നു. വീടുകളുടെ മുൻവശത്തു കെട്ടിത്തൂ ക്കുന്ന മാനിന്റേയും പന്നിയുടേയും താടിയെല്ലുകൾ വഴി ജീവനുള്ള മാനും പന്നിയും നേരേ വീട്ടിലേയ്ക്കു വന്നുകയറുമെന്നവർ പ്രതീക്ഷിച്ചു.

കെണിയിലകപ്പെട്ട പന്നിയെ നിയാസ്ദ്വീപിലെ ജനങ്ങൾ പുറത്തെടുത്തു തൊട്ടടുത്ത മരത്തിൽനിന്നു താഴോട്ടു പൊഴിഞ്ഞു വീണ ഒൻപതിലകൾകൊണ്ടു പുറത്തു ശക്തിയായി ഉരസും. അപ്പോൾ മരത്തിൽനിന്നു വീണ ഇലകൾപോലെ ഒൻപതു പന്നികൾകൂടി കെണിയിൽ വീഴുമെന്ന് അവർ വിശ്വസിച്ചു. ചില മുക്കവർ കിളി കൊത്തിയ പഴങ്ങൾ തൂങ്ങി കിടക്കുന്ന മരക്കൊമ്പുപയോഗിച്ചാണു മീൻവല നെയ്യാറുള്ളത്. മരത്തിലെ പഴം കിളികളെ ആകർഷിച്ചതുപോലെ അതേ ശാഖകൊണ്ടുണ്ടാക്കിയ വലയിലേയ്ക്കു മത്സ്യങ്ങളും വീഴുമെന്ന് അവർ കരുതി. ന്യൂ ഗയാനയിൽ താമസിയ്ക്കുന്നവർ കടലാമയെ കുത്തിമലർത്തുന്നതിനൊരു വശ്യപ്രയോഗം നടത്താറുണ്ട്. തെങ്ങുകൾക്കു ചുറ്റും പാറിനടക്കുന്ന ഒരു വണ്ടിനെപ്പിടിച്ച് അവർ കുന്തത്തിന്റെ അഗ്രഭാഗത്തുള്ള ദ്വാരത്തിൽ ഒളിപ്പിച്ചുവെയ്ക്കും. വണ്ട് മനുഷ്യശരീരത്തിൽ ശക്തിയായി ഇറുക്കി പിടിക്കുന്നതുപോലെ കടലാമയുടെ ദേഹത്തു കുന്തമുന കുത്തിക്കയറാനുള്ള ഒരു കൗശലമാണത്. കമ്പോഡിയക്കാർ മൃഗങ്ങൾ വലയിൽ വീഴുന്നില്ലെന്നു കണ്ടാൽ, കുറച്ചകലെ മാറിനിന്ന ശേഷം പെട്ടെന്നു നഗ്നനായി ഓടിവന്നു വലയിലേയ്ക്കു കയറി, "അയ്യോ, ഞാൻ പിടിയ്ക്കപ്പെട്ടല്ലോ! എനിയ്ക്കു പേടിയാകുന്നെ'ന്നൊക്കെ നിലവിളിയ്ക്കും. തുടർന്നു വലയിലേയ്ക്കു മൃഗങ്ങൾ സ്വമേധയാ വന്നുചാടുമെന്നതിൽ അയാൾക്കു തീരെ സംശയമില്ല. മത്സ്യങ്ങളൊന്നും വലയിൽ കുടുങ്ങിയില്ലെങ്കിൽ സ്ക്കോട്ട്ലണ്ടുകാർ കൂട്ടുകാരിലൊരാളെ വെള്ളത്തിലേയ്ക്കു വലിച്ചെറിയുന്നതായി ഭാവിച്ചു വലിയൊരു മീനിനെയെന്നപോലെ പിടിച്ചു കരയ്ക്കു കയറ്റും. താമസിയാതെ മത്സ്യങ്ങൾ കൂട്ടമായി തോണിയിലേയ്ക്ക് ഒഴുകിയെത്തും! ഹൽമാഹരെയിലെ നായാട്ടുകാർ വെടിയുണ്ട തോക്കിൽ നിറയ്ക്കുന്നതിനു മുമ്പ് കുറച്ചുനേരം വായിലിട്ടു ചവയ്ക്കും. ചാവാൻ പോകുന്ന മൃഗത്തിന്റെ മാംസമാണെന്നു ഭാവിച്ചു വെടിയുണ്ട നുണഞ്ഞാൽ ഒരിയ്ക്കലും ഉന്നം തെറ്റുകയില്ലെന്ന് അവർ വിശ്വസിച്ചു. ചീങ്കണ്ണിയെ പിടിയ്ക്കാൻ ചൂണ്ടയിൽ ഇര കൊളുത്തി കാത്തിരിയ്ക്കുന്ന മലയ്നിവാസി ഭക്ഷണം കഴിയ്ക്കാൻ തുടങ്ങുമ്പോൾ ഒന്നിനുപുറകെ ഒന്നായി മൂന്നുരുള ചോറു വിഴ

ങ്ങിയതിനു ശേഷമേ മറ്റു വിഭവങ്ങൾ രുചിയ്ക്കാറുള്ളൂ. അങ്ങനെ ചെയ്താൽ ചൂണ്ടയിൽ കൊളുത്തിയ ഇര ചീങ്കണ്ണിയുടെ തൊണ്ടയിൽ അനായാസം ഇറങ്ങിപ്പോകുമെന്ന് അവർ കരുതി! അബദ്ധത്തിലെങ്ങാനും ഒരെല്ലിൻകഷണമെടുത്തു വായിലിട്ടാൽ ഇര ചൂണ്ടയിൽനിന്നു വഴുതിപ്പോയി ചീങ്കണ്ണി രക്ഷപ്പെടാൻ സാദ്ധ്യതയുണ്ട്. അതുകൊണ്ട് ഭക്ഷണം തുടങ്ങുന്നതിനുമുമ്പുതന്നെ അവർ അയാൾ പാത്രത്തിലെ എല്ലിൻകഷണങ്ങളെല്ലാം എടുത്തുമാറ്റും.

മന്ത്രവാദപ്രയോഗങ്ങളിൽ എന്തൊക്കെ ചെയ്യണമെന്ന വിധി മാത്രമല്ല, എന്തൊക്കെ ചെയ്യരുതെന്ന നിഷേധങ്ങളുമുണ്ട് (Taboo). വശ്യപ്രയോഗങ്ങളും ആകർഷണമന്ത്രങ്ങളും മന്ത്രവാദത്തിന്റെ വിധികളാകുമ്പോൾ വിലക്കുകളും ഉച്ചാടനങ്ങളും നിഷേധങ്ങളായി കണക്കാക്കാം. പക്ഷേ, അക്ഷരാർത്ഥത്തിൽ കൃത്യമായി രൂപകൽപ്പന ചെയ്ത നിയമങ്ങളല്ല, ഈ വിധിനിഷേധങ്ങൾ. മനുഷ്യേച്ഛയ്ക്കു വിരുദ്ധമായ പ്രകൃതിനിയമങ്ങളെ നിയന്ത്രിയ്ക്കാൻ അവയ്ക്കു കഴിയുമെന്നു പ്രാകൃതസമൂഹം സത്യത്തിൽ വിശ്വസിച്ചിരുന്നുമില്ല. ചില നിശ്ചിതവഴികളിലൂടെ മുന്നോട്ടു പോയാൽ ഇപ്പറഞ്ഞ നിയമങ്ങളനുസരിച്ച് അനിവാര്യമായ ഫലം താനേ ലഭിയ്ക്കുമെന്നു മാത്രമാണ് അവർ ചിന്തിച്ചത്. അവയിലേതെങ്കിലും അപകടകരമാണെന്നു കണ്ടാൽ അതിൽനിന്നു വിട്ടുനിൽക്കാൻ അവരേറെ ജാഗ്രതയും കാണിച്ചു. അതായത്, തെറ്റിദ്ധരിയ്ക്കപ്പെട്ട കാര്യകാരണസങ്കൽപ്പങ്ങളുടെ അടിസ്ഥാനത്തിൽ ആപത്തു സംഭവിയ്ക്കാനിടയുള്ള കാര്യങ്ങളിൽനിന്ന് അവർ മാറിനിന്നു; ചില വിലക്കുകൾക്കക്ക് അവർ സ്വയമേവ വിധേയരായി. മാത്രമല്ല, പിന്നീട് ആ വിലക്കുകൾ പ്രായോഗികമന്ത്രവാദത്തിന്റെ നിഷേധാത്മകവിധികളായി മാറുകയും ചെയ്തു. വശ്യപ്രയോഗങ്ങളുടെ ഗുണാത്മകത പറയുന്നു: "ഇതു ചെയ്താൽ അങ്ങനെ സംഭവിയ്ക്കും". അതേസമയം വിലക്കുകളുടെ നിഷേധാത്മകത പറയുന്നു: "ഇങ്ങനെ സംഭവിയ്ക്കാതിരിയ്ക്കാൻ അതു ചെയ്യരുത്". സാധർമ്മ്യസംസർഗനിയമങ്ങൾ മുഖേനയാണു സ്വീകാര്യവും അസ്വീകാര്യവുമായ ഈ രണ്ടു ഫലങ്ങളും വരു

ന്നതെന്ന പൊതുവേ കരുതപ്പെട്ടു. ആഗ്രഹിച്ച ഫലം ലഭിച്ചതു മാന്ത്രി കവിധിയുടെ സ്വാധീനത്തിൽ മാത്രമല്ലെന്നതുപോലെ, ഭീഷണമായ ദുരവസ്ഥ വന്നതു വിലക്കുകൾ ലംഘിച്ചതുകൊണ്ടു മാത്രമാകണമെന്നില്ല; അഥവാ ദുരന്തം വന്നതു വിലക്കുകൾ മാനിയ്ക്കാതെയാണെങ്കിൽ സത്യത്തിലതൊരു വിലക്കല്ല, സാമാന്യബുദ്ധിയുടെ ഒരു അനുമാനം മാത്രമായിരിയ്ക്കും. "തീയ്ക്കുള്ളിലേയ്ക്കു കൈയിടരുതെ'ന്നു പറയുന്നതു വിലക്കല്ല, സാമാന്യമായൊരു അനുഭവജ്ഞാനമാണ്. ഭാവനയിലെ ദുരന്തമല്ല, അത്യാസന്നമായ ആപത്താണ് അവിടെ തടയാൻ ശ്രമിയ്ക്കുന്നത്. ചുരുക്കത്തിൽ ആശയങ്ങളുടെ സങ്കലനഫലമായുണ്ടായ തെറ്റിദ്ധാരണകളുടെ അഥവാ മതിഭ്രമങ്ങളുടെ വിപരീതങ്ങളാണു വശ്യപ്രയോഗങ്ങളായ വിധികളും വിലക്കുകളായ നിഷേധങ്ങളും. അങ്ങനെ മന്ത്രവാദം സിദ്ധാന്തതലത്തിലൊരു കപടശാസ്ത്രവും പ്രായോഗികതലത്തിലൊരു പ്രഹസനവുമായി മാറുന്നുണ്ട്; മാത്രമല്ല, പ്രായോഗികമന്ത്രവാദത്തെ ഗുണാത്മകമായ വശ്യപ്രയോഗങ്ങളായും നിഷേധാത്മകമായ വിലക്കുകളായും നമുക്കു വീണ്ടും വിഭജിയ്ക്കാം.

നായാട്ടുകാരും മുക്കുവരും ആചരിച്ചിരുന്ന ചില വിശ്വാസങ്ങളെക്കുറിച്ചു വിവരിയ്ക്കുമ്പോഴാണു വിലക്കുകൾക്കു മന്ത്രവാദവുമായുള്ള ബന്ധത്തിലേയ്ക്കു നാം വഴി മാറിയത്. മന്ത്രവാദത്തിന്റെ പരിധിയിൽ വരുമെങ്കിലും പ്രത്യേകമായ ചില സന്ദർഭങ്ങളിൽ മാത്രമേ അവ പ്രായോഗികമായി ഉപയോഗിയ്ക്കാറുള്ളൂ. വളരുന്ന വിരലുകൾ ചാട്ടുളിപോലെ കൂർത്തുപോകുമെന്ന ഭയം മൂലം എസ്ക്വിമാക്സിലെ മാതാപിതാക്കൾ കുട്ടികളെ പൂച്ചത്തൊട്ടിൽ കളിയ്ക്കുന്നതിൽനിന്നു വിലക്കാറുണ്ട്. വളർന്നു വലുതായി തിമിംഗലങ്ങളെ മെരുക്കാൻ ശ്രമിയ്ക്കുമ്പോൾ ആ വിരലുകൾ ഒരുപക്ഷേ തിമിംഗലത്തിന്റെ ചിറകിനുള്ളിൽ കുടുങ്ങിപ്പോകുമെന്ന് അവർ ഭയപ്പെട്ടു. കാർപ്പേഷ്യൻമലയിലെ ഹസൂൽ വർഗക്കാരിൽ നായാട്ടിനു പോകുന്നവർ ഭക്ഷണം കഴിച്ചുകൊണ്ടിരിയ്ക്കുമ്പോൾ ഭാര്യ ഒരിയ്ക്കലും നൂൽ നൂൽക്കാൻ പാടില്ല. കറങ്ങുന്ന ചർക്കയുടെ ചക്രംപോലെ അയാളുടെ ഇര ചുറ്റിത്തിരിഞ്ഞു രക്ഷപ്പെടും; ഇവിടെ വിലക്ക് സാധർമ്മ്യനിയമത്തിൽനിന്നു നേരിട്ടുള്ള ഒരനുമാ

ന മാണ്. ഒരുകാലത്ത് ഇറ്റലിയിലെ സ്ത്രീകൾ ചർക്ക കൊണ്ടുനടക്കു ന്നതും പാതയോരംപോലെ തുറന്ന സ്ഥലങ്ങളിലിരുന്നു നൂൽക്കുന്ന തും നിയമപരമായി നിരോധിച്ചിരുന്നു. തിരിയുന്ന ചക്രംപോലെ ധാ ന്യക്കതിരുകൾ പരസ്പരം കെട്ടുപിണഞ്ഞു വിളകൾ നശിച്ചുപോകുമെ ന്ന് അവരൊരുപക്ഷേ ഭയപ്പെട്ടിരിയ്ക്കാം. എയ്നോ നിവാസികൾക്കി ട യിലെ സ്ത്രീകൾ പ്രസവത്തിനു രണ്ടുമാസം മുമ്പു മുതൽ നൂൽ നൂൽ ക്കുകയോ കയർ പിരിയ്ക്കുകയോ ചെയ്യാറില്ല. ഗർഭസ്ഥശിശുവിന്റെ കു ടൽമാല കയറുപോലെ വയറ്റിൽ ചുറ്റിപ്പിണയുമെന്നവർ ഭയപ്പെട്ടു. ഇ തേ കാരണംകൊണ്ട് ഇന്ത്യയിലെ ബിലാസ്പൂർ ജില്ലയിലുള്ളവർ ഗ്രാമസഭ കൂടുമ്പോൾ പരിസരത്താരും കറങ്ങി നടക്കരുതെന്നു നിഷ്ക്ക ർഷിച്ചു. സഭയിൽ ചർച്ച ചെയ്യുന്ന വിഷയത്തിനു പരിഹാരം കാണാ നാവാതെ തുടങ്ങിയേടത്തുതന്നെ അവസാനിയ്ക്കാതിരിയ്ക്കാനുള്ള ഒരു മുൻകരുതലാണത്. ഈസ്റ്റിന്ത്യൻ ദ്വീപുകളിൽ നായാട്ടുകാരന്റെ വീ ട്ടിലേയ്ക്കു വരുന്നവരാരും വാതിൽക്കൽ പരുങ്ങിനിൽക്കാൻ പാടില്ലെ ന്നു വ്യവസ്ഥയുണ്ട്. വലയുടെ അടുത്തെത്തുന്ന ഇരകൾ അകത്തു കട ക്കാതെ മടങ്ങാനുള്ള സാദ്ധ്യതയാണതു സൂചിപ്പിയ്ക്കുന്നത്. സെലെബ സിലെ ടോറഡ്ജക്കാർ ഗർഭിണി താമസിയ്ക്കുന്ന വീട്ടിനടുത്ത് ആരെ ങ്കിലും ചുറ്റിക്കറങ്ങിയാൽ പ്രസവത്തിനു കൂടുതൽ സമയമെടുക്കുമെന്നു വിശ്വസിച്ചിരുന്നു. സുമാത്രയിലെ ചിലയിടങ്ങളിൽ ഗർഭിണികൾ വീ ട്ടുവാതിൽക്കൽ വന്നു നിൽക്കുന്നതും കോണി കയറുന്നതും പാടേ നി ഷേധിച്ചിട്ടുണ്ട്. കർപ്പൂരം തേടി നടക്കുന്ന മലായ്ക്കാർ കല്ലുപ്പിട്ടു വേ വിയ്ക്കാത്ത ഭക്ഷണംമാത്രമേ കഴിയ്ക്കാറുള്ളൂ. മരത്തിന്റെ തടികൾക്കിട യിലുള്ള വിടവിലാണു ചെറുതരികളായി കർപ്പൂരം പ്രത്യക്ഷപ്പെടുന്ന ത്. പൊടിയുപ്പിട്ട ഭക്ഷണം കഴിച്ചാൽ കർപ്പൂരം പെട്ടെന്നു പൊടി ഞ്ഞുപോകുമെന്ന് അവർ ഭയപ്പെട്ടു. പനയോലയുടെ തുകൽ പോലുള്ള പോളയിലാണു ബോർണിയോവിൽ കർപ്പൂരം തേടി നടക്കുന്നവർ ഭ ക്ഷണം കഴിയ്ക്കാറുള്ളത്. കർപ്പൂരം പെട്ടെന്നലിഞ്ഞുപോകുമെന്ന ഭയം മൂലം അവരാരും പാത്രം കഴുകാറില്ല. കോലരക്കാണു സയാം പ്രവി

ശ്യയിലെ പ്രധാനപ്പെട്ട ഉൽപ്പന്നം. മരത്തിന്റെ ഇളംശാഖയിൽനി-ന്നു പൊട്ടിയൊലിയ്ക്കുന്ന പശപോലുള്ള ഒരു കറയാണത്. ശാഖകളി ലേയ്ക്കു കയറ്റിവിടുന്ന ചുവന്ന ഉറുമ്പുകൾ സ്വേദനപ്രക്രിയയുടെ വേഗം വർദ്ധിപ്പിയ്ക്കുമെന്നു ബോദ്ധ്യമുള്ള പണിക്കാർ സ്വയം കുളിയ്ക്കുകയോ ദേഹത്തു പേൻപോലുള്ള ക്ഷുദ്രജീവികളെ നശിപ്പിയ്ക്കുകയോ ചെയ്യാറില്ല. ദേഹത്തുനിന്നു പരാന്നഭുക്കുകളെ തുരത്തുന്നതു മരക്കൊമ്പിലെ ഉറുമ്പുകളെ നശിപ്പിയ്ക്കുന്നതിനു തുല്യമായാണ് അവർ കരുതിയത്. കഴുകനെ പിടിയ്ക്കാൻ കെണിവെച്ച് സസൂക്ഷ്മം നിരീക്ഷിയ്ക്കുന്ന ആദിവാസികൾ ഒരിയ്ക്കലും റോസാമുകുളങ്ങൾ ഭക്ഷിയ്ക്കാറില്ല; വയറ്റിലുള്ള റോസാമൊട്ടുകളുടെ ചൊറിച്ചിൽപോലെ, കഴുകൻ ഇരയെ പിടിച്ചു തിന്നുന്നതിനു പകരം വെറുതെ ചൊറിഞ്ഞു നിൽക്കുകയേയുള്ളൂ. ഇതേ രീതി പിന്തുടർന്നു കഴുകനെ പിടിയ്ക്കാൻ പോകുന്നവർ ചവണയും ഉപയോഗിയ്ക്കാറില്ല. ചവണകൊണ്ട് കഴുകനെ കീഴ്പ്പെടുത്താൻ നോക്കിയാൽ സ്വന്തം വിരലുകൾ അവന്റെ കൊക്കിനുള്ളിലകപ്പെടുമെന്നവർ കരുതി. അതുകൊണ്ട് സ്വയം ചവണ ഉപേക്ഷിയ്ക്കുക മാത്രമല്ല, ആ അപകടസാദ്ധ്യത മുൻകൂട്ടി കണ്ടു വീട്ടിലുള്ളവർ ചവണ ഉപയോഗിയ്ക്കരുതെന്നു നിർബന്ധിയ്ക്കുകകൂടി ചെയ്യും, അവർ!

കിരാതവർഗക്കാർ പരമ്പരയാ ആചരിച്ചുപോന്ന വിലക്കുകളിൽ, ചില പ്രത്യേകഭക്ഷണപദാർത്ഥങ്ങൾ ഉപയോഗിയ്ക്കുന്നതിലുള്ള നിരോധനങ്ങളേക്കാൾ ഒരുപക്ഷേ, പ്രാമാണ്യമുള്ളവ മറ്റൊന്നുമില്ലെന്നു പറയാം. സസ്യജീവജാലങ്ങളിൽ ആരോപിയ്ക്കപ്പെടുന്ന ഗുണപരമായ സവിശേഷതകൾ അവ ഭക്ഷിയ്ക്കുന്നതിലൂടെ തങ്ങളിലേയ്ക്കു പകരുമെന്നു കരുതുന്നപോലെ ദോഷഫലങ്ങളൊഴിവാക്കാൻ പലതും ഭക്ഷണയോഗ്യമല്ലെന്നു വിധിയ്ക്കാനും അവർ മടിച്ചില്ല. സ്വീകരിയ്ക്കുന്നതു മന്ത്രവാദത്തിന്റെ വിധിയും തള്ളിക്കളയുന്നതു നിഷേധവുമായി തരാതരംപോലെ അവരതു വ്യാഖ്യാനിച്ചു. മഡഗാസ്ക്കറിൽ യുദ്ധത്തിലേർപ്പെട്ടിരിയ്ക്കുന്ന ഭടന്മാർക്കു ദോഷം വരുന്ന ചില ഭക്ഷണവസ്തുക്കൾ നിഷേധിച്ചിട്ടുണ്ട്. അതിലൊന്നാണു വേലിപ്പന്നിയുടെ മാംസം. പരിഭ്രമിച്ചാൽ ചുരുണ്ടുകൂടുന്ന സ്വഭാവം യുദ്ധക്കളത്തിൽ പടയാളികൾ

ക്കു ഭൂഷണമല്ലല്ലോ! കാളയുടെ കണങ്കാൽ തിന്നാൽ കാൽമുട്ടുകൾ ദു ർബലമായി പടയോട്ടത്തിൽ പങ്കെടുക്കാനാവാത്തതുകൊണ്ട് കാളയു ടെ മാംസവും വർജ്ജ്യമായി കണക്കാക്കപ്പെട്ടു. അങ്കത്തിൽ ചത്തു വീണ പൂവൻകോഴിയുടെയും കുന്തംകൊണ്ടു കുത്തിമലർത്തിയ മൃഗ ങ്ങളുടെ യും മാംസം ഒരിക്കലും യോദ്ധാക്കൾ ഭക്ഷിക്കാൻ പാടില്ല. പു രുഷന്മാർ യുദ്ധത്തിലേർപ്പെട്ടിരിക്കുന്ന സമയം വീട്ടിൽ യാതൊരു കാ രണവശാലും ആൺമൃഗങ്ങളെ കൊന്നു തിന്നാൻ പാടില്ല. മലഗാസി യോദ്ധാക്കൾ ഒരിക്കലും മൃഗങ്ങളുടെ വൃക്കകൾ തിന്നാറില്ല. അവരു ടെ ഭാഷയിൽ വൃക്കയ്ക്കും വെടിയുണ്ടയ്ക്കും ഒരേ പദമാണുള്ളത്. അതു കൊണ്ട് വൃക്ക കഴിച്ചാൽ വെടിയുണ്ടയേറ്റുള്ള മരണം സുനിശ്ചയം!

മാന്ത്രികശക്തിയുടെ സ്വാധീനം ദൂരത്തെപ്പോലും പിന്നിലാക്കുന്ന തായി നാം കണ്ടു. അതുകൊണ്ടാണു കഴുകനെ പിടിക്കാൻ പോയവ ന്റെ ഭാര്യ ചവണ കൈകൊണ്ടു തൊടാത്തത്. ഒരർത്ഥത്തിൽ മന്ത്ര വാദത്തിന്റെ അന്ത:സത്തയാണു വ്യക്തിയും വസ്തുവും തമ്മിലുണ്ടെന്നു കരുതപ്പെടുന്ന ഈ സംവേദനാത്മകസ്വാധീനം. ദൂരത്തിരുന്നു മറ്റുള്ള വരുടെ ചെയ്തികളെ അദൃശ്യമായി സ്വാധീനിക്കുന്നതിൽ ശാസ്ത്രത്തി ന്റെ സന്ദേഹങ്ങളൊന്നും മന്ത്രവാദത്തിനില്ല. മന്ത്രവാദത്തിന്റെ മൗ ലികപ്രമാണങ്ങളിലൊന്നാണു പരഹൃദയജ്ഞാനം. വിദേശത്തു വേർ പെട്ടു ജീവിച്ചാലും രണ്ടുപേർക്കു പരസ്പരം സംവദിക്കാൻ കഴിയുമെന്ന ആധുനികമായ കണ്ടുപിടുത്തം പ്രാകൃതമനുഷ്യരെ പറഞ്ഞു ബോദ്ധ്യ പ്പെടുത്താൻ യാതൊരു വിഷമവുമില്ല. അവരതു വളരെക്കാലമായി വി ശ്വസിച്ചുപോരുന്നുണ്ട്. മനസ്സിലെ വിശ്വാസങ്ങൾക്കനുസരിച്ചു യുക്തി സഹമായ പൂർവാപരബന്ധത്തോടെ അവരതു പ്രായോഗികമാക്കുക യും ചെയ്തു. സംസ്ക്കാരസമ്പന്നരെന്ന് അഭിമാനിക്കുന്ന പിൻതലമുറ യ്ക്കു പക്ഷേ വിശ്വാസവും പ്രവൃത്തിയും തമ്മിൽ സമന്വയിപ്പിക്കാൻ ഇ നിയുമായിട്ടില്ലെന്ന വസ്തുതകൂടി നാമിവിടെ എടുത്തുപറയേണ്ടതുണ്ട്! മാന്ത്രികമായ ചടങ്ങുകൾ മാത്രമല്ല ദൈനന്ദിനജീവിതത്തിലെ നി സ്സാരകാര്യങ്ങൾപോലും വിദൂരത്തു കഴിയുന്ന വ്യക്തികളേയും വസ്തു

ക്കളേയും സ്വാധീനിയ്ക്കുന്നുണ്ടെന്ന പ്രാചീനമനുഷ്യർ ദൃഢമായി വിശ്വ സിച്ചു. അതുകൊണ്ട് വിശേഷാവസരങ്ങളിൽ അകന്നു കഴിയുന്ന ബ ന്ധുക്കളും സുഹൃത്തുക്കളും ചില പെരുമാറ്റസംഹിതകൾക്കു വിധേയ രാകണമെന്നും അവർ നിഷ്ക്കർഷിച്ചു. പ്രത്യേകിച്ചു യുദ്ധത്തിനും നായാട്ടിനുമായി പുറത്തുപോയിരിയ്ക്കുന്ന പുരുഷന്മാരുടെ സുരക്ഷിത ത്വത്തിനും വിജയത്തിനുംവേണ്ടി ബന്ധുക്കൾ അനുവർത്തിയ്ക്കേണ്ട ഒ രുപാടു വിധിനിഷേധങ്ങൾ അവർ പ്രയോഗത്തിൽ വരുത്തി. ഗുണപ രവും നിഷേധാത്മകവുമായ രീതിയിൽ ഈ പരേംഗിതജ്ഞാനം പ്ര യോഗിയ്ക്കുന്ന ചില ഉദാഹരണങ്ങൾ നമുക്കു നോക്കാം.

ലാവോസിലെ ആനവേട്ടക്കാർ ഭാര്യയോടു മുടി മുറിയ്ക്കുകയോ ദേ ഹത്ത് എണ്ണ തേയ്ക്കുകയോ ചെയ്യരുതെന്ന മുന്നറിയിപ്പു നൽകിയാ ണു കാട്ടിലേയ്ക്കു യാത്ര പുറപ്പെടുന്നത്. അവൾ മുടി മുറിച്ചാൽ ആന കെണിക്കെട്ടുകൾ ഭേദിച്ച് രക്ഷപ്പെട്ടു കളയുമെന്നും എണ്ണ തേച്ചാൽ കെണിയ്ക്കുള്ളിലൂടെ ഊർന്നുപൊയ്ക്കളയുമെന്നും അവർക്കറിയാം. ഡി യാക് ഗ്രാമവാസികൾ കാട്ടുപന്നികളെ ഓടിച്ചിട്ടു പിടിയ്ക്കാൻ ഒന്നി ച്ചിറങ്ങുമ്പോൾ വീട്ടിലുള്ളവർ എണ്ണയും വെള്ളവും കൈകൊണ്ടു തൊ ടാറില്ല. അങ്ങനെ ചെയ്താൽ നായാട്ടുകാരുടെ കൈകൾ 'വെണ്ണക്കൈ യു'കളായി മാറി ഇര വിരലുകൾക്കിടയിലൂടെ രക്ഷപ്പെട്ടുപോകുമെന്ന് അവർ ഭയന്നു. ആഫ്രിയ്ക്കയിലെ നായാട്ടുകാർ ആനയെ കെണിയിൽ പെടുത്താനുള്ള യത്നത്തിലേർപ്പെട്ടിരിയ്ക്കുന്ന സമയം വീട്ടിലുള്ള ഭാര്യ മാർ ജാരസംസർഗം നടത്തിയാൽ ആനയുടെ ശക്തി പതിന്മടങ്ങു വ ർദ്ധിച്ചു തങ്ങളെ മാരകമായി മുറിവേൽപ്പിക്കുമെന്നു വിശ്വസിച്ചിരു ന്നു. അതുകൊണ്ട് ഭാര്യയുടെ ദുർവൃത്തിയെക്കുറിച്ചു കേൾക്കാനിടവ ന്നാൽ അയാൾ നായാട്ടുപേക്ഷിച്ച് വീട്ടിലേയ്ക്കു മടങ്ങും. കാട്ടിൽവെച്ച് തോൽവി പിണയുകയോ മൃഗങ്ങളിൽനിന്നുള്ള ആക്രമണത്തിൽ പ രിക്കേൽക്കുകയോ ചെയ്താൽ വാഗോഗോയിലെ നായാട്ടുകാർ ഭാര്യ യുടെ ദുർവൃത്തിയാണതിനു കാരണമെന്നു മനസ്സിലാക്കി കോപാകുല രായായാണു വീട്ടിലേയ്ക്കു മടങ്ങുക പതിവ്. ഭർത്താവ് കാട്ടിലായിരിയ്ക്കു മ്പോൾ മറ്റൊരു പുരുഷൻ തൊട്ടു പിന്നിലോ മുന്നിലോ നിൽക്കാൻ

സ്ത്രീകൾ അനുവദിയ്ക്കാറില്ല. മുഖം തലയണയോടു ചേർത്തു കമിഴ്ന്നു കിടന്നു മാത്രമേ അവരുറങ്ങാറുള്ളൂ. പരപുരുഷനെ പ്രാപിയ്ക്കുന്ന സ്ത്രീയുടെ ഭർത്താവ് സർപ്പദംശനമേറ്റു മരിയ്ക്കുമെന്നാണു ബൊളീവിയയിലെ മോക്സോസ്വർഗക്കാർ വിശ്വസിച്ചത്. ഭാര്യയോ സഹോദരിയോ ചാരിത്ര്യദോഷമുള്ളവരാണെങ്കിൽ ഒരൊറ്റ ജീവിയെപ്പോലും കൊല്ലാൻ കഴിയില്ലെന്ന് അല്യൂഷയിലെ നായാട്ടുകാർ വിശ്വസിച്ചു. മെക്സിക്കോയിലുള്ളവർ ദൈവദത്തമെന്നു കരുതി ആരാധിയ്ക്കുന്ന ഒരുതരം കള്ളിമുൾച്ചെടിയുടെ നീരു സേവിച്ചാൽ അത്യധികമായ ഹർഷോന്മാദം അനുഭവപ്പെടും. ആ ചെടിയുടെ വിത്തു ശേഖരിയ്ക്കാൻവേണ്ടി മിക്ക പുരുഷന്മാരും വർഷത്തിൽ നാൽപ്പത്തിമൂന്നുദിവസം നീണ്ടുനിൽക്കുന്ന ഒരു യാത്രയിലായിരിയ്ക്കും. അക്കാലത്തവരുടെ സുരക്ഷിതത്വത്തിനുവേണ്ടി ഭാര്യമാർ ഓടുകയോ അതിവേഗം നടക്കുകയോ ചെയ്യാൻ പാടില്ല. മഴയായും വിളയായും മറ്റും ആ പവിത്രദൗത്യത്തിന്റെ ഗുണഫലം നേടിയെടുക്കാൻ തങ്ങളാൽ കഴിയാവുന്നതെന്തും അവർ ചെയ്യാറുണ്ട്. യാത്ര പോയിരിയ്ക്കുന്നവർ പാലിയ്ക്കേണ്ട നിഷ്ഠകൾക്കും വ്രതങ്ങൾക്കും സ്വമേധയാ അവർ വിധേയരാകും. പുരുഷന്മാർ വിത്തുമായി വരുന്നതുവരെ അവർ കുളിയ്ക്കാറില്ല; ഉപ്പുപോലും കഴിയ്ക്കാതെ ഉപവാസം കിടന്നു കടുത്ത ബ്രഹ്മചര്യദീക്ഷയും അവർ പാലിച്ചു. ഈ നിയമങ്ങൾക്കെതിരു നിൽക്കുന്നവരെ കരിങ്കാലികളായി കണ്ടു കുറ്റം ചാർത്തി അവർ ശിക്ഷണനടപടികൾക്കു വിധേയരാക്കും. ജീവിതസൌഖ്യം, ആരോഗ്യം, ഭാഗ്യം, തുടങ്ങിയവ അഗ്നിദേവന്റെ അമൃതായ ആ കള്ളിച്ചെടികൾ നേടുന്നതിലൂടെ കൈവരുമെന്ന് അവർ പ്രത്യാശിച്ചു. ശുദ്ധമായ അഗ്നിയുടെ സാന്നിദ്ധ്യം പാപികൾക്കു നേടാനാവില്ലെന്ന് അവർക്കു നന്നായറിയാം. അക്കാലത്തു സ്ത്രീപുരുഷന്മാർ തീർ ത്തും കളങ്കരഹിതരായിരിയ്ക്കണമെന്നു മാത്രമല്ല, കഴിഞ്ഞ കാലങ്ങളിൽ ചെയ്ത പാപങ്ങളിൽനിന്നു മുക്തരാവുകയും വേണം. അതുകൊണ്ട് പുരുഷന്മാർ യാത്ര പുറപ്പെട്ടതിന്റെ നാലാം ദിവസം സ്ത്രീകളെല്ലാവരും ഒന്നിച്ചു കൂടി പിതാമഹനായ അഗ്നിദേവനുമുമ്പിൽ ഏ

തൊക്കെ പുരുഷന്മാരുമായാണ് തങ്ങൾ ചെറുപ്പകാലം മുതൽ ബന്ധപ്പെട്ടതെന്നു സ്വയം കുറ്റസമ്മതം നടത്തും. ഒരാളുടെയെങ്കിലും പേരു യദൃച്ഛയാ വിട്ടുപോയാൽ യാത്ര പോയവർ വെറുംകൈയോടെ തിരിച്ചുവരുമെന്നു നല്ല ബോദ്ധ്യമുള്ള അവർ അക്കാര്യത്തിൽ അതീവനിഷ്ക്കർഷ പാലിച്ചു. ഓർമ്മ പുതുക്കാൻവേണ്ടി അവരൊരു ചരടെടുത്ത് ഓരോ പുരുഷന്റേയുംപേരിൽ ഓരോ കെട്ടിടും. പിന്നീടതു ക്ഷേത്രത്തിൽ കൊണ്ടുചെന്ന് അഗ്നിദേവന്റെ മുമ്പിൽവെച്ച് ഓരോ കെട്ടും സൂചിപ്പിക്കുന്ന പേരുകൾ ഓരോന്നായി ഉറക്കെ വിളിച്ചുപറയും. കുറ്റം ഏറ്റു പറഞ്ഞു കഴിഞ്ഞാൽ ഉടനെ അവർ ആ ചരട് കത്തുന്ന തീയിലേയ്ക്കു വലിച്ചെറിയും. പരിശുദ്ധമായ തീനാളത്തിൽ ചരടു ചാരമാകുന്നതോടെ പാപം പൊറുക്കപ്പെട്ട അവർ സമാധാനപൂർവം പിരിയും. തുടർന്നു പരപുരുഷന്മാരെ അടുത്തുവരാൻപോലും അവരനുവദിക്കില്ല. കള്ളിച്ചെടികൾ തേടിപ്പോയ പുരുഷന്മാരും വിഷയചാപല്യം ഉള്ളിലൊതുക്കി ശുദ്ധഹൃദയരാകാൻ ശ്രമിക്കും. നിസ്സാരപാപങ്ങൾക്കുപോലും 'പഞ്ചപ്രാണ'ങ്ങളോടു മാപ്പപേക്ഷിച്ചു കെട്ടുകളിട്ട ജപമാല അവർ അഗ്നിയിൽ സമർപ്പിക്കും. പുരുഷന്മാർ കർപ്പൂരം തേടി കാട്ടിലലയുന്ന സമയം ഭാര്യമാർ പരപുരുഷസംഗമം നടത്തിയാൽ കൈയിൽ കിട്ടിയ കർപ്പൂരമത്രയും ബാഷ്പീകരിച്ചു പോകുമെന്നു സാരവാക്കിലെ ആദിവാസികൾ വിശ്വസിച്ചു. വൃക്ഷത്തിൽ പ്രത്യക്ഷപ്പെടുന്ന ചില ചിഹ്നങ്ങൾ നോക്കി എപ്പോഴാണു സ്ത്രീകൾ പാതിവ്രത്യഭംഗം ചെയ്തതെന്നു കൃത്യമായി അവർക്കറിയാൻ  കഴിയും. മറ്റൊരു തെളിവിനും കാത്തുനിൽക്കാതെ അസൂയാലുക്കളായ പലരും ഭാര്യമാരെ കൊന്നൊടുക്കിയതായും കേൾക്കുന്നുണ്ട്. ഭർത്താവ് കാട്ടിലായിരിക്കുമ്പോൾ മുടി ചീകുന്ന ചീപ്പു ഭാര്യ കൈകൊണ്ടു തൊടാൻ പാടില്ല. അങ്ങനെ ചെയ്താൽ ചീപ്പിന്റെ പല്ലുകൾക്കിടയിലെ ശൂന്യമായ വിടവുകൾപോലെ വൃക്ഷത്തടിയിലെ നാരുകളിൽ കർപ്പൂരത്തിന്റെ പരൽഭാഗം ഒഴിഞ്ഞിരിക്കും. കീയ്ദ്വീപിലെ ആചാരപ്രകാരം വിദേശത്തേക്കു യാത്ര പോകുന്ന കപ്പലുകൾ നങ്കൂരമടിച്ചു കിടന്ന കടൽത്തീരം പനയോലകൊണ്ടു മറച്ച് പവിത്രമായി സംരക്ഷിക്കപ്പെടണം. കപ്പൽ മടങ്ങി വരുന്നതുവ

രെ ആരും ആ ഭാഗം മുറിച്ചു കടക്കാൻ പാടില്ല. മാത്രമല്ല, അവരുടെ ദൗത്യം പൂർത്തിയാകുന്നതുവരെ പ്രത്യേകമായി നിയോഗിയ്ക്കപ്പെട്ട മൂന്നോ നാലോ പെൺകുട്ടികൾ കപ്പലിലുള്ളവരോടു സംവേദനാത്മക ബന്ധം പുലർത്തി യാത്രയുടെ സുരക്ഷയും വിജയവും ഉറപ്പാക്കുകയും വേണം. അത്യാസന്നമായ കാര്യങ്ങൾക്കല്ലാതെ യാതൊരു കാരണവശാലും അനുവദിയ്ക്കപ്പെട്ട മുറിയിൽനിന്ന് അവർ പുറത്തുപോകാൻ പാടില്ല. കപ്പൽ കടലിലായിരിയ്ക്കുമ്പോൾ നിലത്തു നമസ്ക്കരിയ്ക്കുന്നതുപോലെ കൈകൾ കാൽമുട്ടിൽ പിണച്ച് അവർ നിശ്ചേഷ്ടരായി കിടക്കണം. കപ്പൽ ഇരുവശത്തേയ്ക്കും ആടിയുലയാതിരിയ്ക്കാൻ അവർ ശിരസ്സ് ഇടത്തോട്ടോ വലത്തോട്ടോ ചലിപ്പിയ്ക്കാൻ പാടില്ല. ഈ കാലയളവിൽ കടലിലെ വെള്ളം ക ട്ടിപിടിച്ചു കപ്പലിന്റെ ഗതി തടയാതിരിയ്ക്കാൻ, അവർ തേങ്ങാപ്പാലിൽ തിളപ്പിച്ച അരിപോലെ പശിമയുള്ള ഭക്ഷണപദാർത്ഥങ്ങളും വർജ്ജിയ്ക്കണം. കപ്പൽ ലക്ഷ്യസ്ഥാനത്തു ചെന്നെത്തിയാൽ ഈ നിബന്ധനകൾക്കു ചെറിയൊരളവുവരെ ഇളവാകാം. പക്ഷേ, പാറക്കെട്ടിൽത്തട്ടി കപ്പൽ തകരാതിരിയ്ക്കാൻ അവരൊരിയ്ക്കലും കൂർത്ത മുള്ളുള്ള മത്സ്യങ്ങളെ തിന്നാൻ പാടില്ല.

ദൂരദേശത്തു താമസിയ്ക്കുന്ന സുഹൃത്തുക്കളുമായി സംവേദനാത്മക ബന്ധം സ്ഥാപിയ്ക്കണമെന്നു വിചാരിയ്ക്കുന്നവർ സ്വാഭാവികമായും മൃദുലവികാരങ്ങൾക്കു മാന്യത നൽകുന്നവരാകാതെ വയ്യ. അതുകൊണ്ട് യുദ്ധക്കളത്തിൽ ഏതു നിമിഷവും പിടഞ്ഞു വീണു മരിയ്ക്കേണ്ടി വരുന്നവർ നിസ്സഹായരായി വീട്ടിലിരിയ്ക്കുന്ന പ്രിയപ്പെട്ടവരുടെ ഉൽക്കണ്ഠകൾക്കു സാന്ത്വനം പകരുന്നവിധം ഈ സംവേദനാത്മകപ്രയോഗം ഗുണപരമായി പ്രയോഗിച്ചതിൽ അത്ഭുതപ്പെടാനില്ല. അതേസമയം വീട്ടിലിരിയ്ക്കുന്നവർ തെല്ലൊരാശ്വാസത്തിനുവേണ്ടി തങ്ങളാലാവുന്നവിധം ചിലപ്പോഴൊക്കെ പരിഹാസ്യമായ ചില അനുകരണങ്ങളും നടത്താറുണ്ട്. ബോർണിയോവിലെ ജില്ലകളിൽ നായാട്ടിനു പോകുന്നവരുടെ ഭാര്യയും സഹോദരിയും സദാ സമയവും ഒരു വാൾ താഴെ വെയ്ക്കാതെ കൈയിൽ കൊണ്ടുനടക്കണം. ഭർത്താവിനെപ്പോഴും

ആയുധത്തെക്കുറിച്ച ബോധം വരുത്താനുള്ള കൌശലമാണത്. ഉറക്കത്തിൽ ശത്രുക്കളുടെ അപ്രതീക്ഷിതമായ ആക്രമണം തടയുന്നതിനു പകൽസമയത്ത് അവൾ ഉറങ്ങാൻ പാടില്ല. രാത്രിയാണെങ്കിൽ വൈകി രണ്ടുമണിയ്ക്കു ശേഷം മാത്രമേ ഉറങ്ങാവൂ. ബാന്റിംഗിലും പുരുഷന്മാർ യുദ്ധത്തിലേർപ്പെട്ടിരിയ്ക്കുമ്പോൾ സ്ത്രീകൾ കർശനനിയന്ത്രണങ്ങൾക്കു വിധേയരാകാറുണ്ട്. മന്ത്രവാദത്തിന്റെ സാമ്യാവസ്ഥയും പരേംഗിതജ്ഞാനവും ആധാരമാക്കുന്ന ഈ നിയന്ത്രണങ്ങളിൽ ഗുണപരവും നിഷേധാത്മകവുമായ നിയമങ്ങളുണ്ട്. ഭർത്താവ് കൂടുതലുറങ്ങാതെ കൃത്യസമയത്തുണരാൻ ഭാര്യ നേരത്തേ എഴുന്നേറ്റു പ്രകാശം പരക്കുമ്പോഴേയ്ക്കും ജനാല തുറന്നിടണം; പുരുഷന്മാരുടെ കൈ വഴുക്കിപ്പോകാതിരിയ്ക്കാൻ സ്ത്രീകൾ തലമുടിയിൽ എണ്ണ തേയ്ക്കരുത്; പുരുഷന്മാർ ഉറക്കം തൂങ്ങാതിരിയ്ക്കാൻ സ്ത്രീകൾ പകൽസമയം ഉറങ്ങുകയോ മയങ്ങുകയോ ചെയ്യരുത്; ചലനങ്ങളിൽ ചുറുചുറുക്കും ജാഗ്രതയും പ്രതിഫലിപ്പിയ്ക്കുന്നവിധം ദിവസേന മലരു വറുത്തു മുറ്റത്തു വിതറണം; വീട്ടിനകത്തെ സാധനസാമഗ്രികൾ അടുക്കിയൊതുക്കി ഭദ്രമായി വെയ്ക്കണം; ആരെങ്കിലും അവയിൽ തട്ടി വീഴാനിടയായാൽ പുരുഷന്മാർ യുദ്ധക്കളത്തിൽ വീണു ശത്രുക്കളുടെ പീഡനത്തിനിരയാകും; സ്ത്രീകൾ കഴിച്ച ഭക്ഷണം കുറച്ചു ബാക്കിവെയ്ക്കണം; എപ്പോഴും എന്തെങ്കിലും ബാക്കിയായാൽ ഭർത്താക്കന്മാർക്കൊരിയ്ക്കലും വിശപ്പുണ്ടാവില്ല. നൂൽ നൂൽക്കുന്ന ചർക്കയുടെ മുമ്പിൽ കാലുകൾ മരവിയ്ക്കുന്നതുവരെ ഒരിയ്ക്കലും ഇരിയ്ക്കാൻ പാടില്ല. അങ്ങനെ ചെയ്താൽ ശത്രുക്കളിൽനിന്ന് ഓടി രക്ഷപ്പെടേണ്ടി വരുമ്പോൾ പുരുഷന്മാരുടെ കാലുകൾ കോച്ചിവലിച്ച് പെട്ടെന്ന് എഴുന്നേറ്റോടാൻ പറ്റാതെ വരും. അവരുടെ കാൽമുട്ടുകൾക്കയവു വരുത്താൻ സ്ത്രീകൾ ഇടയ്ക്കിടെ എഴുന്നേറ്റ് അങ്ങുമിങ്ങും നടക്കണം. കാട്ടിൽ നടക്കുമ്പോൾ മരങ്ങളും കുറ്റിച്ചെടികളും മൂലം കണ്ണുകാണാതെ വഴി തെറ്റാതിരിയ്ക്കാൻ സ്ത്രീകൾ ഒരിയ്ക്കൽപ്പോലും സ്വന്തം മുഖം മറയ്ക്കരുത്. സൂചിയുപയോഗിച്ചു തുന്നൽപ്പണി ചെയ്താൽ ശത്രുക്കൾ പാകിയ കൂർത്ത മുള്ളു തറച്ച് ഭർത്താവ് വഴിയിൽ കാലിടറിവീഴാനിടയുണ്ട്. യുദ്ധകാലത്തു സ്ത്രീകൾ പാതിവ്ര

ത്യഭംഗം ചെയ്താൽ ഭർത്താവ് ശത്രുരാജ്യത്തുവെച്ചുതന്നെ മരണമട യും. കുറച്ചുകാലങ്ങൾക്കു മുമ്പ് വിപ്ളവകാരികളെ തുരത്താൻ ഇംഗ്ലീ ഷുകാരുടെ കൂടെ യുദ്ധം ചെയ്ത ബാന്റിംഗിലെ യോദ്ധാക്കളുടെ ഭാര്യ മാർ ഈ നിയമങ്ങൾ കർശനമായി പാലിച്ചിരുന്നു. പക്ഷേ, വീട്ടിൽ വിശ്വസ്തതയോടെ വ്രതം നോറ്റു കാത്തിരുന്ന ഭാര്യമാർക്കു കാണാൻ കഴിഞ്ഞതു ഭർത്താക്കന്മാരുടെ നിശ്ചേഷ്ടമായ ശരീരങ്ങളായിരുന്നു!

തിമോർദ്വീപിലെ പുരോഹിതന്മാർ യുദ്ധം നടക്കുമ്പോൾ ക്ഷേത്ര ത്തിനു പുറത്തുപോകാറില്ല. അവർ രാവും പകലും ഹോമകുണ്ഡത്തി ലെ അഗ്നി കെടാതെ കാത്തുസൂക്ഷിക്കും. തീയണഞ്ഞാൽ രാജ്യത്തി നും യോദ്ധാക്കൾക്കും വൻദുരന്തമായിരിക്കും സംഭവിക്കാൻ പോകുന്ന ത്. അക്കാലത്ത് അവർ ചൂടുള്ള വെള്ളം മാത്രമേ കുടിക്കാവൂ. തണുത്ത ജലപാനം ആവേശം നശിപ്പിച്ചു ശത്രുക്കളെ എതിരിടുന്നതിൽനിന്നു യോദ്ധാക്കളെ ഭീരുക്കളാക്കും. കീയ്ദ്വീപുകളിലെ പുരുഷന്മാർ യുദ്ധ ത്തിനു പൊയ്ക്കഴിഞ്ഞാലുടനെ സ്ത്രീകൾ പെറുക്കിയെടുത്ത പഴങ്ങ ളിലും കല്ലുകളിലും എണ്ണ പുരട്ടി പലകപ്പുറത്തു നിരത്തി ഇങ്ങനെ ഉ രുവിടും: "ഹേ സൂര്യചന്ദ്രന്മാരേ..., ഞങ്ങളുടെ ഭർത്താക്കന്മാരുടെ, സ ഹോദരങ്ങളുടെ, മക്കളുടെ, ബന്ധുക്കളുടെ ദേഹത്തു പതിക്കുന്ന വെടി യുണ്ടകൾ, എണ്ണ പുരട്ടിയ ഈ പഴങ്ങളിലും കല്ലുകളിലും മഴത്തുള്ളി കൾ വീണു ചിതറുന്നതുപോലെ നാലുപാടും ചിന്നിത്തെറിച്ചുപോക ട്ടെ!" ആദ്യത്തെ വെടിയൊച്ച കേൾക്കുന്നതോടെ അവർ പഴക്കൂട്ട ഉ പേ ക്ഷിച്ചു കൈയിൽ വിശറികളുമായി പുറത്തേക്കോടും. ശത്രുക്കളുടെ ദിശനോക്കി വിശറി വീശി ഗ്രാമത്തിലൂടെ ഓടുമ്പോൾ അവരിങ്ങനെ പാടും: "സ്വർണവിശറികളേ, ഞങ്ങളുടെ വെടിയുണ്ട ലക്ഷ്യത്തിൽ കൊള്ളുകയും ശത്രുക്കളുടേതു പിഴയ്ക്കുകയും ചെയ്യട്ടെ!" വെടിയുണ്ടകൾ മഴത്തുള്ളികളെപ്പോലെ ചിന്നിത്തെറിക്കുന്നവിധം സമാസമമന്ത്രവാ ദത്തിന്റെ നല്ലൊരു ഉദാഹരണമാണു കല്ലുകളിൽ എണ്ണ പുരട്ടുന്ന ഈ ആചാരം. എങ്കിലും, ആ പ്രയോഗത്തിനു ഭക്തിയുടെ പരിവേഷം ചാ ർത്താൻ സൂര്യദേവനോടു നടത്തുന്ന പ്രാർത്ഥന ഒരുപക്ഷേ, പിന്നീടു

കൂട്ടിച്ചേർത്ത മതാചാരങ്ങളുമായി ബന്ധപ്പെട്ടതാകാം. വെടിയുണ്ടക ൾ വേണ്ട ദിശകളിലേയ്ക്കു തിരിച്ചുവിടാനാണു വിശറി വീശിക്കൊണ്ടു ള്ള സ്ത്രീകളുടെ പലായനം. മഡഗാസ്ക്കറിലെ പഴയൊരു ചരിത്രലേ ഖകൻ രേഖപ്പെടുത്തുന്നു: "പുരുഷന്മാർ യുദ്ധംകഴിഞ്ഞു വീട്ടിലെത്തു ന്നതുവരെ സ്ത്രീകളും പെൺകിടാങ്ങളും രാപകലില്ലാതെ നൃത്തം ചെ യ്തുകൊണ്ടിരിയ്ക്കും. അവർ നിലത്തു കിടക്കുകയോ സ്വന്തം വീട്ടിൽനി ന്നു ഭക്ഷണം കഴിയ്ക്കുകയോ ചെയ്യില്ല. സ്വതവേ മദാലസകളും കാമാ ധീനകളുമാണെങ്കിലും പരപുരുഷന്മാരുമായി യാതൊരുപജാപങ്ങൾ ക്കും അവരക്കാലത്തു വശംവദരാവില്ല. അങ്ങനെ ചെയ്താൽ ഭർത്താ വിനു മാരകമായ പരിക്കേൽക്കുകയോ മരണം സംഭവിയ്ക്കുകയോ ചെ യ്യുമെന്ന് അവർക്കറിയാം. വിശ്രമമില്ലാതെ നൃത്തം ചെയ്യുന്നതിലൂടെ പടക്കളത്തിലുള്ളവർക്കു ശക്തിയും ധൈര്യവും പകർന്നുകൊടുക്കാൻ കഴിയുമെന്ന് അവർ വിശ്വസിച്ചു. നിഷ്ക്കളങ്കമായ ഭക്തിയോടും വി ശ്വാസത്തോടും കൂടിയാണ് അവരതനുഷ്ഠിച്ചുപോരുന്നത്". ഗോൾ ഡ്കോസ്റ്റിൽ യുദ്ധത്തിനു പോയവരുടെ ഭാര്യമാർ ദേഹമാകെ വെ ള്ളച്ചായം പൂശി മുത്തുമാല ധരിയ്ക്കും. യുദ്ധം നടക്കുമെന്നു പ്രതീക്ഷിയ്ക്കു ന്ന ദിവസങ്ങളിൽ അവർ തോക്കുകളും ചെത്തിയുണ്ടാക്കിയ വടിക ളും കൈയിലെടുത്ത് നാലുവശവും ഓടും. തുടർന്നു തണ്ണിമത്തൻപോ ലുള്ള ഒരു പഴം ശത്രുവിന്റെ തലയോടെന്നു സങ്കല്പ്പിച്ചു കത്തികൊ ണ്ടു പിളരും. യുദ്ധത്തിലേർപ്പെട്ടിരിയ്ക്കുന്നവർ ശത്രുക്കളുടെ തലയോടു തണ്ണിമത്തൻ പിളരുന്നതുപോലെ തകർക്കുമെന്നു സൂചിപ്പിയ്ക്കുന്ന ഈ അഭിനയം തീർച്ചയായും അനുകരണാത്മകമായൊരു പ്രയോഗമാ ണ്. പശ്ചിമാഫ്രിയ്ക്കയിലെ ഫ്രാമിൻനഗരത്തിൽ ഒരിയ്ക്കൽ യുദ്ധം കൊ ടുമ്പിരിക്കൊണ്ടിരിയ്ക്കുമ്പോൾ യോദ്ധാക്കളുടെ ഭാര്യമാർ ദേഹമാകെ വെള്ളപൂശി അടിപ്പാവാടമാത്രം ധരിച്ച് വൃദ്ധയായ ഒരു മന്ത്രവാദിനി യുടെ രൂപം തലയിൽ ചുമന്നു നടന്നു. ആ രൂപത്തിന്റെ കറുത്ത തല മുടി മുകളിലേയ്ക്കു കൊമ്പുകൾപോലെ കെട്ടിവെച്ചിരുന്നു; ഇരുണ്ട മുഖ വും മാറിടവും കൈകാലുകളുമെല്ലാം വെള്ളപ്പുള്ളികളും ചന്ദ്രക്കലകളും കൊണ്ടു മനോഹരമായി അലങ്കരിച്ചിരുന്നു; മാത്രമല്ല, കുതിരവാലു

കൊണ്ടുണ്ടാക്കിയ ചൂലുകൾ കൈയിലെടുത്ത അവർ കൂട്ടം ചേർന്നു നൃത്തം ചെയ്യുമ്പോൾ ഇങ്ങനെ പാടി: "നഗരത്തിലേയ്ക്കു പോയിരിയ്ക്കുന്ന ഞങ്ങളുടെ പ്രിയപ്പെട്ടവർ ശത്രുക്കളെ കൊന്നൊടുക്കട്ടെ!". കൊളംബിയയിലെ ആദിവാസികൾ യുദ്ധത്തിനു പൊയ്ക്കഴിയുമ്പോൾ സ്ത്രീകൾ ഇടയ്ക്കിടെ നൃത്തപരിപാടികൾ നടത്താറുണ്ട്; മൂർച്ചകൂട്ടിയ കത്തി കൈയിൽ പിടിച്ച് നീണ്ടുകൂർത്ത വടി മുന്നോട്ടും പിന്നോട്ടും ആഞ്ഞുവീശിക്കൊണ്ടാണ് അവർ നൃത്തം ചെയ്യുക പതിവ്. ശത്രുക്കളുടെ ശരീരം ലക്ഷ്യമാക്കിയാണു മുന്നോട്ടായുന്നതെങ്കിൽ ബന്ധുക്കളെ രക്ഷിയ്ക്കാനാണു പിന്നോട്ടായുന്നത്. അതനുസരിച്ച് രക്ഷയ്ക്കും ശിക്ഷയ്ക്കുമുതകുന്നവിധം വടിയുടെ ഇരുവശത്തും പ്രത്യേകമായ ചില കൊളുത്തുകൾ അവർ രൂപകൽപ്പന ചെയ്യും. സ്ത്രീകളെപ്പോഴും ആയുധങ്ങൾ ശത്രുരാജ്യത്തിനു നേരെ നീട്ടിപ്പിടിയ്ക്കും. മുഖത്തു ചുവന്ന ചായം പൂശി ആടുകയും പാടുകയും ചെയ്യുമ്പോൾ നിരവധി ശത്രുക്കളെ കൊന്നൊടുക്കാൻ ഭർത്താക്കന്മാരുടെ ആയുധങ്ങൾക്കു മൂർച്ചയുണ്ടാവണമെന്ന് അവർ പ്രാർത്ഥിയ്ക്കും; നൃത്തം കഴിഞ്ഞാൽ ആയുധങ്ങൾ അവരൊരിടത്ത് ഒളിപ്പിച്ചുവെയ്ക്കും; ചില ആയുധങ്ങളിൽ കഴുകന്റെ രൂപം കൊത്തിയിരിയ്ക്കും; അടുത്ത നൃത്തത്തിനു വീണ്ടും ആയുധം കൈയിലെടുക്കുമ്പോൾ മുടിയിലോ തലയോട്ടിയിലോ അഴുക്കു കണ്ടാൽ അവരുടെ ഭർത്താവ് യുദ്ധത്തിൽ മരിച്ചുപോയതായി കണക്കാക്കാം; രക്തമാണു കാണുന്നതെങ്കിൽ അയാൾക്കു പരിക്കേൽക്കാനേ സാദ്ധ്യതയുള്ളൂ. കാലിഫോർണിയയിലെ യുകിവർഗക്കാർ യുദ്ധത്തിനു പോകുമ്പോൾ വീട്ടിലെ സ്ത്രീകൾ ഉറങ്ങാറില്ല; ഇലത്താളം വീശി പാട്ടുപാടി അവർ വട്ടത്തിൽ നൃത്തം ചെയ്യും. ഇടതടവില്ലാതെ അങ്ങനെ നൃത്തം ചെയ്താൽ ഭർത്താക്കന്മാർക്കു തീരെ ക്ഷീണമുണ്ടാവില്ലെന്ന് അവർ വിശ്വസിച്ചു. കാർലോട്ടെ ദ്വീപുകളിലെ സ്ത്രീകൾ ദിവസവും അതിരാവിലെ എഴുന്നേറ്റു മനഃപൂർവം വഴക്കുണ്ടാക്കി കുട്ടികളെ ഒരു മുറിയിലിട്ടു പൂട്ടും; അതുപോലെ ഭർത്താക്കന്മാർക്കും ശത്രുക്കളെ അടിമകളാക്കാൻ കഴിയുമെന്നാണ് അതിന്റെ സങ്കൽപ്പം. ഭാര്യ പരപുരുഷന്മാരുമായി ബന്ധ

പ്പെട്ടാൽ പടക്കളത്തിലെ യോദ്ധാവിനു കൊല്ലപ്പെടാനുള്ള സാദ്ധ്യത യേറും. യുദ്ധകാലത്തു പത്തു രാവുകളിലെങ്കിലും സ്ത്രീകൾ ശത്രുരാജ്യ ത്തിനുനേർക്കു തല തിരിച്ചുവെച്ചു വേണം കിടന്നുറങ്ങേണ്ടത്; തുടർ ന്നു യോദ്ധാക്കൾ കടലിലൂടെയാണു മടങ്ങിവരുന്നതെങ്കിൽ കിടക്കു ന്ന രീതി മാറ്റാം. ഓറിനോക്കോയിൽ യുദ്ധത്തിനുപോയവരുടെ കൂട്ടു കാർ ശത്രുക്കളുമായുള്ള ആക്രമണത്തിന്റെ സമയം കൃത്യമായി ഗണി ച്ചുണ്ടാക്കും. ആ മുഹൂർത്തത്തിൽത്തന്നെ അവർ രണ്ടു യുവാക്കളെ ബ ഞ്ചിൽ കമഴ്ത്തി കിടത്തി ചാട്ടവാർകൊണ്ട് ആഞ്ഞുപ്രഹരിക്കും. യു വാക്കളാകട്ടെ യാതൊരു പ്രതിഷേധവും കാണിക്കാതെ പീഡനം നി ശ്ശബ്ദം സഹിക്കും. ക്രൂരമായ ഈ അഗ്നിപരീക്ഷ അതിജീവിക്കുന്നതി ൽ കാണിക്കുന്ന മനസ്സുറപ്പിനും സഹനശക്തിക്കുമനുസരിച്ചാണു യുദ്ധ രംഗത്തെ വിജയപരാജയങ്ങളെന്ന ഉറച്ച വിശ്വാസം കുട്ടിക്കാലംമുത ലേ അവരിൽ ഊട്ടി വളർത്തിയിരുന്നു.

കാലാകാലങ്ങളിൽ സസ്യലതാദികൾക്കു നല്ല വിളവു ലഭിക്കാനും മന്ത്രവാദപ്രയോഗങ്ങൾ കൽപ്പനാവൈഭവത്തോടെതന്നെ പലയിട ങ്ങളിലും ഉപയോഗിച്ചിരുന്നു. തുരിംഗനിൽ പാടത്തു ചണം വിതയ്ക്കാ നായി പോകുന്നവർ ചുമലിൽനിന്നു മുട്ടോളമെത്തുന്ന നീളമേറിയ ചാ ക്കിൽ വിത്തു നിറച്ചു കാലുകൾ നീട്ടി വലിച്ചു നടക്കും. ചാക്ക് മുമ്പോ ട്ടും പിറകോട്ടും ശക്തിയായി ചാഞ്ചാടുമ്പോൾ ചണവിത്തിനു മുളയ്ക്കാ നുള്ള വായുബലം കിട്ടുമത്രേ! സുമാത്രയിൽ നെൽച്ചെടി ഉയരത്തിൽ വളർന്നു നീളമേറിയ വൈക്കോൽ ലഭിക്കുന്നതിനു ഞാറു നടുന്ന സമ യം സ്ത്രീകൾ നീണ്ട മുടി പിന്നിലേക്കു വിടർത്തിയിടും. മെക്സിക്കോ യിൽ പുരാതനകാലത്ത് 'ദീർഘകേശിനി'യായ ചോളദേവതയ്ക്കുവേ ണ്ടി വർഷന്തോറും ഉത്സവം നടത്താറുണ്ട്. ചോളച്ചെടികൾ പൂർണവ ളർച്ചയെത്തി പച്ചച്ചിറകുകളിൽ നിന്നു നാരുകൾ കിളിർക്കാൻ തുട ങ്ങുമ്പോഴാണ് ആഘോഷം സംഘടിപ്പിക്കുക പതിവ്. നീണ്ട മുടി കെ ട്ടഴിച്ചിട്ടു സ്ത്രീകൾ കൂട്ടംചേർന്നു നടത്തുന്ന നൃത്തങ്ങളാണു പരിപാടിക ളിലെ പ്രധാനപ്പെട്ട ഇനം. അവരുടെ മുടിയിഴകൾപോലെ ചോളം ത ഴച്ചു വളർന്ന് സമൃദ്ധമായ വിളവ് ഉറപ്പുവരുത്തുകയാണു നൃത്തത്തിന്റെ

ഉദ്ദേശം. യൂറോപ്പിന്റെ പല ഭാഗങ്ങളിലും വിളകൾ ഉയരത്തിൽ വള രുന്നതിന്നു കർഷകർ വായുവിൽ ചാടി നൃത്തം ചെയ്യുകയാണ പതി വ്. കോംതേയിൽ ചണച്ചെടികൾക്കു നല്ല ഉയരം വെയ്ക്കണമെങ്കിൽ കൃഷിക്കാർ നൃത്തപരിപാടിയിൽ നിർബന്ധമായും പങ്കെടുത്തേ തീ രൂ. നെൽച്ചെടികൾ കൊയ്തെടുക്കുമ്പോൾ മേലുടുപ്പു മാറ്റി മാറിടം ന ഗ്നമാക്കുന്നതെന്തിനെന്ന ചോദ്യത്തിനു മലായ് സ്ത്രീകളുടെ മറുപടി ര സകരമായിരുന്നു: നെല്ലും പതിരും വേർതിരിയ്ക്കുന്ന പണിയിൽ മടുപ്പു തോന്നി ഉമിയുടെ കനം കുറയ്ക്കാൻ വേണ്ടിയാണത്രേ അവരങ്ങനെ ചെയ്യുന്നത്! ധരിയ്ക്കുന്ന ഉടുപ്പിനു കനം കുറയുമ്പോൾ സ്വാഭാവികമാ യും ഉമിയുടെ കനം കുറഞ്ഞു പതിരില്ലാത്ത നെല്ലു കിട്ടുമെന്നു അവർ കരുതി. ഗർഭിണികൾക്കു സഹജമായ മാന്ത്രികശക്തി പ്രയോഗിച്ച് ഫലസിദ്ധി മറ്റൊരാൾക്കു പകരാൻ കഴിയുമെന്നു ബവേറിയയിലെ ജനങ്ങൾ കരുതിയിരുന്നു. വൃക്ഷത്തിൽ ആദ്യമായി കായ്ക്കുന്ന ഫലം മുലയൂട്ടുന്ന അമ്മയ്ക്കു ദാനം ചെയ്താൽ അടുത്ത വർഷംമുതൽ നല്ല വിള വുണ്ടാകുമെന്നും അവർ വിശ്വസിച്ചു. നേരേമറിച്ച് കുട്ടികളില്ലാത്ത സ്ത്രീ കളുടെ വന്ധ്യത ഭർത്താവിന്റെ തോട്ടത്തിലെ വൃക്ഷങ്ങളിലേയ്ക്കു കൂടി പകരുമെന്നു വിശ്വസിയ്ക്കുന്ന ഗണ്ഡക്കാർ വന്ധ്യകളെ വിവാഹമോച നത്തിനു നിർബ്ബന്ധിയ്ക്കുകയാണ് പതിവ്. സമൃദ്ധമായ വിളവു സംശ യകരമായി തോന്നുന്ന വർഷങ്ങളിൽ മണ്ണു ഫലഭൂയിഷ്ഠമാകാനും ധാ ന്യങ്ങൾ കലവറ നിറഞ്ഞു കവിയാനുംവേണ്ടി ഗ്രീക്കുകാരും റോമൻ കാരും ഭൂമിയുടേയും ധാന്യങ്ങളുടേയും ദേവതമാർക്കു ഗർഭിണികളെ ബലിയർപ്പിയ്ക്കാറുണ്ട്. തിളച്ചുരുകുന്ന വെയിലിൽ പാടത്തു ഞാറു നടാ ൻ സ്ത്രീകളെ നിർബന്ധിയ്ക്കുന്ന ഒരു കുടുംബനാഥനെ ഗുണദോഷിയ്ക്കാ ൻ ചെന്ന കത്തോലിയ്ക്കാപുരോഹിതനോട് അവരിങ്ങനെയാണു മറു പടി പറഞ്ഞത്: "ഇത്തരം കാര്യങ്ങളൊന്നും കല്യാണം കഴിയ്ക്കാത്ത അച്ചനു മനസ്സിലാവില്ല! സ്ത്രീകൾ കുഞ്ഞുങ്ങളെ പ്രസവിയ്ക്കാറുണ്ടെന്നു താങ്കൾക്കറിയാമല്ലോ, ഞങ്ങൾക്കതിനു കഴിവില്ലെന്നും! അവർ ഞാ റു നട്ടാൽ രണ്ടോ മൂന്നോ കതിരുകൾ ഒരേസമയം കിളിർത്തുവരും,

കപ്പക്കിഴങ്ങു രണ്ടുമൂന്നു ചാക്കു നിറയും, എങ്ങനെയാണവ മണ്ണിൽ നിന്നു വലിച്ചെടുക്കേണ്ടതെന്ന് അവർക്കു നന്നായറിയാം. അതു കൊണ്ട് അവർ ഞാറു നടട്ടെ, ഇത്തരം കാര്യങ്ങളിൽ ഞങ്ങൾ, പുരുഷന്മാർക്കത്ര കഴിവില്ല!". ധാരാളം മക്കളുള്ള സ്ത്രീകൾ വിളവു വർദ്ധിപ്പിയ്ക്കുകയും അനപത്യകളൊക്കെ വൃക്ഷങ്ങളെ വന്ധ്യകളാക്കുകയും ചെയ്യുന്നതുകൊണ്ട് പലരുടേയും ജന്മസിദ്ധമായ കുറവുകൾ ഒരുപാടു നിരോധനങ്ങൾക്കും വിലക്കുകൾക്കും കാരണമായി. തങ്ങളുടെ അനഭിമതമായ അവസ്ഥ ഭൂമിയുടെ ഫലഭൂയിഷ്ഠതയെ ബാധിയ്ക്കാതിരിയ്ക്കാൻ ചിലരെങ്കിലും ചില പ്രത്യേകകാര്യങ്ങളിൽനിന്ന് ഒഴിഞ്ഞുനിന്നു. അങ്ങനെ വർജ്ജിയ്ക്കുകയും ത്യജിയ്ക്കുകയും ചെയ്യുന്ന ആചാരങ്ങൾ പിന്നീട് നിഷേധാത്മകമന്ത്രവാദത്തിന്റെ അഥവാ വിലക്കുകളുടെ ഉദാഹരണങ്ങളായി മാറി. ഗാലറീസുകാർ ഫലവൃക്ഷങ്ങൾക്കു കീഴിൽ നിന്നു കൊണ്ട് അമ്പും വില്ലും പ്രയോഗിയ്ക്കാറില്ല. അമ്പു താഴേയ്ക്കു വീഴുമ്പോൾ ഫലങ്ങൾ കുലയോടെ പൊഴിഞ്ഞു പോകുമത്രേ! തണ്ണീർമത്തന്റെ മാംസളഭാഗം വായിലിട്ടു ചവയ്ക്കുമ്പോൾ തുപ്പുന്ന കുരുക്കൾ വിത്തിനു കരുതിയവയുമായി ഇടകലരാൻ പാടില്ല. ആ വിത്തുകൾ മുളച്ചുണ്ടാകുന്ന ചെടികൾ തഴച്ചുവളർന്നാലും കായ്കൾ മൂപ്പെത്തുന്നതിനുമുമ്പേ, വായിൽനിന്നു വീണ കുരുക്കൾപോലെ, വാടിവീഴും. വൃക്ഷങ്ങളുടെ ഒട്ടിച്ചുചേർത്ത ഭാഗം താഴെ വീഴാനനുവദിച്ചാൽ തളിർത്തുവരുന്ന വൃക്ഷത്തിലെ കായ്ഫലങ്ങൾ മൂപ്പെത്താതെ വാടിവീഴുമെന്ന ബവേറിയക്കാരുടെ വിശ്വാസം ഇതേ ചിന്തകളുടെ അനുബന്ധമാണ്. കൊച്ചിഞ്ചിനയിലെ കർഷകർ പുഞ്ചക്കൃഷിയ്ക്കു വരണ്ടുണങ്ങിയ പാടത്തു നെൽവിത്തു വിതച്ചയുടനെ മഴ പെയ്യാതിരിയ്ക്കാൻ അരി വേവിയ്ക്കാതെ പച്ചയ്ക്കു കഴിയ്ക്കുമത്രേ!

സഹജമായ സ്വഭാവങ്ങളനുസരിച്ച് ഗുണപരവും നിഷേധാത്മകവുമായ മാറ്റങ്ങൾ പ്രകൃതിയിൽ വരുത്തുമ്പോൾ മന്ത്രവാദത്തിന്റെ പ്രമാണപ്രകാരം അവ പരസ്പരപൂരകവുമായിരിയ്ക്കണം. അതായത്, മനുഷ്യർക്കു സസ്യലതാസമൃദ്ധി നിയന്ത്രിയ്ക്കാൻ കഴിയുന്നതുപോലെ സസ്യങ്ങൾക്കു മനുഷ്യജീവിതത്തിലും സ്വാധീനമുണ്ടാകണം. ഊർജ്ജ

തന്ത്രത്തിലെ പ്രവർത്തനപ്രതിപ്രവർത്തനനിയമം അതേപടി മന്ത്ര വാദത്തിലും തുല്യവും വിപരീതവുമായിരിക്കും. ചെറോക്കിയിലെ ജന ങ്ങൾക്ക് ഉഴവുചാൽ കീറുന്ന ബലമുള്ള കലപ്പയുണ്ടാക്കാൻ ആൽമര ത്തിന്റെ പന്തലിച്ച കിടക്കുന്ന വേരുകൾ കൊള്ളാമെന്നു നന്നായറി യാം. അതുകൊണ്ടു സ്ത്രീകൾ മുടിയിഴകൾക്കു ബലം വർദ്ധിപ്പിക്കാൻ ആൽവേരു പിഴിഞ്ഞെടുത്ത നീരു തലയിൽ താളിയായി തേച്ചു കുളി ക്കും; ചെറുപ്പക്കാരായ പന്തുകളിക്കാർ പേശികൾക്കു ബലം വർദ്ധിപ്പി ക്കാൻ ദേഹമാകെ ആ നീരു തേച്ചു തിരുമ്മും. മരത്തിൽനിന്നു താഴെ വീണ പഴമെടുത്തു കഴിച്ചാൽ കാലിടറിവീഴാൻ സാദ്ധ്യതയുണ്ടെന്നും അടുപ്പിലിട്ട പഴമോ കലത്തിലിട്ട കിഴങ്ങോ അറിയാതെ കരിഞ്ഞു പോയാൽ മറവിയുള്ളവരായി മാറുമെന്നും ഗർഭിണികൾ ഇരട്ടപ്പഴം കഴിച്ചാൽ ഇരട്ടക്കുട്ടികളെ പ്രസവിക്കുമെന്നും ഗാലറീസിലെ ജനങ്ങ ൾ കരുതി. ധാന്യങ്ങളുടെ ഇരട്ടക്കുരു കഴിച്ചാൽ ഇരട്ടക്കുട്ടികളുണ്ടാകു മെന്ന വിചാരം അമേരിക്കയിലെ ആദിവാസികൾക്കിടയിലും പ്രച രിച്ചിരുന്നു. രാജ്യത്തു നിന്നു ബഹിഷ്കൃതനായ രാജാവിനു ഭരണാ ധികാരം വീണ്ടുകിട്ടാൻ ഹിന്ദുക്കൾ രസകരമായൊരു വശ്യപ്രയോ ഗം നടത്താറുണ്ട്. വെട്ടിവീഴ്ത്തിയ മരക്കുറ്റിയിൽ വീണ്ടും കിളിർത്തു വരുന്ന കമ്പുകൾ ഉണക്കിയെടുത്തു കത്തിച്ച തീയിൽ പാകം ചെയ്യു ന്ന ഭക്ഷണം കഴിച്ചാൽ, പൂർവസ്ഥിതി പുന:സ്ഥാപിക്കാനുള്ള വൃക്ഷ ത്തിന്റെ കഴിവ് വിറകിൽനിന്നു ഭക്ഷണത്തിലേക്കും ഭക്ഷണത്തിലൂ ടെ രാജാവിലേക്കും പകരുമെന്ന് അവർ കരുതി. മുൾമരംകൊണ്ടു പ ണിത വീട്ടിൽ താമസിക്കുന്നവരുടെ ജീവിതം ദുരിതമയമായിരിക്കുമെ ന്നു സുഡാനിലെ ജനങ്ങൾക്കഭിപ്രായമുണ്ട്.

മരിച്ചുപോയവരിലൂടെ പ്രവർത്തിക്കുന്നതായി വിശ്വസിക്കപ്പെടുന്ന ചില മന്ത്രവാദപ്രയോഗങ്ങൾ സാർവത്രികമായി കണ്ടു വരുന്നുണ്ട്. മ രിച്ചവർക്കു കാണാനോ കേൾക്കാനോ സംസാരിക്കാനോ കഴിയാ ത്തതുപോലെ, അവരുടെ എല്ലും അവശിഷ്ടവും ഉപയോഗിച്ച് ആരെ വേണമെങ്കിലും അന്ധനും ബധിരനും ഊമയുമാക്കി മാറ്റാം. രാത്രിസ

മയത്തു കാമുകിയോടു പ്രണയാഭ്യർത്ഥന നടത്താൻ പോകുന്ന ഗാല റീസിലെ യുവാവ് വഴിമധ്യേ ശ്മശാനത്തിൽനിന്നു കുറച്ചു മണ്ണെടുത്തു കൈയിൽ കരുതും. പ്രേമഭാജനത്തിന്റെ വീട്ടിലെത്തിയാലുടനെ അ യാൾ ആ മണ്ണ് മുഴുവൻ വീടിന്റെ മേൽക്കൂരയിലേയ്ക്കു വലിച്ചെറിയും; അങ്ങനെ ചെയ്താൽ പ്രണയിനിയുമായുള്ള സല്ലാപം കഴിയുന്നതു വ രെ വീട്ടുകാർ മരിച്ചവരെപ്പോലെ നിശ്ചലരായി കിടന്നുറങ്ങും. ഇത്ത രം മന്ത്രവാദങ്ങളുടെ പ്രധാനപ്രയോക്താക്കൾ, എക്കാലത്തും എവി ടേയും, ഭവനഭേദനം നടത്തുന്ന കള്ളന്മാരായിരുന്നു. അവരുടെ തൊ ഴിലിനേറെ യോജിച്ച ഒരു രീതിയാണത്. സ്ലാവോനിയയിലെ ക ള്ളൻ ശവത്തിൽനിന്നൂരിയെടുത്ത എല്ലിൻകഷണം വീടിനു മുകളിൽ നിക്ഷേപിച്ചാണു പതിവു വിനോദം തുടങ്ങുന്നത്. തുടർന്ന് ആക്ഷേപ ഹാസ്യച്ചുവയോടെ അയാൾ വീട്ടുകാരെ വെല്ലുവിളിയ്ക്കും: “ഈ എല്ലി നു ജീവൻ വെയ്ക്കുമെങ്കിൽ, വീട്ടിലുള്ളവർ ഉണർന്നെഴുന്നേൽക്കട്ടെ!“. ഒരു കുഞ്ഞിനും പിന്നീടവിടെ കൺപോള തുറക്കാൻ ധൈര്യമുണ്ടാ വില്ല. ജാവയിലെ മോഷ്ടാക്കൾ ശവമാടത്തിൽനിന്നു കൊണ്ടുവന്ന മണ്ണു വീടിനു ചുറ്റും വിതറും. അതോടെ വീട്ടിൽ കിടന്നുറങ്ങുന്നവർ ഗാ ഢനിദ്രയിലേയ്ക്കു വഴുതിവീഴും. ചിതയിൽനിന്നു ശേഖരിച്ച ചാരം വീട്ടു വാതിൽക്കൽ വിതറിയാണു ഹിന്ദുക്കൾ ലക്ഷ്യം സാധിച്ചിരുന്നത്. റു തേനിയയിലെ ഭവനഭേദകർ ശവശരീരത്തിൽനിന്നു കണങ്കാലിന്റെ അസ്ഥി പറിച്ചെടുത്തു മജ്ജ മാറ്റി പകരം മൃഗക്കൊഴുപ്പു നിറയ്ക്കും; പി ന്നീട് അസ്ഥി കത്തിച്ചു കൈയിലുയർത്തിപ്പിടിച്ച് അവർ മൂന്നു വട്ടം വീടിനു വലംവെയ്ക്കുന്നതോടെ അകത്തുള്ളവർ മരണതുല്യമായ ഉറക്ക ത്തിലേയ്ക്കു വീഴും. അല്ലെങ്കിൽ കാലിലെ മറ്റൊരസ്ഥിയെടുത്തു നിശ്ചി തദൂരങ്ങളിൽ ദ്വാരങ്ങളിട്ട് അവർ ഒരോടക്കുഴലുണ്ടാക്കും. അതിൽനി ന്നൊഴുകുന്ന സംഗീതധാരയിൽ വീട്ടുകാർ മദ്യലഹരിയിലെന്നപോ ലെ മയങ്ങിപ്പോകും. മെക്സിക്കോ നിവാസികൾ ആദ്യത്തെ പ്രസ വത്തിൽ മരിച്ചുപോയ സ്ത്രീയുടെ ഇടത്തേ കൈത്തണ്ടയിലെ അസ്ഥി യാണുപയോഗിയ്ക്കുന്നത്; പക്ഷേ, മോഷ്ടിച്ച അസ്ഥി വേണമെന്നു മാ ത്രം! വീട്ടിലേയ്ക്കു പ്രവേശിയ്ക്കുന്നതിനുമുമ്പ് അവർ അസ്ഥികൊണ്ടു നി

ലത്തു ശക്തിയായി അടിയ്ക്കും; അതോടെ അനങ്ങാനോ സംസാരിയ്ക്കാനോ കഴിയാതെ വീട്ടുകാർ നിശ്ചേഷ്ടരായി നോക്കിനിൽക്കുമ്പോൾ മോഷ്ടാക്കൾ കൃത്യം ഭംഗിയായി നിറവേറ്റി ഇരുട്ടിലേയ്ക്കു മറയും. അതിനിടയിൽ ചിലർ കൂർക്കം വലിച്ചുറങ്ങാനും തുടങ്ങും. വധശിക്ഷയ്ക്കു വിധേയരായവരുടെ കൈത്തണ്ട ഒടിച്ച് ഉപ്പിലിട്ടുണക്കി സൂക്ഷിയ്ക്കുന്ന 'ദിവ്യമായ കര'ങ്ങൾക്കു പല വിശിഷ്ടഗുണങ്ങളുമുണ്ടെന്നു യൂറോപ്പിൽ പരക്കെ വിശ്വസിക്കപ്പെട്ടിരുന്നു. കഴുമരത്തിൽക്കിടന്നു മരിച്ച കുറ്റവാളിയുടെ കൊഴുപ്പിലുണ്ടാക്കിയ മെഴുകുതിരി 'ദിവ്യകര'ത്തിൽവെച്ചു കത്തിയ്ക്കുന്ന വെളിച്ചം ദേഹത്തു പതിയ്ക്കുന്നവർ പെട്ടെന്നു ബോധരഹിതരായി താഴെ വീഴും. മരിച്ചതുപോലെ വിരലനക്കാൻപോലും അവർക്കാവില്ല. ചിലപ്പോൾ ഉണങ്ങിയ വിരലുൾപ്പെടെയുള്ള കൈത്തണ്ടയാകും കത്തിയ്ക്കുന്നത്. ആ സമയത്തു വീട്ടിലാരെങ്കിലും ഉണർന്നിരിയ്ക്കുകയാണെങ്കിൽ വിരലുകൾ കത്തുകയുമില്ല. അത്തരം ബീഭത്സമായ വിളക്കുകളണയ്ക്കാൻ പരിശുദ്ധമായ പാലിനു മാത്രമേ കഴിയൂ. മിക്ക-വാറും അപ്പോൾ പിറന്നു വീണ കുഞ്ഞുങ്ങളുടെ കൈത്തണ്ടയിലെ എല്ലുപയോഗിച്ചാണു വിളക്കുണ്ടാക്കുന്നത്. മോഷ്ടിയ്ക്കാൻ കയറുന്ന വീട്ടിലെ ഓരോരുത്തർക്കുംവേണ്ട വിവിധതരത്തിലുള്ള 'കൈത്തിരി'കൾ കള്ളന്മാർ കൈയിൽ കരുതാറുണ്ട്. കത്താൻ തുടങ്ങിയാൽപ്പിന്നെ പാലൊഴിച്ചു മറ്റൊന്നിനും അവ കെടുത്താനാവില്ല. ഗർഭപാത്രത്തിൽ നിന്നു പിഞ്ചുകരങ്ങൾ കവർന്നെടുക്കുന്നതിനു പതിനേഴാം നൂറ്റാണ്ടിലെ മോഷ്ടാക്കൾ ഗർഭിണികളെ തേടിപ്പിടിച്ച് വധിച്ചിരുന്നതായും പറയപ്പെടുന്നുണ്ട്. കത്തുന്ന ചിതയിൽനിന്നെടുത്ത എല്ലുകൊണ്ടു ഭീകരരായ കാവൽനായ്ക്കളെ നിലയ്ക്കുനിർത്താമെന്നു ഗ്രീസിലെ കള്ളന്മാർ വിശ്വസിച്ചു. കുടുംബജീവിതത്തിലൊരു നിയന്ത്രണവുമില്ലാത്ത ബൾഗേറിയയിലെ സ്ത്രീകൾ ശവത്തിന്റെ കൃഷ്ണമണി കവർന്നെടുത്തു മദ്യത്തിലോ വെള്ളത്തിലോ കഴുകി ഭർത്താവിനു കുടിയ്ക്കാൻ കൊടുക്കും. അയാളതറിയാതെ കഴിച്ചാൽ തൽക്ഷണം അന്ധനായി ഭാര്യയ്ക്കു പതിവുപോലെ സദാചാരവിരുദ്ധപ്രവൃത്തികൾ തുടരാം.

ചില ജീവികളുടെ സവിശേഷസിദ്ധികൾ മനുഷ്യനിലേയ്ക്കു പകരാനും മന്ത്രവാദത്തിന്റെ ചില രീതികൾ ഉപയോഗിച്ച് ശ്രമങ്ങൾ നടക്കാറുണ്ട്. ജീവൻ നിലനിർത്തുന്നതിൽ അദമ്യമായ നിശ്ചയദാർഢ്യം പുലർത്തുന്ന കീരികളെ ഉപയോഗിച്ചുള്ള വശ്യപ്രയോഗങ്ങൾമൂലം ശത്രുക്കൾക്കു തങ്ങളെ എളുപ്പത്തിലൊന്നും കൊല്ലാൻ കഴിയില്ലെന്നു ബെച്ച്വാനക്കാർ കരുതുന്നു. അതിനുവേണ്ടി ജീവനുള്ളതെങ്കിലും അംഗഭംഗം വരുത്തിയ ചില പ്രാണികളെ ദേഹത്തു ധരിയ്ക്കുന്നവരുമുണ്ട്. ചിലർ കൊമ്പില്ലാത്ത കാളയുടെ രോമം മുടിയിൽ തിരുകിവെയ്ക്കുകയും തവളയുടെ ചർമ്മം ദേഹത്തൊട്ടിച്ചുവെയ്ക്കുകയും ചെയ്യും. കൊമ്പില്ലാത്ത കാളയെ പിടിച്ചു മെരുക്കാനാവാത്തതുപോലെ, വഴുതിപ്പോകുന്ന തവള കൈയിലൊതുങ്ങാത്തതുപോലെ, ശത്രുക്കൾക്കു തങ്ങളെ കീഴടക്കാനാവില്ലെന്ന് അവർ കരുതി. ദക്ഷിണാഫ്രിയ്ക്കയിലെ പടയാളികൾ കറുത്തു ചുരുണ്ട മുടിയിഴകൾക്കിടയിൽ എലിയുടെ രോമങ്ങൾ കെട്ടുകളാക്കി തിരുകിവെയ്ക്കാറുണ്ട്. ക്ഷിപ്രഗതിയും ചുറുചുറുക്കുമുള്ള എലികളെ കൃത്യമായ സ്ഥാനം നോക്കി കീഴ്പ്പെടുത്താൻ കഴിയാത്തതുപോലെ ശത്രുക്കൾക്കു തങ്ങളുടെ മേൽ ഉന്നം നോക്കി കുന്തം പ്രയോഗി യ്ക്കാനാവില്ലെന്ന് അവർ വിശ്വസിച്ചു. യുദ്ധം ജയിയ്ക്കുന്നതിനായി നടത്തുന്ന യാഗത്തിന്റെ ഹോമകുണ്ഡം പന്നികൾ ചെളിയിൽ കിടന്നു പുളയ്ക്കുന്ന സ്ഥലമായിരിയ്ക്കണമെന്നു ഹിന്ദുക്കളുടെ പുരാണഗ്രന്ഥങ്ങളിൽ പരാമർശമുണ്ട്. പന്നിയുടെ അധൃഷ്യമായ കായികബലം അതേപടി ഭൂമിയിലേയ്ക്കു പകരുമെന്ന വിശ്വാസമാണതു കുറിയ്ക്കുന്നത്. ഒറ്റക്കമ്പിവീണ വായിച്ചു വിരലുകൾ കോച്ചി വലിയ്ക്കുമ്പോൾ നീളൻകാലുള്ള ചിലന്തികളെ ചുട്ടെടുത്ത ചാരം വിരലിൽ തേച്ചാൽ പേശികൾക്ക് അയവും ബലവും ലഭിയ്ക്കുമെന്നു ഗാലറീസുകാർ വിചാരിച്ചു. ഓടിപ്പോയ അടിമയെ തിരിച്ചു കൊണ്ടുവരാൻ അറേബിയക്കാർ നിലത്തു മാന്ത്രികവൃത്തം വരച്ചു കേന്ദ്രബിന്ദുവിലൊരു മരക്കുറ്റി നാട്ടിനിർത്തും; ഒരു ഞണ്ടിനെ ചരടിന്റെ ഒരറ്റത്തു പിടിച്ചുകെട്ടി മറ്റേ അറ്റം കുറ്റിയിൽ ബന്ധിയ്ക്കും; ഞണ്ട് കുറ്റിയ്ക്കു ചുറ്റും വൃത്താകാരത്തിൽ പതുക്കെ ഇഴയുമ്പോൾ ചരടിന്റെ നീളം കുറയുന്നതുപോലെ ഓടിപ്പോ

യ അടിമ സാവകാശം യജമാനന്റെ അടുത്തേയ്ക്കു തിരിച്ചെത്തുമെന്നാണ് അവരുടെ വിശ്വാസം. നൃഗയാനയിലെ ചിലർ പാമ്പിനെ കൊന്നു ചുട്ടെടുത്ത ചാരം കാലിൽ പൂശി നടക്കുന്ന പതിവുണ്ട്. കുറേ നാളത്തേയ്ക്കു പാമ്പു കടിയേൽക്കാതെ സ്വൈരമായി വിഹരിയ്ക്കാൻ അതവരെ സഹായിയ്ക്കുമത്രേ! സ്ലാവോനിയക്കാർക്കു ചന്തയിലെ വ്യാപാരിയെ തൽക്കാലം മയക്കി നിർത്തി മോഷ്ടിയ്ക്കണമെന്നുണ്ടെങ്കിൽ മറ്റൊന്നും ചെയ്യേണ്ടതില്ല: കണ്ണുകാണാത്ത ഒരു പൂച്ചയെ കത്തിച്ചെടുത്ത ചാരം വ്യാപാരിയുടെമേൽ വിതറിയാൽ മതി. ചത്തുപോയ പൂച്ചയെപ്പോലെ മൃതപ്രായനായ കടക്കാരൻ തൊട്ടു മുന്നിൽ മോഷണം നടക്കുന്നത് അറിയുകപോലുമില്ല. ചിലപ്പോൾ കള്ളൻതന്നെ നേരിട്ട് അയാളോടു ചോദിച്ചെന്നിരിയ്ക്കും: “ഞാൻ പണം തന്നല്ലോ, അല്ലേ?“ കബളിപ്പിയ്ക്കപ്പെട്ട കടക്കാരൻ പറയും: “അതെ, തീർച്ചയായും!“ ആസ്ത്രേലിയയിലെ പുരുഷന്മാർ താടി തഴച്ചുവളരാൻ പ്രയോഗിയ്ക്കുന്ന ഉപായം അതിലളിതവും ഫലപ്രദവുമാണ്. കൂർത്ത എല്ലിൻകഷണം കൊണ്ടു താടിയാകെ പരക്കെ കുത്തിയതിനുശേഷം ഒരു മാന്ത്രികവടി ഉപയോഗിച്ചു മെല്ലെ മൃദുവായി തലോടുക! നീണ്ട മേൽമീശയുള്ള ഒരുതരം എലിയെയാണ് ഈ മാന്ത്രികവടി പ്രതിനിധീകരിയ്ക്കുന്നത്. അതോടെ വടിയിലുള്ള മേൽമീശയുടെ പ്രഭാവം താടിയിലേയ്ക്കു പകർന്നു താടിരോമങ്ങൾ തഴച്ചുവളരാൻ തുടങ്ങും. രാത്രി ഉറക്കം വരാത്തതിനു രാപ്പാടിക്കുയിലിന്റെ മാംസം തിന്നാൽ മതിയെന്നും തിമിരം വന്നു മങ്ങിയ കണ്ണുകളിൽ കഴുകന്റെ പിത്തനീരു തേച്ചാൽ കാഴ്ച തിരിച്ചുകിട്ടുമെന്നും നരച്ച മുടിയിഴ കറുപ്പിയ്ക്കാൻ മലങ്കാക്കയുടെ മുട്ടകൾക്കു കഴിയുമെന്നും ഗ്രീക്കുകാർ വിശ്വസിച്ചിരുന്നു. ഈ അവസാനം പറഞ്ഞ പ്രയോഗം നടത്തുമ്പോൾ എണ്ണ നന്നായി കവിൾക്കൊണ്ടതിനുശേഷം മാത്രമേ മുടിയിൽ മുട്ടനീരു പുരട്ടാവൂ; അല്ലെങ്കിൽ മുടിയോടൊപ്പം പല്ലുകളും കറുത്തുപോകും; പിന്നീടെത്ര തേച്ചാലും പല്ലുകൾക്കു പഴയ വെണ്മ തിരിച്ചു കിട്ടില്ല! സർപ്പത്തിന്റെ  തൊലിയിൽ കാണുന്ന മനോഹരമായ വർണഭംഗി വിസ്മയപൂർവം നോക്കുന്നവരാണ

ഹ്യൂക്കോൾനിവാസികൾ. വീട്ടിലെ സ്ത്രീകൾ എന്തെങ്കിലും കൈവേലകൾ ചെയ്യുമ്പോൾ ഭർത്താവ് വലിയൊരു സർപ്പത്തെ പിടിച്ചുകൊണ്ടുവന്നു പത്തി പൊളിച്ചുപിടിച്ച് വിറകുകൊള്ളിയിൽ തൂക്കി അവർക്കു മുമ്പിൽ പ്രദർശിപ്പിക്കും. ഭാര്യ സർപ്പത്തിന്റെ ഉടലുടനീളം കൈകൊണ്ടു തലോടി അതേ കൈ സ്വന്തം കണ്ണിലും നെറ്റിയിലും ചേർത്തുവെക്കും. അങ്ങനെ സർപ്പത്തോലിലുള്ള വിചിത്രമായ വർണഭംഗി അതേപടി കൈവേലകളിൽ പകർത്താമെന്ന് അവർ വ്യാമോഹിച്ചു.

ജീവജാലങ്ങളെപ്പോലെ അചേതനവസ്തുക്കൾക്കും മന്ത്രവാദത്തിന്റെ സമാസമതത്വപ്രകാരം നിഗ്രഹാനുഗ്രഹശക്തികളുണ്ടെന്നു കരുതുന്നവരുണ്ട്. തട്ടുക്കാനോ തൊട്ടുക്കാനോ മന്ത്രവാദിക്കുള്ള കഴിവനുസരിച്ച് അവ സ്വസ്ഥതയോ അസ്വസ്ഥതയോ സൃഷ്ടിക്കും. സംസാരം മധുരമാകുന്നതിനു സമർഖണ്ഡിലെ സ്ത്രീകൾ നല്ല കരിമ്പ് പിഞ്ചുകുഞ്ഞുങ്ങൾക്കു കടിച്ചീമ്പാൻ കൊടുക്കും. വിലപ്പെട്ട വസ്തുക്കൾ കൈയിൽനിന്നു ചോർന്നു പോകാതിരിക്കാൻ കുഞ്ഞുങ്ങളുടെ കൈവെള്ളയിൽ പശ തേക്കുന്ന പതിവും ചില സ്ഥലങ്ങളിലുണ്ട്. ചെന്നായ കടിച്ചുകൊന്ന ആടിന്റെ രോമക്കുപ്പായം ധരിച്ചാൽ ശരീരത്തിലാകെ ചൊറിച്ചിലനുഭവപ്പെടുമെന്നും നായ നക്കിയ കല്ലിട്ട മദ്യം കുടിച്ചാൽ പരസ്പരം തെറ്റിപ്പിരിയുമെന്നും ഗ്രീക്കുകാർ കരുതി. അറബികൾക്കിടയിൽ അനപത്യകളായ സ്ത്രീകൾ ധാരാളം കുട്ടികളുള്ളവരുടെ ഉടുപ്പുകൾ കടംവാങ്ങി ധരിക്കുമായിരുന്നു. വസ്ത്രത്തിലൂടെ സന്താനസൗഭാഗ്യവും പകരുമെന്ന് അവർ പ്രതീക്ഷിച്ചു. കിഴക്കേ ആഫ്രിക്കയിലെ കാഫ്രേകൾക്ക് ഈറ്റപോലെ ഉള്ളു പൊള്ളയായ വടികൊണ്ടുള്ള അടി തീരെ അസഹ്യമായിരുന്നു. കഠിനമായ പീഡനം അനുഭവിക്കേണ്ടിവന്നാൽ ഇരുമ്പുപാരയും കുറുവടിയുംകൊണ്ടുള്ള അടിയാണവർ ചോദിച്ചു വാങ്ങിയിരുന്നത്. പൊള്ളയായ വസ്തുക്കളുടെ അടിയേറ്റാൽ ഉള്ളിലുള്ളതെല്ലാം പുറത്തേക്കു ചാടി മരിക്കുമെന്നവർ ഭയപ്പെട്ടു. ബ്രാഹ്മണകുമാരന്റെ ഉപനയനം നടക്കുമ്പോൾ വലതുകാലുകൊണ്ട് കരിങ്കല്ലിൽ ചവിട്ടണമെന്നൊരു വിധിയുണ്ട്. അതോടൊപ്പം “ഈ ശിലയിൽ ചവിട്ടി ശിലപോലെ ഉറപ്പുള്ളവനാവണ’മെന്നു മന്ത്രം ചൊല്ലുകയും

വേണം. ഈ ചടങ്ങ് ഇതേ വാക്കുകളുച്ചരിച്ച് ബ്രാഹ്മണകന്യക വിവാഹസമയത്തും ചെയ്തുവരുന്നുണ്ട്. മഡഗാസ്ക്കറിൽ ഭാഗ്യനിർഭാഗ്യങ്ങൾ നിജപ്പെടുത്താനായി വീടിന്റെ തൂണുകൾക്കു കീഴെ ചില ഒറ്റക്കല്ലുകൾ നിക്ഷേപിയ്ക്കാറുണ്ട്. പറയുന്ന വാക്കുകൾക്കു ദൃഢത വരുമെന്ന വിശ്വാസത്തിന്റെപേരിൽ അക്കാലത്തു ശക്തിയും ഉറപ്പുമുള്ള കല്ലിന്മേൽ കയറിനിന്നു നടത്തുന്ന ശപഥങ്ങൾക്കു പ്രചാരമേറി. അതുകൊണ്ടു ഡാനിഷ്ചരിത്രകാരനായ ഗ്രമാറ്റിക്കസ് പറയുന്നു: "രാജാവിനെ തിരഞ്ഞെടുക്കുമ്പോൾ പൗരാണികർ ഒരാചാരമെന്നപോലെ നിലത്തു കുഴിച്ചിട്ട വലിയൊരു പാറയിൽ കയറിനിന്ന് തങ്ങളുടെ അഭിപ്രായം ഉറക്കെ വിളിച്ചുപറയും. പാറയുടെ ഉറപ്പ് വാക്കുകൾക്കു ദാർഢ്യമുണ്ടാക്കുമെന്ന സൂചനകൂടിയാണത്". കല്ലുകളുടെ ദാർഢ്യം, കാഠിന്യം, കനം തുടങ്ങിയ സഹജസ്വഭാവങ്ങളിൽ ചെറിയൊരു മാന്ത്രികശക്തി ആരോപിയ്ക്കാമെങ്കിലും ചില പ്രത്യേകകല്ലുകൾക്കു സവിശേഷമായ ആകൃതിയും വർണവും മൂലം അസാധാരണശക്തികളുള്ളതായി കാണുന്നവരുണ്ട്. ഉദാഹരണത്തിനു പെറുവിലെ ആദിവാസികൾ ചോളത്തിന്റേയും ഉരുളക്കിഴങ്ങിന്റേയും വിളവു വർദ്ധിയ്ക്കാനും കന്നുകാലികളുടെ എണ്ണം പെരുകാനും  വിശേഷപ്പെട്ട ചില കല്ലുകൾ ഉപയോഗിച്ചിരുന്നു. ചോളം നന്നായി വിളയാൻ ചോളമണിപോലെ മിനുസമുള്ള കല്ലുകളും കന്നുകാലികളുടെ എണ്ണം വർദ്ധിയ്ക്കാൻ ആടിന്റെ ആകൃതിയിലുള്ള കല്ലുകളുമാണു സാധാരണ ഉപയോഗിയ്ക്കുക പതിവ്. ആകൃതിയും പ്രകൃതവുമനുസരിച്ചു ചില പ്രകൃത്യതീതശക്തികൾ കുടിയേറിയിരിയ്ക്കുമെന്നു കരുതി ചില കല്ലുകളെ പവിത്രശിലകളായി കണക്കാക്കുന്ന രീതി മെലെനേഷ്യയുടെ ചില ഭാഗങ്ങളിലുണ്ടായിരുന്നു. കടൽത്തീരത്തെ വെള്ളാരങ്കല്ലുകൾക്ക് ആപ്പിളുമായുള്ള രൂപസാദൃശ്യം കണ്ടു ബാങ്ക്സ് ദ്വീപിലുള്ളവർ ഫലസമൃദ്ധിയ്ക്കായി അതെടുത്തു വൃക്ഷങ്ങളുടെ കടയ്ക്കൽ കുഴിച്ചിടും. ഒരിടത്തു ഫലം കണ്ടാൽ ചെറിയ പ്രതിഫലത്തിന്മേൽ കല്ലിന്റെ ആ മാന്ത്രികശക്തി മറ്റു കല്ലുകളിലേയ്ക്കു പകർത്താനും ചിലർ ശ്രമിയ്ക്കാറുണ്ട്. അടരുകളില്ലാത്ത കല്ലുകൾ ധ

നാഗമത്തെ സൂചിപ്പിയ്ക്കുന്നതായി വിശ്വസിയ്ക്കപ്പെട്ടു. പെൺപന്നി കാൽക്കീഴിൽ കുഞ്ഞുങ്ങളെ ഒതുക്കിപ്പിടിയ്ക്കുന്നതുപോല, പാറകൾക്കു കീഴെയുള്ള ഉരുളൻകല്ലുകളിൽ ചിലർ പണം നിക്ഷേപിയ്ക്കാറുണ്ട്. കല്ലിനു മാത്രമല്ല, അതിലടങ്ങിയ ചൈതന്യത്തിനും പ്രകൃത്യതീതമായ ശക്തി ആരോപിയ്ക്കുന്നവരാണു മെലെനേഷ്യക്കാർ. പക്ഷേ, ആരാധിച്ചു സന്തോഷിപ്പിയ്ക്കേണ്ട ശക്തിയെക്കുറിച്ചുള്ള ചിന്ത മന്ത്രവാദത്തിനു പുറത്തു മതത്തിന്റെ മേഖലയിലാണുള്ളത്. എങ്കിലും അത്തരം ചിന്താഗതികൾ മന്ത്രവാദത്തിന്റെ സിദ്ധാന്താനുഷ്ഠാനങ്ങളായി പ്രത്യക്ഷപ്പെടുമ്പോൾ സ്വാഭാവികമായും അവ മതവിശ്വാസങ്ങളുടെ അടിസ്ഥാനശിലകളായി തെറ്റിദ്ധരിയ്ക്കപ്പെടാനിടയുണ്ട്. മനുഷ്യചിന്തയുടെ പരിണാമഗതിയിൽ മതങ്ങളുടെ ആവിർഭാവത്തിനു തൊട്ടു മുമ്പാണു മന്ത്രവാദത്തിന്റെ വസന്തകാലം ആഘോഷിയ്ക്കപ്പെട്ടത്. ആ വിഷയത്തിലേയ്ക്കു നമുക്കു പിന്നീടു തിരിച്ചുവരാം.

അമൂല്യമായ രത്നക്കല്ലുകളുടെ മാന്ത്രികശക്തിയെക്കുറിച്ച് പൗരാണികർ തികച്ചും ബോധവാന്മാരായിരുന്നു. ആഭരണങ്ങളായി ധരിയ്ക്കുന്നതിനു മുമ്പുതന്നെ അവ രക്ഷാകവചങ്ങളായി ഉപയോഗിയ്ക്കാനുള്ള യുക്തിഭദ്രമായ കാരണങ്ങളവർ കണ്ടെത്തി. മരത്തിന്റെ ആകൃതിയുള്ള കല്ലുകൾക്കു ഗ്രീക്കുകാർ 'വൃക്ഷകവാട'മെന്നു പേരിട്ടു. അത്തരം രണ്ടു കല്ലുകൾ കൃഷിനിലം ഉഴുതുമറിയ്ക്കുന്ന കാളയുടെ കൊമ്പിൽ തൂക്കിയിട്ടാൽ വിളവിരട്ടിയാകുമെന്ന് അവർ വിശ്വസിച്ചു. തേനിൽ പാൽക്കല്ലു ചാലിച്ചു സേവിച്ചാൽ പ്രസവിച്ച സ്ത്രീകൾക്കു ധാരാളം മുലപ്പാലുണ്ടാകുമെന്നും അവർ മനസ്സിലാക്കി. ക്രീറ്റിലും മെലോസിലുമുള്ള സ്ത്രീകൾ ഇപ്പോഴും ഈ ചികിത്സ തുടർന്നുപോരുന്നുണ്ട്. അൽബേനിയയിലെ സ്ത്രീകൾ ഈയൊരാവശ്യത്തിനു പാൽക്കല്ലിന്റെ ആഭരണങ്ങൾ ധരിയ്ക്കുകയാണു പതിവ്. സർപ്പവിഷമകറ്റാൻ കഴിവുള്ള കല്ലുകളെ 'സർപ്പക്കല്ലെ'ന്നു ഗ്രീക്കുകാർ പറഞ്ഞുപോന്നു. പാമ്പു കടിച്ച മുറിവിൽ കൽപ്പൊടി തേച്ചു കൊടുത്താൽ വിഷവീര്യം നിശ്ശേഷം നശിയ്ക്കുന്നതായി അവർ കണ്ടു. ലഹരിയ്ക്കടിപ്പെടാതെ സമചിത്തതയോടെ പെരുമാറണമെങ്കിൽ മദ്യത്തിന്റെ നിറമുള്ള അപൂർവമായൊരു കല്ല് മാ

ലയായി കഴുത്തിലിട്ടാൽ മതി. ഒത്തൊരുമയോടെ ജീവിയ്ക്കാൻ മോഹിച്ച രണ്ടു സഹോദരന്മാർക്കു കിട്ടിയ ഉപദേശം കാന്തക്കല്ല് ചരടിൽ കോർത്തു മാലയായി സദാ കഴുത്തിലണിയാനായിരുന്നു. കല്ലുകളുടെ ആകർഷണശക്തി അവരെ തെറ്റിപ്പിരിയാനിടവരുത്തില്ല! വിവാഹത്തിന്റെ അന്നു സൂര്യാസ്തമയശേഷം ആകാശത്തു നക്ഷത്രങ്ങൾ തിളങ്ങാൻ തുടങ്ങുന്നതുവരെ ഭർത്താവു പത്നിയുടെ സമീപം നിശ്ശബ്ദനായിരിയ്ക്കണമെന്നാണു ഹിന്ദുക്കളുടെ വേദഗ്രന്ഥത്തിൽ പറയുന്നത്. ആകാശത്തു തിളങ്ങുന്ന ധ്രുവനക്ഷത്രത്തെ വധുവിനെ കാണിച്ചുകൊടുത്തു വരനിങ്ങനെ പറയണം: "സ്ഥിതപ്രജ്ഞനായ പുരുഷാ, നീയെന്നോടൊത്തു വസിയ്ക്കുക!". തുടർന്നു പത്നിയുടെ നേരെ തിരിഞ്ഞു പറയണം: "ബൃഹസ്പതിയാണു നിന്നെ എനിയ്ക്കു സമ്മാനിച്ചത്, എന്നിലൂടെ സന്തതി വരിച്ച്, പതിയായ എന്നോടൊപ്പം നൂറു ശരത്ക്കാലം ജീവിയ്ക്കുക!". അചഞ്ചലമായ ആ നക്ഷത്രത്തിന്റെ ബലത്തിൽ ഭൗതികമായ അനുഭൂതികളുടെ ക്ഷണഭംഗുരതയും ഭാഗ്യത്തിന്റെ ചാഞ്ചാട്ടങ്ങളും ഒരളവ് തടുത്തുനിർത്താനാണു ചടങ്ങ് ലക്ഷ്യമാക്കുന്നത്. ഇതേ ആശയംതന്നെ കീറ്റ്സിന്റെ ഒരു ഭാവഗീതത്തിലും പ്രതിഫലിയ്ക്കുന്നുണ്ട്: "രാവിന്റെ ഏകാന്തനിശ്ശബ്ദതയിൽ തിളങ്ങുന്ന നക്ഷത്രമേ! എനിയ്ക്കും നിന്നെപ്പോലെ സ്ഥിതപ്രജ്ഞത കൈവന്നെങ്കിൽ!".

നാവികർക്കു സദാ വിസ്മയം ജനിപ്പിയ്ക്കുന്ന ഒരനുഭവമാണു കടലിലെ വേലിയേറ്റവും വേലിയിറക്കവും. മനുഷ്യരുൾപ്പെടെ സകല ജീവജാലങ്ങളുടേയും ഭാഗ്യനിർഭാഗ്യങ്ങളുടെ തോതു നിർണയിയ്ക്കുന്ന സൂക്ഷ്മവും നിഗൂഢവുമായൊരു കൽപ്പനയാണത്. ആഞ്ഞടിയ്ക്കുന്ന തിരമാലകളിൽ വെറുമൊരു സൂചന മാത്രമല്ല, ജീവിതത്തിന്റെ സൃഷ്ടിനിദാനവും അവർ കണ്ടെത്തി. ആഴങ്ങളിലേയ്ക്കു താഴ്ന്നു പോകുമ്പോൾ പരാജയവും ദൗർബല്യവും സൂചിപ്പിയ്ക്കുന്ന മരണത്തിന്റെ വിഷാദം അവർ തിരിച്ചറിഞ്ഞു. വേലിയേറ്റത്തിൽ ധാന്യം വിതച്ചാൽ വിളവുണ്ടാകുമെന്നും മറിച്ചാണെങ്കിൽ പൂർണവളർച്ചയെത്തുന്നതിനുമുമ്പ് കൃഷി നശിച്ചു പോകുമെന്നും ബ്രെറ്റനിലെ ഗ്രാമീണർ വിശ്വസിച്ചു. അവ

രുടെ ഭാര്യമാർക്കാകട്ടെ, നല്ല വെണ്ണ ലഭിയ്ക്കാൻ വേലിയേറ്റസമയ ത്തു തൈരു കടയണമെന്നും വേലിയിറക്കം തുടങ്ങുന്നതുവരെ മാത്ര മേ പാൽ ഉറ കൂടുകയുള്ളൂവെന്നും കൃത്യമായ അറിവുണ്ട്. വേലിയേറ്റ സമയം കിണറ്റിൽനിന്നു കോരിയെടുത്ത വെള്ളം പെട്ടെന്നു കു ട ത്തിൽ നിറയുമെന്നും തിളപ്പിയ്ക്കുന്ന പാൽ പെട്ടെന്നു പതഞ്ഞു പൊ ന്തുമെന്നും അവർക്കു നന്നായറിയാം. ചത്ത കടൽനായ്ക്കൾക്കു കട ലുമായൊരു നിഗൂഢബന്ധമുണ്ടെന്നു തോന്നിയ്ക്കുന്നവിധം അവയുടെ ചർമ്മത്തിൽ വേലിയിറക്കസമയത്തു ചില ചുളിവുകൾ പ്രത്യക്ഷപ്പെ ടുമെന്നു ചില പഴമക്കാർ സാക്ഷ്യപ്പെടുത്തുന്നു. ലോകത്തൊരു ജീവി യും വേലിയിറക്കസമയത്തല്ലാതെ മരിയ്ക്കാറില്ലെന്ന് അരിസ്റ്റോട്ടിലി ന്റെ ഒരു പ്രമാണവുമുണ്ട്. ഈ വിശ്വാസം ഫ്രാൻസിലെ കടലോരവാ സികളുടെ നേരിട്ടുള്ള അനുഭവത്തിൽ പ്ലിനി ഉറപ്പുവരുത്തുകയും ചെ യ്തു. പഴക്കമുള്ള രോഗങ്ങളുമായി വലയുന്നവർ വേലിയിറക്കത്തിന്റെ തുടക്കത്തിലാണു മരിയ്ക്കുകയെന്നു കാന്റാബ്രിയൻ കടൽത്തീരത്തുള്ള വർ കരുതുന്നു. മനുഷ്യർ വേലിയേറ്റസമയത്തു ജനിച്ചു വേലിയിറക്ക സമയത്തു മരിയ്ക്കുമെന്നാണു ബ്രിട്ടാനിയിലെ ജനങ്ങളുടെ വിശ്വാസം. ഇംഗ്ലണ്ടിലും ഇതേ വിശ്വാസം നിലവിലുണ്ടെന്നു ഡിക്കൻസ് വെളി വാക്കുന്നു. "തിരമാലകളടങ്ങും മുമ്പേ ആർക്കും കടൽത്തീരത്തു കിട ന്നു മരിയ്ക്കാനാവില്ല!". ഷേയ്ക്ക്സ്പിയർക്കും ഇക്കാര്യം ബോദ്ധ്യം വ ന്നതുകൊണ്ടാകാം ഫാൾസ്റ്റാഫിന്റെ മരണം "പന്ത്രണ്ടിനും ഒന്നിനും മദ്ധ്യേ, വേലിയിറക്കം തുടങ്ങുന്ന നിമിഷ"മായി നിശ്ചയിച്ചത്. അമേ രിയ്ക്കയിലെ പസഫിക്ക്തീരത്ത് ഹൈദാവർഗക്കാരിലും ഈ വിശ്വാ സം നിലവിലുണ്ട്. മരിച്ചുപോയ സുഹൃത്തുക്കൾ വേലിയേറ്റസമയ ത്തൊരു തോണിയിൽ തുഴഞ്ഞുവന്നു തങ്ങളെ സ്വർഗത്തിലേയ്ക്കു ക്ഷ ണിച്ചെന്നു മരിയ്ക്കാൻ കിടക്കുന്നവർ സ്വപ്നം കാണാറുണ്ട്. അവർ പറ യും, "വെള്ളം ഇറങ്ങിത്തുടങ്ങി, ഇനി ഞങ്ങളോടൊപ്പം വരൂ!".

ദീർഘായുസ്സു നേടാൻവേണ്ടി ചൈനാക്കാർ സങ്കീർണങ്ങളായ നിരവധി വശ്യപ്രയോഗങ്ങൾ നടത്തിയിരുന്നു. സമയവും വ്യക്തിക ളും വസ്തുക്കളും പുറത്തു വിടുന്ന മാന്ത്രികശക്തി എങ്ങനേയും സ്വയം

ആവാഹിച്ചെടുക്കാൻ അവർ ശ്രമിച്ചു. സൗഭാഗ്യദായകമെന്നു കരുതപ്പെടുന്ന അത്തരം ശക്തിവിശേഷങ്ങൾ പ്രസരിപ്പിക്കുന്ന മാധ്യമങ്ങൾ, ചിലപ്പോഴൊക്കെ, ശവക്കച്ചകളായിരുന്നു. മിക്ക ചൈനാക്കാരും സ്വന്തം ശവക്കച്ച നേരത്തേ തയാറാക്കിവെയ്ക്കും. കൌശലശാലികളായ ചിലർ കന്യകകളെക്കൊണ്ടാണവ തുന്നിക്കാറുള്ളത്. അവരുടെ ദീർഘസുമംഗലീയോഗം വസ്ത്രത്തിലേയ്ക്കു പകർന്നു ശവക്കച്ചയുടെ ഉപയോഗം വർഷങ്ങളോളം നീട്ടിക്കൊണ്ടുപോകാമെന്ന് അവർ കണക്കുകൂട്ടി. മാത്രമല്ല, അവർ വർഷത്തിലെ ഏറ്റവും കൂടുതൽ ദിവസ ങ്ങളുള്ള മാസമാണു വസ്ത്രം തുന്നാൻ തിരഞ്ഞെടുക്കുന്നത്. അങ്ങനെ ആയുസ്സു വീണ്ടും പതിന്മടങ്ങായി വർദ്ധിപ്പിക്കാമെന്ന് അവർ കരുതി. കൂടാതെ, കടുംനീലനിറമുള്ള വേഷത്തിൽ 'ദീർഘായുസ്സെ'ന്നു കൂടി വർണചിത്രങ്ങളോടെ അവർ ശവക്കച്ചയിൽ എഴുതിച്ചേർക്കും. അത്തരം വിലപിടിച്ച വേഷവിധാനങ്ങൾ പ്രായംചെന്ന മാതാപിതാക്കൾക്കു സമ്മാനിക്കുന്നതു പുത്രോചിതമായ ധർമ്മവും ഉത്തരവാദിത്വവുമായി ചൈനാക്കാർ കണക്കാക്കി. ജന്മദിനംപോലുള്ള വിശേഷാവസരങ്ങളിൽ വസ്ത്രത്തിൽ തുന്നിപ്പിടിപ്പിച്ച ആയുരാശംസകൾ പുറത്തു കാണാവുന്നവിധം ധരിക്കാനും അവർ ശ്രമിക്കാറുണ്ട്. ചൈനാക്കാരുടെ സങ്കൽപ്പത്തിൽ, വർഷം മുഴുവൻ നീണ്ടുനിൽക്കുന്ന ആത്മവിശ്വാസം സ്വരൂപിക്കാവുന്നവിധം ജീവോർജ്ജം പ്രസരിക്കുന്ന ഒരനുകൂലഭാവസരമാണു ജന്മദിനം. ആകർഷകമായ ശവക്കച്ചയുടെ ഓരോ നൂലിഴയിൽനിന്നും പുറപ്പെടുന്ന അനുഗ്രഹാശിസ്സുകളിൽ അവർ സ്വയം നിർവൃതി കൊള്ളും. പ്രൗഢമായ ആ വേഷവിധാനം ആരാധനാപൂർവം നോക്കുന്ന ബന്ധുമിത്രാദികളുടെ പ്രശംസകളും വാർദ്ധക്യത്തിനുചിതമായ പാരിതോഷികങ്ങൾ സമർപ്പിച്ചു പുത്രോചിതമായ കടമ നിറവേറ്റുന്ന മക്കളുടെ ആദരവും സംതൃപ്തിയോടെ അവരാസ്വദിക്കാറുണ്ട്.

നഗരങ്ങളുടെ ഭാഗ്യനിർഭാഗ്യങ്ങളിൽ രൂപശിൽപ്പഘടനയ്ക്കു നിർണായകമായ സ്വാധീനമുണ്ടെന്ന ചൈനാക്കാരുടെ വിശ്വാസം സമാസമതത്വത്തിന്റെ മറ്റൊരു ഉദാഹരണമാണ്. നഗരത്തിന്റെ ആകൃതി

യോടു സാമ്യമുള്ള ജീവിയുടെ പ്രകൃതം നോക്കി ഓരോ സ്ഥാനങ്ങളും അവർ നിഷ്കർഷയോടെ രൂപകൽപ്പന ചെയ്യും. വളരെക്കാലം മുമ്പ്, കരിമീനിന്റെ ആകൃതിയുള്ള ത്സ്യൂചൃൂഫുനഗരം തൊട്ടടുത്തു മീൻവല യോടു സാദൃശ്യമുള്ള യുങ്ചുൻപട്ടണത്തിന്റെ ആക്രമണത്തിനു നിരന്തരം വിധേയമായിക്കൊണ്ടിരുന്നു. ഗത്യന്തരമില്ലാതെ ജനങ്ങൾ നഗരമദ്ധ്യത്തിൽത്തന്നെ ഉയർന്ന രണ്ടു ഗോപുരങ്ങൾ പണി തീർത്തു. ഇപ്പോഴും ത്സ്യൂചൃൂഫുനഗരത്തിന്റെ നടുവിൽ കാണാവുന്ന ആ ശിൽപ്പങ്ങൾ നഗരത്തിന്റെ അഭിവൃദ്ധിയ്ക്കു ഗുണകരമായി മാറി. കരിമീനിനെ പിടിച്ചുതിന്നാൻ താണിറങ്ങിവരുന്ന അയൽനഗരത്തിന്റെ സാങ്കൽപ്പികമായ വല കീറിമുറിച്ച് അലങ്കോലപ്പെടുത്താൻ ഗോപുരങ്ങൾക്കു കഴിഞ്ഞതിൽ അവർ സ്വയം അഭിമാനിച്ചു. നാൽപ്പതുവർഷങ്ങൾക്കു മുമ്പ് ഷാങ്ഹായ് നഗരത്തിൽ നടന്ന കലാപത്തിന്റെ കാരണം കണ്ടെത്താൻ അധികാരികൾക്കേറെ ശ്രമിച്ചിട്ടും കഴിഞ്ഞില്ല. ആമയുടെ ആകൃതിയിൽ പണിത ക്ഷേത്രത്തെക്കുറിച്ച് വിവിധസമുദായങ്ങൾ തമ്മിലുണ്ടായ അസ്വസ്ഥതയാണു ലഹളയ്ക്കു കാരണമെന്നു പിന്നീടു നടന്ന അന്വേഷണത്തിൽ നിന്നു വെളിവായി. ചൈനാക്കാർ ആമയെ നികൃഷ്ടമായൊരു ജീവിയായാണു കരുതിപ്പോരുന്നത്. അധികാരികളെ സംബന്ധിച്ച പ്രശ്നം വളരെ ഗൗരവവും അത്യാസന്നവുമായി മാറി. ക്ഷേത്രം പൊളിച്ചുകളയാമെന്നു വെച്ചാൽ അതൊരുപക്ഷേ ദൈവകോപത്തിനു കാരണമാകും. അതേപടി നിലനിർത്തിയാൽ ദുരന്തങ്ങളുടെ പരമ്പര വീണ്ടും ആവർത്തിച്ചേക്കാം. നാട്ടിലെ വാസ്തുശിൽപ്പവിദഗ്ദ്ധന്മാർ പക്ഷേ അവസരത്തിനൊത്തുയർന്ന് അത്യാസന്നമായ ആപത്തു തരണം ചെയ്യുന്നതിൽ വിജയിച്ചു. ആമയുടെ കണ്ണുകളെ പ്രതിനിധീകരിയ്ക്കുന്ന രണ്ടു കിണറുകൾ അവർ മണ്ണിട്ടു മൂടിക്കളഞ്ഞു. അങ്ങനെ ആ നികൃഷ്ടജീവിയെ അന്ധനാക്കി മാറ്റി തുടർന്നു സംഭവിയ്ക്കാനിടയുള്ള അനർത്ഥങ്ങളിൽനിന്നു നഗരം എന്നെന്നേയ്ക്കുമായി മുക്തി നേടി.

ദുശ്ശകുനങ്ങൾ കൊണ്ടുവരുന്ന ദുരന്തങ്ങൾ ഹാസ്യാനുകരണങ്ങൾ വഴി നിർവീര്യമാക്കാനും സമാസമമന്ത്രവാദം ചിലപ്പോഴൊക്കെ ഉപ

യോഗപ്പെടാറുണ്ട്. വരാൻ പോകുന്ന ആപത്തുകൾക്കുപകരം അവയു ടെ ദുർബലമായ അനുകരണം നടത്തി വിധിയെ മറികടക്കാനുള്ള ഒ രു പരിശ്രമമാണത്. ജനിയ്ക്കുന്ന സമയവും മാസവുമാണു മനുഷ്യരുടെ ഭാഗ്യം നിർണയിയ്ക്കുന്നതെന്നു മധ്യഗാസ്ക്കറിലുള്ളവർ കരുതി. അ ശുഭമുഹൂർത്തത്തിൽ ജനിച്ചതിന്റെ അനർത്ഥമൊഴിവാക്കാൻ പലവി ധ പ്രായശ്ചിത്തങ്ങളും അവർ വിധിച്ചിരുന്നു. ദീർഘവർഷത്തിൽ ര ണ്ടാമത്തെ മാസം ആദ്യദിവസമാണു ജനിച്ചതെങ്കിൽ കുഞ്ഞിനു പ്രാ യപൂർത്തിയാകുന്നതോടെ വീട് അഗ്നിയ്ക്കിരയാകുമെന്നാണു വിശ്വാ സം. ആ ദുരന്തം ഒഴിവാക്കാനുള്ള മുൻകരുതലെന്ന നിലയ്ക്കു കുഞ്ഞി ന്റെ ബന്ധുക്കൾ പാടത്തോ തൊഴുത്തിലോ താൽക്കാലികമായ ഒരു കുടിൽ വെച്ചുകെട്ടി തീയിട്ടു കത്തിയ്ക്കും. ചടങ്ങു പൂർണമായി ഫലിയ്ക്ക ണമെങ്കിൽ കുടിൽ തീയിടാൻ തുടങ്ങുന്നതിനുമുമ്പ് കുഞ്ഞും അമ്മയും അതിനുള്ളിൽ കടന്നിരിയ്ക്കണം. കുറച്ചൊക്കെ പൊള്ളലേറ്റാലും തീ യാളിപ്പടർന്ന ശേഷം മാത്രമേ അവരെ രക്ഷപ്പെടുത്താവൂ. ഇറ്റിറ്റുവീഴു ന്ന കണ്ണീരിന്റെ മാസമാണു നവംബർ. സങ്കടങ്ങൾ അനുഭവിയ്ക്കാനു ള്ളവരാണു നവംബറിൽ ജനിയ്ക്കുന്നത്. അവരുടെ ജീവിതത്തിൽ ഉരു ണ്ടുകൂടാനിടയുള്ള കാർമേഘങ്ങൾ ഒഴിവാക്കാൻ മറ്റൊന്നും ചെയ്യാനി ല്ല: വെള്ളം തിളച്ചു മറിയുന്ന പാത്രത്തിന്റെ അടപ്പെടുത്തു കൈകൊ ണ്ട് ആവി തട്ടിമാറ്റിയാൽ മതി. അങ്ങനെ വീഴുന്ന ജലകണങ്ങൾ ഭാ വിയിൽ അവരുടെ കണ്ണുകളിൽ നിന്നൊഴുകേണ്ട ജലപ്രവാഹം തട ഞ്ഞു തലവര തിരുത്തിയെഴുതും. ജനനദോഷം മൂലം വിവാഹം കഴി യാത്ത പെൺകുട്ടിയുടെ ജനിയ്ക്കാൻ പോകുന്ന കുട്ടികൾ മരിയ്ക്കുന്നതു കാണേണ്ടിവരുന്ന വിധിവിഹിതത്തെ മറികടക്കാനും വഴികളുണ്ട്. അവളൊരു പുൽച്ചാടിയെ പിടിച്ചു ശവക്കച്ചപോലുള്ള പഴന്തുണിയി ൽ പൊതിഞ്ഞു മടിയിൽവെച്ച് കുഞ്ഞുങ്ങളെ വിട്ടുപോയ 'റേയ്ച്ചലി' നെപ്പോലെ ബന്ധുക്കളുടെ ആശ്വാസവാക്കുകൾക്കു കാതോർക്കാതെ കണ്ണീർ വാർക്കണം. കഴിയുമെങ്കിൽ പത്തു പതിനഞ്ച് പുൽച്ചാടിക ളെക്കൂടി പിടിച്ച് ചിറകും കാലും പറിച്ചെടുത്തു മൂടിപ്പുതച്ചുകിടക്കുന്ന

ക്കടപ്പിറപ്പിന്റെ സമീപമിട്ടാൽ പീഡിതരായ ആ ജീവികളുടെ വേദന കലർന്ന ഞരക്കങ്ങളും മുളലുകളും മുറിഞ്ഞുപോയ അവയവങ്ങളുടെ പിടച്ചിലും മരണവാർത്ത കേട്ടു വന്നവരുടെ അടക്കിയ വിലാപങ്ങളായി കണക്കാക്കാം. പരിക്കേറ്റവയെ സ്വാഭാവികമായ മരണത്തിനു വിട്ടുകൊടുത്തു ചത്തുപോയ പുൽച്ചാടിയെ കുഴിച്ചിട്ട് അഴിഞ്ഞുചിതറിയ തലമുടി ഒതുക്കി അവൾ ദു:ഖാർത്തരായ ബന്ധുക്കളുടെകൂടെ വീട്ടിലേയ്ക്കു മടങ്ങും. തുടർന്നു സ്വന്തം മക്കൾ ദീർഘകാലം ജീവിയ്ക്കുമെന്നു തന്നെ അവളുറച്ചു വിശ്വസിച്ചു. മരണവും ശേഷക്രിയകളും നൽകുന്ന കടുത്ത ദു:ഖഭാരം ജീവിതത്തിൽ രണ്ടുവട്ടം നേരിടേണ്ടതില്ലെന്ന് എന്തായാലും അവർക്കു നല്ല ഉറപ്പുണ്ട്. നിർഭാഗ്യംമൂലം മഹാദാരിദ്ര്യമാണൊരാൾക്കു ജന്മഫലമായി ലഭിയ്ക്കുന്നതെങ്കിൽ ആ ദുരവസ്ഥ മായ്ക്കാനും ഒരെളുപ്പവഴിയുണ്ട്. മൂന്നരയണ വിലവരുന്ന മുത്തിന്റെ ഒരു ജോഡി മുക്കുപണ്ടങ്ങൾ വാങ്ങി മണ്ണിൽ കുഴിച്ചിട്ടാൽ മതി! അതിസമ്പന്നന്മാർക്കല്ലാതെ മറ്റാർക്കാണു മുത്തുകളും മറ്റും അലക്ഷ്യമായി മണ്ണിലേയ്ക്കു വലിച്ചെറിയാൻ കഴിയുക?

സാമ്യാത്മകമന്ത്രവാദത്തിലെ മറ്റൊരു മാർഗമായ സാംക്രമികരീതിയിൽ സ്പർശസാമീപ്യമുള്ള രണ്ടു വസ്തുക്കളുടെ ബന്ധം മന:പൂർവം മുറിച്ചാൽ ഒന്നിനുണ്ടാകുന്ന മാറ്റം സാമ്യാവസ്ഥയുടെ സവിശേഷതമൂലം മറ്റേതിനേയും ബാധിയ്ക്കുന്നതായി കരുതപ്പെട്ടു. ആശയസങ്കലനത്തിൽ വരുന്ന വൈരുദ്ധ്യമാണു രണ്ടു രീതികളേയും അബദ്ധജടിലമാക്കുന്നതെന്നു നാം നേരത്തേ കണ്ടു. യുക്തിപരമായ ഈ വീഴ്ചയുടെ കൂടെ ഭൗതികതലത്തിൽ മറ്റൊരു പിഴവുകൂടി നടക്കുന്നുണ്ട്. അകന്നിരുന്ന വസ്തുക്കളെ ഭൗതികമായൊരു മാദ്ധ്യമത്തിലൂടെ പരസ്പരസംവേദനത്തിനു വിധേയമാക്കുകയാണു സമാസമമന്ത്രവാദത്തിൽ ചെയ്യുന്നത്; അതേ സമയം, ശരീരത്തിൽനിന്നു മുറിച്ചെടുത്ത നഖമോ മുടിയോപോലുള്ള ഭാഗങ്ങൾ ശരീരവുമായി തുടർന്നുപോരുന്ന സാമ്യാവസ്ഥയുടെ ശക്തിയാണു സാംക്രമികമന്ത്രവാദത്തിൽ പ്രയോഗിയ്ക്കുന്നത്. സാർവത്രികമായ ഈ വിശ്വാസപ്രകാരം ശരീരത്തിൽനിന്നു വേർപെട്ടുപോയ അവയവങ്ങൾ കൈവശം ലഭിയ്ക്കുന്നവർക്കു ദൂരത്തിരു

ന്നപോലും ഉടമസ്ഥനെ സ്വാധീനിയ്ക്കാൻ കഴിയും. ആസ്ട്രേലിയയി ലെ ചിലർ ആൺകുട്ടികളുടെ പൗരുഷം തെളിയിയ്ക്കുന്നതിന്റെ മുന്നോടിയായി മുൻവശത്തെ പല്ല തട്ടിക്കളയുന്ന ഒരു ചടങ്ങു നടത്താറുണ്ട്. സൗത്ത് വെയിൽസിൽ ഡാർലിങ്ങ് നദീതീരത്തു താമസിയ്ക്കുന്നവർ അങ്ങനെ പറിച്ചെടുത്ത പല്ല് പുഴയിലേയ്ക്കു ചാഞ്ഞുനിൽക്കുന്ന ഒരു മരത്തിന്റെ പൊത്തിൽ ഒളിപ്പിച്ചുവെയ്ക്കുകയാണു പതിവ്. പല്ല നദിയിൽ വീഴുകയോ അല്ലെങ്കിലതിനെ മൂടി മരം വളരുകയോ ചെയ്താൽ പ്രശ്നമില്ല. മറിച്ച്, പല്ലിനുമേൽ ഉറുമ്പരിച്ചാൽ കുട്ടിയ്ക്കു ദന്തരോഗമുണ്ടാകുമെന്ന് അവർ വിശ്വസിച്ചു. മുറിങ്വർഗക്കാരാകട്ടെ, പറിച്ചെടുത്ത പല്ല് ഒരു വൃദ്ധന്റെ കൈവശം സൂക്ഷിയ്ക്കാനേൽപ്പിയ്ക്കുകയാണു പതിവ്. കുറച്ചുകാലം കഴിഞ്ഞു പല്ല് പലർക്കും കൈമാറി ഒടുവിൽ ഉടമസ്ഥന്റെ പക്കൽത്തന്നെ തിരിച്ചെത്തും. അതിനിടയിൽ എന്നെങ്കിലും പല്ല് മാന്ത്രികശക്തിയുള്ള വസ്തുക്കളുടെ സമീപം ചെന്നുപെട്ടാൽ കുട്ടിയ്ക്കു വലിയ അപകടം വരുമെന്നും അവർ കരുതി. അങ്ങനെ ലഭിച്ച ചില പല്ലുകൾ മുത്തുമണികൾ സൂക്ഷിയ്ക്കുന്ന സഞ്ചിയിൽ നിക്ഷേപിയ്ക്കാൻ ശ്രമിച്ച ഒരു ഡോക്ടറെ കണ്ടു നിന്നവർ വിലക്കി. മുത്തുകളുടെ മാന്ത്രികശക്തി പല്ലിലേയ്ക്കു പടർന്നു കുട്ടിയ്ക്കു രോഗം വരാനിടയുണ്ടെന്ന് അവർ ഡോക്ടറോട് വിശദീകരിച്ചു. ഏതാണ്ടൊരു വർഷത്തിനുശേഷം ആ കുട്ടികളുടെ രക്ഷാകർത്താക്കളിലൊരാൾ പല്ല തിരിച്ചുവാങ്ങാൻവേണ്ടി ഏതാണ്ട് ഇരുന്നൂറ്റമ്പതു മൈൽ ദൂരം നടന്നു ഡോക്ടറെ കാണാനെത്തി. കുട്ടിയ്ക്ക് അകാരണമായൊരു രോഗം ബാധിച്ചതിനാൽ പല്ലിനെന്തെങ്കിലും കേടുപാടു സംഭവിച്ചിരിയ്ക്കുമെന്നു സംശയിച്ചാണു താൻ വന്നിരിയ്ക്കുന്നതെന്ന് അയാൾ തുറന്നു പറഞ്ഞു. പല്ലുകൾ പ്രത്യേകമായൊരു പെട്ടിയിൽ മറ്റൊന്നുമായും ബന്ധപ്പെടാതെയാണു സൂക്ഷിച്ചിരിയ്ക്കുന്നതെന്നു ഡോക്ടർ പറഞ്ഞെങ്കിലും വിശ്വാസം വരാതെ അയാളവയെല്ലാം ഭദ്രമായി പൊതിഞ്ഞെടുത്തു മടങ്ങിപ്പോയി. ബസുതോസ് വർഗക്കാർ പക്ഷേ അങ്ങനെ പറിച്ചെടുത്ത പല്ലുകൾ എവിടെയെങ്കിലും ഒളിപ്പിച്ചുവെയ്ക്കുകയാണു പതിവ്. ചുടലഭ്രമികളി

ൽ അലഞ്ഞുതിരിയുന്ന പിശാചുക്കളുടേയോ പ്രേതാത്മാക്കളുടേയോ കൈയിൽ ചെന്നു പെട്ടാൽ അവർ പല്ലിൽ മന്ത്രശക്തി ആവാഹിച്ച് ഉടമസ്ഥർക്കു ദോഷം വിതയ്ക്കാൻ സാദ്ധ്യതയുണ്ട്. സമാസമതത്വത്തി ന്റെ അടിസ്ഥാനത്തിൽ, പഴയതിനു പകരം പുതിയ നല്ല പല്ലുകൾ മു ളച്ചുവരാൻ ചില കൗശലങ്ങളും ചിലർ പ്രയോഗിച്ചിരുന്നു. അടർന്നു പോയ പല്ല് എലികൾ പെരുമാറാനിടയുള്ള സ്ഥലത്തു കൊണ്ടിടുന്ന പതിവ് ലോകത്തു പല പ്രദേശങ്ങളിലും കണ്ടുവരുന്നുണ്ട്. എലികളും പല്ലിന്റെ ഉടമയും തമ്മിലുള്ള സാമ്യാവസ്ഥയുടെ ഫലമായി പിന്നീടു വരുന്നവയ്ക്ക് എലിയുടെ പല്ലുകൾക്കുള്ള മൂർച്ചയും ദാർഢ്യവുമുണ്ടാകുമെ ന്ന് അവർ വിശ്വസിച്ചു. കുഞ്ഞുങ്ങളുടെ പാൽപ്പല്ല് പറിച്ചെടുത്ത് എലി മാളത്തിൽ കൊണ്ടുചെന്നിട്ടാൽ വേദനയുണ്ടാവില്ലെന്നു ജർമ്മനിക്കാ ർ കരുതി. അല്ലെങ്കിൽ, വീട്ടിലെ അടുപ്പിനു പിൻതിരിഞ്ഞു നിന്ന്, “ഹേ മൂഷികോത്തമാ, ഇളകിപ്പോയ എന്റെ പാൽപ്പല്ലിനു പകരം നി ന്റെ ഉരുക്കുപല്ലുകൾ തരണ”മെന്നു പറഞ്ഞു തലയ്ക്കു മുകളിലൂടെ പഴയ പല്ലുകൾ പിന്നോട്ടെറിഞ്ഞാൽ മതി! രാരതോംഗയിൽ അമ്മമാർ എ ലിയെ വിളിച്ചു പ്രാർത്ഥിച്ചുകൊണ്ടാണു കുട്ടിയുടെ പല്ലെടുക്കാറുള്ളത്: “കുഞ്ഞെലിയേ, പഴയ പല്ലിനു പകരം എനിയ്ക്കു പുതിയതൊന്നു ത രൂ!“. തുടർന്നു പറിച്ചെടുത്ത പല്ലുകൾ എലികളോടി നടക്കുന്ന പുരപ്പുറ ത്തേയ്ക്കവർ വലിച്ചെറിയും. പല്ലുകൾക്കേറ്റവും ശക്തിയുള്ള ജീവി എ ലിയാണെന്നാണു പരക്കെ നിലവിലുള്ള വിശ്വാസം.

പ്രസവാനന്തരം മുറിച്ചു മാറ്റുന്ന പൊക്കിൾക്കൊടിയും മറുപിള്ളയു മാണു ശരീരവുമായി ബന്ധമുണ്ടെന്നു കരുതപ്പെടുന്ന മറ്റു രണ്ടവയവ ങ്ങൾ. ജീവിതത്തിലെ സുഖദു:ഖങ്ങളെ നിർണായകമായി സ്വാധീനി യ്ക്കുന്ന അവ രണ്ടും വളരെ ഭദ്രമായി സൂക്ഷിച്ചുവെയ്ക്കേണ്ടതാണെന്നു പ ലരും കരുതിയിരുന്നു. ആസ്ത്രേലിയയിലെ ചിലരുടെ വിശ്വാസപ്ര കാരം പൊക്കിൾക്കൊടി വെള്ളത്തിൽ മുക്കിയിട്ടാൽ കുഞ്ഞു പെട്ടെ ന്നു കമിഴ്ന്നു നീന്താൻ തുടങ്ങും. മറുപിള്ള ആത്മാവിന്റെ ഒരംശമാ ണെന്നു കരുതുന്ന ക്വീൻസ്ലൻഡ് നിവാസികൾ അതെടുത്തു മണ ലിൽ കുഴിച്ചിട്ടു ചുറ്റും കമ്പുകൾ നാട്ടി ഒരു തൊപ്പിയുടെ ആകൃതിയിൽ

സ്ഥലം മറച്ചുകെട്ടും. സ്വർഗത്തിലെ മാലാഖ ആ വഴി പോകുമ്പോൾ മണ്ണിൽനിന്നു മറുപിള്ളയെടുത്തു മരപ്പൊത്തിലോ പാറയിടുക്കിലോ ഭദ്രമായി സൂക്ഷിച്ചുവെയ്ക്കുമെന്നാണ് അവരുടെ വിശ്വാസം. ചിലപ്പോൾ അതെടുത്തു മറ്റൊരു ഗർഭസ്ഥശിശുവിന്റെ കൂടെ ചേർത്തുവെയ്ക്കാനുമിടയുണ്ട്. കരോളിൻ ദ്വീപുകളിൽ അറുത്തെടുത്ത പൊക്കിൾക്കൊടി കുഞ്ഞിനു ഭാവിയിൽ ചെയ്യാനുള്ള തൊഴിലനുസരിച്ചു മാതാപിതാക്കൾ ഉപേക്ഷിയ്ക്കും; ഉദാഹരണത്തിനു കുട്ടിയെ മരംകയറ്റക്കാരനാക്കാനാണു ലക്ഷ്യമെങ്കിൽ അവർ പൊക്കിൾക്കൊടി മരത്തിൽ കെട്ടിത്തൂക്കും. കീയ്ദ്വീപുകാർ പൊക്കിൾക്കൊടിയുടെ ലിംഗഭേദം നോക്കി സഹോദരനും സഹോദരിയുമായി കണ്ടു ചാരം നിറച്ച ഭരണിയിലിട്ടു മരക്കൊമ്പിൽ കെട്ടിത്തൂക്കുകയാണു പതിവ്. കൂടപ്പിറപ്പിന്റെ ഭാഗ്യാപചയങ്ങളിൽ പൂർവികരുടെ സശ്രദ്ധമായൊരു കണ്ണു വേണമെന്ന് അവർ നിഷ്കർഷിച്ചു. സുമാത്രക്കാർ കുഞ്ഞിന്റെ ഭാവിജീവിതം നിയന്ത്രിയ്ക്കുന്ന മറുപിള്ളയെ സ്വന്തം വീടിനകത്തു കുഴിച്ചിടുകയാണു പതിവ്. സ്വേച്ഛാനുസാരം പരകായപ്രവേശം നടത്തുന്ന ആത്മാവാണു മറുപിള്ളയെന്നു കരുതുന്നവരുമുണ്ട്. ബാതക്കിലുള്ളവരുടെ വിശ്വാസപ്രകാരം മനുഷ്യനു രണ്ട് ആത്മാക്കളുള്ളതിൽ കുട്ടികളെ ജനിപ്പിച്ചു പരമ്പര നിലനിർത്തുന്ന ശരിയായ ആത്മാവാണു വീടിനടിയിൽ കുഴിച്ചിട്ട മറുപിള്ളയിലുള്ളത്. ഓരോ മനുഷ്യനും ഒരപരനുമായാണു ജനിയ്ക്കുന്നതെന്നു കരുതുന്ന ബാഗണ്ടക്കാർ പ്രസവത്തിൽ പുറത്തുവരുന്ന മറുപിള്ളയെ ആ അപരനായി കണക്കാക്കുന്നു. പ്രസവശേഷം കുഞ്ഞിന്റെ അമ്മ ഒരു വാഴയുടെ കടയ്ക്കൽ മറുപിള്ള കുഴിച്ചിടും. കായ പഴുത്തു വിഭവസമൃദ്ധമായ സദ്യയൊരുക്കുന്നതുവരെ വാഴ വഴിപോലെ പരിപാലിയ്ക്കണമെന്നാണു നിയമം. ധാന്യം പൊടിയ്ക്കുന്ന ഉരലിനടിയിൽ പൊക്കിൾക്കൊടി കുഴിച്ചിട്ടാൽ, വളർന്നുവരുന്ന പെൺകുട്ടികൾ പാചകവിദഗ്ദ്ധകളാകുമെന്നു ചെറോക്കീസുകാർ വിശ്വസിച്ചു. പക്ഷേ ആൺകുട്ടികൾ നല്ല നായാട്ടുകാരാകാൻ പൊക്കിൾക്കൊടി മരങ്ങളിൽ തൂക്കിയിടുകയാണു വേണ്ടത്. പെറുവിലെ ഇൻകാസ് വംശ

ജർ പൊക്കിൾക്കൊടി ഭദ്രമായി സൂക്ഷിച്ചുവെച്ച് എന്തെങ്കിലും അസു ഖം വരുമ്പോൾ മരുന്നുപോലെ വലിച്ചു കുടിയ്ക്കാൻ കൊടുക്കും. ആൺ കുട്ടികൾക്കു യുദ്ധത്തിൽ ആവേശം ജനിപ്പിയ്ക്കാൻ പൊക്കിൾക്കൊടി യുദ്ധഭൂമിയിൽ കുഴിച്ചിടുന്നവരാണു മെക്സിക്കോയിലെ ജനങ്ങൾ. അതുപോലെ പെൺകുട്ടികൾക്കു വീട്ടുജോലിയിലും പാചകത്തിലും അഭിരുചിയുണ്ടാകാൻ പൊക്കിൾക്കൊടി അടുപ്പിനടുത്തായും അവർ കുഴിച്ചിടും. പൊക്കിൾക്കൊടിയ്ക്കും മറുപിള്ളയ്ക്കും ജീവിതവുമായി നിർ ണായകമായ ബന്ധമുണ്ടെന്നു യൂറോപ്പുകാർ ഇന്നും വിശ്വസിച്ചുപോ രുന്നുണ്ട്. റെനിഷ്ബവേരിയക്കാർ പൊക്കിൾക്കൊടി പരുത്തിത്തു ണിയിൽ പൊതിഞ്ഞു കുറച്ചുകാലം സൂക്ഷിച്ചശേഷം കുഞ്ഞിന്റെ ലിം ഗഭേദമനുസരിച്ച് കഷണങ്ങളായി നുറുക്കുകയോ സൂചികൊണ്ടു ദ്വാര ങ്ങളുണ്ടാക്കുകയോ ചെയ്തു നല്ലൊരു കരകൗശലവിദഗ്ധനേയോ തയ്യ ൽക്കാരിയേയോ വളർത്തിയെടുക്കാമെന്നു കരുതി. ബർലിനിൽ പ്ര സവം കഴിഞ്ഞയുടനെ വയറ്റാട്ടി പൊക്കിൾക്കൊടി എടുത്തു ഭദ്രമാ യി സൂക്ഷിയ്ക്കാനുള്ള കർശനനിർദ്ദേശത്തോടെ അച്ഛനെയേൽപ്പിയ്ക്കും. അതു സുരക്ഷിതമായിരിയ്ക്കുന്ന കാലത്തോളം കുട്ടി അരോഗദൃഢഗാത്ര നായി വളരുമെന്നാണു വിശ്വാസം. ബ്യൂസേയിലുള്ളവർ കുഞ്ഞു മുങ്ങി മരിയ്ക്കുകയോ അഗ്നിയ്ക്കിരയാകുകയോ ചെയ്യാതിരിയ്ക്കാൻ പൊക്കിൾ ക്കൊടി ഒരിയ്ക്കലും വെള്ളത്തിലോ തീയിലോ വീഴാതെ ശ്രദ്ധിയ്ക്കും. ഇത്തരത്തിൽ ലോകത്തെങ്ങും ഭാവിജീവിതവുമായുള്ള സംവേദനാ ത്മകബന്ധം കുറിയ്ക്കുന്നവിധം പൊക്കിൾക്കൊടിയും മറുപിള്ളയും ക രുതലോടെ സംരക്ഷിയ്ക്കപ്പെടുന്ന സമ്പ്രദായം നിലനിന്നിരുന്നു. ഈ വിശ്വാസങ്ങൾക്കു ശരീരത്തിൽനിന്നു ബാഹ്യമായി നിൽക്കുന്ന ഒരാ ത്മാവുമായി ബന്ധമുണ്ടെന്ന ചിന്തയിലേയ്ക്കു കടക്കുന്നതിനുമുമ്പ് ബാ ഹ്യാത്മാവെന്ന സങ്കൽപ്പത്തിന്റെ അടിസ്ഥാനപരമായ ചില വസ്തുത കൾകൂടി അറിയാനുണ്ട്. തൽക്കാലം നമുക്കതു മറ്റൊരവസരത്തിലേ യ്ക്കു മാറ്റിവെയ്ക്കാം.

മുറിവേറ്റ വ്യക്തിയും മുറിവിനു കാരണമായ ആയുധവും തമ്മിലുള്ള ബന്ധമാണു സാംക്രമികമന്ത്രവാദത്തിൽ കണ്ടുവരുന്ന രസകരമായ

മറ്റൊരു പ്രയോഗം. ആയുധത്തിനു സംഭവിക്കുന്ന മാറ്റങ്ങൾക്കു സമാനമായ മാറ്റം പരിക്കു പറ്റിയവരിലേയ്ക്കും സംക്രമിക്കുമെന്നാണു വിശ്വസിക്കപ്പെടുന്നത്. മറ്റൊരാളെ അടിച്ചുപരിക്കേൽപ്പിച്ചതിൽ പശ്ചാത്തപിക്കുന്നവർ സ്വന്തം ഉള്ളംകൈയിലേയ്ക്കു കാർക്കിച്ചു തുപ്പിയാൽ അടികൊണ്ടവന്റെ വേദന താനേ മാറുമെന്നു പ്ലിനി പറയുന്നു. യുദ്ധത്തിൽ ശത്രുക്കളുടെ അമ്പേറ്റു പിടയുന്നവരെ ശുശ്രൂഷിക്കുന്നതിനു പകരം മെലനേഷ്യയിലെ സുഹൃത്തുക്കൾ അമ്പെടുത്തു ചില പച്ചിലകളിൽ പൂഴ്ത്തിവെയ്ക്കുകയാണു പതിവ്. പക്ഷേ അമ്പയച്ച ശത്രുവാകട്ടെ മുറിവിന്റെ ഗൗരവം വർദ്ധിപ്പിയ്ക്കാൻ കൂട്ടുകാരൊത്തു ചൂടുള്ള മദ്യം കുടിയ്ക്കുകയും ചൊറിയുന്ന ഇലകൾ വായിലിട്ടു ചവയ്ക്കുകയും അമ്പയയ്ക്കാൻ ഉപയോഗിച്ച വില്ല് തീയിലിട്ടു പഴുപ്പിയ്ക്കുകയും ചെയ്യും. കൂടാതെ, പരിക്കേറ്റവന്റെ മുറിവിനു സമീപത്തെ ഞരമ്പു വിങ്ങിപ്പഴുക്കാനായി അയാൾ വില്ലിന്റെ ഞാൺ ഇടയ്ക്കിടെ വലിച്ചുവിട്ടു പ്രകമ്പനവും സൃഷ്ടിയ്ക്കും. ബേക്കൺ പറയുന്നു: "മുറിവുണങ്ങാനുള്ള ഫലപ്രദമായ പ്രതിവിധി മുറിവേൽപ്പിച്ച ആയുധം എണ്ണയിട്ടു മിനുക്കുകയാണെന്നു പലരും പന്തയംവെച്ചു പറയുന്നു. പക്ഷേ ഉപയോഗിയ്ക്കുന്ന എണ്ണ, മരിച്ചു മറവു ചെയ്യപ്പെടാതെ കിടന്ന മനുഷ്യന്റെ തലയോട്ടിയിൽ പറ്റിപ്പിടിച്ചിരിയ്ക്കുന്ന പായലും ഇണ ചേരുന്ന സമയത്തു കൊല്ലപ്പെട്ട കടുവയുടെ കൊഴുപ്പും ഒരുപോലെ ചേർത്തതായിരിയ്ക്കണം!". അത്രയേറെ കഷ്ടപ്പെട്ടുണ്ടാക്കുന്ന എണ്ണ മുറിവിലല്ല മറിച്ച് ആയുധത്തിലാണു തേയ്ക്കുന്നതെന്നു നാം പ്രത്യേകം ശ്രദ്ധിയ്ക്കണം. പരിക്കേറ്റയാൾ അറിയാതെ ആയുധത്തിൽ തേച്ച എണ്ണ തുടച്ചു കളഞ്ഞു പരീക്ഷിച്ചപ്പോഴൊക്കെ വേദന വർദ്ധിയ്ക്കുന്നതായും അവർ കണ്ടു. "മാത്രമല്ല, മുറിവേൽപ്പിച്ച ആയുധം ലഭിച്ചില്ലെങ്കിൽ ഇരുമ്പോ മരമോ ഉപയോഗിച്ചു മറ്റൊന്നുണ്ടാക്കി മുറിവിൽനിന്നൂറുന്ന രക്തത്തിൽ കഴുകി എണ്ണയിട്ടു മിനുക്കിയാലും ഫലം ലഭിയ്ക്കും". ബേക്കൺ പുറത്തുവിട്ട ഇത്തരം ചില ചികിത്സകൾ ഇംഗ്ലണ്ടിന്റെ കിഴക്കൻ പ്രവിശ്യകളിൽ ഇന്നും നിലവിലുണ്ട്. സഫോക്കിലുള്ളവർ കോടാലിയോ കൊളുത്തോകൊണ്ടു പറ്റിയ മുറിവു പഴുത്തു

വ്രണമാകാതിരിയ്ക്കാൻ ആയുധം നന്നായി തുടച്ചു വൃത്തിയാക്കി എ ണ്ണയിട്ടു മിനുക്കും. കുറ്റിച്ചെടിയോ മുള്ളോകൊണ്ടു പോറലേറ്റാൽ അ വർ ആ മുള്ളു പറിച്ചെടുത്ത് എണ്ണയിൽ കഴുകും. വേലി കെട്ടുമ്പോൾ മുള്ളുകൊണ്ട് വിങ്ങിവീർത്ത കൈത്തണ്ടയുമായി ഒരാൾ ഡോക്ടറെ കാണാൻ ചെന്നു. മുറിവു മിക്കവാറും പഴുത്തു കഴിഞ്ഞെന്നു ഡോക്ടർ സൂചിപ്പിച്ചപ്പോൾ അയാൾ പറഞ്ഞു, "അങ്ങനെ വരാനിടയില്ല. ഞാ നപ്പോൾത്തന്നെ മുള്ളെടുത്ത് എണ്ണയിലിട്ടിരുന്നു!". കുതിരയുടെ കാ ലിൽ ആണി തറച്ച മുറിവു പഴുക്കാതിരിയ്ക്കാൻ സഫോക്കുകാർ ആ ആണിയെടുത്തു കഴുകി വൃത്തിയാക്കി ദിവസേന എണ്ണകൊണ്ടു തുട യ്ക്കുകയാണു പതിവ്. കുറച്ചു വർഷങ്ങൾക്കുമുമ്പ് കൃഷിസ്ഥലത്തെ ഇ രുമ്പുകുറ്റിയിൽ കൊളുത്തി ദേഹത്തിന്റെ ഒരു വശം മുഴുവൻ വിണ്ടുകീ റിയ കുതിരയെ പരിശോധിയ്ക്കാൻ ഡോക്ടർ ചെന്നു. അപകടത്തിനു ശേഷം മണിക്കൂറുകൾ കഴിഞ്ഞിട്ടും പ്രാഥമികശുശ്രൂഷപോലും ലഭി യ്ക്കാതെ കുതിര നിൽക്കുന്നതു കണ്ട് അദ്ദേഹം അത്ഭുതപ്പെട്ടു നോക്കു മ്പോൾ ചിലർ ഇരുമ്പുകുറ്റിയുടെ കൊളുത്ത് വൃത്തിയാക്കി എണ്ണയിട്ടു മിനുക്കുന്നതാണു കണ്ടത്. അതോടെ കുതിരയുടെ മുറിവ് ഉണങ്ങുമെ ന്ന കാര്യത്തിൽ അവർക്കൊരു സംശയവുമില്ല. കത്തികൊണ്ടുള്ള മു റിവുണങ്ങാൻ കത്തി നന്നായി തുടച്ച് എണ്ണയിട്ട് കട്ടിലിനടിയിൽ വെയ്ക്കണമെന്ന നിഷ്കർഷ എസക്സിലെ ഗ്രാമീണർ പാലിച്ചിരുന്നു. കോടാലികൊണ്ട് കാലിലോ മറ്റോ മുറിവു പറ്റിയാൽ തുണി എണ്ണ യിൽ പിഴിഞ്ഞു കോടാലിയുടെ മൂർച്ചയുള്ള ഭാഗം മുകളിലാക്കി ചുറ്റി ക്കെട്ടിയാൽ മതി. എണ്ണ വലിഞ്ഞുണങ്ങുന്നതോടെ മുറിവു കരിയുമെ ന്നു ബവേറിയക്കാർ കരുതി. ഹാഴ്സ്മലയിലുള്ളവർ കത്തിയും ക ത്രികയുംകൊണ്ടുള്ള മുറിവിൽ കൊഴുപ്പു പുരട്ടി പിതാവിന്റേയും പുത്ര ന്റേയും പരിശുദ്ധാത്മാവിന്റേയും പേരിൽ പ്രാർത്ഥിച്ചു ചൂടുള്ള ഒരിട ത്തു കൊണ്ടുചെന്നു വെയ്ക്കും. കത്തിയിലെ കൊഴുപ്പിന്റെ അംശം വറ്റി പ്പോകുന്നതോടെ മുറിവുണങ്ങും. ഈർപ്പമുള്ളിടത്തു വെച്ച കത്തിയി ൽ തുരുമ്പു കയറുന്നതോടെ മുറിവുണങ്ങുമെന്നു ജർമ്മനിയിലെ ചിലർ പറയുന്നു. ഇംഗ്ലണ്ടിലും ജർമ്മനിയിലുമുള്ളവരുടെ യുക്തിയ്ക്കപ്പുറം ഒരു

പടി കടന്നാണ മദ്ധ്യാസ്ട്രേലിയയിലെ ആദിവാസികൾ ഇത്തരം കാര്യങ്ങൾ കാണുന്നത്. രോഗം ഭേദമാകുന്നതിന രോഗി മാത്രമല്ല, അടുത്ത ബന്ധുക്കൾ കൂടി ഭക്ഷണത്തിലും പെരുമാറ്റത്തിലും പത്ഥ്യം പാലിയ്ക്കണമെന്ന് അവർ ശഠിച്ചു. ജനനേന്ദ്രിയചർമ്മം മുറിച്ചു കളഞ്ഞ കുട്ടിയുടെ മുറിവുണങ്ങുന്നില്ലെങ്കിൽ അമ്മ കൊഴുപ്പേറിയ യാതൊന്നും ഭക്ഷിയ്ക്കാൻ പാടില്ല. നിലം കുഴിയ്ക്കാനുപയോഗിയ്ക്കുന്ന ഇരുമ്പുപാര ദിവസേന എണ്ണയിട്ടു മിനുക്കി രാത്രിയിൽപ്പോലും കൺവെട്ടത്തുനിന്നു മാറ്റാതെ അവൾ സൂക്ഷിയ്ക്കണം. മകന്റെ അസുഖം പെട്ടെന്നു മാറാൻ ദിവസേന സ്വന്തം ശരീരത്തിലും അവൾ എണ്ണ തേച്ചു പിടിപ്പിയ്ക്കും. ഇനിയും ഒരുപടി കടന്നതാണ ജർമ്മൻകാരുടെ കൽപ്പനാവൈഭവം. ആടിനോ പന്നിയ്ക്കോ കാലൊടിഞ്ഞാൽ ഗൃഹനാഥൻ വീട്ടിലെ കസേരയുടെ കാൽ ഒരു മരപ്പട്ടിക ചേർത്തു ചുറ്റിക്കെട്ടും. കുറച്ചുദിവസത്തേയ്ക്ക് ആരുമതിന്മേൽ ഇരിയ്ക്കാൻ പാടില്ല. കസേര ആരെങ്കിലും അറിയാതെ തട്ടിയിട്ടാൽ മൃഗങ്ങളുടെ വേദന വർദ്ധിച്ച് മുറിവുണങ്ങാൻ കൂടുതൽ സമയമെടുക്കും. സാംക്രമികരീതിയുടെ പരിധി കടന്നു സമാസമമന്ത്രവാദത്തിന്റെ തലത്തിലാണ നാമിപ്പോൾ ചെന്നെത്തി നിൽക്കുന്നതെന്ന് ഈ ഉദാഹരണം വ്യക്തമാക്കുന്നു. രോഗിയ്ക്കു നടത്തേണ്ട ചികിത്സയ്ക്കു പകരം കസേരക്കാലുകളെ പരിചരിയ്ക്കുന്ന ദുർബലമായൊരു അനുകരണത്തിലാണ വിശ്വാസത്തിന്റെ വ്യാഖ്യാനങ്ങൾ വന്നു നിൽക്കുന്നത്. ആയുധവും മുറിവേറ്റവനും തമ്മിലുള്ള സംവേദനാത്മകബന്ധം ഒരുപക്ഷേ, ആയുധത്തിൽ പുരണ്ട രക്തം അയാളുടേതാണെന്ന ചിന്തയാകാം. അതേ കാരണംകൊണ്ടാണ ഗയാനയിലെ ജനങ്ങൾ മുറിവു കെട്ടാനുപയോഗിച്ച തുണി ആവശ്യം കഴിഞ്ഞാൽ കടലിലേയ്ക്കു വലിച്ചെറിയുന്നത്. അവയൊരുപക്ഷേ ഒരു ദുർമ്മമന്ത്രവാദിയുടെ പക്കൽ ചെന്നെത്തുമെന്നുകൂടി അവർ ഭയന്നു. ഒരിയ്ക്കൽ വായ്ക്കകത്തെ പഴുപ്പിൽനിന്നു രക്തമൊലിയ്ക്കുന്ന രോഗിയെ ചികിത്സയ്ക്കായി മതപ്രചാരകരുടെ അടുത്തു കൊണ്ടുചെന്നപ്പോൾ അയാളുടെ ഭാര്യ താഴെ വീണ ഓരോ രക്തകണവും കടലിലൊഴുക്കാനായി സൂ

ക്ഷ്മതയോടെ ഒപ്പിയെടുത്തുകൊണ്ടിരുന്നു. അസ്വാഭാവികമെന്നു തോന്നാമെങ്കിലും അതീവജാഗ്രതയോടെയാണു വ്യക്തിയും വസ്ത്രങ്ങളുമായുള്ള ബന്ധം അവർ കണ്ടത്. വിക്ടോറിയയിൽ പഴകി ദ്രവിച്ച വസ്ത്രങ്ങൾ ആരും സൂക്ഷിച്ചുവെയ്ക്കാറില്ല. മന്ത്രവാദിയുടെ പക്കൽ ലഭിച്ചാൽ അയാളതു തീയിൽ കാണിച്ചു കത്തിയ്ക്കുന്നതോടെ ഉടമസ്ഥൻ രോഗബാധിതനാകും. തുടർന്നു മറുമരുന്നു പ്രയോഗിയ്ക്കേണ്ടിവന്നാൽ കരിഞ്ഞുപോയ തുണിക്കഷണം വെറും പച്ചവെള്ളത്തിലിട്ടാൽ മതി. ഉടനെ രോഗിയ്ക്കു തണുപ്പും ഉന്മേഷവും തോന്നി ആശ്വാസം കൈവരും. ഹെബ്രൈഡ്സിൽ, വിരോധികളെ വധിയ്ക്കണമെന്നു തോന്നിയാൽ അയാളുടെ വിയർപ്പു മണക്കുന്ന വസ്ത്രം എങ്ങനേയും കൈക്കലാക്കിയാൽ മതി. ഒരു പ്രത്യേകവൃക്ഷത്തിന്റെ ഇലകളും കമ്പുകളുമെടുത്ത് തുണിയിൽ ശക്തിയായി ഉരസി എല്ലാംകൂടി ചുരുട്ടിക്കെട്ടി ഭാണ്ഡമാക്കിയശേഷം ആളിക്കത്തുന്ന തീയിൽ തലകീഴായിപിടിച്ച് സാവധാനം കത്തിയ്ക്കുക; ഭാണ്ഡത്തിനു ചൂടേൽക്കുന്തോറും ശത്രുവിന്റെ അസ്വസ്ഥത വർദ്ധിയ്ക്കാൻ തുടങ്ങും. ഭാ  ഭസ്മമാകുന്നതോടെ ശത്രു മരിച്ചുകഴിഞ്ഞിരിയ്ക്കും. ശരീരത്തിൽനിന്നു പുറപ്പെടുന്ന വിയർപ്പും വ്യക്തിയും തമ്മിലുണ്ടെന്നു കരുതുന്ന സാമ്യാവസ്ഥ എന്തായാലും അയാളുടെ വസ്ത്രവുമായി ഉണ്ടാകുമെന്നു കരുതാൻ വയ്യ. മന്ത്രവാദിയ്ക്ക് ഉദ്ദിഷ്ടകാര്യം നിറവേറ്റാൻ ഇരയുടെ വസ്ത്രംതന്നെ ധാരാളമാണെന്നു കാണിയ്ക്കുന്ന ഒട്ടനവധി ഉദാഹരണങ്ങളുണ്ട്. തിയോക്രിറ്റസിലെ മന്ത്രവാദി വിശ്വാസവഞ്ചന കാണിയ്ക്കുന്ന കാമുകന്മാരെ അനുരാഗത്തിലുരുക്കി കൊല്ലുന്നതിന്റെ ഭാഗമായി മെഴുകുകൊണ്ടുള്ള ഒരാൾരൂപം തീയിലിടുമ്പോൾ അയാളുപയോഗിച്ച് ഉപേക്ഷിച്ചു പോയ വസ്ത്രവും കത്തിയ്ക്കാൻ മറക്കാറില്ല. പ്രഷ്യയിൽ, മോഷണശ്രമത്തിനു കള്ളനെ പിടിയ്ക്കാനായില്ലെങ്കിൽ അയാളോടിപ്പോയ വഴിയിൽ കിടക്കുന്ന വസ്ത്രങ്ങൾ കണ്ടെത്തി പിച്ചിക്കീറുകയോ നശിപ്പിയ്ക്കുകയോ ചെയ്താൽ മതി; അതോടെ കള്ളനും അതേ ഗതി വരും. വർഷങ്ങൾക്കുമുമ്പ് ബെറെൻഡിൽ തേൻമോഷണത്തിനു പിടിയ്ക്കപ്പെട്ട ഒരാൾ രക്ഷപ്പെട്ട് ഓടിപ്പോകുന്നതിനിടയിൽ മേൽവസ്ത്രം താഴെ വീണുപോയി. വിവരമറിഞ്ഞു യജമാന

ൻ ആ മേൽവസ്ത്രമെടുത്തു കത്തിച്ചപ്പോൾ കള്ളൻ പേടിച്ചരണ്ട് പനി പിടിച്ചു ദിവസങ്ങൾക്കകം മരിച്ചുപോയത്രേ!

അവയവങ്ങളും വസ്ത്രങ്ങളും മാത്രമല്ല, മണ്ണിലും മണലിലും പതിഞ്ഞ പാദങ്ങളുടേയോ കൈവിരലുകളുടേയോ മുദ്രകളും മന്ത്രവാദത്തിനു സമർത്ഥമായി ഉപയോഗിയ്ക്കുന്നവരുണ്ട്. പ്രത്യേകിച്ചും ലോകമാകമാനം പ്രചാരത്തിലുള്ള ഒരന്ധവിശ്വാസമാണു ശത്രുസംഹാരത്തിനു പാദമുദ്ര നശിപ്പിയ്ക്കുന്ന പ്രയോഗം. ഒരാളെ മുടന്തനാക്കാൻ കാലടിപ്പാടിൽ മൂർച്ചയുള്ള ഗ്ലാസോ, എല്ലോ, കരിക്കട്ടയോ പതിച്ചാൽ മതിയെന്നു കിഴക്കേ ആസ്ത്രേലിയയിലുള്ളവർ വിശ്വസിച്ചിരുന്നു. ഈ മന്ത്രവാദപ്രയോഗങ്ങളാണു വാതസംബന്ധമായ വേദനയ്ക്കു കാരണമായി പലരും കരുതുന്നത്. ടറ്റൻഗോലങ്ങിലെ രോഗി "ആരോ എന്റെ മുട്ടിൽ കുപ്പിയടിച്ചു കയറ്റി"യെന്നാണു ഡോക്ടറോടു രോഗകാരണം പറഞ്ഞത്. വാതരോഗിയാണെങ്കിലും ശത്രുക്കളാരോ തന്റെ കാലടി പതിഞ്ഞിടത്തു പൊട്ടിയ കുപ്പിച്ചില്ലു കുഴിച്ചിട്ടതിന്റെ ഫലമായാണു രോഗം മൂർച്ഛിച്ചതെന്ന് അയാൾ ഉറച്ചു വിശ്വസിച്ചു. ഈ പ്രയോഗങ്ങൾ യൂറോപ്പിൽ പലയിടത്തും കാണാം. ശവപ്പെട്ടിയിൽനിന്നു പറിച്ചെടുത്ത ഇരുമ്പാണി കാൽപ്പാടിൽ തറച്ചാൽ ആരേയും മുടന്തനാക്കാമെന്നാണു മെക്ക്ലെൻബർഗിലുള്ളവരുടെ വിശ്വാസം. ശത്രുക്കളെ പരിക്കേൽപ്പിയ്ക്കുന്നതിനു ഫ്രാൻസിലും ഇത്തരം ചില രീതികളുണ്ട്. ശത്രു നടന്നു പോകുമ്പോൾ പിന്നാലെ ചെന്നു പൊടിയിൽ പതിഞ്ഞ കാൽപ്പാടിൽ ആണിയോ കത്തിയോ കുത്തിനിർത്തിയാൽ തുടർന്നൊരരടിപോലും നീങ്ങാതെ നിശ്ചലനായി നിർത്താൻ കഴിവുള്ള ഒരു മന്ത്രവാദിയെക്കുറിച്ചു സഫോക്കിൽ പ്രസിദ്ധിയുണ്ട്. സ്ലാവിയയിലെ പെൺകുട്ടികൾ കാമുകരുടെ പാദമുദ്ര പതിഞ്ഞ മണ്ണെടുത്തു പൂച്ചട്ടിയിൽ ശേഖരിച്ച് വാടാമല്ലിച്ചെടികൾ നട്ടു വളർത്തും. ചെടിയിലുണ്ടാകുന്ന പൂക്കളുടെ സുഗന്ധംപോലെ അവരുടെ കാലടി മണ്ണിൽ പതിയ്ക്കുമ്പോളുണ്ടാകുന്ന സൗരഭ്യം കാമുകരിലേയ്ക്കു പ്രണയമായി സംക്രമിയ്ക്കുമെന്നും അവർ കരുതി. തൽപ്പരകക്ഷികൾ തമ്മിലുള്ള വിശ്വാസ്യത

കാത്തു സൂക്ഷിയ്ക്കാൻ പാദങ്ങളിൽ രക്തം തളിയ്ക്കുന്ന ഡാനിഷുകാരുടെ ഉടമ്പടികൾ പാദമുദ്രകളുടെ സംവേദനാത്മകബന്ധം ആധാരമാക്കിയാണു രൂപം കൊണ്ടത്. ചെന്നായയുടെ കാലടിപ്പാടിൽ ചവിട്ടിയാൽ കുതിരയുടെ കാൽ മരവിച്ചു പോകുമെന്ന ധാരണ ഗ്രീസിൽ നിലനിന്നിരുന്നു. കാൽപ്പാടുകളിൽ ആണിയോ കത്തിയോ തറയ്ക്കുന്നതു വിലക്കുന്നതായി പൈതഗോറസിന്റേതെന്നു പറയപ്പെടുന്ന ഒരു നീതിവാക്യംതന്നെ നിലവിലുണ്ട്. ലോകത്തിന്റെ നാനാഭാഗങ്ങളിലും നായാട്ടുകാർ മൃഗങ്ങളെ ഓടിച്ചിട്ടു പിടിയ്ക്കാനും ഈ അന്ധവിശ്വാസം വളരെ വിദഗ്ധമായി ഉപയോഗപ്പെടുത്തിയിരുന്നു. വേട്ടമൃഗങ്ങൾ ഓടിരക്ഷപ്പെടുന്നതു തടയാൻവേണ്ടി ജർമ്മനിയിലെ നായാട്ടുകാർ അവയുടെ കാൽപ്പാടുകൾ പതിഞ്ഞ സ്ഥലത്ത് ശവപ്പെട്ടിയിൽനിന്ന് ഇളക്കിയെടുത്ത ആണി തറച്ചുകയറ്റും. വിക്ടോറിയയിലെ ആദിവാസികൾ മൃഗങ്ങളോടിപ്പോയ വഴിയിൽ തീക്കട്ട വിതറുകയാണു പതിവ്; ഹോട്ടൻടോട്ടിലെ നായാട്ടുകാരാകട്ടെ, ഇരകളുടെ കാൽപ്പാദം പതിഞ്ഞ മണലെടുത്ത് മേലോട്ടു വലിച്ചെറിയും. അവ താഴോട്ടു വീഴുന്നതോടൊപ്പം ഇരകളും മരിച്ചുവീഴുമെന്നവർ കരുതി. തോംപ്സണിലെ ആദിവാസികൾ മുറിവേറ്റ മാനിനെ വശ്യപ്രയോഗം വഴി നിർവീര്യമാക്കും. മന്ത്രശക്തിമൂലം മുന്നോട്ടു പോകാനാകാതെ മാൻ വഴിയിൽ വീഴുമെന്ന് അവർക്കു നന്നായറിയാം. ഒജേബ്‌വേയിലെ ആദിവാസികൾ നായാട്ടിനിടയിൽ ആദ്യം കണ്ട മാനിന്റേയോ കടുവയുടേയോ മേൽ 'വശ്യമരുന്നു' പ്രയോഗിയ്ക്കും. ദിവസങ്ങളോളം പിന്തുടരേണ്ട മൃഗങ്ങൾ ചുരുങ്ങിയ സമയത്തിനുള്ളിൽ താനേ പ്രത്യക്ഷപ്പെടാനുള്ള ശക്തി ആ മരുന്നുകൾക്കുണ്ട്. പടിഞ്ഞാറേ ആഫ്രിയ്ക്കയിൽ പെണ്ണാടുകളെ പിടിയ്ക്കാൻ കാലടിപ്പാടിൽ കൂർത്ത കുന്തം കുത്തിയിറക്കി അവയെ ഞൊണ്ടികളാക്കി ഓടാൻ വയ്യാതാക്കുകയാണു ചെയ്യുന്നത്. ശത്രു ചുമരിൽ ചാരി നിൽക്കുമ്പോൾ വരുന്ന കറുത്ത പാടിൽ മൂർച്ചയേറിയ കല്ലുകൊണ്ടു വരച്ചാൽ അയാൾക്ക് അസഹ്യമായ വേദനയുണ്ടാകുമെന്ന് ആസ്ത്രേലിയയിലുള്ളവർ കരുതി. കാലത്തുണർന്നു കിടയ്ക്കയിൽനിന്ന് എഴുന്നേൽക്കുമ്പോൾ വിരിയിൽ കാണുന്ന ചുളിവുകൾ

മായ്ച്ച കളയണമെന്ന പൈതഗോറസിന്റെ നീതിവാക്യവും ഇതേ സൂചനയാണ നൽകുന്നത്. ഇതുപോലെ അന്ധവിശ്വാസജടിലമായ നിരവധി പ്രമാണവാക്യങ്ങൾ പൈതഗോറസിന്റെ പിതൃത്വത്തിൽ അക്കാലത്തു പ്രചാരത്തിലുണ്ടായിരുന്നു.

മന്ത്രവാദത്തിലെ രണ്ടു രീതികളും പൊതുവായി ചർച്ച ചെയ്യുന്നതിന്റെ ഭാഗമായി കുടുംബവൃത്തങ്ങളിൽ സ്വീകരിച്ചുപോന്ന പ്രയോഗങ്ങളാണ മിക്കവാറും ഉദാഹരണങ്ങളിൽ നാം കണ്ടത്. ചില പ്രത്യേകവ്യക്തികളെ മാത്രം ഉദ്ദേശിച്ചു നടത്തുന്ന സ്വകാര്യമായ ചില ചടങ്ങുകളും പ്രയോഗങ്ങളുമാണവ. പക്ഷേ പ്രാകൃതസമൂഹത്തിൽ സമുദായനന്മ ലക്ഷ്യമാക്കി നടത്താറുള്ള ക്ഷുദ്രപ്രയോഗങ്ങളടക്കം ഒരുപാടു പരസ്യമായ മന്ത്രവാദരീതികളും നിലവിലുണ്ടായിരുന്നു. അത്തരം മന്ത്രവാദികൾ സാമൂഹ്യമായൊരു ദൗത്യം ഉത്തരവാദിത്വത്തോടെ നിർവഹിച്ചതിന്റെ പേരിൽ സ്വാഭാവികമായും ഔദ്യോഗികമായ ചില പദവികളിലേയ്ക്കു കടന്നു കയറുകയും ചെയ്തു. സമൂഹങ്ങളുടെ രാഷ്ട്രീയവും മതപരവുമായ പരിണാമസന്ധികളിൽ ഇത്തരം ഔദ്യോഗിക സ്ഥാനങ്ങളുടെ ആധികാരികത പ്രാധാന്യമർഹിയ്ക്കുന്നുണ്ട്. മന്ത്രവാദ പ്രയോഗങ്ങളുടെ ഫലപ്രാപ്തിയിലാണ സമുദായത്തിന്റെ ക്ഷേമൈശ്വര്യം നിലനിൽക്കുന്നതെന്നു വന്നപ്പോൾ മന്ത്രവാദിയുടെ സ്ഥാനത്തിന്ന നാളതുവരെ ലഭിയ്ക്കാത്ത സ്വാധീനവും പ്രശസ്തിയും വർദ്ധിച്ച് ഒരു രാജാവിന്റെ അധികാരവും പദവിയും താനേ വന്നെത്തി. മാത്രമല്ല, ഉന്നതമായ ആ പദവിയിലേയ്ക്കു സമൂഹത്തിലെ സമർത്ഥരും ഉത്ക്കർഷേച്ഛുക്കളുമായവർ മറ്റൊരു തൊഴിലിനും ലഭിയ്ക്കാനിടയില്ലാത്ത അധികാരാദരവുകളുടെ പ്രലോഭനം മൂലം ക്രമേണ ആകർഷിയ്ക്കപ്പെടുകയും ചെയ്തു. അന്ധവിശ്വാസങ്ങളുപയോഗിച്ച് താരതമ്യേന ദുർബ്ബലരായ ചിലരെ അനായാസം കബളിപ്പിയ്ക്കാമെന്നും അവരതിനിടയ്ക്കു കൗശലപൂർവം മനസ്സിലാക്കി. പക്ഷേ, എല്ലാവരും അങ്ങനെ കുശാഗ്രബുദ്ധികളും ദുഷ്ടരുമാണെന്നു പറയാനാവില്ല. അനുയായികൾ പലപ്പോഴും വിശ്വാസപൂർവം ആരോപിയ്ക്കുന്ന അത്ഭുതസിദ്ധികൾ യഥാർത്ഥ

ത്തിൽ തനിയ്ക്കുണ്ടെന്ന മന്ത്രവാദി ആത്മാർത്ഥമായി ഭ്രമിച്ചുപോകുന്ന ചില സന്ദർഭങ്ങളുമുണ്ട്. അതേസമയം, ആ മൂഢയുക്തികളുടെ പുറത്തു പടുത്തുയർത്തിയ ഭ്രാന്തഭാവനകളുടെ പൊള്ളത്തരം തീക്ഷ്ണബുദ്ധിയായ അയാളുടനെ തിരിച്ചറിയുകയും ചെയ്യും. അതുകൊണ്ടുതന്നെ ഔദ്യോഗികപദവി നേടിയെടുത്ത അവർക്കു മന:പൂർവം ചതിപ്രയോഗങ്ങൾ നടത്താനൊരു മടിയുമില്ല. അധികാരബോധം സഹജമായ അവരാണു പൊതുവേ ഉന്നതസ്ഥാനങ്ങളിൽ അവരോധിയ്ക്കപ്പെട്ടു പ്രകടമായ ആജ്ഞാശക്തി വെളിവാക്കിയത്. ഔദ്യോഗികാംഗീകാരം ലഭിച്ചെങ്കിലും അവർക്കു നേരിടേണ്ടി വരുന്ന ചതിക്കുഴികൾ ചെറുതല്ല. ശാന്തവും നിശിതവുമായ ബുദ്ധിയുള്ളവർക്കു മാത്രമേ ആ വഴിയ്ക്കു സുരക്ഷിതമായി സഞ്ചരിയ്ക്കാനാവൂ! മന്ത്രവാദി മുന്നോട്ടുവെയ്ക്കുന്ന അവകാശവാദങ്ങളോരോന്നും തികഞ്ഞ അസംബന്ധമാണെന്നുകൂടി നാമോർക്കണം. ബോധപൂർവമായ കാപട്യമില്ലാതെ ആർക്കുമവ കൂടെ കൊണ്ടുനടക്കാനാവില്ല. അതുകൊണ്ട് അതിരു കവിഞ്ഞ വ്യാജയുക്തികളിൽ ആത്മാർത്ഥമായി വിശ്വസിച്ച് സ്വയം അഭിരമിയ്ക്കുന്ന മന്ത്രവാദികൾക്കു കപടനാട്യക്കാരായ മറ്റുള്ള വരേക്കാൾ അപകടങ്ങളും ഭീഷണികളും നേരിടേണ്ടിവരും. വശ്യങ്ങളും മന്ത്രോച്ചാരണങ്ങളും ഉദ്ദേശിച്ച ഫലം നൽകുമെന്നുതന്നെ സത്യസന്ധനായ മന്ത്രവാദി പ്രതീക്ഷിയ്ക്കുന്നു. പക്ഷേ, ചിലപ്പോഴൊക്കെ പ്രത്യക്ഷവും ദാരുണവുമായി അവ യാഥാർത്ഥ്യമാകാതെ വരുമ്പോൾ ഉത്തരമില്ലാതെ അയാൾ സ്തബ്ധനായി നിന്നുപോകും. പതിവുപോലെ ചപ്പടാച്ചിന്യായങ്ങൾ നിരത്താൻ അധികാരത്തിന്റെ അധികബാദ്ധ്യത അയാളെ അനുവദിയ്ക്കുകയുമില്ല. അതിനുമുമ്പേതന്നെ നിരാശയും കോപവും പൂണ്ട ജനങ്ങൾ അയാൾക്കെതിരെ തിരിഞ്ഞു കഴിയും. സാമൂഹ്യപരിണാമത്തിന്റെ ഈയൊരു ദശാസന്ധിയിൽ മനസ്സാക്ഷിക്കുത്തില്ലാത്ത ചില കുശാഗ്രബുദ്ധികളുടെ പക്കൽ പരമാധികാരം ചെന്നെത്തുന്നതായാണു പൊതുവേ നാം കണ്ടുവരുന്നത്. പരമാധികാരികളായ ഭരണകർത്താക്കളിൽ ബുദ്ധിശാലികളായ കൗശലക്കാരേക്കാൾ സത്യസന്ധരായ വിഡ്ഢികളാണു ലോകത്തിനു സർവനാശം വരുത്തിയതെന്നും നാം മ

നസ്സിലാക്കണം. സ്വാർത്ഥലാഭങ്ങളെല്ലാം നേടിക്കഴിഞ്ഞാൽ തന്ത്ര ശാലികളായ തസ്ക്കരന്മാർക്കു യാതൊന്നും ചെയ്യാനില്ല. പിന്നീടവ ർ തങ്ങളുടെ കഴിവും അനുഭവവും വിഭവങ്ങളും പൊതുജനസേവന ത്തിനു സമർപ്പിക്കുകയാണു പതിവ്. രാഷ്ട്രീയവും മതപരവും സാമ്പ ത്തികവുമായ അധികാരങ്ങൾ നേടിയെടുക്കാൻ ഹീനവും നിന്ദ്യവുമാ യ മാർഗങ്ങൾ സ്വീകരിച്ചവർ അതാതു സ്ഥാനങ്ങളിൽ അവരോധി തരാകുമ്പോൾ അത്രതന്നെ ഉദാരമായ രീതിയിൽ അധികാരവിനി യോഗവും നടത്തിപ്പോന്നതിനു നിരവധി ഉദാഹരണങ്ങളുണ്ട്. രാഷ്ട്രീ യത്തിൽ നിഷ്ഠുരരായ യുദ്ധോത്സാഹികളും കുടിലബുദ്ധികളായ ചാ ണക്യന്മാരും അവസാനം ജ്ഞാനികളും ഉദാരമതികളുമായ രാജാക്ക ന്മായി ജീവിതകാലത്തു ബഹുമാന്യരും മരണശേഷം ആരാദ്ധ്യരാ യും മാറിയിട്ടുണ്ട്. അവരുടെ കൂട്ടത്തിൽ ഉത്തമോദാഹരണങ്ങളാണു ജ്യൂലിയസ് സീസറും അഗസ്റ്റസും. ജന്മനാ മഠയരായവർ ഒരിക്കലും മാ റ്റത്തിനു തയാറല്ലാത്തതുകൊണ്ട് അവരുടെ പക്കൽ വന്നു ചേരുന്ന അധികാരം ദാരുണഫലങ്ങൾക്കു കാരണമാകും. ഇംഗ്ലീഷ്ചരിത്ര ത്തിലെ മഹാദുരന്തമായി വിശേഷിപ്പിക്കപ്പെട്ട അമേരിക്കയുമായുള്ള ഉടമ്പടിലംഘനം സത്യസന്ധനും നിർബന്ധബുദ്ധിയുമായ ജോർജ്ജ് മൂന്നാമന്റെ കാലത്തല്ലാതെ മറ്റൊരിക്കലും സംഭവിക്കില്ല!

സമുദായനന്മയ്ക്കുവേണ്ടിയുള്ള മന്ത്രവാദത്തിന്റെ പരസ്യമായ പ്ര യോഗം സമൂഹത്തിൽ ഘടനാപരമായ പല മാറ്റങ്ങൾക്കും കാരണ മായി. അധികാരം പലരിൽനിന്ന് ഒരു വ്യക്തിയിലേയ്ക്കും ഭരണസം വിധാനം ജനാധിപത്യത്തിൽ നിന്നു രാജാധിപത്യത്തിലേയ്ക്കും വഴി മാറി. സമുദായത്തിലെ മുതിർന്ന പുരുഷന്മാർ ഒന്നിച്ചെടുക്കുന്ന തീരു മാനങ്ങൾക്കു പകരം ഔദ്യോഗികമായ ഉപദേശകസമിതി നിലവി ൽവന്നു. കാരണമായ ഘടകങ്ങൾ എന്തൊക്കെയായാലും പൊതുവെ ഈ മാറ്റങ്ങൾ ഗുണപരമായാണു കലാശിച്ചത്. മനുഷ്യവർഗം കിരാ തത്വത്തിൽനിന്നു പതുക്കെ ഉയിർത്തെഴുന്നേൽക്കുന്നതിന്റെ സൂചന യാണു രാജാധിപത്യത്തിന്റെ വരവ്. പ്രാകൃതജനാധിപത്യത്തിലെ

സാധാരണക്കാരെപ്പോലെ കൃത്യമായ ചിട്ടയും പാരമ്പര്യവുമായി ജീവിതമൊതുക്കിയ മറ്റൊരു വർഗമില്ല; സാമൂഹ്യപുരോഗതി അതിലേറെ സാവധാനവും ദുർഘടവുമായ മറ്റൊരവസ്ഥയുമില്ല. ചരിത്രത്തിൽ ഏറ്റവും കൂടുതൽ സ്വാതന്ത്ര്യം അനുഭവിച്ചിരുന്നവർ പ്രാകൃതവർഗക്കാരാണെന്ന ധാരണ ഒരിക്കലും സത്യവുമായി പൊരുത്തപ്പെടുന്നില്ല. പ്രത്യക്ഷത്തിൽ അധികാരിയല്ലെന്നു തോന്നുമെങ്കിലും സദാസമയവും ചെങ്കോൽ ചുഴറ്റി പിന്തുടരുന്ന പ്രേതാത്മാക്കളുടെ നിസ്സഹായരായ അടിമകളായിരുന്നു അവർ. ചോദ്യം ചെയ്യപ്പെടാത്ത അനുസരണമായിരുന്നു ആ ജീവിതത്തിന്റെ അലിഖിതനിയമം. പഴയ രീതികൾ നവീകരിക്കാൻ നേരിയൊരു സാദ്ധ്യത നിലനിന്നതു നന്നായി കഴിവു തെളിയിക്കുന്നവർക്കു മാത്രമായിരുന്നു. അവർക്കുപോലും ചിലപ്പോൾ മന്ദബുദ്ധികളായ മറ്റുള്ളവരുടെ നിയമങ്ങൾക്കും നിബന്ധനകൾക്കും വഴങ്ങി ജീവിക്കേണ്ടിവന്നു. ദുർബലൻ തോറ്റാലും ബലവാനു ജയിക്കാനാവാത്ത അവസ്ഥ! സഹജമായ വാസനാരീതികളും അസമത്വങ്ങളും ലഘൂകരിച്ച് ഉപരിപ്ലവമായൊരു സമത്വാന്തരീക്ഷം സൃഷ്ടിക്കാനായെങ്കിലും ആ പ്രാകൃതസമൂഹം മരണതുല്യമായ ശാന്തതയാണു പുറമേക്കു പ്രദർശിപ്പിച്ചിരുന്നത്. സ്വപ്നജീവികളും മൈതാനപ്രാസംഗികരും മാനവരാശിയുടെ സുവർണയുഗമെന്നു സാഘോഷം കൊണ്ടാടിപ്പോന്ന നിന്ദ്യവും നിശ്ചലവുമായ ആ അവസ്ഥയിൽ ജന്മസിദ്ധമായ കഴിവുകളുപയോഗിച്ച് സാമൂഹ്യപുരോഗതി സാദ്ധ്യമാക്കാനുള്ള ശ്രമം, സാഹോദര്യചിന്ത ഹൃദയത്തിലുള്ളവർ സർവാത്മനാ സ്വാഗതം ചെയ്തു. പുരോഗമനത്തിന്റെ ഉദാത്തമായ സ്വാധീനം ജനങ്ങളിലേയ്ക്ക് ഇറങ്ങിച്ചെല്ലാൻ തുടങ്ങിയതോടെ സാംസ്ക്കാരികവികാസത്തിനു ക്രമാധികമായ വേഗത കൈവന്നു. തലമുറകൾ കാത്തിരുന്നിട്ടും സാക്ഷാത്ക്കരിക്കാതിരുന്ന പ്രകടമായ മാറ്റങ്ങൾ പരമാധികാരത്തിലേക്കുയർന്നുവന്ന ഒരു മനുഷ്യന്റെ ശ്രമഫലമായി ചുരുങ്ങിയ കാലയളവിൽ നേടാനായി. അസാധാരണബുദ്ധിയും ആർജ്ജവവുമുള്ള അവർക്കു പക്ഷേ യാദൃച്ഛികമായി ലഭിക്കുന്ന ആ സുവർണാവസരങ്ങൾ പാഴാക്കിക്കളയാനാവില്ല. നിഷ്ഠുരനായൊരു സ്വേച്ഛാധിപതിയുടെ ചാപ

ല്യങ്ങൾപോലും സമൂഹത്തിൽ നില നിന്ന ശക്തമായ മാമൂൽവഴക്ക ങ്ങളുടെ ചങ്ങലക്കണ്ണികൾ പൊട്ടിയ്ക്കാൻ സഹായകമായി. പ്രായം ചെന്നവരുടെ ദുർബലമായ ഉപദേശങ്ങൾക്കുപകരം ഒരാളുടെ നിശ്ച യദാർഢ്യം സ്ഫുരിയ്ക്കുന്ന നിർദ്ദേശങ്ങൾക്കു കാതോർക്കാൻ ജനങ്ങൾ ബദ്ധശ്രദ്ധരായി കാത്തുനിന്നു. അതോടൊപ്പം അയൽക്കൂട്ടങ്ങൾക്കു ഭീഷണിയായി മാറുന്നവിധം വികസിച്ചുവന്ന സാമ്രാജ്യത്വമോഹം പ ക്ഷേ ആദ്യകാലങ്ങളിൽ സാമൂഹ്യമായ പുരോഗതിയ്ക്കു ശക്തമായ പി ന്തുണ നൽകുകയാണു ചെയ്തത്. ചിലപ്പോഴൊക്കെ ബലപ്രയോഗങ്ങ ളും പലപ്പോഴും ദുർബലരായ ഗോത്രവർഗങ്ങൾ സ്വമേധയാ നടത്തു ന്ന കീഴടങ്ങലുകളുമായി പടർന്നു പന്തലിച്ച അധികാരത്തിന്റെ സ്വാ ധീനം സമൂഹത്തിൽ സമ്പത്തിന്റെ വളർച്ചയ്ക്കും അടിമവർഗത്തിന്റെ ഉത്ഭവത്തിനുംകൂടി കാരണമായി. അവ രണ്ടും ഒരർത്ഥത്തിൽ, ജീവ ൻ നിലനിർത്താനുള്ള സമരങ്ങളിൽനിന്നു ചില വിഭാഗങ്ങളെ മോ ചിപ്പിയ്ക്കുക മാത്രമല്ല ജീവിതാവസ്ഥ മെച്ചപ്പെടുത്താനുള്ള ഉദാത്തമാ യ അറിവിന്റെ വഴികളിലേയ്ക്കു പ്രവേശിയ്ക്കാൻ അവസരം തുറന്നുകൊ ടുക്കുകയും ചെയ്തു. കലയും ശാസ്ത്രവും നേടിയ വികാസവും നവീനാശ യങ്ങളുടെ പ്രചാരവും സാദ്ധ്യമാക്കിയ ബുദ്ധിപരമായ പുരോഗമനചി ന്ത സമൂഹത്തിന്റെ സാമ്പത്തികവ്യാവസായികപുരോഗതിയുമായി ബന്ധപ്പെട്ടു വളർന്നു. അതോടൊപ്പം വികസിച്ചുവന്ന സാമ്രാജ്യത്വചി ന്താഗതി ആ പുരോഗതിയ്ക്കു തുടക്കത്തിൽ കൃത്യമായ ദിശാബോധം നൽകി. മനുഷ്യമനസ്സിന്റെ ഉൽകൃഷ്ടമായ ബഹിർസ്ഫുരണങ്ങൾ സം ഭവിയ്ക്കുന്നതു വിജയാഘോഷങ്ങളുടെ അകമ്പടിയോടെയാണെന്നു ക രുതുന്നതു വെറുമൊരു യാദൃച്ഛികതയല്ല. ജന്മനാ ആക്രമണസ്വഭാവമു ള്ള ഗോത്രവർഗങ്ങളാണു യഥാർത്ഥത്തിൽ ഈ പ്രക്രിയയ്ക്കു രാസത്വ രകമായി മാറി പുരോഗതിയുടെ ഗുണഫലങ്ങൾ വിദൂരദേശങ്ങളിലേ യ്ക്കു വ്യാപിപ്പിയ്ക്കാൻ സഹായിച്ചത്. യുദ്ധകാലത്തു വരുത്തിവെച്ച മുറി വുകൾ അവർ സമാധാനകാലത്തു സുഖപ്പെടുത്തി. ഗ്രീസ്, ബാബി ലോണിയ, റോം, അറേബ്യ തുടങ്ങിയ സംസ്ക്കാരങ്ങൾ കഴിഞ്ഞു

പോയ കാലത്തിന്റെ ഉദാഹരണങ്ങളായി ചരിത്രത്തിൽ ഇന്നും നി ലനിൽക്കുന്നുണ്ട്. അങ്ങനെയൊരു നവീകരണം അടുത്തുതന്നെ ജ പ്പാനിലും സംഭവിച്ചേക്കാം. സാംസ്ക്കാരികമായ കുതിച്ചചാട്ടങ്ങൾ മിക്കവാറും നടന്നതു പൗരോഹിത്യവും സ്വേച്ഛാധിപത്യപരവുമായ ഭ രണകൂടങ്ങൾക്കു കീഴിലാണെന്ന വസ്തുത ചരിത്രത്തിന്റെ അനുസ്യൂത ധാരയിലൂടെ പുറകോട്ടു നോക്കിയാൽ നമുക്കു വിസ്മയത്തോടെ കാ ണാൻ കഴിയും. ഈജിപ്റ്റ്, പെറു, ബാബിലോണിയ തുടങ്ങിയ രാജ്യ ങ്ങളിൽ പരമാധികാരം കൈയാളിയ സ്വേച്ഛാധിപതികളാണു ദൈ വത്തിന്റേയും രാജാവിന്റേയും ദ്വിമുഖഭാവങ്ങളിൽ പ്രജകളെ അടിമക ളായി കണ്ടു രാജ്യം ഭരിച്ചത്. അന്നു മാനവികതയുടെ യഥാർത്ഥവ ക്താക്കൾ ഏകാധിപതികളായിരുന്നെന്നു പറയുന്നതിൽ യാതൊരു അതിശയോക്തിയുമില്ല. വിരോധാഭാസമെന്നു പറയട്ടെ, ചിന്തിയ്ക്കാ നും സ്വന്തം വിധി നിർണയിയ്ക്കാനും കഴിയുന്ന പൂർണസ്വാതന്ത്ര്യം നിഷ്ഠുരമായ ഏകാധിപത്യത്തിന്റെ തണലിലാണു പുലർന്നുപോന്ന തെന്നു ചരിത്രം സാക്ഷ്യപ്പെടുത്തുന്നു. ജീവിതം തൊട്ടിൽമുതൽ ചുടല വ രെ ഒരേയൊരു ഉരുക്കുമൂശയിലിട്ടു വാർത്തെടുക്കുന്നതുപോലെ മട്ടപ്പെട വാക്കുന്നതാണു കിരാതവർഗങ്ങൾക്കു സഹജമായ സ്വാതന്ത്ര്യബോ ധം. ഈയൊരു കാഴ്ചപ്പാടിൽ നോക്കുമ്പോൾ മന്ത്രവാദത്തിന്റെ പ രസ്യപ്രയോഗങ്ങൾ ബുദ്ധിയും നേതൃത്വശേഷിയുമുള്ളവർക്കു പതുക്കെ അധികാരസോപാനത്തിലേയ്ക്കു നടന്നു കയറാനുള്ള രാജവീഥിയായി മാറി. മാത്രമല്ല, ഈ മാറ്റം പാരമ്പര്യത്തിന്റെ നീരാളിപ്പിടിത്തത്തിൽ നിന്നു ബഹുജനങ്ങളെ മോചിപ്പിച്ചു പ്രപഞ്ചത്തെക്കുറിച്ചുള്ള വിശാല മായൊരു ബോധത്തോടെ സ്വാതന്ത്ര്യത്തിന്റെ വിസ്തൃതഭൂമിയിലേയ്ക്കു ള്ള പ്രവേശം സാദ്ധ്യമാക്കുകയും ചെയ്തു. മാനവരാശിയ്ക്കു പൊതുവേ കൈവന്ന ഈ നേട്ടത്തിന്റെ പ്രസക്തി നമുക്കൊരിയ്ക്കലും ചെറുതായി കാണാനാവില്ല. അങ്ങനെ മന്ത്രവാദം, മറ്റൊരർത്ഥത്തിൽ, ശാസ്ത്രീയ ചിന്താധാരകളുടെ വികാസത്തിനു വഴിയൊരുക്കിയെന്നുകൂടി മനസ്സി ലാക്കുമ്പോൾ ഈ കരി പുരണ്ട കല എത്രയേറെ ദുരാചാരങ്ങൾക്കു വിത്തു പാകിയോ അത്രതന്നെ നന്മമരങ്ങൾക്കു വളരാനുള്ള വളമാ

യെന്നുകൂടി നമുക്കു സമ്മതിയ്ക്കേണ്ടിവരും. കാപട്യങ്ങൾക്കും പ്രമാദ ങ്ങൾക്കും അരുമസന്തതിയായ മന്ത്രവാദമാണു പിന്നീട് സത്യത്തി നും സ്വാതന്ത്ര്യത്തിനും ജന്മം നൽകിയതെന്നു കൂടി നാമോർക്കണം.

# 4. മന്ത്രവാദവും മതവും

സമാസമവും സാംക്രമികവുമായ സാമ്യാത്മകമന്ത്രവാദത്തിന്റെ അടിസ്ഥാനതത്വങ്ങളാണു ചില ഉദാഹരണങ്ങളിലൂടെ കഴിഞ്ഞ അ ദ്ധ്യായത്തിൽ നാം വിവരിച്ചത്. നിഗൂഢശക്തികളുടെ സ്വാധീനം വ്യ ക്തമായി പ്രകടമാകുന്ന സന്ദർഭങ്ങളിൽ പ്രാർത്ഥനയും ചിലപ്പോഴൊ ക്കെ ജീവാർപ്പണവുംകൊണ്ട് അവരെ സന്തോഷിപ്പിയ്ക്കാനുള്ള ശ്രമ ങ്ങളും നാം കണ്ടു. പക്ഷേ, മതവിശ്വാസങ്ങളുമായി കൂടിക്കലർന്ന ദൃ ഷ്ടാന്തങ്ങൾ അവയിൽ പൊതുവേ അപൂർവമാണെന്നു പറയാം. സാ മ്യാത്മകമന്ത്രവാദത്തിന്റെ മൗലികപ്രയോഗങ്ങളിൽ ഓരോ സംഭവ ത്തേയും തുടർന്നു വളരെ സ്വാഭാവികമായി തൊട്ടടുത്തതും വരുന്നതു കൊണ്ട് അലൗകികശക്തികളുടെ ഇടപെടലുകൾക്കു സാധാരണനി ലയിൽ പ്രസക്തിയില്ല. അങ്ങനെ നോക്കുമ്പോൾ മന്ത്രവാദത്തിന്റെ അടിസ്ഥാനാശയം ആധുനികശാസ്ത്രവുമായി വളരെ അടുത്തു നിൽക്കു ന്നതായി നമുക്കു കാണാം. പ്രകൃതിനിയമങ്ങളുടെ സ്ഥിതിയും സാമ്യ വും വെളിവാക്കുന്ന സുസ്ഥിരവും സുദൃഢവുമായൊരു സിദ്ധാന്തത്തി ന്റെ സാകല്യബോധം അതിലുണ്ട്. മന്ത്രവാദിയ്ക്കു കാര്യകാരണബന്ധ ങ്ങളുടെ അപ്രമാദിത്വത്തിൽ യാതൊരു സംശയവും ബാക്കിനിൽക്കു ന്നില്ല. മറ്റൊരു മന്ത്രവാദിയുടെ അതിശക്തമായ പ്രയോഗങ്ങൾകൊ ണ്ടു ചിലപ്പോൾ നിർവീര്യമാകാമെന്നല്ലാതെ ഉചിതമായ ആവരണ ക്രിയകളോടെ നടക്കുന്ന മന്ത്രവാദപ്രയോഗം ഒരിയ്ക്കലും ഉദ്ദിഷ്ടകാര്യ സിദ്ധിയുടെ കാര്യത്തിൽ പരാജയപ്പെടില്ലെന്നുതന്നെ അയാൾ ഉറ പ്പിയ്ക്കുന്നു. ചപലവും നിരങ്കുശവുമായ അധികാരശക്തികൾക്കു കീഴട ങ്ങുകയോ ഭാവനാസൃഷ്ടികളായ ദുർഭ്രതങ്ങൾക്കു മുമ്പിൽ തലകുനിയ്ക്കു കയോ ചെയ്യാതെ ഏകപക്ഷീയമല്ലാത്ത അപരിമിതമായ ശക്തിയി

ലാണ് അയാൾക്കു വിശ്വാസം. പ്രകൃതിനിയമങ്ങളെ സ്വയം കണ്ടറി ഞ്ഞു മനസ്സിലാക്കി സംവിധാനം ചെയ്ത പ്രയോഗങ്ങളുടെ കൃത്യതയും സൂക്ഷ്മതയും അണുവിട തെറ്റാതെ കൃത്യമായി പരിപാലിയ്ക്കുന്നതിൽ മാത്രമാണ് അയാളുടെ ശ്രദ്ധ. അവിദഗ്ധതകൊണ്ടു സംഭവിയ്ക്കാവുന്ന പ്രായോഗികമായ പിഴവോ അനാസ്ഥയോ പരാജയം ക്ഷണിച്ചുവരു ത്തുന്നതിനു പുറമേ മാരകമായൊരു സ്ഥിതിയിലേയ്ക്കു പ്രയോക്താവി നെ കൊണ്ടുചെന്നെത്തിയ്ക്കാനും സാദ്ധ്യതയുണ്ട്. പ്രകൃതിയുടെമേൽ അയാൾക്കുള്ള പരമാധികാരം പാരമ്പര്യപ്രയോഗംമൂലം യോഗ്യത യും പരിധിയും കൃത്യമായി നിർണയിയ്ക്കപ്പെട്ട വ്യവസ്ഥാപിതമായൊ രു അവകാശമാണെന്നു പറയാം. അതുകൊണ്ടുതന്നെ ലൗകികാവ സ്ഥകളുടെ മാന്ത്രികവും ശാസ്ത്രീയവുമായ അവബോധങ്ങൾ തമ്മിൽ വളരെ സാദൃശ്യമുണ്ട്. വരാനിരിയ്ക്കുന്ന സംഭവങ്ങൾ സൂക്ഷ്മമായി നിർ ണയിയ്ക്കുകയും പ്രവചിയ്ക്കുകയും ചെയ്യാവുന്നവിധം പ്രകൃതിയുടെ ക്രമ ബദ്ധമായ നിയമങ്ങൾക്കു വിധേയമായാണു രണ്ടും പ്രവർത്തിയ്ക്കുന്ന ത്. ഭാഗ്യനിർഭാഗ്യങ്ങൾക്കും യാദൃച്ഛികതകൾക്കും മാനസികചാഞ്ച ല്യങ്ങൾക്കും അവിടെ സ്ഥാനമില്ല. പ്രപഞ്ചത്തിന്റെ സങ്കീർണമായ സംവിധാനങ്ങളെ തൊട്ടുണർത്തുന്ന നിഗൂഢസ്പന്ദനങ്ങൾക്കു കാതോ ർക്കാനും പ്രതികരിയ്ക്കാനും കഴിയുന്നവരുടെ മനസ്സിൽ അപരിമിതമാ യ സാദ്ധ്യതകളാണവ തുറന്നിടുന്നത്. അതുകൊണ്ടാണു ശാസ്ത്രവും മ ന്ത്രവാദവും അറിവിനായി നിരന്തരം ദാഹിയ്ക്കുന്ന ജിജ്ഞാസാഭരിത രായ മനുഷ്യരെ എന്നെന്നും ശക്തമായി സ്വാധീനിയ്ക്കുന്നത്. അന്വേ ഷണങ്ങളും പരീക്ഷണങ്ങളും പാടേ പരാജയപ്പെട്ടു നിരാശരായവരെ ഭാവിയെക്കുറിച്ചുള്ള അനന്തവാഗ്ദാനങ്ങൾ നൽകി അവ പ്രലോഭിപ്പി യ്ക്കുന്നു. മുകളിൽ കറുത്തിരുണ്ട മേഘങ്ങളും താഴെ തണുത്തുറഞ്ഞ മൂട ൽമഞ്ഞും നിറഞ്ഞ ഉന്നതമായൊരു ഗിരിശൃംഗത്തിലേയ്ക്കു കൈപിടി ച്ചുയർത്തുക മാത്രമല്ല, സ്വപ്നസന്നിഭമായ സ്വർഗലോകത്തെ മോഹ നദൃശ്യങ്ങളും അവ മനുഷ്യർക്കു ചൂണ്ടിക്കാണിച്ചുകൊടുക്കുന്നു.

സംഭവങ്ങളുടെ ക്രമബദ്ധതയെക്കുറിച്ചുള്ള പൊതുവായ ധാരണയി ലല്ല, ആ നിയമങ്ങളുടെ പ്രകൃതം മനസ്സിലാക്കുന്നതിൽ സംഭവിയ്ക്കുന്ന

പിഴവുകളാണു മന്ത്രവാദത്തിന്റെ മാരകമായ ന്യൂനത. കഴിഞ്ഞ അ ദ്ധ്യായത്തിൽ നാം നേരിട്ടു കണ്ട സാമ്യാത്മകമന്ത്രവാദത്തിന്റെ ഉദാ ഹരണങ്ങളോരോന്നും വിശകലനം ചെയ്യുമ്പോൾ അവ പലതും സാ ധർമ്മ്യസംസർഗങ്ങളുമായി ബന്ധപ്പെട്ട ചില ആശയങ്ങളുടെ സം യോഗത്തിൽ വന്ന പിഴവുകളാണെന്നു വ്യക്തമാകും. സമാനാശയങ്ങ ളുടെ തെറ്റായ സംയോഗം സമാസമമന്ത്രവാദത്തിലേയ്ക്കും ചില സം സർഗാത്മകമായ ആശയങ്ങളുടെ തെറ്റായ പ്രയോഗം സാംക്രമികമ ന്ത്രവാദത്തിലേയ്ക്കുമാണു നമ്മെ നയിച്ചത്. ആശയസംയോഗത്തിന്റെ സ്വയംപര്യാപ്തമായ തത്വങ്ങൾ പൊതുവേ രണ്ടുവിധത്തിലാണു പ്രവ ർത്തിയ്ക്കുന്നത്: യുക്തിസഹമായി പ്രയോഗിയ്ക്കുമ്പോൾ ശാസ്ത്രത്തിനും യുക്തിരഹിതമാകുമ്പോൾ ശാസ്ത്രത്തിന്റെ ജാരസോദരിയായ മന്ത്രവാ ദത്തിനും അവ ജന്മം നൽകുന്നു. അതാണു മന്ത്രവാദപ്രയോഗങ്ങൾ വന്ധ്യവും വ്യാജവുമാണെന്നു നാം നിരന്തരം ആവർത്തിച്ചുകൊണ്ടി രിയ്ക്കുന്നത്; അഥവാ അതിലൊരു സത്യം കാണുന്ന നിമിഷം, മന്ത്ര വാദത്തിന്റെ പരിധിയിൽ നിന്നതു ശാസ്ത്രത്തിന്റെ മേഖലയിലേയ്ക്കു ക ടന്നു കയറുകയും ചെയ്യുന്നു. പ്രകൃതിയുടെ അത്ഭുതകരമായ പ്രതിഭാസ ങ്ങളിൽ അന്തർലീനമായ സനാതനനിയമങ്ങൾ മനസ്സിലാക്കിത്ത ന്നെ അവയുടെമേൽ ആധിപത്യം സ്ഥാപിയ്ക്കാൻ പ്രാചീനകാലം മുത ൽക്കേ മനുഷ്യൻ നടത്തിവരുന്ന പ്രയത്നങ്ങളിൽ ഇതുപോലെ സഫ ലവും നിഷ്ഫലവുമായ നിരവധി അനുഭവങ്ങളുണ്ട്. അവയിൽ സമു ജ്ജ്വലമായ പലതും ശാസ്ത്രവും കലയും കൈയടക്കി; ബാക്കി വന്നതു മന്ത്രവാദത്തിന്റെ പരിധിയിൽ തുടരുകയും ചെയ്തു!

മന്ത്രവാദത്തിനു ശാസ്ത്രവുമായി രക്തബന്ധമുണ്ടെങ്കിൽ, മതവുമായു ള്ള ബന്ധത്തെക്കുറിച്ചും നാമാലോചിയ്ക്കേണ്ടതുണ്ട്. മതത്തെക്കുറിച്ചു പൊതുവായുള്ള ധാരണ പക്ഷേ ആ പരസ്പരബന്ധത്തെ വർണാഭമാ ക്കാൻ സാദ്ധ്യതയുണ്ടെന്ന വസ്തുതയും നാം മറക്കരുത്. അതുകൊണ്ടു മതത്തെക്കുറിച്ചുള്ള ധാരണ നാം ആദ്യമേ സ്വയം നിർവചിയ്ക്കേണ്ടി യിരിയ്ക്കുന്നു. മതത്തെപ്പോലെ വീക്ഷണവ്യത്യാസങ്ങളുള്ള ഒരു വിഷ

യം ഒരുപക്ഷേ ലോകത്തു മറ്റൊന്നുണ്ടാവാനിടയില്ല. അതുകൊണ്ടു സാർവത്രികമായി സ്വീകാര്യമായ ഒരു നിർവചനം തീർത്തും അസാധ്യമായിരിക്കും. മതമെന്ന പദത്തിൽ എന്താണുൾക്കൊള്ളുന്നതെന്നു തുടക്കത്തിൽ വ്യക്തമാക്കിയ ശേഷം അതേ ഭാവാർത്ഥത്തോടെ തുടർന്നും കാര്യങ്ങൾ വിശദീകരിക്കുകമാത്രമേ നമുക്കു ചെയ്യാൻ കഴിയൂ. പ്രകൃതിയേയും ജീവിതത്തേയും നിർണായകമായി സ്വാധീനിക്കുന്ന അമാനുഷികശക്തികളെ അനുനയിപ്പിച്ചു സാന്ത്വനിപ്പിക്കുന്ന ഒരു വിനിമയസംവിധാനമാണു മതം. അമാനുഷികശക്തികളോടുള്ള വിശ്വാസത്തിന്റെ ഒരു സൈദ്ധാന്തികതലവും അവയെ പ്രസാദിപ്പിക്കാൻ പൊതുവേ സ്വീകരിച്ചു വരുന്ന നടപടിക്രമങ്ങളുടെ പ്രായോഗികമായ മറ്റൊരു തലവും സ്വാഭാവികമായി മതത്തിനുണ്ടായിരിക്കും. പക്ഷേ, പ്രസാദിപ്പിക്കാൻ തുടങ്ങുന്നതിനുമുമ്പേ ആ അമാനുഷികശക്തിയുടെ അസ്തിത്വത്തിൽ നമുക്കു വിശ്വാസമുണ്ടായിരിക്കണം, അതുകൊണ്ടു വിശ്വാസത്തിനാണു മതത്തിനെപ്പോഴും മുൻഗണന; സ്വീകാര്യമായ ഒരു പ്രായോഗികപദ്ധതിയിലേക്കു നയിക്കുന്നില്ലെങ്കിൽ വിശ്വാസം വെറുമൊരു ദൈവചിന്തമാത്രമായി അവസാനിക്കും. സെന്റ് ജയിംസിന്റെ വാക്കുകളിൽ, “ഏകാന്തമായ മരണമാണു നിഷ്ക്രിയമായ വിശ്വാസം“. അതായത്, ജീവിതത്തിൽ ദൈവഭയം പ്രകടിപ്പിക്കാത്തവർ മതവിശ്വാസികളല്ല. വിശ്വാസങ്ങളുടെ അകമ്പടിയില്ലാത്ത യാന്ത്രികമായ പ്രയോഗങ്ങളും മതത്തിന്റെ പരിധിയിൽ വരുന്നില്ല. ഒരേതരത്തിൽ പെരുമാറുന്നവരിൽ ചിലർ വിശ്വാസികളും വേറേ ചിലർ നിഷേധികളുമാകാൻ സാദ്ധ്യതയുണ്ട്. ദൈവസ്നേഹമാണു മതവിശ്വാസിയെ മുന്നോട്ടു നയിക്കുന്നത്. മറിച്ച്, മനുഷ്യസ്നേഹമാണു പ്രധാനമെങ്കിൽ പൊതുവായ നന്മയുടെ മാനദണ്ഡം അനുസരിച്ചു ശിഷ്ടതയും ദുഷ്ടതയും കൃത്യമായി വ്യാഖ്യാനിക്കപ്പെടും. അങ്ങനെ മതസംവിധാനത്തിൽ അനിവാര്യമായ രണ്ടു ഘടകങ്ങളാണു വിശ്വാസവും പ്രയോഗവും. മതപരമായ ആചാരങ്ങൾ പക്ഷേ എപ്പോഴും അനുഷ്ഠാനങ്ങളുടെ രൂപത്തിലാകണമെന്നില്ല; പ്രാർത്ഥനയും വഴിപാടുംപോലെ പ്രകടമായ ചില ചടങ്ങുകൾ അനിവാര്യമല്ല. ആരാധ്യദേവതയുടെ

പ്രകൃതമനുസരിച്ച് അമൂല്യവും അപൂർവവുമായ വസ്തുക്കളുപയോഗിച്ചു നടത്തുന്ന പൂജകളും മന്ത്രങ്ങളും രക്തം ചിന്തുന്ന ബലികളും ഒഴിവാക്കി, സാധുക്കളോടു സഹാനുഭൂതി കാണിച്ചു ലളിതവും സംശുദ്ധവുമായ നിശ്ശബ്ദജീവിതം നയിച്ചും മതവിശ്വാസം പുലർത്താൻ സ്വാതന്ത്ര്യമുണ്ട്. മതത്തിന്റെ ഈ ധാർമ്മികതയാണു ദൈവത്തിന്റെ ഉദാത്തമായ നന്മയിൽ ഉത്തേജിതരായ ഹിബ്രു പ്രവാചകർ ഉയർത്തിപ്പിടിയ്ക്കുന്നത്. മിക്കാഹ് (Micah) പറയുന്നു: "ഹേ മനുഷ്യാ, അവൻ നിനക്കു ധർമ്മത്തിന്റെ വഴി കാണിച്ചു തന്നു, നീതിയും സ്നേഹവും കരുണയും ഹൃദയത്തിൽ സ്വീകരിച്ചു ദൈവത്തിന്റെ വഴി പിന്തുടരുന്നതിലുപരി അവനെന്താണു നിന്നിൽനിന്നു പ്രതീക്ഷിയ്ക്കുന്നത്?!". ഉന്നതമായ ഈ ധാർമ്മികതയിൽനിന്നും ഊർജ്ജമുൾക്കൊണ്ടു വിശ്വാസികളോടു വിധേയരാകാൻ ആവശ്യപ്പെട്ടാണു പിന്നീടു ക്രിസ്തുമതം ലോകം കീഴടക്കിയത്. സെന്റ് ജയിംസ് പറഞ്ഞു: "ലൗകികതയുടെ കളങ്കമില്ലാതെ വിധവകളുടേയും അനാഥരുടേയും പീഡാനുഭവങ്ങളിൽ പങ്കു ചേരുന്നതാണു പരിശുദ്ധമായ മതവിശ്വാസം!".

പ്രപഞ്ചം ഭരിയ്ക്കുന്ന അമാനുഷികശക്തികളുടെ ആനുകൂല്യം നേടാനുള്ള പരിശ്രമം മതത്തിന്റെ അനിവാര്യമായ ഘടകമാണെങ്കിൽ, ലക്ഷ്യപ്രാപ്തിയ്ക്കുള്ള മാർഗങ്ങൾ ഒരളവോളം അനിശ്ചിതവും ശിഥിലവുമാണെന്നുകൂടി പറയേണ്ടിവരും. സംഭവങ്ങളുടെ സ്വാഭാവികമായ പൂർവാപരബന്ധങ്ങൾക്ക് ആശാസ്യമായ മാറ്റം വരുത്തണമെങ്കിൽ നമുക്കവരെ നിർണായകമായി സ്വാധീനിയ്ക്കാതെ വഴിയില്ല. അതേസമയം പ്രകൃതിയുടെ സഹജമായ ഈ അസ്ഥിരതയും അനിശ്ചിതത്വവും പക്ഷേ മന്ത്രവാദവും ശാസ്ത്രവും അടിസ്ഥാനമാക്കുന്ന പ്രമാണങ്ങൾക്കു നേരേ വിപരീതമായാണു നിലകൊള്ളുന്നത്. പ്രകൃതിപ്രതിഭാസങ്ങളുടെ അചഞ്ചലവും കർക്കശവുമായ ഗതിവിഗതികൾ ചില ഭീഷണികളും പ്രീണനവും പ്രയോഗിച്ചു സ്വാധീനിയ്ക്കാമെന്ന നിലപാട് അവയ്ക്കില്ല. അപ്പോൾ പ്രകൃതിയെക്കുറിച്ചുള്ള പരസ്പരവിരുദ്ധമായ രണ്ടു കാഴ്ചപ്പാടുകളുടെ വ്യത്യാസം നിർണായകമായൊരു ചോദ്യ

ത്തിലാണ ചെന്നനിൽക്കുന്നത്: സചേതനമായ വ്യക്ത്യവബോധമാ ണോ അതല്ല അചേതനമായ യാന്ത്രികതയാണോ ലോകത്തെ നി യന്ത്രിയ്ക്കുന്നത്? ഈ വിഷയത്തിൽ മതമെന്നും അനുനയാത്മകമായ ആദ്യനിലപാടാണ സ്വീകരിച്ചത്; വികാരാവേശങ്ങൾക്ക വഴിപ്പെടു ന്ന, കുറച്ചൊക്കെ അനിശ്ചിതത്വം കലർന്ന, ഒരു വ്യക്തിത്വമായിരി യ്ക്കും അനുനയങ്ങൾക്ക ശ്രമിയ്ക്കുന്നത്. നിശ്ചയദാർഢ്യത്തോടെ പെരു മാറുന്നവരോടു നാമൊരിയ്ക്കലും അനുനയത്തിന്റെ ഭാഷ സംസാരിയ്ക്കാ റില്ല. ലോകത്തിന്റെ ഗതിവിഗതി നിയന്ത്രിയ്ക്കുന്ന വ്യക്ത്യവബോധ ങ്ങളെ അനുകൂലമായി സ്വാധീനിയ്ക്കാമെന്നു കരുതുന്നിടത്തോളം മ തം, ശാസ്ത്രത്തിനും മന്ത്രവാദത്തിനും നേർവിപരീതമായ നിലപാടാ ണ സ്വീകരിയ്ക്കുന്നത്. ബാഹ്യമായ ഇടപെടലുകളില്ലാതെ തികച്ചും യാന്ത്രികമായാണ പ്രകൃതിനിയമങ്ങൾ ആവർത്തിയ്ക്കുന്നതെന്ന ധാര ണ മന്ത്രവാദത്തിലൊരു സൂചനയായും ശാസ്ത്രത്തിൽ വ്യക്തമായും ന മുക്ക കാണാം. മതം പ്രേതാത്മാക്കളെ അനുനയത്തിലൂടെ പ്രാർത്ഥ ന ചൊല്ലി തൃപ്തരാക്കുമ്പോൾ മന്ത്രവാദം ആ നിഗൂഢശക്തിയെ അടി ച്ചമർത്താനാണ ശ്രമിയ്ക്കുന്നത്. മനുഷ്യരും ദൈവവും സകല ജീവജാ ലങ്ങളും ആ അമൂർത്തശക്തികളുടെ അധികാരത്തിനു വിധേയരായാ ണ കഴിയുന്നതെങ്കിലും സമുചിതമായ മന്ത്രവിധികളിലൂടെ അവരെ കൈകാര്യം ചെയ്യുന്നവർക്ക് ആ അനിവാര്യതയിൽനിന്നൊഴിഞ്ഞു നിൽക്കുക മാത്രമല്ല ഒരളവോളം ആ ശക്തിയെ വഴിതിരിച്ചു വിടാനാ കുമെന്നും മന്ത്രവാദം സിദ്ധാന്തിച്ചു. ഉദാഹരണത്തിനു പുരാതനകാ ലത്ത് ഈജിപ്തിലെ മന്ത്രവാദികൾ സ്വന്തം ഇച്ഛാശക്തിയ്ക്കു വഴങ്ങാ തിരുന്ന ദൈവങ്ങളെപ്പോലും സർവനാശത്തിന്റെ ഭീഷണി മുഴക്കി ഭ യപ്പെടുത്താൻ ശ്രമിച്ചു; നിർബന്ധബുദ്ധികളായ അവരുടെ രഹസ്യ ങ്ങൾ പരസ്യമാക്കുമെന്നും 'ഓസിരിസി'ന്റെ അസ്ഥികൾ പരസ്യമാ യി വാരി വിതറുമെന്നും മന്ത്രവാദി പ്രഖ്യാപിച്ചുകളയും! ഹിന്ദുമതത്തി ലെ ത്രിമൂർത്തികളായ ബ്രഹ്മാവിഷ്ണുമഹേശ്വരന്മാർ മന്ത്രവാദത്തിനു വിധേയരായാണ സങ്കൽപ്പിയ്ക്കപ്പെട്ടു പോരുന്നത്. പലപ്പോഴും കഠിന മായ തപോയജ്ഞങ്ങളും മന്ത്രാനുഷ്ഠാനങ്ങളുംവഴി ആസുരശക്തി നേ

ടിയെടുക്കുന്ന മന്ത്രവാദികളുടെ ആജ്ഞാനുവർത്തികളായി മാറുന്നുണ്ട്, അവർ. ഇന്ത്യയിൽ അങ്ങനെയൊരു പ്രമാണംതന്നെ നിലവിലുണ്ട്: "ദൈവാധീനം ജഗത്സർവം / മന്ത്രാധീനം ച ദൈവതം / തന്മന്ത്രം ബ്രാഹ്മണാധീനം / തസ്മൈ ബ്രാഹ്മണവേ നമഃ".

മതവും മന്ത്രവാദവും തമ്മിലുള്ള ഈ വൈരുദ്ധ്യമായിരിക്കാം ഒരു പക്ഷേ പുരോഹിതനും മന്ത്രവാദിക്കുമിടയിൽ ചരിത്രത്തിൽ ഇതഃപര്യന്തം കണ്ടുപോന്ന സകല കലഹങ്ങൾക്കും വിത്തു പാകിയത്. അധികാരികളായ അമൂർത്തശക്തികളെ സധൈര്യം വെല്ലുവിളിച്ചു വേണ്ടിവന്നാൽ ഭീഷണിപ്പെടുത്തുന്ന മന്ത്രവാദിയുടെ ധിക്കാരം നിഴലിക്കുന്ന അഹംഭാവം അതേ ശക്തികളോടു വിധേയത്വവും ആദരവും പുലർത്തുന്ന സൗമ്യസ്വഭാവിയായ പുരോഹിതനെ ചൊടിപ്പിച്ചതിൽ തീരെ അത്ഭുതപ്പെടാനില്ല. മന്ത്രവാദിയോടു പുരോഹിതൻ പുലർത്തിപ്പോന്ന ഈ ആത്മവിദ്വേഷം ചിലപ്പോഴെങ്കിലും ചില അധമവികാരങ്ങൾക്കു വഴിപ്പെടാനുള്ള സാദ്ധ്യതയും വിരളമല്ല. ഉദ്ദിഷ്ടകാര്യം നേടാൻ താരതമ്യേന ക്ഷിപ്രസാദ്ധ്യമായ വഴി വാഗ്ദാനം ചെയ്യുന്ന മന്ത്രവാദിയുടെ നീക്കം, ദൈവപ്രീതിയുടെ ദുർഗമമായ മാർഗങ്ങളിൽ ഇഴഞ്ഞുനീങ്ങുന്ന പുരോഹിതന്റെ വികാരങ്ങളെ വ്രണപ്പെടുത്തി ദൈവത്തിനും മനുഷ്യനുമിടയ്ക്കൊരു മദ്ധ്യവർത്തിയായി സ്വയം വേഷമണിയാൻ അയാളെ പ്രേരിപ്പിച്ചിരിക്കാം. നമുക്കിന്നു സുപരിചിതമാണെങ്കിലും മന്ത്രവാദിയും പുരോഹിതനും തമ്മിലുള്ള ഈ വർഗവിദ്വേഷം മതങ്ങളുടെ ചരിത്രത്തിൽ വളരെ വൈകിയാണു പ്രത്യക്ഷപ്പെട്ടത്. ആദ്യകാലങ്ങളിൽ അവരുടെ ചുമതലകൾക്കു പ്രത്യേകം വേർതിരിക്കാവുന്ന വ്യത്യാസങ്ങൾ പ്രകടമായിരുന്നില്ല. പ്രാർത്ഥനയും ബലിദാനങ്ങളുംകൊണ്ടു ദൈവത്തെ പ്രീതിപ്പെടുത്താൻ ശ്രമിക്കുമ്പോൾത്തന്നെ ചിലർ മന്ത്രവാദത്തിന്റെ വഴികളും സ്വീകരിച്ചു. അതായത്, പലരും മാന്ത്രികവും മതപരവുമായ ചടങ്ങുകൾ ഒരേസമയം നിർവഹിക്കാൻ തുടങ്ങി. ലക്ഷ്യമല്ലാതെ മാർഗത്തെക്കുറിച്ചു പ്രത്യേകമായ വേവലാതികളില്ലാത്തതുകൊണ്ട് മതപരമായ പ്രാർത്ഥനകളും മാന്ത്രിക

പ്രയോഗങ്ങളും തമ്മിലുള്ള പരസ്പരവൈരുദ്ധ്യം അവർ ശ്രദ്ധിച്ചതേയില്ല. മന്ത്രവാദവും മതവും തമ്മിലുള്ള ഈ ആശയക്കുഴപ്പം ഉയർന്ന സാംസ്കാരികനിലവാരമുള്ളവരിൽപ്പോലും വളരെക്കാലത്തോളം നിലനിന്നു. യൂറോപ്പിലെ ജനങ്ങൾക്കിടയിൽ ഇപ്പോഴും അതിന്റെ സ്വാധീനം വിട്ടുപോയിട്ടില്ല. ഇന്ത്യയിലൊരു പണ്ഡിതന്റെ അഭിപ്രായപ്രകാരം, "പ്രാചീനഗ്രന്ഥങ്ങളിൽനിന്നു ലഭ്യമായ വിവരങ്ങളനുസരിച്ച് പ്രാകൃതമന്ത്രവാദത്തിന്റെ അനുഷ്ഠാനരീതികളാണു മിക്ക മതപരമായ ചടങ്ങുകളിലും തുടർന്നുപോരുന്നത്". പൗരസ്ത്യദേശങ്ങളിൽ, പ്രത്യേകിച്ചും ഈജിപ്തിൽ, മന്ത്രവാദത്തിനുള്ള പ്രാധാന്യം സൂചിപ്പിച്ച് പ്രൊഫസർ മാസ്പെറോ പറയുന്നു: "ആധുനികമനസ്സിൽ മന്ത്രവാദത്തെക്കുറിച്ചു തോന്നുന്ന അവഹേളനാഭാവം തീരെ അസ്ഥാനത്താണെന്നുതന്നെ കരുതണം. മതത്തിന്റെ ആധാരവും ചിന്താധാരകളും മന്ത്രവാദത്തിൽനിന്നാണു രൂപപ്പെട്ടത്. എന്തെങ്കിലും ആനുകൂല്യം നേടണമെന്നു മോഹിയ്ക്കുന്ന വിശ്വാസികൾക്കു ദൈവങ്ങളുടെമേൽ കൈവെയ്ക്കുകയല്ലാതെ മറ്റു മാർഗങ്ങളില്ല. പ്രാർത്ഥനകളും ബലിതർപ്പണങ്ങളും മന്ത്രങ്ങളും സ്തോത്രങ്ങളുമടക്കം സകല അനുഷ്ഠാനരീതികളും ദൈവംതന്നെ അവർക്കു വെളിപ്പെടുത്തിക്കൊടുത്തു!".

ആധുനികയൂറോപ്പിലെ നിരക്ഷരരായ ജനങ്ങൾക്കിടയിൽ മന്ത്രവാദവും മതവും തമ്മിലുള്ള ഈ ആശയക്കുഴപ്പം മറ്റു ചില രൂപങ്ങളിലാണു പ്രകടമായത്. പുരോഹിതർക്കു പ്രകൃതിയിലെ നിഗൂഢശക്തികൾക്കുമേൽ നിർണായകമായൊരു അധികാരമുണ്ടെന്നു ഫ്രാൻസിലെ ഗ്രാമീണർ വിശ്വസിച്ചുപോന്നു: അവർക്കുമാത്രം അറിയാവുന്നതും പ്രയോഗിയ്ക്കാൻ അർഹതയുമുള്ള മന്ത്രങ്ങളിലൂടെ ഭൗതികമായ ലോകത്തിന്റെ അനിവാര്യതകളെ അടിയന്തിരസന്ദർഭങ്ങളിൽ മാറ്റിമറിയ്ക്കാനും  കൊടുങ്കാറ്റ്, ഇടിമിന്നൽ, മഹാമാരി, തുടങ്ങിയ ദുരന്തങ്ങളെ അനുസരിപ്പിച്ചു നിലയ്ക്കു നിർത്താനും അവർക്കു കഴിയുമെന്നു ജനങ്ങൾ വിശ്വസിച്ചു. പ്രത്യേകമായ അനുഷ്ഠാനങ്ങളോടെ നടക്കുന്ന 'പരിശുദ്ധാത്മാവിന്റെ ദിവ്യബലി'യെത്തുടർന്നു പുരോഹിതർ ആവശ്യപ്പെടുന്നതെന്തും നൽകാൻ ദൈവം പ്രതിജ്ഞാബദ്ധനാണെന്നുകൂടി

അവർ കരുതി. ജീവിതത്തിന്റെ ദുർഘടഘട്ടങ്ങളിൽ ദൈവാനുഗ്രഹം ബലാൽക്കാരേണ നേടാനുള്ള അവരുടെ ഒറ്റമൂലിയിൽ ഒളിഞ്ഞിരിയ്ക്കു ന്ന ധിക്കാരവും ധാർഷ്ട്യവും പക്ഷേ ആരുമത്ര കാര്യമായി ഗൗനിച്ചി ല്ല. സാധാരണക്കാരായ പുരോഹിതന്മാർ താരതമ്യേന ക്ലിഷ്ടകരമാ യ ബലികർമ്മങ്ങൾ ചെയ്യുന്നതിൽ വിമുഖരാണെങ്കിലും ദുരിതങ്ങ ളോടു ക്ലേശലില്ലാതെ പ്രതികരിയ്ക്കുന്നതിൽ പ്രസിദ്ധരായിരുന്ന കപ്പൂ ച്ചിൻ വിഭാഗക്കാർ അവ ചിലപ്പോൾ സ്വമേധയാ ചെയ്തുകൊടുക്കാറു ണ്ട്. ദൈവത്തിനു മേൽ പുരോഹിതന്മാർ ചെലുത്തുന്നതായി ചില പ്പോൾ ജനങ്ങളാരോപിയ്ക്കുന്ന ആ നിർബന്ധബുദ്ധിയുടെ തെളിവാ ണ പ്രാചീനരായ ഈജിപ്തുകാർ മന്ത്രവാദിയ്ക്കു കൽപ്പിച്ചുനൽകിയ അമാനുഷികമായ സിദ്ധിവൈഭവം. മറ്റൊരുദാഹരണത്തിൽ, കൊടു ങ്കാറ്റിനെ തടഞ്ഞുനിർത്താനുള്ള അപൂർവമായ സിദ്ധി പ്രോവെൻസി ലെ പുരോഹിതർക്കുണ്ടെന്നു പല ഗ്രാമീണരും വിശ്വസിച്ചിരുന്നു; ദേ വാലയത്തിൽ പുതിയതായി വരുന്ന പുരോഹിതനെ ചില ഇടവക ക്കാർ കൗതുകപൂർവം ചിലപ്പോൾ പരീക്ഷിയ്ക്കാറുമുണ്ട്; കൊടുങ്കാറ്റി ന്റെ സൂചന ലഭിയ്ക്കുന്ന നിമിഷം, ഭീഷണമായ കാർമേഘങ്ങളെ നില യ്ക്കു നിർത്താൻ അവരദ്ദേഹത്തെ ക്ഷണിച്ചുവരുത്തും. പ്രതീക്ഷ സഫ ലമായാൽ പുതിയ ഇടയനു ഗ്രാമീണരുടെ പിന്തുണയും ആദരവും ല ഭിയ്ക്കും! ചില ഇടവകകളിൽ വികാരിയ്ക്കു പുരോഹിതനേക്കാൾ കഴിവു ണ്ടെന്നു തെളിഞ്ഞാൽ അവർ തമ്മിൽ സ്വാഭാവികമായുണ്ടാകുന്ന ഭി ന്നത പരിഹരിയ്ക്കാൻ ചിലപ്പോൾ ബിഷപ്പിന്റെ മാദ്ധ്യസ്ഥതയിൽ ച ർച്ച നടത്തി പുരോഹിതനെ മറ്റൊരിടവകയിലേയ്ക്കു സ്ഥലം മാറ്റുക പോലും ചെയ്യേണ്ടിവരാറുണ്ട്. ഗാസ്ക്കണിലെ ഗ്രാമീണരിൽ കുടില രായ ചിലർ ശത്രുസംഹാരത്തിനുവേണ്ടി പുരോഹിതനെ സമീപിച്ചു കുപ്രസിദ്ധമായ 'സെന്റ്സെക്കെയ്റിന്റെ ബലി' നടത്തിക്കൊടുക്കാൻ ആവശ്യപ്പെട്ടു. പുരോഹിതന്മാരിൽ വളരെ കുറച്ചുപേർ മാത്രമേ അപൂർവവമായ ആ അനുഷ്ഠാനവിധി വേണ്ടതുപോലെ പഠിച്ചിട്ടുള്ളൂ; ബീഭത്സമായ ആ ബലി നടത്താൻ ദുരാത്മാക്കളും അത്യാഗ്രഹികളു

മായ ചില പുരോഹിതരല്ലാതെ മറ്റാരും സാധാരണനിലയ്ക്കു ധൈര്യ പ്പെടാറില്ല. കുറ്റകൃത്യമായിപ്പോലും കണക്കാക്കപ്പെടുന്ന ആ ബലിക ർമ്മം നടത്തുന്നവർക്കു മാപ്പു കൊടുക്കാൻ റോമിലെ പോപ്പിനു മാത്ര മേ അധികാരമുള്ളൂ. ജിപ്സികൾ ഉറങ്ങാനുപയോഗിയ്ക്കുന്ന ജീർണിച്ച വിജനമായ ദേവാലയമാണു 'സെന്റ്സെക്കെയ്റിന്റെ ബലി' നടത്താ നുള്ള പറ്റിയ സ്ഥലം. മൂങ്ങകൾ നാലുപാടും ചുറ്റിക്കറങ്ങി, വവ്വാലുകൾ വട്ടമിട്ടു പറന്നു, പേക്കാന്തവളകൾ പറ്റിക്കിടക്കുന്ന അൾത്താരയ്ക്കു കീ ഴെയാണു ബലി നടക്കേണ്ടത്. ദുർമ്മന്ത്രവാദിയുടെ വേഷം ധരിച്ച പു രോഹിതൻ രാത്രിയുടെ ആദ്യയാമത്തിൽ വന്നു വിപരീതക്രമത്തിൽ തുടങ്ങുന്ന ബലികർമ്മങ്ങൾ ഏതാണ്ട് അർദ്ധരാത്രി പന്ത്രണ്ടുമണിയ്ക്ക് അവസാനിയ്ക്കും. പുരോഹിതന്റെ വെപ്പാട്ടിയാണു പരികർമ്മി; മദ്യ ത്തിനു പകരം, മാമോദീസ മുക്കാത്ത കുഞ്ഞിനെ വലിച്ചെറിഞ്ഞ കി ണറ്റിലെ വെള്ളം മോന്തിക്കുടിയ്ക്കുന്ന പുരോഹിതൻ വെറും നിലത്ത് ഇടതുകാൽകൊണ്ടു കുരിശു വരയ്ക്കും! പുരോഹിതൻ ചെയ്യുന്ന അത്ത രം ദൈവനിന്ദകൾ കണ്ടുനിൽക്കുന്ന നല്ലൊരു ക്രിസ്ത്യാനിയ്ക്കു പിന്നീടു ജീവിതം മുഴുവൻ കുരുടനായി കഴിയേണ്ടിവന്നാൽപ്പോലും അത്ഭുത പ്പെടാനില്ല! പക്ഷേ, ബലിയ്ക്കിരയാകുന്ന വ്യക്തി അപ്പോഴേയ്ക്കും വളരെ പതുക്കെ ചൈതന്യം നഷ്ടപ്പെട്ടു മരണത്തിലേയ്ക്കു നീങ്ങിക്കഴിഞ്ഞി രിയ്ക്കും. എന്താണയാൾക്കു സംഭവിയ്ക്കുന്നതെന്നു ഡോക്ടർക്കെന്നല്ല, മറ്റാർക്കും പറയാനാവില്ല. 'സെന്റ് സെക്കെയ്റിന്റെ ബലി' മൂലമാണു രോഗി മരിച്ചതെന്നു പുറത്താരും അറിയുകയുമില്ല!

അങ്ങനെ പല കാലത്തും പല നാടുകളിലും മതവുമായി കൂടിക്കല ർന്ന മന്ത്രവാദം പ്രാകൃതമായ ചില പ്രയോഗങ്ങൾ മാത്രമല്ലെന്നു കരു താൻ തക്ക തെളിവുകളും ചിലതുണ്ട്. അടിസ്ഥാനപരമായ ആവശ്യ ങ്ങൾക്കുപരി മനസ്സിലിട്ടു താലോലിയ്ക്കുന്ന മോഹങ്ങൾ സാക്ഷാത്ക്ക രിയ്ക്കാനും മനുഷ്യൻ ഒരുകാലത്തു മന്ത്രവാദത്തെയാണ് ആശ്രയിച്ചി രുന്നത്. മതവും മന്ത്രവാദവും ആധാരമാക്കിയിരുന്ന മൌലികാശയ ങ്ങൾ പരിഗണിയ്ക്കുമ്പോൾ മതത്തിനു വളരെമുമ്പേ മന്ത്രവാദമാണു ച രിത്രത്തിൽ സ്ഥാനം പിടിച്ചതെന്നു കാണാം. സാമ്യസംസർഗസങ്ക

ൽപ്പങ്ങളുടെ തെറ്റിദ്ധരിയ്ക്കപ്പെട്ട ചില പ്രയോഗങ്ങളാണു മന്ത്രവാദമെന്നു നാം നേരത്തേ കണ്ടുകഴിഞ്ഞു. അതേ സമയം, മനുഷ്യനു തീർത്തും അദൃശ്യമായ ഒരു പ്രതിപുരുഷസങ്കൽപ്പത്തിലാണു മതവിശ്വാസങ്ങൾ പുലരുന്നത്. അതുകൊണ്ടുതന്നെ മന്ത്രവാദത്തിന്റെ ലളിതമായ ആശയങ്ങളേക്കാൾ വളരെയേറെ സങ്കീർണമാണു മതത്തിന്റെ ജീവസങ്കൽപ്പം. മാത്രമല്ല, അദൃശ്യമായൊരു വ്യക്തിത്വത്തിന്റെ ബോധപൂർവമായ ഇടപെടൽ മൂലമാണു പ്രകൃതിയിലെ സംഭവങ്ങളോരോന്നും നടക്കുന്നതെന്നു മനസ്സിലാക്കാൻ ഉയർന്ന തലത്തിലുള്ള ബുദ്ധിയും ചിന്താശക്തിയും ആവശ്യമുണ്ട്. സാധാരണ ദൈനന്ദിനജീവിതത്തിൽ പ്രയോഗിയ്ക്കുന്നവയാണു സാമ്യസംസർഗനിയമങ്ങൾ; പക്ഷേ, പ്രകൃതിയിൽ അദൃശ്യനായൊരു ഭീകരജീവിയുടെ നിഗൂഢകൃത്യങ്ങളാണു നടക്കുന്നതെന്ന വിശ്വാസം ആരാണവരെ പറഞ്ഞു ബോദ്ധ്യപ്പെടുത്തുക? മനുഷ്യയുക്തിയ്ക്കു മാത്രമേ അത്തരമൊരു സിദ്ധാന്തം രൂപപ്പെടുത്താനാവൂ. യുക്തിസഹമായ അനുമാനങ്ങളിലൂടെ വികസിച്ചു വന്നതാണു മന്ത്രവാദമെന്നും ദുർബലമായൊരു ബുദ്ധിയിൽ ഉൾക്കൊള്ളാനാവാത്തതാണു മതവിശ്വാസങ്ങളെന്നും കരുതിയാൽ മനുഷ്യചരിത്രത്തിൽ മതത്തിനുമുമ്പാണു മന്ത്രവാദം ആരംഭിച്ചതെന്നു തെളിയുന്നു. പ്രാർത്ഥനകളും ബലികളും നടത്തി ക്ഷിപ്രകോപിയും ചപലപ്രകൃതിയുമായൊരു ദൈവത്തെ പാട്ടിലാക്കാൻ ശ്രമിയ്ക്കുന്നതിനുമുമ്പേ തന്നെ മനുഷ്യൻ ആത്മബലവും മന്ത്രപ്രയോഗങ്ങളുംകൊണ്ട് പ്രകൃതിയെ കീഴടക്കാനുള്ള പരിശ്രമങ്ങളിൽ മുഴുകി. മതത്തിന്റേയും മന്ത്രവാദത്തിന്റേയും മൗലികാശയങ്ങളിൽനിന്നു രൂപപ്പെടുത്തിയ ഈ നിഗമനം ആസ്ത്രേലിയയിലെ ആദിവാസികൾക്കു സുപരിചിതമായിരുന്നു. പ്രകൃതിശക്തികളെ പ്രാർത്ഥനകൊണ്ടു പ്രീതിപ്പെടുത്തുന്ന മതവിശ്വാസങ്ങളിൽ കേട്ടറിവുപോലുമില്ലാത്ത അവർ മന്ത്രവാദത്തിൽ പ്രാവീണ്യവും താൽപ്പര്യവും കാണിച്ചിരുന്നു. ഒരു പുരോഹിതന്റേയും സഹായമില്ലാതെ സഹജീവികളെയല്ല പ്രകൃതിയെപ്പോലും സ്വാധീനിയ്ക്കാമെന്നവർക്കു നല്ല ഉറപ്പുണ്ട്. ഇന്നത്തെ നിലവാരത്തിൽ സാം

സ്കാരികമായി വളരെ പിന്നിലുള്ള ആസ്ത്രേലിയയിൽ മന്ത്രവാദത്തി ന്റെ ശക്തമായ സാന്നിദ്ധ്യവും മതത്തെക്കുറിച്ചുള്ള അജ്ഞതയും നൽ കുന്ന സൂചന, ഇങ്ങനെയൊരു ഇരുണ്ട കാലഘട്ടം സംസ്കാരസമ്പന്ന മായ രാജ്യങ്ങളുടെ ചരിത്രത്തിലുമുണ്ടെന്നതന്നെയാണ്. മാനവികത യുടെ ഭൌതികപുരോഗതിയിൽ ശിലായുഗത്തിന്റെ സാന്നിദ്ധ്യം തെ ളിയുന്നതുപോലെ ബൗദ്ധികപുരോഗതിയിൽ ഒരു മാന്ത്രികയുഗത്തി ന്റെ സ്വാധീനവുമുണ്ടാകാതെ വയ്യ! സ്ക്കോട്ട്ലന്റ്മുതൽ സിംഗപ്പൂർവ രേയും ഗ്രീൻലന്റ്മുതൽ ടൈർഡെൽഫ്യൂഗോവരേയും പരന്നു കിടക്കു ന്ന ആധുനികസമൂഹങ്ങളുടെ പ്രധാനപ്പെട്ട വൈജാത്യം മതപരമായ പ്രത്യേകതകൾ മാത്രമാണെന്നു വ്യക്തമാണ്. ഈ വൈവിദ്ധ്യങ്ങൾ വെറും വംശപാരമ്പര്യത്തിൽ ഒതുങ്ങിനിൽക്കുന്നതിനപ്പുറം രാജ്യവും സംസ്ഥാനവും ജില്ലയും നഗരവും ഗ്രാമവും കടന്നു കുടുംബത്തോളം ചെന്നെത്തുന്നുണ്ട്. അതേസമയം, ലോകത്താകെയുള്ള സമൂഹങ്ങളു ടെ ഉപരിതലപടലം ഇന്നു വിവിധമതവിശ്വാസങ്ങൾ തമ്മിലുള്ള അ സഹിഷ്ണുതമൂലം വിണ്ടുകീറി വ്രണബാധിതമായും കാണപ്പെടുന്നു. സ മൂഹത്തിന്റെ വൈകാരികതലത്തെ രോഗാതുരമാക്കുന്ന ഈ ഭിന്നത യ്ക്കുപിന്നിൽ ദുർബലരും നിരക്ഷരരും മതവിശ്വാസികളുമുൾപ്പെടെ ബ ഹുഭൂരിപക്ഷവും പങ്കാളികളാകുന്ന ബൗദ്ധികതയുടെ ശക്തമായൊരു ഐക്യബോധവും കാണാതിരിയ്ക്കാനാവില്ല. ഈ അധഃകൃതവർഗത്തി ന്റെ സ്വത്വബോധവും സവിശേഷതകളും കണ്ടെത്താനായി ലോക മെമ്പാടും നടന്ന പഠനങ്ങളും പരീക്ഷണങ്ങളുമായിരുന്നു, പത്തൊമ്പ താം നൂറ്റാണ്ടിന്റെ വലിയൊരു നേട്ടമായി കണക്കാക്കപ്പെട്ടത്. അ തിന്റെ ഫലമായി, നമ്മുടെ കാൽക്കീഴിലുള്ള ഈ യൂറോപ്പിലും ആ സ്ത്രേലിയയിലെ വനങ്ങളിലും സംസ്കാരസമ്പന്നതയുടെ പാദപ്രഹ രമേറ്റു ഞെരിഞ്ഞമരാത്ത മറ്റു നാട്ടുകളിലും ഒരുപോലെ നിലനിന്നു പോന്ന സാർവലൗകികമായൊരു മതം മന്ത്രവാദത്തിലുള്ള പൂർണ വിശ്വാസമാണെന്നു തെളിഞ്ഞുകഴിഞ്ഞു. ദേശകാലഭേദങ്ങൾ നിഴലി യ്ക്കുന്ന മതവിശ്വാസങ്ങളെ അപേക്ഷിച്ച് മന്ത്രവാദത്തിന്റെ വഴികളും പ്രയോഗങ്ങളും എക്കാലത്തും എവിടേയും യാതൊരു മാറ്റവുമില്ലാതെ

തുടരുന്നുണ്ട്. യൂറോപ്പിലെ അന്ധവിശ്വാസികളായ ബഹുജനങ്ങൾക്കിടയിൽ ഇന്നു നിലവിലുള്ള മന്ത്രവാദം, ആയിരം വർഷങ്ങൾക്കുമുമ്പ് ഈജിപ്തിലും ഇന്ത്യയിലും പ്രചാരം നേടിയവയുമായി യാതൊരു വ്യത്യാസവുമില്ല. ഉയരുന്ന ശിരസ്സുകളും കരങ്ങളുംകൊണ്ടു കണിശമായി എണ്ണിത്തിട്ടപ്പെടുത്താവുന്നതാണു സത്യത്തിന്റെ അഗ്നിപരീക്ഷയെങ്കിൽ, ഇന്നു കത്തോലിക്കാസഭ നിരത്തുന്ന യുക്തികളേക്കാൾ പ്രബലമായ സാംഗത്യത്തോടെ സ്വന്തം അപ്രമാദിത്വം തെളിയിക്കാൻ മന്ത്രവാദത്തിനു തീർച്ചയായും കഴിയും. പരിഷ്കൃതസമൂഹത്തിന്റെ ഉപരിപ്ലവവിശ്വാസങ്ങൾക്കും സാംസ്കാരികമായ അഭിമാനങ്ങൾക്കും പിന്നിൽ ശക്തമായി കണ്ടുവരുന്ന ഈ പൈശാചികമുഖം മനുഷ്യഭാവിയെ എങ്ങനെയാണു സ്വാധീനിക്കുന്നതെന്ന ചിന്ത തൽക്കാലം നമ്മുടെ വിഷയപരിധിയിൽ വരുന്നില്ല. എങ്കിലും മനുഷ്യന്റെ സാംസ്കാരികമായ പുരോഗതിക്കു നിരന്തരഭീഷണി ഉയർത്തിക്കൊണ്ടാണവ നിലനിൽക്കുന്നതെന്നു നിഷ്പക്ഷനായൊരു നിരീക്ഷകനു സ്വയം ബോദ്ധ്യപ്പെടാവുന്നതേയുള്ളൂ. നടന്നു നീങ്ങുന്ന നൂൽപ്പാലം എപ്പോൾ വേണമെങ്കിലും തകർന്നുവീണു ദുർഘടമായൊരു ഗർത്തത്തിലേയ്ക്കു നാം നിലംപതിച്ചേക്കാം. ചിലപ്പോൾ നിശ്ശബ്ദമായൊരു മർമ്മരമോ പെട്ടെന്നുയരുന്ന കൊള്ളിയാനോ സ്വന്തം കാൽക്കീഴിൽ നടക്കുന്ന കാര്യങ്ങൾ കൃത്യമായി നമ്മെ ഓർമ്മിപ്പിക്കുന്നുണ്ട്; ഇടയ്ക്കിടെ പുറത്തിറങ്ങുന്ന ചില പത്രവാർത്തകൾ പരിഷ്കൃതലോകത്തെ അമ്പരപ്പിക്കുകയും ഞെട്ടിക്കുകയും ചെയ്യുന്നതായി നാം കാണുന്നു: സ്ക്കോട്ട്ലന്റിൽ അഴിമതി ഉന്മൂലനം ചെയ്യുന്നതിന്റെ ഭാഗമായി മന്ത്രിയുടെ ചിത്രത്തിൽ ആണിയടിച്ചു തറച്ചതായും, അയർലന്റിൽ ഒരു ദുർമ്മന്ത്രവാദിനിയെ ജനങ്ങൾ തീയിലിട്ടു കത്തിച്ചതായും, മോഷ്ടാക്കൾക്ക് ആവശ്യമായ മെഴുകുതിരിയുണ്ടാക്കാൻ റഷ്യയിൽ പെൺകുഞ്ഞിന്റെ വാരിയെല്ല് ഊരിയെടുത്തതായും നാം വായിക്കുന്നു. അത്തരമൊരു ന്യൂനപക്ഷം കൃത്രിമമായി സൃഷ്ടിക്കുന്ന ആവേശമാണോ ഭൂരിപക്ഷത്തിന്റെ നിഷ്ക്രിയമായ ജാഡ്യമാണോ ചരിത്രത്തിൽ തുടർന്നു ശ

ക്തിയാർജ്ജിയ്ക്കാൻ പോകുന്നതെന്നു നമുക്കു തീർച്ചയില്ല. അതനുസ രിച്ച് മനുഷ്യവംശം പരമോന്നതിയിലേയ്ക്കു കുതിയ്ക്കുകയാണോ അത ല്ല, അഗാധമായ പടുകുഴിയിലേയ്ക്കു വീഴുകയാണോ ചെയ്യുന്നതെന്ന ചോദ്യത്തിനു വിനയാന്വിതനായ വിദ്യാർത്ഥിയേക്കാൾ സ്ഥിതപ്ര ജ്ഞനായ ഒരു യോഗിയ്ക്കു മാത്രമേ ഉത്തരം പറയാൻ കഴിയൂ. പക്ഷേ, മന്ത്രവാദത്തോടു ബഹുഭൂരിപക്ഷം ജനങ്ങളും കാണിയ്ക്കുന്ന അനുഭാവ ത്തിന്റെ സ്ഥിരതയും ലൗകികത്വവും കണക്കാക്കുമ്പോൾ, മതവിശ്വാ സങ്ങളുടെ അനന്തമായ വൈവിദ്ധ്യങ്ങൾ മറവിയിലേയ്ക്കു തള്ളിമാറ്റി സംഘടിതമതത്തിലേയ്ക്കും ശാസ്ത്രചിന്തയിലേയ്ക്കും മുന്നേറുന്ന മനുഷ്യമ നസ്സിന്റെ പരുഷമായ പ്രാകൃതമുഖം നേരിട്ടു പ്രതിഫലിയ്ക്കുന്നതു കണ്ട റിയാൻ മാത്രമാണു നാമിപ്പോൾ ശ്രമിയ്ക്കുന്നത്.

ലോകത്തു മതവിശ്വാസങ്ങളുടെ സ്വാധീനം രൂഢമൂലമാകുന്നതി നുമുമ്പ് മന്ത്രവാദത്തിന്റെ ഒരു സുവർണകാലമുണ്ടായിരുന്നതായി തീ ർച്ചയായിക്കഴിഞ്ഞു. പക്ഷേ, ചിലർ മന്ത്രവാദമുപേക്ഷിച്ച് മതവിശ്വാ സത്തിലേയ്ക്കു തിരിഞ്ഞതിന്റെ കാരണങ്ങളുംകൂടി നാം ആരായേണ്ട തുണ്ട്. പ്രശ്നത്തിന്റെ ഗൗരവവും വിപുലതയും വിവരങ്ങളുടെ അപ ര്യാപ്തതയും നോക്കുമ്പോൾ താരതമ്യേന തൃപ്തികരമായൊരു സൂചന യിലേയ്ക്കു മാത്രമേ നമുക്കു ചെന്നെത്താനാവൂ. മന്ത്രവാദത്തിന്റെ തന തായ തെറ്റിദ്ധാരണകളും ലക്ഷ്യപ്രാപ്തിയ്ക്കുള്ള കഴിവില്ലായ്മയും നേരിട്ടു കണ്ടറിഞ്ഞ ചില കുശാഗ്രബുദ്ധികൾ പ്രകൃതിയെ സ്വാധീനിയ്ക്കാനുള്ള മറ്റു ചില മാർഗങ്ങളെക്കുറിച്ചും അക്കാലത്തു ചിന്തിച്ചിരിയ്ക്കാം. നാള തുവരെ പൂർണനിയന്ത്രണത്തിലാണെന്നു കരുതിയ പ്രകൃതിയ്ക്കു മുമ്പി ൽ തങ്ങൾ നിരായുധരും നിസ്സഹായരുമാണെന്ന സത്യം ആദ്യമായി അവരുടെ മനസ്സിൽ തെളിഞ്ഞു. സുനിശ്ചിതമെന്നു കരുതിപ്പോന്ന കാര്യകാരണബന്ധങ്ങൾ വെറും ബാലിശഭാവനകൾ മാത്രമായി അ വർ കണ്ടു. ദാഹാർത്തമായ മണ്ണിൽ മഴത്തുള്ളികൾ വീഴുന്നതിലും ആകാശത്തു സൂര്യചന്ദ്രന്മാർ കൃത്യമായി നീങ്ങുന്നതിലും രാവും പക ലും വെയിലും മഞ്ഞുമായി കാലാവസ്ഥ മാറിമാറി വരുന്നതിലും നി സ്സഹായരായി പിറക്കുന്ന മനുഷ്യജീവികൾ കഷ്ടതകളനുഭവിച്ചു വള

ർന്ന പൂർവികരുടെ അടുത്തേയ്ക്ക മടങ്ങുന്നതിലും തങ്ങളുടെ യാതൊരു വിധ ഇടപെടലുകളുമില്ലെന്ന് അവർക്കു ബോദ്ധ്യപ്പെട്ടു. ഈ തിരിച്ച റിവ് സാവധാനം മൗലികമായ ചില മാറ്റങ്ങൾക്കു വഴിതെളിച്ചു. കാലത്തിന്റെ ചെതുമ്പലുകൾ കൊഴിഞ്ഞുപോയ കണ്ണുകളിൽ അവർ പുതിയൊരു ലോകം ദർശിച്ചു. ഭൂമിയുടേയും സ്വർഗത്തിന്റേയും വിധാതാക്കളായ അവരുടെ അഹങ്കാരത്തിന്റെ പൊയ്മുഖം വീണുടഞ്ഞു. ശത്രുനാശത്തിലും ബന്ധുവിയോഗത്തിലും അധൃഷ്യമായ സ്വന്തം കഴിവുകൾക്കു യാതൊരു സ്ഥാനവുമില്ലെന്നവർ കണ്ടറിഞ്ഞു. ശത്രുമിത്രഭേദമെന്യേ സകല ജീവജാലങ്ങളും അലൗകികമായൊരു മഹാശക്തിയുടെ നിഗൂഢമായ നിയോഗങ്ങൾക്കു വിധേയരാണെന്നവർ മനസ്സിലാക്കി. അങ്ങനെ സുരക്ഷിതമായ നങ്കൂരസ്ഥാനത്തു നിന്നു നിഷ്കാസിതരായി സംശയങ്ങളുടെ തിരമാലകളുയരുന്ന നടുക്കടലിൽ ചെന്നു വീണ ആദ്യകാലചിന്തകർ, കൊടുങ്കാറ്റിനിടയിൽ കണ്ട പ്രശാന്തമായ ഉൾക്കടൽപോലെ, സന്ദേഹങ്ങളുണ്ടെങ്കിലും വിശ്വാസങ്ങളുടെ പുതിയ തീരപ്രദേശത്താണു കരയ്ക്കടിഞ്ഞത്. സജീവമായ ഇടപെടലുകളൊന്നും കൂടാതെ പ്രകൃതിയുടെ താളം അഭംഗുരം തുടരുന്നതു കണ്ട് അവരാദ്യമായി അന്ധാളിച്ചു. അപ്പോൾ, അദൃശ്യരാണെങ്കിലും തങ്ങളേക്കാൾ കരുത്തുറ്റ മറ്റൊരു കൂട്ടരാണു ലോകത്തിന്റെ ഗതിവിഗതികൾ നിയന്ത്രിയ്ക്കുന്നതെന്നവർ ചിന്തിച്ചു. കൊടുങ്കാറ്റും മേഘഗർജ്ജനങ്ങളും അവരുടെ ശബ്ദമായിരിയ്ക്കണം; ഭൂമിയെ കരയും കടലുമായി പകുത്തതും ആകാശത്തു സ്വർഗദീപങ്ങൾ തെളിയിയ്ക്കുന്നതും മരുഭൂമിയിലെ മൃഗങ്ങൾക്കു ഭക്ഷണം നൽകുന്നതും സമതലങ്ങളെ ഫലസമൃദ്ധമാക്കുന്നതും മലനിരകളെ മഞ്ഞുടുപ്പിയ്ക്കുന്നതും പാറക്കെട്ടുകളിൽനിന്നു ജലമൊഴുക്കുന്നതും അവരായിരിയ്ക്കണം; ശിശുക്കൾക്കു ജീവൻ പകരുന്നതും യുദ്ധവും ക്ഷാമവും വരൾച്ചയും മഹാമാരിയുമായി മനുഷ്യരെ കൊന്നൊടുക്കുന്നതും അവരല്ലാതെ മറ്റാരുമല്ല! വൈവിദ്ധ്യമാർന്ന പ്രകൃതിയുടെ വിശാലദൃശ്യങ്ങളിൽ തെളിയുന്ന ഉദാത്തമായ അവരുടെ കരവിരുതിനുമുമ്പിൽ സ്വന്തം നിസ്സാരത മനസ്സിലാക്കി വിനീത

വിധേയമായ പ്രണാമങ്ങളർപ്പിച്ച് അവർ അചിരേണ ആ മഹാശക്തിയുടെ ആരാധകരും ആശ്രിതരുമായി മാറി. ക്ഷണികമായ ജീവിതം സുഖകരമാക്കാനും ആപത്ക്കരമായ അപകടങ്ങളിൽനിന്നു രക്ഷ പ്രാപിയ്ക്കാനും അവർ അധൃഷ്യരായ ആ ശക്തികളെ സ്വാധീനിയ്ക്കാൻ ശ്രമിച്ചു. അവസാനമായി, ശരീരത്തിൽനിന്നു വിട്ടുപോകുന്ന അനശ്വരനായ ആത്മാവിനു പരമാനന്ദാനുഭൂതി നുകർന്നു മഹനീയമായ ആ ശക്തിസാമീപ്യത്തിൽ ജീവിയ്ക്കാൻ കഴിയണമെന്നും അവരാഗ്രഹിച്ചു. ഒരുപക്ഷേ ഇങ്ങനെയായിരിയ്ക്കാം, താരതമ്യേന ചിന്താശീലരായ ഒരു കൂട്ടം മനുഷ്യർ മന്ത്രവാദത്തിന്റെ മേഖലയിൽനിന്നു മതവിശ്വാസങ്ങളുടെ പരിധിയിലേയ്ക്കു കടന്നു വന്നത്. പ്രകൃതിയെ നിയന്ത്രിയ്ക്കുന്നതിൽ മന്ത്രവാദിയ്ക്കു സംഭവിയ്ക്കുന്ന പാകപ്പിഴകളും നിസ്സഹായതാബോധവും മനസ്സിലായി വരുന്ന ആ പരിണാമഗതിയിൽ സുദീർഘമായൊരു കാലയളവുതന്നെ കടന്നുപോയിരിയ്ക്കാം. മന്ത്രവാദത്തിന്റെ സുഖസംതൃപ്തമായ സിംഹാസനമുപേക്ഷിച്ച് ഓരോ ചുവടു പിന്നോട്ടു വെയ്ക്കുമ്പോഴും ഗൃഹാതുരത്വത്തിന്റെ നെടുവീർപ്പുകൾ അവരിൽനിന്ന് ഉയർന്നുകൊണ്ടിരുന്നു. ആദ്യമായി കൊടുങ്കാറ്റ്, തുടർന്ന് മഹാമാരി, പിന്നീട് വരൾച്ച, രോഗങ്ങൾ, അങ്ങനെ പ്രകൃതിയുടെ പ്രാകാരങ്ങളോരോന്നും കൈവിട്ടു പോകുന്നതു കണ്ട് അവരൊരുപക്ഷേ സ്വയം പരിതപിച്ചിരിയ്ക്കാം. ഒരുകാലത്തു ചക്രവർത്തിയായി വാണ സാമ്രാജ്യം ചുരുങ്ങിച്ചുരുങ്ങി വെറുമൊരു തടവറയായി മാറുന്നതും നിസ്സഹായരായി അവർ നോക്കിനിന്നു. അങ്ങനെ മനുഷ്യനേക്കാൾ മഹത്തായൊരു ശക്തിയെ അംഗീകരിയ്ക്കുന്നതിൽനിന്നു തുടങ്ങിയ മതവിശ്വാസം, സഹജമായ സ്വാതന്ത്ര്യബോധംപോലും വെടിഞ്ഞു പൂർണമായും ദൈവത്തോടു പുലർത്തുന്ന വിധേയത്വമായി മാറി. പക്ഷേ, പ്രപഞ്ചത്തിന്റെ ആഴവും പരപ്പും മനസ്സിലാക്കാനുള്ള ഉൾക്കാഴ്ച സിദ്ധിച്ച ചെറിയൊരു ന്യൂനപക്ഷത്തിനുമാത്രമേ അഗാധമായ മതബോധം ഉൾക്കൊള്ളാനായുള്ളൂ. സകലതും സ്വാർത്ഥതയായി കാണുന്ന ബഹുഭൂരിപക്ഷം മനസ്സുകൾക്കും പക്ഷേ ഗഹനമായ അത്തരം സങ്കീർണതകൾ മനസ്സിലാക്കാൻ കഴിഞ്ഞില്ല. നേതൃത്വത്തി

ന്റെ നയം അതേപടി അംഗീകരിച്ച് നിർദ്ദേശങ്ങൾ അക്ഷരംപ്രതി പാലിയ്ക്കുകയാണവരുടെ രീതി. കാലഹരണപ്പെട്ട മന്ത്രവാദവും അന്ധവിശ്വാസങ്ങളും പുറപ്പെടുവിയ്ക്കുന്ന മധുരമണിനാദം അന്നും അവരുടെയുള്ളിൽ മുഴങ്ങി. ഭൂരിപക്ഷം ജനങ്ങളുടേയും മനസ്സിൽ അഗാധമായി വേരോടിക്കഴിഞ്ഞ അവയൊന്നും മതവിശ്വാസങ്ങൾക്കു നിശ്ശേഷം മായ്ച്ചുകളയാവുന്നതുമല്ല.

ഈയൊരു ഘട്ടത്തിൽ വായനക്കാർ സ്വാഭാവികമായും ഉന്നയിയ്ക്കുന്ന ചില ചോദ്യങ്ങളുണ്ട്: മന്ത്രവാദത്തിന്റെ മിഥ്യാധാരണകൾ മനസ്സിലാക്കിയിട്ടും ചിന്താശീലരായ ആ ആദിമനുഷ്യർ എന്തുകൊണ്ടതു നിശ്ശേഷം ഉപേക്ഷിച്ചില്ല? നിരാശരാകേണ്ടിവരുമെന്നു ബോദ്ധ്യം വന്നിട്ടും അവരെന്തുകൊണ്ടു സാധാരണ ജനങ്ങളുടെ പ്രതീക്ഷകൾ ഊട്ടിവളർത്തി? അഭിവന്ദ്യമായ പ്രഹസനങ്ങൾക്കും വന്ധ്യമായ മന്ത്രോച്ചാരണങ്ങൾക്കും അവരെന്തിനു കൂട്ടുനിന്നു? പ്രായോഗികമായ അനുഭവങ്ങൾക്കു കടകവിരുദ്ധമായ വിശ്വാസങ്ങളെ അവരെന്തിനു താലോലിച്ചു? പരാജയപ്പെടുമെന്നു തീർച്ചയുള്ള പരീക്ഷണങ്ങൾ അവരെന്തിനു വീണ്ടും വീണ്ടും ആവർത്തിച്ചു? ഇതിനെല്ലാം ഒരൊറ്റ ഉത്തരമേയുള്ളൂ: മന്ത്രവാദത്തിന്റെ മിഥ്യയോ പ്രയോഗങ്ങളിലെ പരാജയമോ ഒരുകാലത്തും പുറമേയ്ക്കു പ്രകടമായിരുന്നില്ല; ചടങ്ങുകൾകൊണ്ട് ഉദ്ദേശിച്ച ഫലം വൈകിയാണെങ്കിലും സംഭവിയ്ക്കുകതന്നെ ചെയ്തു. ഫലപ്രാപ്തിക്കു കാരണം ചടങ്ങുകളായിരുന്നില്ലെന്നു മനസ്സിലാക്കാൻ സാധാരണയിൽ കവിഞ്ഞ ബുദ്ധിശക്തി ആവശ്യമായിരുന്നു. കാറ്റു വീശാനും മഴ പെയ്യാനും ശത്രുസംഹാരത്തിനുമായി ചെയ്ത പ്രയോഗങ്ങളുടെ സ്വാഭാവികമായ ഫലപ്രാപ്തി, മന്ത്രവാദത്തിന്റെ നേർസാക്ഷ്യങ്ങളായാണു ജനങ്ങൾ കണ്ടത്. വെയിൽ തെളിയുന്നതിനു പ്രഭാതത്തിലും വർഷസുഷുപ്തിയിൽ മയങ്ങുന്ന ഭൂമിയെ തൊട്ടുണർത്താൻ വസന്തത്തിലും നടത്തുന്ന ചടങ്ങുകൾ അനിവാര്യമായ വിജയം കാണാതെ വയ്യ! പ്രകൃതിയുടെ നിയമമനുസരിച്ചുതന്നെ സൂര്യനുദിയ്ക്കുമെന്നും ഭൂമി തളിർക്കുമെന്നും പറയുന്ന സൈദ്ധാന്തികനായ സം

ശയാലുവിന്റെ വാക്കുകൾ യാഥാസ്ഥിതികവാസനയുള്ള ചിലർ കേൾക്കാതിരുന്നതിൽ അത്ഭുതപ്പെടാനില്ല. സ്വാഭാവികമായും ആ സംശയങ്ങൾ നേരിട്ടുള്ള അനുഭവങ്ങൾക്കു നിരക്കാത്ത ദിവാസ്വപ്നങ്ങളായി തികഞ്ഞ അവജ്ഞയോടെ വ്യാഖ്യാനിയ്ക്കപ്പെടുകയും ചെയ്യും. അവരിലൊരാൾ ഒരുപക്ഷേ പറഞ്ഞേക്കാം: "രാത്രിയുടെ നാലാം യാമത്തിൽ എന്റെ വീട്ടിൽ മെഴുകുതിരി കത്തിച്ചപ്പോൾ സ്വർഗത്തിൽനിന്നു സൂര്യൻ നേരേ ഉദിച്ചുയരുന്നതിനേക്കാൾ കൃത്യമായൊരു തെളിവ് വേറെയുണ്ടോ? വസന്തത്തിൽ പച്ചനിറമുള്ള വസ്ത്രം ധരിയ്ക്കുന്ന എന്നെയെന്താണു വീടിനു ചുറ്റുമുള്ള വൃക്ഷങ്ങൾ അനുകരിയ്ക്കുന്നത്? എല്ലാവർക്കും മനസ്സിലാകുന്ന ഇത്തരം വ്യാഖ്യാനങ്ങളിലാണു വെറുമൊരു പ്രായോഗികമനുഷ്യനായ ഞാൻ വിശ്വസിയ്ക്കുന്നത്. നിങ്ങളെപ്പോലെ ഓരോന്നും തലനാരിഴ കീറി തർക്കിയ്ക്കാൻ ഞാനാളല്ല. തത്വങ്ങളും പ്രമാണങ്ങളും കൊള്ളാം, പക്ഷേ, നിങ്ങൾക്കവ പ്രയോഗിയ്ക്കാനറിയില്ല. യാഥാർത്ഥ്യത്തോടു ചേർന്നു നിൽക്കുമ്പോഴാണു നാം നമ്മെ മനസ്സിലാക്കുന്നത്!" വളരെക്കാലമായി വസ്തുനിഷ്ഠതയുടെ നേർക്കു മനസ്സു തിരിച്ചു വെച്ചിരിയ്ക്കുന്ന നമുക്കൊരുപക്ഷേ ഈ യുക്തിയുടെ പൊള്ളത്തരം എളുപ്പത്തിൽ തിരിച്ചറിയാം. എങ്കിലും ഇതേ വാദഗതി ഇന്നത്തെ ചിന്താവിഷയത്തെക്കുറിച്ച് ആരെങ്കിലും ഉന്നയിച്ചാൽ സൂക്ഷ്മവും സുഭദ്രവുമെന്നു നാം കൈയടിച്ച് അനുമോദിയ്ക്കുകതന്നെ ചെയ്യും. അതുകൊണ്ട് നമുക്കിടയിൽപ്പോലും പ്രാമാണ്യം ലഭിയ്ക്കുന്ന ആ യുക്തികളുടെ പൊള്ളത്തരം പ്രാകൃതസമൂഹങ്ങൾ ശ്രദ്ധിയ്ക്കാതിരുന്നതിൽ അത്ഭുതപ്പെടാനുണ്ടോ?

# 5. കാലാവസ്ഥയുടെ നിയന്ത്രണം

മനുഷ്യദൈവങ്ങളെക്കുറിച്ചു ചർച്ച ചെയ്യുന്നതിനിടയിലാണു യദൃച്ഛയാ മന്ത്രവാദത്തിന്റെ നൂലാമാലകളിലേയ്ക്കു നാം ഇറങ്ങിച്ചെന്നത്. വളഞ്ഞുതിരിഞ്ഞ പാതകളിൽ ഒരു കൈത്തിരിവെളിച്ചമായി നമുക്കു വഴി തെളിച്ച ആ സൂചന, ഇന്നിതാ കുറേക്കൂടി ഉയർന്നൊരു സമതല

ത്തിലേയ്ക്കു നമ്മെ കൊണ്ടുചെന്നെത്തിച്ചിരിയ്ക്കുന്നു. പിന്നിട്ട വഴികൾ ആശ്വാസത്തോടെ നോക്കിക്കാണുകയും മുന്നിലുള്ള ചെങ്കുത്തായ കയറ്റം ആത്മവിശ്വാസത്തോടെ പരിശോധിയ്ക്കുകയും ചെയ്തു നമുക്കിവിടെ അൽപ്പനേരം വിശ്രമിയ്ക്കാം.

ഇതുവരെ നടന്ന ചിന്തകളുടെ നിഗമനമെന്ന നിലയ്ക്കു കണ്ടെത്തിയ മനുഷ്യദൈവങ്ങളെ നമുക്കു മതപരവും മാന്ത്രികവുമെന്നു രണ്ടായി തിരിയ്ക്കാം. മനുഷ്യരിൽനിന്നും ഒരുപടി ഉയർന്ന തലത്തിൽ സ്വയം ഉത്തേജിതരാകുകയോ അവതരിയ്ക്കുകയോ ചെയ്തു തന്റെ അമാനുഷികമായ ശക്തി, പ്രവചനങ്ങളും ദിവ്യാത്ഭുതങ്ങളുമായി പ്രകടിപ്പിയ്ക്കുന്നവരാണു മതവിഭാഗത്തിൽപ്പെടുന്നവർ; പരമാത്മാവിനു വസിയ്ക്കാനുള്ള ദുർബലമായൊരു മൺപാത്രം മാത്രമാണവരുടെ ശരീരം. മറിച്ച്, അസാധാരണസിദ്ധിയുണ്ടെന്നു സ്വയം അവകാശപ്പെടുന്നവരാണു മന്ത്രവാദികളായ മനുഷ്യദൈവങ്ങൾ. പ്രാകൃതസമൂഹങ്ങളിൽ നല്ലൊരു വിഭാഗവും മന്ത്രവാദവുമായി ബന്ധപ്പെട്ടിരുന്നതുകൊണ്ട് ശക്തനായൊരു മന്ത്രവാദിയുടെ സർഗസിദ്ധി കുറഞ്ഞതോതിലെങ്കിലും സ്വായത്തമാക്കാൻ ശ്രമിച്ചവരായിരിയ്ക്കും. ആദ്യത്തെ കൂട്ടരുടെ മൃണ്മയമായ ശരീരത്തിൽ ഒളിഞ്ഞിരിയ്ക്കുന്ന ദൈവത്തിന്റെ സ്വർഗീയസൗന്ദര്യമാണു ദൈവികത; രണ്ടാമത്തെ കൂട്ടരുടെ ദൈവികതയാകട്ടെ, പ്രകൃതിയോടു ചേർന്നുനിന്നു സ്വയം ഊറ്റിയെടുത്ത അസാധാരണമായ ഒരു സിദ്ധിയും. സ്വന്തം ശരീരവും ആത്മാവും പ്രപഞ്ചതാളവുമായി ലയിപ്പിയ്ക്കുന്ന മന്ത്രവാദി ദൈവികതയുടെ വെറുമൊരു സ്വീകർത്താവു മാത്രമല്ല; അയാളുടെ മൃദുവായൊരു കരസ്പർശമോ ശിര:കമ്പനമോ ചിലപ്പോൾ അന്തരീക്ഷത്തിൽ മിന്നൽപ്പിണർ പായിച്ചേക്കാം; പക്ഷേ, സാധാരണക്കാരെ ബാധിയ്ക്കാത്ത അന്തരീക്ഷവ്യതിയാനങ്ങൾപോലും അയാളെ പ്രക്ഷുബ്ധനാക്കും. ഈ രണ്ടു പേർക്കുമിടയിലുള്ള സൈദ്ധാന്തികമായ അതിർവരമ്പുകൾ എത്ര അവധാനതയോടെ വിശദീകരിച്ചാലും പ്രായോഗികമായ വേർതിരിവുകൾ നമുക്ക് ഒരിയ്ക്കലും കണ്ടുപിടിയ്ക്കാൻ കഴിയില്ല.

വ്യക്തിയുടേയും സമൂഹത്തിന്റേയും ആവശ്യങ്ങൾക്കുവേണ്ടി പൊതുവേ പ്രയോഗിയ്ക്കപ്പെടുന്നതുകൊണ്ട് മന്ത്രവാദത്തെ സ്വകാര്യവും സാമൂഹ്യവുമെന്ന രണ്ടായി വിഭജിയ്ക്കുന്നതാണ് കൂടുതൽ ഉചിതം. സാമൂഹ്യവിഷയങ്ങളിൽ വ്യാപരിയ്ക്കുന്ന മന്ത്രവാദിയ്ക്ക് സ്വാഭാവികമായും സ്വാധീനവും സ്വീകാര്യതയുമേറും; കഴിവും ബുദ്ധിയുമുണ്ടെങ്കിൽ രാജപദവിപോലും അയാൾക്കു ലഭിയ്ക്കാം. പ്രാകൃതസമൂഹങ്ങളിൽ മാന്ത്രികരെന്നു പ്രസിദ്ധി നേടിയവരാണ് മിക്കവാറും രാജാക്കന്മാരായി മാറിയത്. അതുകൊണ്ട് സാമൂഹ്യമന്ത്രവാദികളെക്കുറിച്ചുള്ള ചിന്ത തീർച്ചയായും അന്നത്തെ രാജപദവിയെ സംബന്ധിച്ച വിവരങ്ങളിലേയ്ക്കു വെളിച്ചം വീശാതിരിയ്ക്കില്ല. ഭക്ഷ്യവസ്തുക്കളുടെ ലഭ്യത ഉറപ്പുവരുത്തുന്നതാണ് മന്ത്രവാദത്തിന്റെ സാമൂഹ്യമായ ആവശ്യങ്ങളിൽ സുപ്രധാനമായി കണക്കാക്കപ്പെട്ടിരുന്നത്. കർഷകൻ, മുക്കുവൻ, നായാട്ടുകാരൻ തുടങ്ങി നേരത്തേ പരാമർശിയ്ക്കപ്പെട്ടവർ പലരും വ്യക്തിപരമായ നേട്ടങ്ങൾക്കാണ് മന്ത്രവാദം പ്രയോഗിച്ചിരുന്നത്. ഔപചാരികമായ വിധത്തിൽ തൊഴിൽവിഭജനം പൂർത്തിയാകാതിരുന്ന സമൂഹങ്ങളിൽ ഭക്ഷണസമ്പാദനമോ ശത്രുസംഹാരമോപോലെ അവനവനാവശ്യമായ പ്രയോഗങ്ങൾ ഓരോരുത്തരും സ്വയം നിർവഹിയ്ക്കുകയായിരുന്നു പതിവ്. പിന്നീട് അത്തരം ചുമതലകൾ മന്ത്രവാദികളുടെ മാത്രം ഉത്തരവാദിത്വമായി മാറിയതോടെ സാമൂഹ്യമായൊരു കുതിച്ചുചാട്ടമാണ് സംഭവിച്ചത്. ചികിത്സ, പ്രവചനം, കാലാവസ്ഥാനിയന്ത്രണം തുടങ്ങി സമുദായത്തിന്റെ പൊതുവായ ആവശ്യങ്ങൾക്കു തദനുസൃതമായ അറിവും കഴിവും അടിസ്ഥാനമാക്കി സവിശേഷസിദ്ധികളുള്ള ചിലർ നിയോഗിയ്ക്കപ്പെട്ടു. ദൈനന്ദിനജീവിതത്തിന്റെ ബദ്ധപ്പാടുകളെക്കുറിച്ചു തീരെ വേവലാതിപ്പെടാതെ ഒരു കൂട്ടം മനുഷ്യർ അങ്ങനെ പ്രകൃതിയുടെ നിഗൂഢതകൾ പഠിയ്ക്കാനായി ജീവിതം ഉഴിഞ്ഞുവെച്ചു. പ്രകൃതിയുമായുള്ള മത്സരത്തിനും അതിജീവനത്തിനുംവേണ്ടി സഹജീവികളെ സജ്ജരാക്കുന്നതു സ്വന്തം ചുമതലയായി അവരേറ്റെടുത്തു. മഴയും വരൾച്ചയും ഋതുക്കളും മാറിമാറി വരുന്നതിന്റെ കാരണങ്ങൾ, ധാതുക്കളുടേയും ഔഷധികളുടേയും ഗുണവിശേഷങ്ങ

ൾ, സൂര്യചന്ദ്രന്മാരടക്കമുള്ള നക്ഷത്രങ്ങളുടെ സഞ്ചാരപഥങ്ങൾ, മനുഷ്യരുടെ ജനനമരണങ്ങൾ, തുടങ്ങിയ വിഷമപ്രശ്നങ്ങൾ ഈ ആദ്യകാലചിന്തകരെ ഉത്തേജിതരാക്കി ആവേശം കൊള്ളിച്ചു. സൈദ്ധാന്തികമായ അറിവിനേക്കാൾ പ്രായോഗികഫലങ്ങൾക്കു ശാഠ്യം പിടിച്ച ആവശ്യക്കാരുടെ മുമ്പിൽ ആദ്യത്തെ വെടിയുണ്ടകൾക്ക് ഉന്നം പിഴച്ചതിൽ അത്ഭുതപ്പെടാനില്ല. പരികൽപ്പനകൾക്കു രൂപം നൽകി, പരീക്ഷണങ്ങൾ ആവർത്തിച്ച്, സത്യത്തിന്റെ മാർഗത്തിലൂടെ അവർ മുന്നേറി. പ്രകൃതിപ്രതിഭാസങ്ങളുടെ കാര്യകാരണബന്ധങ്ങളെക്കുറിച്ച് മന്ത്രവാദികൾ സ്വീകരിച്ച കാഴ്ചപ്പാടുകൾ നമുക്കിന്നു തീരെ അസംബന്ധമായി തോന്നാം. അനുഭവങ്ങളുടെ പരീക്ഷണത്തെ അതിജീവിയ്ക്കാൻ കഴിഞ്ഞില്ലെങ്കിലും അവ അക്കാലത്തെ യുക്തിസഹമായ തീരുമാനങ്ങളായിരുന്നു. വെറും പ്രാകൃതമായ അത്തരം സിദ്ധാന്തങ്ങൾ അവതരിപ്പിച്ച അവരുടെ അജ്ഞതയുടെ നേർക്കല്ല, തെറ്റാണെന്നു തെളിഞ്ഞിട്ടും അവയ്ക്കു പിന്നാലെ പോകുന്നവരുടെ അനാസ്ഥയ്ക്കു നേർക്കാണു നാം പഴിയും പരിഹാസവും വർഷിയ്ക്കേണ്ടത്. സത്യാന്വേഷണത്തിന്റെ കാര്യത്തിൽ പ്രാകൃതരായ ആ മന്ത്രവാദികളെപ്പോലെ ഉത്തേജനവും പ്രോത്സാഹനവും ലഭിച്ചവർ സത്യത്തിൽ മറ്റാരുമില്ല!. ചെറിയൊരു പിഴവിനു ജീവന്റെ വില കൊടുക്കേണ്ടിവന്നപ്പോൾ പലപ്പോഴും അവർ അറിവില്ലായ്മ മറയ്ക്കാൻ ചതിയും വഞ്ചനയും പരിശീലിച്ചു. പക്ഷേ അഭിനയിയ്ക്കുന്നതിനേക്കാൾ ജീവിയ്ക്കുകയാണു സൗകര്യമെന്നു മനസ്സിലാക്കിയ അവർ യഥാർത്ഥത്തിൽ ശരിയായ വിജ്ഞാനം നേടാൻതന്നെയാണു ശ്രമിച്ചത്. കാപട്യത്തിന്റെ പേരിൽ എത്ര പഴി പറഞ്ഞാലും പക്ഷേ അവർ മനുഷ്യപുരോഗതിയ്ക്കു നിസ്തുലമായ സംഭാവനകളാണു സമർപ്പിച്ചത്. ഇന്നു പ്രകൃതിശാസ്ത്രത്തിന്റെ ശാഖകളിൽ നടക്കുന്ന ഗവേഷണങ്ങൾക്കും കണ്ടുപിടുത്തങ്ങൾക്കും കൈത്തിരി കാണിച്ച് ആധുനികശാസ്ത്രജ്ഞരുടെ പൂർവഗാമികളായി ജീവിച്ചവരായിരുന്നു അവർ. അജ്ഞതയോ കാപട്യമോ അല്ല, അറിവിന്റെ വഴിയിൽ അനിവാര്യമായി വന്ന ദുർഘടങ്ങ

ളായിരുന്ന അവരെ ദുർബലരാക്കിയത്. സമുദായനന്മയ്ക്കായി മന്ത്രവാദി സ്വയം ഏറ്റെടുത്ത പ്രാഥമികമായ ചുമതലകളിലൊന്നു മഴയുടെ ലഭ്യത ഉറപ്പാക്കുന്ന കാലാവസ്ഥാനിയന്ത്രണമായിരുന്നു. സസ്യങ്ങൾക്കും മനുഷ്യർക്കും ജീവജാലങ്ങൾക്കും അത്യന്താപേക്ഷിതമായ ജലസ്രോതസ്സിന്റെ നല്ലൊരു പങ്കും വർഷിയ്ക്കുന്ന മഴ നിയന്ത്രിയ്ക്കാൻ മന്ത്രവാദത്തിന്റെ അനുകരണാത്മകമായ ചില തത്വങ്ങളാണു പ്രായോഗികമായി അവർ ഉപയോഗിച്ചത്. മഴ പെയ്യിയ്ക്കുന്നതിനു കാർമേഘങ്ങളെ അനുകരിച്ചു ജലകണങ്ങൾ തെറിപ്പിയ്ക്കുകയും അതിവൃഷ്ടി തടയാൻ ജലോപഭോഗം കുറച്ച് ചൂടുള്ള സ്ഥലങ്ങളിൽ ചെന്നിരിയ്ക്കുകയും ചെയ്തു, അവർ. വരണ്ടു വിണ്ട ഭൂമിയ്ക്കു മുകളിൽ ശുദ്ധമായ ആകാശത്തു നിർദ്ദയനായ സൂര്യൻ തെളിഞ്ഞു പ്രകാശിയ്ക്കുന്ന ആസ്ത്രേലിയയിലും ആഫ്രിക്കയിലുമല്ല, യൂറോപ്പിലെ പരിഷ്കൃതർക്കിടയിൽപ്പോലും അത്തരം പ്രയോഗങ്ങൾ ഇന്നു പ്രചാരത്തിലുണ്ട്. സ്വകാര്യമായും സാമൂഹ്യമായും നടന്നുപോരുന്ന അത്തരം മാന്ത്രികപ്രയോഗങ്ങളുടെ ചില ഉദാഹരണങ്ങൾ ഇനി നമുക്കൊന്നു പരിശോധിയ്ക്കാം.

റഷ്യയിലെ ഗ്രാമങ്ങളിൽ മഴ പെയ്യാതെ ജലലഭ്യത കുറയുമ്പോൾ, ഒരു ഫിർമരത്തിന്റെ മുകളിലേയ്ക്കു മൂന്നുപേർ കയറിച്ചെല്ലും. ഒന്നാമൻ ഇടിമുഴക്കം അനുകരിയ്ക്കുന്നതുപോലെ പെരുമ്പറ കൊട്ടി ഉച്ചത്തിൽ ശബ്ദമുണ്ടാക്കുമ്പോൾ രണ്ടാമൻ തീക്കല്ലുകൾ കൂട്ടിയുരസി മിന്നൽപ്പിണരുപോലെ തീപ്പൊരിയുതിർക്കും; അതേ സമയം മൂന്നാമൻ ദൂരെനിന്നു ചുമന്നുകൊണ്ടു വന്ന ഒരു മൺകുടത്തിലെ വെള്ളത്തിൽ വടിയെടുത്തു മുക്കി നാലുപാടും ജലകണങ്ങൾ ചിതറിത്തെറിപ്പിച്ചു 'മഴ പെയ്യിയ്ക്കും'. വരൾച്ച നീങ്ങി മഴ പെയ്യുന്നതിനു പ്ലോസ്കായിലെ സ്ത്രീകളും പെൺകിടാങ്ങളും രാത്രിയിൽ നഗ്നരായി ഗ്രാമാതിർത്തിയോളം ചെന്നു മണ്ണിൽ വെള്ളം തളിയ്ക്കുന്നതായി ഭാവിയ്ക്കും. ഗയാനയുടെ പടിഞ്ഞാറുള്ള ചില ദ്വീപുകളിൽ മന്ത്രവാദി ഒരു പ്രത്യേകവൃക്ഷത്തിന്റെ കമ്പ് ഒടിച്ചുകൊണ്ടുവന്നു കുറേനേരം വെള്ളത്തിൽ മുക്കിപ്പിടിച്ച് ഇറ്റിറ്റുവീഴുന്ന വെള്ളത്തുള്ളികൾ മണ്ണിൽ നാലുപാടും തളിയ്ക്കും. ബ്രിട്ടനിലെ മന്ത്രവാദിയാകട്ടെ, മരങ്ങളിൽ പടർന്നുകയറുന്ന ഒരുതരം വള്ളി

യുടെ പച്ചില പറിച്ചെടുത്തു വാഴയിലയിൽ പൊതിഞ്ഞു മണ്ണിൽ കുഴി ച്ചു മൂടി മഴച്ചാറ്റലിന്റെ ശബ്ദം പുറപ്പെടുവിയ്ക്കുകയാണു ചെയ്യുന്നത്. അ മേരിയ്ക്കയിലെ ആദിവാസികൾക്കിടയിൽ വരൾച്ചമൂലം കൃഷി നശി യ്ക്കാൻ തുടങ്ങുമ്പോൾ ചിലർ വലിയൊരു പാത്രത്തിൽ വെള്ളം നിറച്ചു വെച്ച് ചുറ്റും നടന്നു നാലുതവണ നൃത്തം ചവിട്ടി ഒരു കൈക്കുടന്ന വെ ള്ളമെടുത്തു കവിൾക്കൊണ്ട് മഴ ചാറുന്നതുപോലെ നാലുവശത്തേയ്ക്കും നീട്ടിത്തുപ്പും; വെള്ളം നിറച്ച പാത്രം മണ്ണിലേയ്ക്കു മറിയ്ക്കുമ്പോൾ കണ്ടു നിൽക്കുന്നവർ പെട്ടെന്നു നിലത്തേയ്ക്കു കമിഴ്ന്നു വീണു മണ്ണിൽ പര ക്കുന്ന വെള്ളം മുഴുവൻ നക്കിക്കുടിയ്ക്കും; അവസാനം മുഖത്താകെ ചെ ളി പുരണ്ട അവർ വായിൽപ്പെട്ട പൊടിയുൾപ്പെടെ സകലതും ഹിമക ണങ്ങൾപോലെ ശക്തിയായി പുറത്തേയ്ക്കു തുപ്പും. നാച്തേ വർഗക്കാ ർ കൃഷിയ്ക്കുമുമ്പ് അനുകൂലമായ കാലാവസ്ഥ ഉറപ്പാക്കാൻ മന്ത്രവാദി യെ ക്ഷണിച്ചു വരുത്തും. മഴ പെയ്യിയ്ക്കാനാണെങ്കിൽ, ഒരു ദിവസം ഉ പവസിച്ചശേഷം അയാൾ വായ്ക്കകത്തു വെള്ളം നിറച്ചു നിറയെ ദ്വാരങ്ങളുള്ള ഒരു കുഴൽ ചുണ്ടിൽ പിടിപ്പിച്ചു നൃത്തം വെയ്ക്കും. നൃത്ത ത്തിന്റെ അവസാനം ആകാശത്തു കാർമേഘങ്ങൾ ഉരുണ്ടുകൂടിയ ദി ക്കുനോക്കി അയാൾ വായ്ക്കകത്തെ വെള്ളം കുഴലിലൂടെ ചീറ്റിക്കളയും. തെളിഞ്ഞ കാലാവസ്ഥയാണു വേണ്ടതെങ്കിൽ അയാൾ പുരപ്പുറത്തു കയറിനിന്നു കാർമേഘങ്ങളെ ദൂരത്തേയ്ക്ക് ആട്ടിപ്പായിയ്ക്കുന്നതുപോലെ ഇരുകൈകളും വിടർത്തി ശക്തിയായി ആഞ്ഞുവീശും. വർഷകാല മായിട്ടും മഴ വന്നില്ലെങ്കിൽ അംഗൺലാന്റിലെ ജനങ്ങൾ ഗ്രാമത്തി ലെ 'മഴക്ഷേത്രം' അടിച്ചു വൃത്തിയാക്കും. പുല്ലെല്ലാം ചെത്തിക്കഴിയു മ്പോൾ മൂപ്പൻ വന്നു മണ്ണിൽ നാലുപാടും തുള്ളിതുള്ളിയായി മദ്യമൊ ഴിച്ചു പ്രാർത്ഥിയ്ക്കും: "മഴയുടെ ദേവാ, ഇങ്ങനെ ഹൃദയം കടുപ്പിയ്ക്കാൻ ഞങ്ങളെന്തു പാപമാണു ചെയ്തത്? വെള്ളം കുടിയ്ക്കാതെ ഞങ്ങൾ ന ശിച്ചു പോകുകയേയുള്ളൂ, ഞങ്ങളുടെ കുട്ടികളെ രക്ഷിയ്ക്കൂ, ഞങ്ങളിതാ നിനക്കു മദ്യം തരുന്നു!". ബാക്കിവന്ന മദ്യം കുട്ടികളടക്കം അവരെ ല്ലാവരും പങ്കിട്ടു കുടിയ്ക്കും; മരച്ചില്ലകൾ പറിച്ചു നൃത്തം ചെയ്തു ഗ്രാമത്തി

ൽ തിരിച്ചെത്തുന്ന അവരെ സ്വീകരിയ്ക്കാൻ ഒരു വൃദ്ധ പാത്രത്തിൽ വെള്ളം നിറച്ചുവെക്കും. സകലരും മരച്ചില്ലകൾ പാത്രത്തിൽ മുക്കി നാലുപാടും വെള്ളത്തുള്ളികൾ തെറിപ്പിയ്ക്കും. അതോടെ കനത്ത കാർ മേഘങ്ങൾ മാനത്ത് ഉരുണ്ടുകൂടുന്നത് അവർക്കു കാണാം. മന്ത്രവാദ പ്രയോഗങ്ങളും മതവിശ്വാസവും ഇത്തരം ചടങ്ങുകളിൽ മിക്കവാറും കൂടിക്കലർന്നാണു കാണുന്നത്. മരച്ചില്ലകൾകൊണ്ടു വെള്ളം തെറി പ്പിയ്ക്കുന്നതു സാമ്യാത്മകമന്ത്രവാദമാണെങ്കിൽ, മദ്യം നൽകി മഴദേവ നെ പ്രീതിപ്പെടുത്തുന്നതു മതാനുഷ്ഠാനമായേ വ്യാഖ്യാനിയ്ക്കാനാവൂ. ആസ്ത്രേലിയയിൽ മാരവർഗക്കാരുടെ മന്ത്രവാദി തടാകത്തിലിറങ്ങി നിന്നു കൈക്കുടന്നയിൽ വെള്ളമെടുത്തു മന്ത്രം ചൊല്ലി സ്വയം കവി ൾക്കൊള്ളുകയും കുടിയ്ക്കുകയും ചെയ്തു ബാക്കി വന്നതു നാലുഭാഗത്തേ യ്ക്കും നീട്ടിത്തുപ്പും; ചടങ്ങവസാനിപ്പിച്ചു മുങ്ങിക്കുളിയ്ക്കുന്ന അയാൾ ഈ റനോടെ വീട്ടിലേയ്ക്കു മടങ്ങുന്നതോടെ മഴ പെയ്തു തുടങ്ങും. അൽക്വാമ റെന്ന പേരിലറിയപ്പെട്ട നാടോടികൾ മഴ തടുത്തു നിർത്താൻ സ്വീ കരിയ്ക്കുന്ന മാർഗം ചരിത്രകാരനായ മക്രിസി വിവരിയ്ക്കുന്നുണ്ട്: മരുഭൂ മിയിലെ പ്രത്യേകമായൊരു മരത്തിന്റെ കൊമ്പ് മുറിച്ചെടുത്തു കത്തി ച്ച് ഉയരുന്ന തീജ്വാല അവർ വെള്ളം തളിച്ചു കെടുത്തും. അങ്ങനെ അദൃശ്യമാകുന്ന ജലകണങ്ങളുടെകൂടെ മഴയുടെ തീവ്രതയും കുറയാൻ തുടങ്ങും. മണിപ്പൂരിന്റെ കിഴക്കൻഭാഗത്തുള്ള അംഗാമികൾ മഴ പെ യ്യിയ്ക്കാൻ ഇതിനു നേർവിപരീതമായ ചില ചടങ്ങുകളാണു നടത്താറു ള്ളത്. പൊള്ളലേറ്റു മരിച്ചവരുടെ ശവക്കുഴിയിൽനിന്നെടുത്തു കൊ ണ്ടുവന്ന തീക്കൊള്ളി ഗ്രാമമൂപ്പൻ വെള്ളമൊഴിച്ചു കെടുത്തുന്നതിന്റെ കൂടെ മഴ പെയ്യാനുള്ള മന്ത്രങ്ങളും ചൊല്ലും. പൊള്ളലേറ്റവരുടെ ശരീ രത്തിന്റെ നീറ്റം ശമിപ്പിയ്ക്കുകയെന്ന അധികമാനംകൂടി മഴയുടെ അനി വാര്യതയായി ഇവിടെ ബന്ധപ്പെടുത്തുന്നുണ്ട്. മഴ തടയാൻ തീയുപ യോഗിയ്ക്കുന്നതു പൊതുവായൊരു രീതിയായി പലരും സ്വീകരിച്ചിരു ന്നു. സുൽക്കാനിവാസികൾ ചാരമോ തീയിലുരുക്കിയ കല്ലോ കോരി ച്ചൊരിയുന്ന മഴയിലേയ്ക്കു വലിച്ചെറിയും; അപ്പോൾ ചൂടുള്ള വസ്തുവേറ്റു പൊള്ളലേൽക്കാതെ മഴ സ്വയം അവസാനിയ്ക്കുമെന്നാണു വിശ്വാ

സം. തെലുങ്കാനായിലെ ജനങ്ങൾ തോരാത്ത മഴ നിർത്തുന്നതിനു ക ത്തുന്ന തീക്കൊള്ളിയും കൈയിൽ പിടിപ്പിച്ച് നഗ്നയായൊരു പെൺ കുട്ടിയെ പുറത്തേയ്ക്കു പറഞ്ഞയയ്ക്കും. സൗത്ത് വെയിൽസിലെ സ്റ്റീവൻ സ് കടപ്പുറത്തുള്ളവർ മഴ പെയ്യാതിരിയ്ക്കാൻ തീക്കൊള്ളികൾ അന്ത രീക്ഷത്തിലേയ്ക്കു വലിച്ചെറിഞ്ഞ് ഉച്ചത്തിലാർത്തു വിളിയ്ക്കുകയാണു പതിവ്. ആസ്ത്രേലിയയിലെ അനുലാവർഗക്കാർ തീയിലിട്ട വടി അ ന്തരീക്ഷത്തിൽ ആഞ്ഞടിയ്ക്കുമ്പോൾ മഴ താനേ ഒഴിഞ്ഞുപോകും.

വരൾച്ചക്കാലത്ത് ആസ്ത്രേലിയക്കാർ 'മുരാ-മുരാ'ക്കളെന്നു പറയുന്ന പൂർവികരുടെ ആത്മാക്കളോടു ഗ്രാമത്തിലെ പട്ടിണിയും പരിവട്ടവും പറഞ്ഞു കേൾപ്പിച്ചു നല്ലൊരു മഴ പെയ്യിയ്ക്കാൻ അഭ്യർത്ഥിയ്ക്കും. മേഘ ങ്ങളിൽ മഴ നിറയ്ക്കുന്നതു മുരാ-മുരാക്കളാണെന്നാണ് അവരുടെ വി ശ്വാസം. ഏകദേശം പന്ത്രണ്ടടി ആഴവും എട്ടടി വ്യാസവുമുള്ള കുഴി യിൽ അവർ വിറകുകൊണ്ടു ഗോപുരാകൃതിയിലൊരു കുടിൽ നിർമ്മി യ്ക്കും; തുടർന്നു മുരാ-മുരാക്കളിൽനിന്നു പ്രത്യേകാനുഗ്രഹം നേടിയവരു ടെ കൈകളിൽ ഗ്രാമപ്രമാണി മൂർച്ചയേറിയ തീക്കല്ലുകൊണ്ടു മുറിവേ ൽപ്പിയ്ക്കും; അവരുടെ കൈമുട്ടിൽനിന്ന് ഇറ്റുവീഴുന്ന രക്തം കുടിലിനു ള്ളിൽ കൂടിയവരുടെ ശിരസ്സിലൂടെ താഴോട്ടൊഴുക്കും; അതേസമയം, കൈയ്ക്കകത്തു ചുരുട്ടിപ്പിടിച്ച അപ്പൂപ്പൻതാടിപോലുള്ള ചില രോമങ്ങ ൾ അവർ താഴോട്ടെറിയും; അവയിൽ നല്ലൊരു പങ്കും രക്താഭിഷിക്ത രായവരുടെ ശരീരത്തിൽ ഒട്ടിപ്പിടിയ്ക്കും, ബാക്കി വന്നവ അന്തരീക്ഷ ത്തിൽ പറന്നു നടക്കും. ഇവിടെ രക്തം മഴയായും രോമങ്ങൾ മേഘ മായുമാണു സങ്കൽപ്പിയ്ക്കപ്പെടുന്നത്. മേഘങ്ങളെ തടുത്തുകൂട്ടാനും മഴ വെള്ളം സംഭരിയ്ക്കാനുമായി കുടിലിനകത്തു രണ്ടു കൂറ്റൻ പാറക്കല്ലു കൾ വെച്ചിരിയ്ക്കും; കൈയിലൂടെ രക്തമൊലിയ്ക്കുന്ന രണ്ടുപേർ ഓരോ കല്ലു കരസ്ഥമാക്കി പത്തു മൈൽ ദൂരെ ഉയരമുള്ളൊരു വൃക്ഷത്തിന്റെ മുകളിൽ കൊണ്ടുചെന്നു സ്ഥാപിയ്ക്കും; ആ സമയം മറ്റുള്ളവർ ചുണ്ണാമ്പു കല്ലു നന്നായി പൊടിച്ചു കുഴിയ്ക്കകത്തു വിതറും; അതോടെ മുരാമുരാ ക്കൾ മേഘങ്ങളോടു മാനത്തു പ്രത്യക്ഷപ്പെടാൻ നിർദ്ദേശം നൽകുമെ

ന്നാണ പൊതുവായ വിശ്വാസം. പിന്നീട് ഗ്രാമത്തിലെ ആബാലവൃദ്ധം ജനങ്ങളും കുടിലിന്റെ മുൻഭാഗത്തുനിന്ന മുട്ടനാടിനെപ്പോലെ നാലു കാലിലിഴഞ്ഞ് അകത്തു പ്രവേശിച്ചു പിൻഭാഗത്തുകൂടി പുറത്തുകടക്കും; കുടിൽ മുഴുവൻ തകർന്നു തരിപ്പണമാകുന്നതുവരെ അവരതാവർത്തിയ്ക്കും. തലതാഴ്ത്തി കുടിലനകത്തേയ്ക്കു നൂഴ്ന്നുകടക്കുന്നതു മഴ മേഘങ്ങളുടെ ഉള്ളിലേയ്ക്കു തുളച്ചുകയറുന്നതിന്റേയും കുടിൽ തകരുന്നതു മഴ പെയ്യുന്നതിന്റേയും സൂചനകളായി കണക്കാക്കാം. വൃക്ഷത്തിനു മുകളിൽ സ്ഥാപിയ്ക്കുന്ന പാറക്കല്ലുകൾ മാനത്തു പ്രത്യക്ഷപ്പെടുന്ന കാർമേഘങ്ങളായും കരുതാം. സുന്നത്തു കഴിഞ്ഞ ആൺകുട്ടികളുടെ ലിംഗചർമ്മത്തിനു മഴ പെയ്യിയ്ക്കാനുള്ള ശക്തിയുണ്ടെന്നു ഡീരിയിലുള്ളവർ വിശ്വസിച്ചു; പാമ്പിന്റെ ഉറയിൽ ചെന്നായുടെ ഉണക്കിയ മാംസം കലർത്തി പക്ഷിത്തുവലിൽ പൊതിഞ്ഞു വളരെക്കാലം അവർ സൂക്ഷിച്ചുവെയ്ക്കും; സ്ത്രീകളൊരിയ്ക്കലും പൊതി തുറന്നുനോക്കാൻ പാടില്ല; ചടങ്ങു നടന്നുകഴിഞ്ഞാൽ ശക്തി നഷ്ടപ്പെട്ട ലിംഗചർമ്മം മണ്ണിൽ കുഴിച്ചുമൂടും. മഴ പെയ്താൽ നെഞ്ചിലെ ചർമ്മം മൂർച്ചയുള്ള തീക്കല്ലു കൊണ്ടു ചെത്തിക്കളയുന്ന ഒരുതരം ശസ്ത്രക്രിയയ്ക്കുപോലും ചിലർ സന്തോഷപൂർവം വിധേയരാകാറുണ്ട്. വടികൊണ്ടു കുത്തിയിളക്കി രക്തസ്രാവം വർദ്ധിപ്പിച്ച മുറിവിൽ അവർ ചെമ്മണ്ണു തേച്ചുപിടിപ്പിയ്ക്കും. അത്തരം മുറിപ്പാടുകൾ മഴ പെയ്തതിനുള്ള നന്ദിസൂചകമായി അഭിമാനപൂർവം അവർ കൊണ്ടുനടക്കുകയും ചെയ്യും. മഴയും മുറിപ്പാടുകളും തമ്മിൽ അഭേദ്യമായ ബന്ധമുണ്ടെന്നവർ വിശ്വസിച്ചു. ആ ശസ്ത്രക്രിയ നടക്കുമ്പോൾ തമാശ പറഞ്ഞു ചിരിയ്ക്കുന്ന ബന്ധുക്കൾ, ചെറിയ കുട്ടികളുൾപ്പെടെ, ചുറ്റും കൂടി അവരവരുടെ ഊഴത്തിനു കാത്തുനിന്നശേഷം മഴയത്തു നെഞ്ചു വിരിച്ചു നൃത്തം ചെയ്യും. പക്ഷേ, പിറ്റേന്നു മുറിവു കട്ട പിടിച്ചു ചർമ്മം വലിയുമ്പോൾ അത്രത്തോളം ആഹ്ലാദം ഒരുപക്ഷേ അവർക്കു തോന്നിയെന്നു വരില്ല! ജാവയിൽ മഴ പെയ്യിയ്ക്കാൻ വേണ്ടി രണ്ടുപേർ നേർക്കുനേർ നിന്നു ചൂരൽവടികൊണ്ടു പരസ്പരം ചോര ചിന്തുവോളം പ്രഹരിയ്ക്കും. മഴയെ സൂചിപ്പിയ്ക്കുന്ന രക്തം മണ്ണിൽ വീഴുന്നതുവരെ പോരാടണം! അബിസീനിയയിലുള്ളവർ വർഷ

ന്തോറും മഴ ലഭിയ്ക്കാൻ ജനുവരിയിലെ ഒരാഴ്ച ഗ്രാമങ്ങൾ തമ്മിൽ ര ക്തരൂഷിതമത്സരങ്ങൾ നടത്തും. കുറച്ചു വർഷങ്ങൾക്കു മുമ്പ് മെനെ ലിക് രാജാവ് ഈ പതിവു നിർത്തലാക്കിയെങ്കിലും അടുത്ത വർഷ ങ്ങളിൽ തീരെ മഴ പെയ്യാതെ ജനങ്ങളുടെ പരസ്യപ്രതിഷേധം കണ ക്കിലെടുത്തു ചടങ്ങു പുനരാരംഭിയ്ക്കാൻ നിർബന്ധിതനായി; ആ രക്ത ച്ചൊരിച്ചിൽ മഴദേവതയ്ക്കുള്ള ജലതർപ്പണമായി ദേശവാസികൾ കരു തിപ്പോന്നു. മഴ പെയ്യിയ്ക്കാൻവേണ്ടി രക്തം പുറത്തു ചാടുന്നതുവരെ ക ത്തികൊണ്ടു സ്വയം മുറിവേൽപ്പിയ്ക്കുന്ന ബാലിലെ പ്രവാചകരും ഇ തേ രീതിയാണു പ്രാവർത്തികമാക്കിയത്.

ഇരട്ടക്കുട്ടികൾക്കു പ്രകൃതിയുടെമേൽ, പ്രത്യേകിച്ചും കാലാവസ്ഥ യുടെ കാര്യത്തിൽ, സവിശേഷമായൊരു മാന്ത്രികശക്തിയുള്ളതായി കരുതപ്പെടുന്നുണ്ട്. അതുകൊണ്ടു കൊളംബിയയിൽ ഇരട്ടക്കുട്ടികളു ടെ മാതാപിതാക്കൾക്കു പലവിധ വിലക്കുകളും നിയന്ത്രണങ്ങളും ജ നങ്ങൾ ഏർപ്പെടുത്തിയിരുന്നു. ഇരട്ടക്കുട്ടികളുടെ മോഹങ്ങൾ സാധി ച്ചുകൊടുക്കുന്നവരുമായി ആരും ശത്രുത പുലർത്താറില്ല. കോരമത്സ്യ ത്തിന്റെ അവതാരങ്ങളായി കരുതപ്പെടുന്ന ഇരട്ടക്കുട്ടികളെ ക്വാക്യൂ ട്ടിലെ ആദിവാസികൾ വെള്ളത്തിനു സമീപം പോകാനനുവദിയ്ക്കാറി ല്ല! കുട്ടിക്കാലത്തു കിലുക്കാംപെട്ടി പിടിയ്ക്കുന്ന കൈ വെറുതെയൊന്നു വീശിയാൽ കാറ്റിന്റെ ഗതി തിരിച്ചുവിടാനും കാലാവസ്ഥ മാറ്റിമറി യ്ക്കാനും രോഗം ശമിപ്പിയ്ക്കാനും അവർക്കു കഴിയും; അവരുടെ മുഖത്തു കറുത്ത ചായം പൂശി കുറച്ചുനേരം കഴിഞ്ഞു കഴുകി കളഞ്ഞാൽ മഴ പെയ്യുമെന്നും ചിലർ കരുതി. ഷുസ്വാപ്പിലുള്ളവർ ഇരട്ടക്കുട്ടികളെ ചാ രനിറമുള്ള കരടികളായാണു കാണുന്നത്. ചെറിയൊരു മരവടിയിൽ ചരടു കെട്ടി പ്രത്യേകതരത്തിൽ ചുഴറ്റി മഴ പെയ്യിയ്ക്കാനും പൈൻമര ക്കമ്പുകളുടെ അറ്റം താഴോട്ടാക്കി കൊടുങ്കാറ്റുണ്ടാക്കാനും അവർക്കറി യാം. കിഴക്കേ ആഫ്രിയ്ക്കയിലെ കടൽത്തീരത്തു താമസിയ്ക്കുന്ന ബണ്ടു വർഗക്കാരായ നീഗ്രോകൾ ഇരട്ടക്കുട്ടികളെ ആകാശത്തിന്റെ മക്ക ളെന്നാണു വിളിയ്ക്കുക പതിവ്. സാധാരണയായി സപ്തംബർ-ഒക്ടോ

ബർ മാസങ്ങളിൽ വരാറുള്ള മഴ, പതിവു തെറ്റിച്ച് രൂക്ഷമായ വരൾച്ച
യ്ക്കു തുടക്കം കുറിച്ചാൽ ഗ്രാമത്തിലെ സ്ത്രീകൾ വസ്ത്രങ്ങളെല്ലാം ഊരി
ക്കളഞ്ഞു വള്ളിച്ചെടികൾ അരയിൽ ചുറ്റി പുൽത്തൊപ്പി ധരിച്ച് കൂട്ട
ത്തോടെ പുറത്തിറങ്ങി, ഒരുതരം ആഭാസച്ചുവയുള്ള പാട്ടുകൾ പാടി
ഗ്രാമത്തിലെ കിണറുകൾ ഓരോന്നും വൃത്തിയാക്കും. മാത്രമല്ല, അവ
ർ ഇരട്ടക്കുട്ടികളുള്ള വീടിന്റെ അറ്റകുറ്റപ്പണികൾ നടത്തി ചെറിയ കു
ടങ്ങളിൽ വെള്ളം കൊണ്ടുവന്ന് അവരുടെ അമ്മയെ മുക്കറ്റം കുടിപ്പി
യ്ക്കും; തുടർന്ന്, അശ്ലീലമായ ചില ആംഗ്യവിക്ഷേപങ്ങളും പാട്ടുകളുമാ
യി നാടു ചുറ്റാനിറങ്ങുന്ന അവരുടെ നേർക്കു പുരുഷന്മാരൊന്നും ചെ
ല്ലാൻ പാടില്ല. അതിനുശേഷം അവർ പൂർവികരുടെ ശവമാടത്തിൽ
വെള്ളം തളിയ്ക്കും. മരിച്ചുപോയ ഇരട്ടകളുടെ ശരീരത്തിലെ ഈർപ്പം
വിട്ടുപോകാതിരിയ്ക്കാൻ ശവങ്ങളൊരു തടാകതീരത്തു കുഴിച്ചിടുകയാ
ണു പതിവ്. ഇത്രയൊക്കെ ചെയ്തിട്ടും മഴ കനിയുന്നില്ലെങ്കിൽ പണ്ടെ
ന്നോ കുന്നിൻചെരുവിൽ കുഴിച്ചിട്ട ഇരട്ടകളെക്കുറിച്ചോർത്തു ഗ്രാമ
ത്തിലെ മന്ത്രവാദി പറയും: "ആകാശം ചുട്ടു പഴുത്തതിൽ അത്ഭുതപ്പെ
ടാനില്ല, ശവശരീരം പുറത്തെടുത്തു തടാകതീരത്തേയ്ക്കു മാറ്റണം!". മഴ
പെയ്യിയ്ക്കാനുള്ള അവസാനത്തെ അടവായി അവർ മന്ത്രവാദിയുടെ
കൽപ്പന തൽക്ഷണം അനുസരിയ്ക്കും!

ഇന്ത്യയിലെ വേദഗ്രന്ഥങ്ങളിലൊന്നായ സാമവേദത്തിലെ 'ശക്ര'
ഗീതം ചൊല്ലാൻ നിയോഗിയ്ക്കപ്പെടുന്ന ബ്രാഹ്മണൻ പാലിയ്ക്കേണ്ട നി
യമങ്ങൾ ഇതുവരെ പറഞ്ഞ കാര്യങ്ങളെല്ലാം അതേപടി സാധൂകരി
യ്ക്കുന്നുണ്ട്. ഇന്ദ്രന്റെ വജ്രായുധമായ ഇടിമിന്നലാണു വിഷയം. അപ
കടകരമായ ആ ദിവ്യശക്തി യഥാവിധി ഉൾക്കൊണ്ടു മന്ത്രം പഠിയ്ക്കാ
നുദ്ദേശിയ്ക്കുന്ന വിദ്യാർത്ഥി, വീടു വിട്ടു ബന്ധുക്കളിൽ നിന്നകന്നു വന
ത്തിൽ വർഷങ്ങൾ തപസ്സു ചെയ്യണം; കറുത്ത വസ്ത്രങ്ങൾ ധരിച്ച്, ക
റുത്ത ഭക്ഷണം കഴിച്ച്, മൂന്നു നേരവും ജലതർപ്പണം നടത്തണം; മഴ
യും മിന്നലും ഇടിമുഴക്കവും മന്ത്രം ജപിച്ചു നിശ്ശബ്ദം സഹിയ്ക്കണം; ഒഴു
കുന്ന വെള്ളം കവച്ചു വെയ്ക്കാനോ കപ്പൽ കയറാനോ പാടില്ല; അങ്ങ
നെ മന്ത്രം പഠിയ്ക്കാനുള്ള അർഹത നേടിയാൽ വിവിധസസ്യങ്ങൾ

നിറച്ച ജലകുംഭത്തിൽ കൈ മുക്കി മന്ത്രം ഹൃദിസ്ഥമാക്കണം. അത്ര യും യോഗ്യനായ ബ്രാഹ്മണന്റെ ഇഷ്ടാനുസരണം പ്രവർത്തിയ്ക്കാതി രിയ്ക്കാൻ വർഷദേവനായ പർജ്ജന്യനൊരിയ്ക്കലും കഴിയില്ല! കാർമേ ഘങ്ങളെ സൂചിപ്പിയ്ക്കുന്ന കറുത്ത ഭക്ഷണവും വസ്ത്രങ്ങളും ബ്രാഹ്മണ നെ ജലവുമായി സാത്മ്യപ്പെടുത്തുകയാണു ചെയ്യുന്നത്. വേദകാലപാ രമ്പര്യത്തിന്റെ ആശയാനുഷ്ഠാനങ്ങളിൽ മാന്ത്രികമായ പ്രയോഗങ്ങ ൾ സുഭദ്രമായി ഉൾക്കൊള്ളിച്ചതിന്റെ ചില ഉദാഹരണങ്ങളാണവ. മ ഴ പെയ്യിയ്ക്കാൻ സ്വീകരിയ്ക്കുന്നതിന്റെ നേർവിപരീതമാർഗങ്ങളാണു ചിലർ മഴ തടയാനായി പ്രയോഗിയ്ക്കുന്നത്. ജാവാദ്വീപിൽ ചിലപ്പോ ഴൊക്കെ അനവസരത്തിലുള്ള മഴ തടയേണ്ടതായി വരും. വീട്ടിലൊ രു വിശേഷം പ്രമാണിച്ചു ഗ്രാമവാസികൾക്കു മുഴുവൻ വിഭവസമൃദ്ധ മായൊരു വിരുന്നു നൽകാൻ ഉദ്ദേശിയ്ക്കുന്ന ധനാഢ്യൻ, നിശ്ചയിച്ച ദിവസം കാർമേഘങ്ങൾ തടഞ്ഞുനിർത്താനായി വിദഗ്ധനായൊരു മ ന്ത്രവാദിയെ സമീപിയ്ക്കും. പക്ഷേ, ഉദ്ദേശം സഫലമാകണമെങ്കിൽ മ ന്ത്രവാദി ചില നിയമങ്ങൾ പാലിയ്ക്കേണ്ടതുണ്ട്: കുളിയ്ക്കാതെ അന്ന പാനാദികളുപേക്ഷിച്ച് ഉപവാസം അനുഷ്ഠിയ്ക്കണം; ആതിഥേയനും കുടുംബവും വിരുന്നു കഴിയുന്നതുവരെ കുളിയ്ക്കുകയോ വസ്ത്രം മാറുക യോ ചെയ്യരുത്; മാത്രമല്ല, അവർ തികഞ്ഞ ബ്രഹ്മചര്യം പാലിയ്ക്കുക യും വേണം. വിരുന്നു നടക്കുന്നതിനു തൊട്ടുമുമ്പ് മന്ത്രവാദി സുഗന്ധ ദ്രവ്യങ്ങൾ പുകയുന്ന മുറിയിൽ നിലവിളക്കിനു മുന്നിൽ ചടഞ്ഞിരുന്ന് ഇങ്ങനെ ചൊല്ലും: "പൂർവികരായ ദൈവങ്ങളേ, നിങ്ങൾ സ്വദേശ ത്തേയ്ക്കു തിരിച്ചു പോകുക! നിങ്ങളുടെ ജലകുംഭത്തിൽനിന്ന് ഒരു തു ള്ളിപോലും പുറത്തുപോകാതെ നന്നായി അടച്ചു സൂക്ഷിയ്ക്കുക!". ഈ പ്രാർത്ഥന ചൊല്ലി അയാൾ മുകളിലേയ്ക്കു ദൃഷ്ടികളയയ്ക്കും. തോരഡ്ജ യിലെ മന്ത്രവാദി ഇതുപോലുള്ള ദൗത്യമേറ്റെടുത്താൽ ചടങ്ങു കഴിയു ന്നതുവരെ ജലസ്പർശം ഒഴിവാക്കും; മാത്രമല്ല, നെൽപ്പാടത്തിനു നടു വിലുള്ള സ്വന്തം കുടിലിൽ തയാറാക്കിയ ഹോമകുണ്ഡത്തിലെ തീ ഒ രിയ്ക്കലും അണയാതെ ശ്രദ്ധിയ്ക്കും. മഴയൊഴിവാക്കാൻ പലതരം മര

ങ്ങളുടേയും വിറകുകഷണങ്ങൾ അവർ തീയിലിട്ടു ഹോമിയ്ക്കും. മേഘ ങ്ങളെ ആകർഷിയ്ക്കുന്ന ചില പച്ചിലകളും മരത്തോലും ചുണ്ണാമ്പുപൊ ടിയും അവർ കൈയിൽ ചുരുട്ടിപ്പിടിച്ചിരിയ്ക്കും. ആകാശത്തു മേഘം പ്രത്യക്ഷപ്പെട്ടാൽ കൈവെള്ളയിലെ ചുണ്ണാമ്പുപൊടി അവർ പുറ ത്തേയ്ക്ക് ഊതിപ്പറപ്പിയ്ക്കും. ഉണങ്ങിയ ചുണ്ണാമ്പുപൊടി സ്വാഭാവികമാ യും ഈറൻമേഘങ്ങളെ നിർവീര്യമാക്കുമെന്നാണു വിശ്വാസം. മഴ പെയ്യിയ്ക്കുകയാണു വേണ്ടതെങ്കിൽ തീയ്ക്കുകത്തേയ്ക്കു കുറച്ചു വെള്ളമൊ ഴിച്ചാൽ മതി, തൽക്ഷണം മഴ ചൊരിയാൻ തുടങ്ങും. മഴ തടയാൻ ജാവയിലുള്ളവർ ചെയ്യുന്ന പ്രയോഗങ്ങൾ, മഴ പെയ്യിയ്ക്കാൻ ഇന്ത്യാ ക്കാർ നടത്തുന്ന അനുഷ്ഠാനങ്ങളുടെ നേർവിപരീതമാണ്. ദിവസവും പതിവായി മൂന്നുതവണ ജലതർപ്പണം നടത്തണമെന്ന് ഇന്ത്യാക്കാർ നിഷ്കർഷിയ്ക്കുമ്പോൾ ജാവയിലുള്ളവർ ജലസ്പർശം പാടില്ലെന്നു വില ക്കുന്നു. ശരീരമാകെ മഴയിൽ കുതിർന്നു വനമദ്ധ്യത്തിൽ താമസിയ്ക്കു ന്ന ഇന്ത്യാക്കാരനു പകരം കുടിലിൽ കത്തുന്ന ഹോമകുണ്ഡത്തിനു മു മ്പിലിരുന്നാണു ജാവാക്കാരൻ മന്ത്രം പ്രയോഗിയ്ക്കുന്നത്. ഉദ്ദേശിച്ച പ്രതിഭാസവുമായി സാത്മ്യപ്പെടുകയെന്ന തത്വമാണു പക്ഷേ രണ്ടു പേരും സ്വീകരിയ്ക്കുന്നതെന്നുമാത്രം! യൂറോപ്പിലെ ചില ഭാഗങ്ങളിൽ ഈയടുത്ത കാലത്തുപോലും മഴ പെയ്യിയ്ക്കാനായി നടത്തുന്ന ചടങ്ങു കൾക്ക് ആശയങ്ങളിൽ മാത്രമല്ല, അനുഷ്ഠാനങ്ങളിലും പ്രകടമായ സാദൃശ്യം കാണാം. ഗ്രീക്കുകാർ കഠിനമായ വരൾച്ചക്കാലത്ത് സമീ പത്തുള്ള കിണറുകളും തോടുകളും സന്ദർശിയ്ക്കാൻ കുട്ടികളുടെ ഒരു ജാ ഥ സംഘടിപ്പിയ്ക്കും. ജാഥയുടെ മുമ്പിൽ പുഷ്പാലംകൃതയായി നടക്കുന്ന പെൺകുട്ടിയുടെമേൽ മറ്റു കുട്ടികൾ ഇടയ്ക്കിടെ വെള്ളം തളിച്ചുകൊണ്ട് ഇങ്ങനെ പാടും: "പൂക്കളുടേയും തളിരുകളുടേയും ദേവാ, ഞങ്ങളുടെ പരിസരമാകെ ഉന്മേഷഭരിതമാക്കുക, വനത്തിലും പാതയോരത്തും മഴത്തുള്ളികൾ വീഴട്ടെ, വയലുകൾ തളിർത്തു പുഷ്പിയ്ക്കട്ടെ, വിളവുകൾ സമൃദ്ധവും സമ്പുഷ്ടവുമായി ഞങ്ങൾക്കു സമ്പന്നത പുലരട്ടെ!". സെർ ബിയയിലെ ജനങ്ങൾ വരൾച്ചക്കാലത്ത് ഒരു പെൺകുട്ടിയെ നഗ്ന യാക്കി മുഖംപോലും കാണാനാവാത്ത വിധം പുല്ലുകളും പൂക്കളുംകൊ

ണ്ടു മൂടി കൂട്ടുകാരികളുടെകൂടെ വീടുതോറും കയറാൻ പറഞ്ഞുവിടും. ഓരോ വീടിനു മുമ്പിലും അവളെ നടുവിൽ നിർത്തി മറ്റുള്ളവർ പാട്ടു പാടി നൃത്തം ചെയ്യും. അപ്പോൾ ഗൃഹനാഥ വന്ന് അവളുടെ ശിരസ്സി ൽ ഒരു കുടം വെള്ളമൊഴിക്കും. ഇന്ത്യയിലെ പൂനയിൽ മഴക്കാലത്തി നുമുമ്പ് ഒരാൺകുട്ടിയെ കൂട്ടുകാർ പച്ചില പുതപ്പിച്ച് 'വൃഷ്ടിരാജ'നെന്നു പേരിടുകയാണു പതിവ്. പിന്നീട് എല്ലാവരുംകൂടി വീടുതോറും കയ റിയിറങ്ങുമ്പോൾ ഗൃഹനാഥമാർ അവർക്കു പല പലഹാരങ്ങളും സ മ്മാനിക്കും. റഷ്യയുടെ തെക്കുഭാഗത്തു മഴയ്ക്കുവേണ്ടി പലവിധ സ്നാന വിധികളും ചെയ്യാറുണ്ട്. കുർബാന കഴിഞ്ഞു തിരുവസ്ത്രങ്ങളോടെ നി ലത്തു കമിഴ്ന്നു കിടക്കുന്ന പുരോഹിതന്റെമേൽ ഇടവകക്കാർ സമൃ ദ്ധമായി വെള്ളം കോരിയൊഴിക്കും. യോഹന്നാന്റെ തിരുനാളിനു പു ല്ലും ചെടികളും വൃക്ഷശാഖകളും കൊണ്ടുണ്ടാക്കിയ ആൾരൂപം വെ ള്ളത്തിൽ താഴ്ത്തുമ്പോൾ ജനങ്ങൾ നോക്കിനിൽക്കേ ഒരു സ്ത്രീ യാ തൊരു കൂസലും കൂടാതെ നഗ്നയായി നിന്നു കുളിക്കും. വഴിപോക്കനാ യ അപരിചിതനെ കടന്നുപിടിച്ച് അടുത്ത നദിയിൽ കുറച്ചുനേരം മു ക്കിത്താഴ്ത്തുന്നതാണു കുർസ്കിലെ പതിവ്. അപരിചിതരായ യാത്ര ക്കാർ പലപ്പോഴും പ്രകൃതിശക്തികളുടെ ആൾരൂപമായി മാറുന്നതു പി ന്നീടു നമുക്കു ചർച്ച ചെയ്യാനുള്ള ഒരു വിഷയമാണ്. 1790-ലെ വരൾ ച്ചക്കാലത്ത് ഷെറൗട്സിലെ ഗ്രാമീണർ മഴ പെയ്യാൻവേണ്ടി സ്ത്രീക ളെ ഒന്നിച്ചുകൂട്ടി പരസ്യമായി കുളിക്കാൻ നിർബന്ധിച്ചതായി ഔ ദ്യോഗികരേഖകളിലുണ്ട്. പുരോഹിതപത്നിയെ പുഴയിൽ വലിച്ചെറി യുകയാണു കാലങ്ങളായി ആർമീനിയയിൽ സ്വീകരിച്ചുപോരുന്ന രീ തി. വരൾച്ചയ്ക്കു പരിഹാരമായി അനുവാദം ചോദിക്കാതെതന്നെ പു രോഹിതനെ നദിയിലേക്കു വലിച്ചെറിയുകയാണു തെക്കുവടക്കേ ആ ഫ്രിക്കയിലെ അറബികൾ ചെയ്യാറുള്ളത്. വരൾച്ചമൂലം ഭക്ഷ്യക്ഷാമം നേരിടേണ്ടിവരുന്ന സെലെബസിലെ ചെറുപ്പക്കാർ അടുത്ത ഗ്രാമ ത്തിലെ അരുവിയിൽച്ചെന്നു കുളിക്കുന്നതിനിടയിൽ പരസ്പരം വെ ള്ളം തട്ടിത്തെറിപ്പിച്ച് ജലോപരിതലത്തിലോ കമഴ്ത്തിയിട്ടു ചുരയ്ക്കാ

ത്തോടിലോ കൈയടിച്ചു ശബ്ദമുണ്ടാക്കും. സ്ത്രീകൾ കന്നു പൂട്ടുകയോ അഥവാ അങ്ങനെ ചെയ്യുന്നതായി നടിക്കുകയോ ചെയ്താൽ മഴ വരു മെന്നൊരു സങ്കൽപ്പം മുൻനിർത്തി കാക്കസസ്സിലുള്ളവർ വരൾച്ച ക്കാലത്തു 'കന്നുപൂട്ടുത്സവം' സംഘടിപ്പിയ്ക്കാറുണ്ട്. രണ്ടു പെൺകുട്ടിക ൾ ഒരു കലപ്പ തോളിലേറ്റി പുഴയിലിറങ്ങി മുട്ടോളം വെള്ളത്തിൽ ചെന്നു നിൽക്കുമ്പോൾ ഒരു വൃദ്ധ പുരോഹിതവേഷത്തിലും സ്ത്രീകൾ പുരുഷവേഷത്തിലും വന്നു കലപ്പ ഒഴുക്കിനെതിരെ നീക്കാൻ ശ്രമി യ്ക്കും. ജോർജ്ജിയയിൽ വിവാഹപ്രായമെത്തിയ പെൺകുട്ടികൾ ഈ രണ്ടുപേർ ചേർന്ന് ഓരോ കലപ്പയുമെടുത്തു മുന്നിൽ നടക്കുമ്പോൾ പു രോഹിതനൊരു ചാട്ടയുമായി തൊട്ടുപിന്നിലുണ്ടാകും. ജാഥയായി മു ന്നേറുന്ന ആ സംഘം നദികളും തോടുകളും ചതുപ്പുനിലങ്ങളും കടക്കു ന്നതിനിടെ പ്രാർത്ഥിയ്ക്കുകയും ആർത്തു വിളിയ്ക്കുകയും ചെയ്തുകൊണ്ടി രിയ്ക്കും. ട്രാൻസിൽവാനിയയിൽ വരൾച്ചമൂലം വയലുകൾ വിണ്ടു കീറു മ്പോൾ നഗ്നരായ പെൺകുട്ടികൾ ഒരു ചങ്ങാടം മോഷ്ടിച്ചു വയലിന ക്കരെ അരുവിയിൽ കൊണ്ടുചെന്നിടും. നാലു മൂലയ്ക്കലും വിളക്കു കൊ ളുത്തി ചങ്ങാടം അരുവിയിൽ ഒഴുക്കിവിടുന്ന രീതി ഇന്ത്യയിലെ പല ഭാഗങ്ങളിലും പ്രചാരത്തിലുണ്ട്.

മഴ പെയ്യിയ്ക്കാൻ മരിച്ചുപോയ പൂർവികരുടെ സഹായം തേടുന്നതി ലും തെറ്റില്ല. കാലിഡോണിയയിലുള്ളവർ ദേഹമാകെ കറുത്ത ചാ യം പൂശി കുഴിമാടത്തിൽ നിന്നു മരിച്ചവരുടെ എല്ലുകളൊക്കെ പെറു ക്കിയെടുത്തു നല്ലൊരസ്ഥികൂടമുണ്ടാക്കി ചേമ്പിലയിൽവെച്ച് മീതെ വെള്ളമൊഴിയ്ക്കും; പൂർവികരുടെ ആത്മാവ് ആ വെള്ളം സ്വീകരിച്ചു മഴയായി പെയ്യുമെന്നാണു വിശ്വാസം. റഷ്യയിലെ ചില ഭാഗങ്ങളി ൽ ഈയടുത്ത കാലംവരെ നിലനിന്നിരുന്ന ആചാരപ്രകാരം മഴ പെ യ്യിയ്ക്കാനായി അമിതമദ്യപാനംമൂലം മരിച്ചവരുടെ ശവമെടുത്തു തടാ കത്തിൽ താഴ്ത്തുകയാണു പതിവ്. താരഷൻസ്കിൽ 1868-ലെ വിള വെടുപ്പു വളരെ മോശമായപ്പോൾ നാലു മാസം മുമ്പേ മരിച്ചുപോയ ഒരവിശ്വാസിയുടെ ജഡം നാട്ടുകാർ പുറത്തെടുത്തു "ഞങ്ങൾക്കു മഴ വേണ"മെന്നാക്രോശിച്ചു തലയോടു തല്ലിത്തകർത്തു. ചിലർ ഒരരിപ്പ

യിലൂടെ അസ്ഥികൂടത്തിന്റെ ശിരസ്സിലേയ്ക്കു വെള്ളമൊഴിച്ചു. കലിം ഗോവ നിവാസികൾ മഴ പെയ്യിയ്ക്കാൻ മരിച്ചുപോയവരുടെ അനുഗ്ര ഹമാണു തേടുന്നത്. ജനങ്ങൾ ശവമാടത്തിൽ ജലതർപ്പണം നടത്തി പ്രാർത്ഥിയ്ക്കും: "പൂർവികരേ, ഞങ്ങളോടു ദയ കാണിയ്ക്കൂ, ഈ വർഷം ഞങ്ങൾ പട്ടിണി കിടക്കരുതെന്നു ചിന്തിയ്ക്കുന്നുണ്ടെങ്കിൽ ദയവായി മഴ തന്നാലും!". അതിനുശേഷം വെള്ളം നിറച്ച ഒരു ഈറ്റക്കുഴൽ അ വർ ശവമാടത്തിൽ കുത്തി നിർത്തും. കുഴലിന്റെ ഏറ്റവും താഴെയുള്ള ചെറുദ്വാരത്തിലൂടെ വെള്ളം ഇറ്റിറ്റു വീണുകൊണ്ടിരിയ്ക്കും. മഴ പെയ്യാ ൻ തുടങ്ങുന്നതുവരെ ഈറ്റക്കമ്പിൽ വെള്ളമുണ്ടായിരിയ്ക്കണം. കാലി ഡോണിയയിൽ കണ്ടതുപോലെ ഇവിടേയും മതവിശ്വാസം മന്ത്രവാ ദവുമായി കലർന്നിരിയ്ക്കുന്നു. ഓറിനോക്കോയിലുള്ളവർ മഴയ്ക്കായി മരി ച്ചവരുടെ അസ്ഥി പെറുക്കിയെടുത്തു കത്തിച്ചു ചാരമാക്കി കാറ്റിൽ പ റത്തും; മരണാനന്തരക്രിയകൾ നടത്തിയതിനു ബന്ധുക്കളോടുള്ള ന ന്ദിസൂചകമായി ചിതാഭസ്മം മഴയായി വർഷിയ്ക്കുമെന്ന് അവർ കരു തി. ചുട്ടുപൊള്ളുന്ന വെയിലിൽ തണൽ കിട്ടാതെ സംഭ്രമിയ്ക്കുന്നവരെ പ്പോലെ, വേണ്ടവണ്ണം സംസ്കരിച്ചില്ലെങ്കിൽ ദേഹം വെടിഞ്ഞുപോയ ആത്മാവിനു ചൂടനുഭവപ്പെടുമെന്നു ചൈനാക്കാർ വിശ്വസിച്ചു. അങ്ങ നെ ദുരിതമനുഭവിയ്ക്കുന്ന ആത്മാക്കൾ മഴ പെയ്യാതിരിയ്ക്കാനുള്ള സക ല തന്ത്രങ്ങളും പയറ്റാൻ ശ്രമിയ്ക്കും. ഏതു പ്രകൃതിദുരന്തത്തേക്കാളും വ രൾച്ചയെ ഭയക്കുന്ന ചൈനാക്കാർ അതുകൊണ്ടു വേണ്ടവണ്ണം അട ക്കം ചെയ്യാത്തവരുടെ അസ്ഥി തിരഞ്ഞെടുത്തു ശാപമോചനം നൽ കുന്നതിൽ പ്രത്യേകം ശ്രദ്ധിയ്ക്കാറുണ്ട്.

മഴയുടെ കാര്യത്തിൽ മൃഗങ്ങൾക്കും സുപ്രധാനമായൊരു പങ്കുണ്ട്. അനുലാ വർഗക്കാർ മയിലിനെ മഴപ്പക്ഷിയെന്നാണു പറയുന്നത്. മ യിൽ കുലചിഹ്നമായി കരുതുന്നവർ മഴ പെയ്യിയ്ക്കാനൊരു പാമ്പിനെ പിടിച്ച് വെള്ളത്തിൽ മുക്കി കൊന്നു തീരത്തു നിവർത്തിയിടും; പുൽ ക്കെട്ടുകൊണ്ടു തീർത്ത ഒരു മഴവില്ലു ചത്ത പാമ്പിനു മുകളിൽ സ്ഥാ പിച്ച് അവർ നാലുപാടും നിരന്നു നൃത്തച്ചുവടുകൾവെച്ചു പാട്ടുകൾ പാ

ടുന്നതോടെ മഴത്തുള്ളികൾ വീഴാൻ തുടങ്ങും. പണ്ട് മയിലിന്റെ ഇണ യായി തടാകത്തിൽ താമസിച്ചിരുന്ന പാമ്പ് ആകാശത്തേയ്ക്കു വെ ള്ളം ചീറ്റി മഴവില്ലും മേഘങ്ങളും സൃഷ്ടിയ്ക്കാറുണ്ടെന്ന കഥയാണ് അവ ർ അനുകരിയ്ക്കുന്നത്. വെള്ളത്തിൽ മുക്കിയ ആൺപൂച്ചയേയും പെൺ പൂച്ചയേയും കൈയിലേന്തി പാട്ടുപാടി നാടു ചുറ്റുന്നതാണു മഴ പെയ്യി യ്ക്കാൻ ജാവാക്കാർ സ്വീകരിയ്ക്കുന്ന വഴി. ആഫ്രിക്കയിലെ വാംബുഗ്വ ർഗക്കാർക്കിടയിൽ മഴ പെയ്യിയ്ക്കാൻ നിയുക്തനായ മന്ത്രവാദി കറു ത്ത ഒരാടിനേയും പശുക്കുട്ടിയേയും വീടിന്റെ പുരപ്പുറത്തു പൊരിഞ്ഞ വെയിലിൽ കെട്ടിയിട്ടതിനു ശേഷം അവയുടെ ആമാശയം തുരന്ന് അകത്തെ അവയവങ്ങൾ നാനാഭാഗത്തേയ്ക്കും ചിതറിത്തെറിപ്പിച്ച്, ഒരു പാത്രത്തിൽ ചില പച്ചമരുന്നുകൾ കലക്കിയ വെള്ളമൊഴിയ്ക്കും; മന്ത്രവാദത്തിനു ഫലമുണ്ടെങ്കിൽ പാത്രത്തിലെ വെള്ളം സ്വയം തിള യ്ക്കുകയും മഴ പെയ്യാൻ തുടങ്ങുകയും ചെയ്യും. നേരേ മറിച്ച്, മഴ പെയ്യാ തിരിയ്ക്കാനാണെങ്കിൽ അയാൾ വീടിനകത്തേയ്ക്കു കടന്നു ചെറിയൊരു വെള്ളാരങ്കല്ലു ചുരയ്ക്കാത്തോടിലിട്ടു ചൂടാക്കാൻ തുടങ്ങും. വാഗോഗോ നിവാസികൾ മഴയ്ക്കുവേണ്ടി കറുത്ത നിറത്തിലുള്ള കോഴികളേയും ആടുകളേയും പശുക്കളേയും പൂർവികരെ സംസ്കരിച്ച ശ്മശാനത്തിൽ ത്തന്നെ ബലി കഴിയ്ക്കും. മഴക്കാലത്തു മന്ത്രവാദിയ്ക്കു കറുത്ത വസ്ത്രം മാ ത്രമേ ധരിയ്ക്കാൻ പാടുള്ളൂ. മറ്റാബെലേയിലെ മന്ത്രവാദികൾ കറുത്ത കാളയുടെ രക്തവും പിത്തനീരുമാണു ബലിയർപ്പിയ്ക്കാൻ ഉപയോഗി യ്ക്കുന്നത്. സുമാത്രയിലെ സ്ത്രീകൾ നഗ്നരായി പുഴയിൽ നീന്തിത്തുടിച്ചു കുളിയ്ക്കുന്നതിനിടയിൽ ഒരു കറുത്ത പൂച്ചയെ പിടിച്ചു വെള്ളത്തിലിടും. പൂച്ച കൈകാലിട്ടടിച്ചു മറുകര പറ്റുന്നതുവരെ അവരതിനുമേൽ വെ ള്ളം തെറിപ്പിയ്ക്കും. ആസാമിലെ ഗാരോസുകാർ വരൾച്ചക്കാലത്ത് മ ലയുടെ മുകളിൽനിന്നും കറുത്ത ആടിനെ താഴോട്ടെറിഞ്ഞാണു ബ ലിയർപ്പിയ്ക്കുക പതിവ്. ഈ ഉദാഹരണങ്ങളിൽ കാണുന്ന കറുപ്പുനി റം കാർമേഘങ്ങളുടെ സൂചനയാണ്. സന്ധ്യയ്ക്കു കാളയുടെ ആമാശ യം കത്തിയ്ക്കുന്ന ബെച്ചുനാസുകാർ, മുകളിലേയ്ക്കുയരുന്ന കറുത്ത പുക മേഘങ്ങളായി മാറി രാത്രി മഴ പെയ്യുമെന്നു വിശ്വസിച്ചു. ടൈമോറ

സിലുള്ളവർ മഴ പെയ്യിയ്ക്കാൻ ഭൂമിദേവതയ്ക്കു കറുത്ത പന്നിയേയും വെയിലുദിയ്ക്കാൻ സൂര്യദേവനു ചുവന്ന പന്നിയേയും നേർച്ച നൽകാറുണ്ട്. ജപ്പാനിലെ മലയോരവാസികൾ വരൾച്ചക്കാലത്ത് ഗ്രാമപുരോഹിതന്റെ നേതൃത്വത്തിൽ ഒരു കറുത്ത നായയേയും കൂട്ടി ജാഥയായി മലമുകളിലെ അരുവിയിലേയ്ക്കു പുറപ്പെടും; ഒരു കരിമ്പാറക്കല്ലിൽ കെട്ടിയിട്ട നായയുടെ നേർക്ക് ഓരോരുത്തരായി അമ്പെയ്യാൻ തുടങ്ങും; അതിനുശേഷം അവർ ആയുധങ്ങൾ ദൂരെക്കളഞ്ഞ് അരുവിയുടെ അധിപനായ രാക്ഷസനെ വിളിച്ചു നായയുടെ ചോര ചിന്തി അശുദ്ധമായ പാറക്കല്ല് കഴുകി വൃത്തിയാക്കാൻ തൽക്ഷണം മഴ പെയ്യിയ്ക്കണമെന്ന് അഭ്യർത്ഥിയ്ക്കും. എപ്പോഴും വെള്ളത്തിൽ കഴിയുന്ന തവളകളെ മഴയുടെ രക്ഷാധികാരിയായി കാണുന്ന രീതി ലോകമെങ്ങും പ്രചാരത്തിലുണ്ട്. ഓറിനോക്കോക്കാർ ദൈവകോപം ഭയന്നു തവളകളെ കൊല്ലാറില്ല; പകരം കുടത്തിലിട്ടു വടികൊണ്ടു പതുക്കെ അടിയ്ക്കും; കുപിതരായ തവളകൾ ഉടനെതന്നെ മഴ പെയ്യിയ്ക്കുമെന്ന് അവർ വിശ്വസിച്ചു. ഐയ്മാരയിലെ ആദിവാസികൾ തവളയെപ്പോലുള്ള ജലജീവികളുടെ രൂപമുണ്ടാക്കി മലയിൽ സ്ഥാപിച്ച് മഴദേവതയെ ആകർഷിയ്ക്കാൻ ശ്രമിയ്ക്കാറുണ്ട്. കൊളംബിയയിലെ ആദിവാസികളും ചില യൂറോപ്പുകാരും തവളയെ കൊന്നാൽ മഴ പെയ്യുമെന്നു കരുതുന്നവരാണ്. ഇന്ത്യയുടെ മദ്ധ്യപ്രദേശത്തുള്ള താഴ്ന്ന ജാതിയിൽപ്പെട്ടവർ വേപ്പുമരത്തിന്റെ കമ്പിൽ തവളയെ കെട്ടിത്തൂക്കി "ഞങ്ങൾക്കു വെള്ളത്തിന്റെ മുത്തുമണികൾ തന്നു വയലിലെ ചോളവും ഗോതമ്പും പൊലിപ്പിയ്ക്കണ"മെന്നു പാടി വീടുവീടാന്തരം കയറിയിറങ്ങും. മദ്രാസിലെ ഭൂപ്രഭുക്കളും കർഷകരുമായ റെഡ്ഡികുടുംബങ്ങളിലെ സ്ത്രീകൾ ഈറ്റകൊണ്ടുണ്ടാക്കിയ പുതിയ ചേറ്റുമുറത്തിൽ വേപ്പുമരത്തിന്റെ പച്ചിലകൾക്കിടയിൽ ഒരു തവളയെ കെട്ടിയിട്ടു വീടുതോറും നടന്നു പാടും: "പാവം ഈ പെൺതവളയ്ക്കു കുളിയ്ക്കണം, മഴദേവതമാരേ അൽപ്പം ജലം തന്നു ദയ കാണിയ്ക്കു!". അപ്പോൾ ഗൃഹനാഥകൾ തവളയുടെമേൽ വെള്ളം ചൊരിയുക മാത്രമല്ല, കാണിയ്ക്കയായി പണവും സമ്മാനി

യ്യും. വരൾച്ചക്കാലം പതിവിലേറെ നീണ്ടുപോയാൽ ക്ഷുഭിതരായ ജ നങ്ങൾ അനുകരണാത്മകമായ കൺകെട്ടുപണികളുപേക്ഷിച്ച് മഴദേ വതമാരുടെമേൽ ചിലപ്പോൾ ഭീഷണിയും ശാപവും ശാരീരികപീഡ നങ്ങൾപോലും പ്രയോഗിയ്ക്കും. ജപ്പാനിലെ ഗ്രാമത്തിൽ പ്രാർത്ഥനക ളിൽ നിസ്സംഗമായി പ്രതികരിയ്ക്കുന്ന ദേവന്റെ ആൾരൂപമുണ്ടാക്കി ജ നങ്ങൾ വെയിലുകൊണ്ടു വിണ്ടുകീറിയ വയലിലേയ്ക്കു വലിച്ചിഴച്ചുകൊ ണ്ടുവന്നു ശാപവാക്കുകൾ ചൊരിഞ്ഞു പറയും: "പൊള്ളുന്ന ചൂടിൽ കു റച്ചുകാലം നീയിവിടെ കിടക്ക്, അപ്പോൾ നിനക്കു മനസ്സിലാകും ഞ ങ്ങളുടെ ഈ ദുരിതം!" സ്വർഗത്തെ ശക്തികൊണ്ടു കീഴടക്കാൻ ചൈ നാക്കാർക്ക് അസാമാന്യമായൊരു കഴിവുണ്ട്. മഴ കനിയാത്ത വർ ഷങ്ങളിൽ മരംകൊണ്ടുണ്ടാക്കിയ മഴദേവതയുടെ ഭീകരമായൊരു വേതാളരൂപവും ചുമന്ന് അവരൊരു ജാഥയായി ഗ്രാമവഴികളിലൂടെ നടക്കും. മഴ പെയ്യുന്നില്ലെങ്കിൽ ഭീഷണിയും പ്രഹരവുമായി ആ രൂപ ത്തെ പീഡിപ്പിയ്ക്കുകയും ചിലപ്പോൾ പരസ്യമായി കത്തിയ്ക്കുകയും ചെ യ്യും. 1888 ഏപ്രിലിലെ മഹാമാരി നിർത്താൻ ദൈവത്തെ വിളിച്ചു കേണപേക്ഷിച്ചിട്ടു യാതൊരു പ്രതികരണവും കാണാതിരുന്നപ്പോൾ കാന്റണിലെ ഗ്രാമീണർ ദൈവത്തിന്റെ രൂപമുണ്ടാക്കി കാരാഗൃഹ ത്തിലടച്ചു; അഞ്ചു ദിവസം കഴിഞ്ഞു മഴ ശമിച്ചതിനുശേഷംമാത്രമേ ദൈവത്തിനു മോചനം ലഭിച്ചുള്ളൂ. മറ്റൊരു വരൾച്ചക്കാലത്ത് അവര തേ ദൈവത്തെത്തന്നെ മഴയുടെ ആവശ്യം ബോദ്ധ്യപ്പെടാൻ ദേവാ ലയാങ്കണത്തിൽ പൊരിവെയിലത്തു ദിവസങ്ങളോളം ചങ്ങലയ്ക്കിട്ടു. മഴയോ വേനലോ വേണ്ടതെന്നനുസരിച്ച് ദൈവഗൃഹത്തിന്റെ മേൽ ക്കൂര അടയ്ക്കുകയും തുറക്കുകയും ചെയ്യുന്നതാണു സയാമീസുകാരുടെ രീതി. ദൈവത്തിനുണ്ടാകുന്ന അസൗകര്യം ആരാധകരുടെ അഭീഷ്ട സാദ്ധ്യത്തിനു സഹായമാകുമെന്ന് അവർ കരുതി.

പൗരസ്ത്യദേശങ്ങളിലെ കാലാവസ്ഥാപഠനത്തിന്റെ പ്രാകൃതത്വം ചിന്തിച്ചു പാശ്ചാത്യരായ വായനക്കാർ ഇതിനിടയിൽ ഒരുപക്ഷേ ഊറിച്ചിരിയ്ക്കുന്നുണ്ടാകാം. പക്ഷേ, അതേ ചടങ്ങുകൾ ഈ യൂറോപ്പി ൽ ഇന്നും നടന്നുവരുന്നുണ്ട്. 1893 ഏപ്രിലിൽ സിസിലിയിൽ ആറു

മാസം നീണ്ട രൂക്ഷമായൊരു ജലക്ഷാമമുണ്ടായി. ആകാശം ശുദ്ധ ശൂന്യമായി ജ്വലിച്ചു നിന്നു. വയലുകളും തോട്ടങ്ങളുമെല്ലാം ഉണങ്ങിവ രണ്ട് ഭക്ഷണമില്ലാതെ ജനങ്ങൾ വലഞ്ഞു. മഴ പെയ്യിയ്ക്കാനുള്ള പര മ്പരാഗതശ്രമങ്ങൾ സകലതും നിഷ്ഫലമായി. ആബാലവൃദ്ധം ജനങ്ങ ളും പുറത്തിറങ്ങി. പള്ളിയിലെ മെഴുകുതിരികൾ കെടാതെ കത്തി ക്കൊണ്ടിരുന്നു. കുരുത്തോലപ്പെരുന്നാളിനു വാടിയ കുരുത്തോലകൾ തെങ്ങുകളിൽ തൂങ്ങിക്കിടന്നു. അന്നു പള്ളിയിൽനിന്നു പുറപ്പെടുന്ന പൊടിപടലം വയലിലെ വിളകൾക്കു ജീവൻ നൽകുമെന്നാണു പഴ യ വിശ്വാസം. പക്ഷേ, ആ വർഷം യാതൊന്നുമുണ്ടായില്ല. നഗരവാ സികൾ ശിരസ്സു മുണ്ഡനം ചെയ്തു നഗ്നപാദരായി ക്രൂശിതരൂപവും ചുമ ന്നു തെരുവിലൂടെ നടന്നു. ഒടുവിൽ കോപാകുലരായ അവർ ഇരുമ്പു വടി പ്രയോഗിച്ചു ദൈവരൂപം തല്ലിത്തകർക്കുകതന്നെ ചെയ്തു. ദിവ്യാ ത്ഭുതങ്ങൾക്കു പേരുകേട്ട ഫ്രാൻസിസ്പുണ്യവാളനുപോലും യാതൊ ന്നും ചെയ്യാൻ കഴിഞ്ഞില്ല. പാട്ടുകുർബാനകളും ദീപാലങ്കാരങ്ങളും ക രിമരുന്നുപ്രയോഗങ്ങളും യാതൊന്നും ഫലം കണ്ടില്ല. അവസാനം ജനങ്ങൾക്കു ക്ഷമ നശിച്ചു. മിക്ക വിശുദ്ധരേയും അവർ പള്ളിയിൽ നിന്നു പുറത്താക്കി. ജോസഫ്പുണ്യവാളനെ തോട്ടത്തിലെ പൊരി യുന്ന വെയിലത്തു കൊണ്ടുചെന്നിട്ടു. പലരേയും വികൃതിക്കുട്ടികളെ പ്പോലെ ചുമരിനോടു മുഖം ചേർത്തു നിർത്തി; ചിലരുടെ മനോഹര മായ തിരുവുടയാടകൾ ഊരിക്കളഞ്ഞു നഗ്നരാക്കി; മൈക്കിൾപുണ്യ വാളന്റെ സ്വർണച്ചിറകുകൾക്കു പകരം കടലാസുരൂപങ്ങൾ ഒട്ടിച്ചു; ഏഞ്ജലോപുണ്യവാളനെ വരിഞ്ഞു കെട്ടി തൂക്കിലേറ്റുമെന്നു ഭീഷണി മുഴക്കി. “മഴയില്ലെങ്കിൽ കഴുമരം!“ ക്ഷുബ്ധരായ ജനങ്ങൾ ആർത്തുവി ളിച്ചു. ചിലയിടങ്ങളിൽ ദൈവപ്രീതിയ്ക്കായി ജനങ്ങൾ നിവേദനങ്ങളും സമർപ്പിയ്ക്കാറുണ്ട്. സൂര്യതാപമേറ്റു ചോളക്കൃഷി മുഴുവൻ വരണ്ടുണങ്ങി യപ്പോൾ സുലുനിവാസികളൊരു 'സ്വർഗപ്പക്ഷി'യെ പിടിച്ചു കഴുത്തു ഞെരിച്ചുകൊന്നു കുളത്തിലിട്ടു. “മഴത്തുള്ളിയേറ്റു ശേഷക്രിയ കൊള്ള ണ“മെന്ന പക്ഷിയുടെ അന്ത്യാഭിലാഷം സ്വർഗത്തിന്റെ കരളുരുക്കു

മെന്ന് അവർ വിശ്വസിച്ചു. സുലുലാന്റിലെ സ്ത്രീകൾ സ്വന്തം കുഞ്ഞുങ്ങളെത്തന്നെ കഴുത്തറ്റം മണ്ണിട്ടു മൂടി കുറച്ചകലെ മാറിനിന്ന് ഉച്ചത്തിൽ ഓരിയിടാൻ തുടങ്ങും. ദയനീയമായ ആ കാഴ്ച കണ്ടു കരളലിയുന്ന ആകാശം ഉടനെ മഴ പെയ്യിയ്ക്കുമെന്ന് അവർ കരുതി. ടെനെറിഫിലെ ഗ്വാഞ്ചെവർഗക്കാർ മുതിർന്ന ആടുകളെ മൈതാനത്തേയ്ക്ക് അടിച്ചു തെളിച്ചതിനുശേഷം കുഞ്ഞാടുകളെ ദൂരെ മാറ്റിനിർത്തും. നിസ്സഹായരായ അവരുടെ നിലവിളി ദൈവത്തിന്റെ മനസ്സു തൊട്ടുണർത്തുമെന്ന് അവർ വിശ്വസിച്ചു. കുമയോണിൽ തകർത്തുപെയ്യുന്ന മഴ നിർത്താൻ നായയുടെ ചെവിയിൽ എണ്ണ ചൂടാക്കി ഒഴിയ്ക്കുന്ന പതിവുണ്ട്. വേദനകൊണ്ടു പുളയുന്ന നായയോടു കരുണ തോന്നി ദേവേന്ദ്രൻ തൽക്ഷണം മഴ നിർത്തുമത്രേ! തൊരാഡ്ജയിലുള്ളവർ മഴയെ ക്ഷണിച്ചുവരുത്താൻ ചില ചെടികളുടെ തണ്ടുകൾ കൂട്ടിക്കെട്ടി വെള്ളത്തിലിട്ടു പറയും: “മഴ പെയ്യിയ്ക്കാൻ ദൈവത്തോടു ചെന്നു പറയുക, അല്ലെങ്കിൽ നിങ്ങൾക്കു ജീവിതമില്ല!“. വെള്ളത്തിൽനിന്നെടുത്ത ഒച്ചുകളെ ചരടിൽ കോർത്തിണക്കി മരക്കൊമ്പിൽ കെട്ടിത്തൂക്കിയും ചിലരങ്ങനെ പറയാറുണ്ട്. ഒച്ചുകൾ കരഞ്ഞു നിലവിളിയ്ക്കുമ്പോൾ അനുകമ്പ തോന്നി ദൈവം മഴ പെയ്യിയ്ക്കും!

ജലവുമായി സമ്പർക്കമുള്ള ചിലതരം കല്ലുകൾക്കും മഴ പെയ്യിയ്ക്കാൻ കഴിയുമെന്നാണു വിശ്വാസം. സമോവൻ ഗ്രാമത്തിൽ മഴദേവതയുടേതായി കരുതി ശ്രദ്ധാപൂർവം സൂക്ഷിയ്ക്കുന്ന ഒരു പ്രത്യേകതരം കല്ല് വരൾച്ചക്കാലത്തു പുരോഹിതരുടെ നേതൃത്വത്തിൽ പുറത്തേയ്ക്കാനയിച്ച് സമീപത്തൊരു പുഴയിൽ മുക്കുന്ന ചടങ്ങു നടക്കാറുണ്ട്. സൗത്ത് വെയിൽസിലെ മന്ത്രവാദികൾ ഒരു വെള്ളാരങ്കല്ലെടുത്തു പൊടിച്ച് ആകാശത്തേയ്ക്കു പറത്തി ബാക്കിവരുന്ന പൊടി വെള്ളം തളിച്ച് ഒട്ടകപ്പക്ഷിയുടെ തൂവലിൽ പൊതിഞ്ഞു സൂക്ഷിയ്ക്കും. വടക്കു പടിഞ്ഞാറൻ ആസ്ത്രേലിയയിലെ മന്ത്രവാദി വിജനമായൊരു സ്ഥലത്തു ചെന്നു മാന്ത്രികക്കല്ലു സ്ഥാപിച്ച് മണിക്കൂറുകളോളം ചുറ്റും നടന്നു പാട്ടുപാടി നൃത്തം ചെയ്യും; മറ്റാരുമതു കാണാൻ പാടില്ല. സുൽക്കാവർഗക്കാർ പഴച്ചാറുകൾ തേച്ചു കറുപ്പിച്ച ചില കല്ലുകൾ ചെടികൾക്കും പൂക്കൾ

ക്കുമിടയിൽ വെയിലേൽക്കുന്ന വിധം വെയ്ക്കും; കുറച്ച് ചുള്ളിക്കമ്പുകൾ വെള്ളത്തിൽ മുക്കി മന്ത്രപുരസ്സരം ആ കല്ലിന്മേൽ തളിയ്ക്കുന്നതോടെ മഴ പെയ്യാൻ തുടങ്ങും. മണിപ്പൂരിനു കിഴക്കുള്ള വലിയൊരു മലയിൽ കുടയുടെ ആകൃതിയിലൊരു ശിലയുണ്ട്. മഴ ആവശ്യമായി വരുമ്പോൾ ഗ്രാമവാസികൾ താഴെ അരുവിയിൽ നിന്നു വെള്ളം കോരിക്കൊണ്ടുവന്നു ശിലയിൽ തളിയ്ക്കും. ജപ്പാനിലെ സഗാമിയിൽ വെള്ളം കോരിയൊഴിയ്ക്കുമ്പോൾ മഴ വർഷിയ്ക്കുന്ന ഒരു പാറയുണ്ട്. വക്കോന്ദ്യോവർഗക്കാർ മഴയില്ലാതെ വന്നാൽ മഞ്ഞുമലയുടെ അടിവാരത്തുനിന്നു 'മഴക്കല്ല്' തപ്പിയെടുക്കാൻ ആരെയെങ്കിലും നിയോഗിയ്ക്കും. അയാൾ അമൂല്യമായ ആ കല്ല് കഴുകി വൃത്തിയാക്കി എണ്ണയിട്ടു തുടച്ച് വെള്ളം നിറച്ച കുടത്തിലിട്ടു വെയ്ക്കുന്നതോടെ മഴ പെയ്യുകതന്നെ ചെയ്യും. അറിസോണയിലെ തരിശുനിലങ്ങളിലുള്ളവർ നദിയിൽനിന്നു വെള്ളം കോരി മലമുകളിലൊരു പ്രത്യേകസ്ഥാനത്ത് ഒഴിച്ചാലുടനെ മേഘങ്ങൾ ഉരുണ്ടുകൂടി മഴ പെയ്യുമെന്നാണു വിശ്വസിയ്ക്കപ്പെടുന്നത്. ബ്രോസിലാന്റ് വനത്തിൽ റോസാപ്പൂക്കളുടെ തണലേറ്റു മാന്ത്രികനിദ്ര കൊള്ളുന്ന മെർലിൻമന്ത്രവാദിയുടെ ആസ്ഥാനമായൊരു ജലധാരയുണ്ടെന്നു പറയപ്പെടുന്നു. ചിലർ മഴയ്ക്കുവേണ്ടി അവിടേയ്ക്കു പലപ്പോഴും തീർത്ഥയാത്ര പോകാറുണ്ട്. കൈയിലുള്ള കൂജയിൽ കരുതിവെയ്ക്കുന്ന ജലം അവർ ജലധാരയുടെ സമീപത്തെ ശിലയിൽ സമർപ്പിയ്ക്കും. സ്നോഡണിനടുത്തായി അപകടകരമായ കരിമ്പാറകൾ കാവൽ നിൽക്കുന്ന കറുത്ത ഒരു തടാകമുണ്ട്. അതിന്റെ ആദ്യത്തെ പടവിൽനിന്നുകൊണ്ട് 'ചുവന്ന അൾത്താര'യെന്നു പറയുന്ന ഏറ്റവും താഴത്തെ പടവ് നനയുന്നത്ര വെള്ളമൊഴിയ്ക്കാൻ കഴിഞ്ഞാൽ കടുത്ത വേനലാണെങ്കിൽപ്പോലും രാത്രിയാകുന്നതിനു മുമ്പേ മഴ പെയ്തിരിയ്ക്കുമെന്നാണു വിശ്വാസം. ഇത്തരം ഉദാഹരണങ്ങളിൽ ശിലകൾക്കു ദൈവികമായൊരു പദവിതന്നെ നൽകുന്നുണ്ട്. ശിലയിൽ വെള്ളം തളിയ്ക്കുന്ന രീതിയുടെ ക്രിസ്തീയരൂപമാണു കുരിശു ജലത്തിൽ മുക്കി മഴ പെയ്യിയ്ക്കാൻ ശ്രമിയ്ക്കുന്ന ബാരെൻടണിലെ ചടങ്ങ്. മഴയ്ക്കുവേണ്ടി വിശുദ്ധരു

ടെ രൂപം വെള്ളത്തിൽ മുക്കുന്ന രീതി ഫ്രാൻസിൽ പലയിടത്തും നി ലവിലുണ്ട്. കോമെയിന്റെ പരിസരത്തെ ആശ്രമത്തിനടുത്ത് ജർവി യസ് പുണ്യവാളന്റെ പേരിലൊരു പുഴയുണ്ട്; കാലാവസ്ഥ മോശമാ യാൽ തദ്ദേശവാസികൾ കൂട്ടമായി ചെന്ന് പുണ്യവാളന്റെ ഒരാൾരൂ പം ജലത്തിലേയ്ക്ക് വലിച്ചെറിയും. നവാരേയിലെ ഗ്രാമീണർ നദിയി ലേയ്ക്ക് ചുമന്നുകൊണ്ടു വന്ന പീറ്റർ പുണ്യവാളന്റെ ആൾരൂപത്തോടു മഴ പെയ്യിയ്ക്കാൻ കഴിയുമോ എന്ന് നേരിട്ടുതന്നെ ചോദിയ്ക്കും. നിസ്സം ഗമായ പ്രതികരണമാണ് ലഭിയ്ക്കുന്നതെങ്കിൽ പുരോഹിതന്റെ വില ക്കു വകവെയ്ക്കാതെ അവർ പുണ്യവാളനെ നദിയിൽ ഒഴുക്കിക്കളയും. പക്ഷേ, ഇരുപത്തിനാലു മണിക്കൂറിനകം മഴ തുടങ്ങിക്കഴിഞ്ഞിരി യ്ക്കും, തീർച്ച! മഴ പെയ്യിയ്ക്കാൻ വിശുദ്ധരൂപങ്ങൾ ജലത്തിലൊഴുക്കുന്ന ത് കത്തോലിക്കരുടെ മാത്രം കുത്തകയല്ല. ചൈനയിലെ ഷാങ്‌വർ ഗക്കാർ വേനൽക്കാലത്ത് നെൽക്കൃഷി നശിയ്ക്കുന്നതിനു പരിഹാരമാ യി ബുദ്ധപ്രതിമ വെള്ളത്തിലാഴ്ത്താറുണ്ട്. ശിക്ഷയും പ്രാർത്ഥനയും ഭീഷണിയും തരാതരംപോലെ പ്രയോഗിയ്ക്കുന്ന ഇത്തരം ആചാരങ്ങ ൾ പൊതുവേ മന്ത്രവാദത്തിന്റെ പരിധിയിലാണ് വരുന്നത്. അർക്കേ ഡിയയിൽ ചെടികളും വൃക്ഷങ്ങളും വാടിയുണങ്ങുമ്പോൾ സെയൂസി ന്റെ പുരോഹിതൻ, ഓക്കുമരത്തിന്റെ കമ്പൊടിച്ച് ലൈസിയുസ് പർ വതത്തിൽ നിന്നൊഴുകുന്ന നദിയിൽ മുക്കിപ്പിടിയ്ക്കും. കാനണിലുള്ള വർ മഴയ്ക്കായി ക്ഷേത്രത്തിൽ പണ്ടു മുതൽക്കേ സൂക്ഷിച്ചിരിയ്ക്കുന്ന രഥ മെടുത്ത് കുലുക്കും. അതിന്റെ ചിലമ്പൽ ഇടിമുഴക്കത്തിന്റെ സൂചനയാ യാണ് സങ്കൽപ്പം. റഷ്യയിലും ജപ്പാനിലും ഇങ്ങനെ മഴ പെയ്യിയ്ക്കാൻ മിന്നലും ഇടിയും കൃത്രിമമായി സൃഷ്ടിയ്ക്കുന്ന രീതിയുണ്ട്. സ്വർഗീയദേ വനായ സെയൂസിനെ അനുകരിയ്ക്കുന്നതിൽ താൽപ്പര്യമുണ്ടായിരുന്ന എലിസിലെ സൽമോണീയസ് രാജാവ് സ്വന്തം രഥത്തിനു പിറകി ൽ ഓട്ടുപാത്രങ്ങൾ കെട്ടിത്തൂക്കി ഇടിമുഴക്കവും കത്തുന്ന തീപ്പന്തങ്ങ ളിൽ മിന്നൽപ്പിണരും സൃഷ്ടിച്ചിരുന്നു. സ്വയം സെയൂസിന്റെ പ്രതിപു രുഷനായി സങ്കൽപ്പിച്ച അദ്ദേഹം ബലിതർപ്പണങ്ങൾ തന്റെപേരി ൽ സമർപ്പിച്ചാൽ മതിയെന്നുപോലും പ്രഖ്യാപിച്ചു. റോമിന്റെ അതിർ

ത്തിയ്ക്കടുത്തുള്ള ചൊവ്വയുടെ ക്ഷേത്രത്തിൽ അപൂർവമായൊരു ശിലാ ഖണ്ഡം വളരെക്കാലമായി സൂക്ഷിച്ചുപോരുന്നുണ്ട്. മഴയില്ലാതെ രൂക്ഷമായ വരൾച്ച നേരിടുമ്പോഴെല്ലാം ആ ശിലാഖണ്ഡം സമുചിതമായ ആഘോഷങ്ങളോടെ റോമിലേയ്ക്ക് കൊണ്ടുവരും. അതിനെത്തുടർന്ന കാലാവസ്ഥ അനുകൂലമായി തൽക്ഷണം മഴ പെയ്യുമെന്ന റോമാക്കാർ വിശ്വസിയ്ക്കുന്നു.

സ്വേച്ഛാനുസാരം മഴ പെയ്യിയ്ക്കാനും തടയാനുമെന്നപോലെ വെയിലിന്റെ തീക്ഷ്ണത നിയന്ത്രിയ്ക്കാനും മന്ത്രവാദം ഉപയോഗിച്ചിരുന്നു. ഗ്രഹണസമയത്ത് സൂര്യൻ നിസ്തേജനായെന്ന കരുതുന്ന ഒജേബ്‌വേസിലുള്ളവർ നഷ്ടപ്പെട്ട വീര്യം വീണ്ടെടുക്കാനായി അന്തരീക്ഷത്തിലേയ്ക്ക് തീപ്പൊരി തെറിപ്പിയ്ക്കുന്ന അമ്പുകൾ വർഷിയ്ക്കും. പെറുവിലെ സെൻസിസ് വർഗക്കാർ അഗ്നിശരങ്ങൾ തൊടുക്കുന്നതു ദീപം കത്തിയ്ക്കാനല്ല, സൂര്യനെ കടന്നാക്രമിയ്ക്കുന്ന ഭീകരജീവിയെ വധിയ്ക്കാൻ വേണ്ടിയായിരുന്നു!. കംചാത്ക്കനിൽ താമസിയ്ക്കുന്നവർ ഓരോരുത്തരും സ്വന്തം കുടിലിൽനിന്ന കൊണ്ടുവരുന്ന തീ ഒരുമിച്ച് കത്തിച്ച് സൂര്യനുനേരേ നോക്കി പ്രാർത്ഥിയ്ക്കും. ഓറിനോക്കോയിലുള്ളവർ ചന്ദ്രഗ്രഹണസമയത്ത് നിലാവില്ലാതെ ഭൂമിയിൽ ഇരുട്ടു പരക്കുമ്പോൾ ചിലതെങ്കിലും ചന്ദ്രന്റെ ദൃഷ്ടിയിൽനിന്ന് ഒളിച്ചു വെയ്ക്കാനായി കത്തുന്ന പന്തങ്ങളെടുത്ത് മണ്ണിൽ കുഴിച്ചുമൂടും. ചിൽക്കോട്ടിനിലെ ആദിവാസികൾ ഗ്രഹണം കഴിയുന്നതുവരെ യാത്ര പുറപ്പെടുന്ന വേഷമണിഞ്ഞു തലതാഴ്ത്തി നിന്ന നൃത്തച്ചുവടുകൾ വെയ്ക്കും. ആകാശത്ത് സഞ്ചരിയ്ക്കുമ്പോൾ അറിയാതെ ചുവടു തെറ്റുന്ന സൂര്യനൊരു അത്താണിയായി അവർ സ്വന്തം ശിരസ്സാണു സമർപ്പിയ്ക്കുന്നത്. സൂര്യന്റെ ദിനചര്യയ്ക്കു യാതൊരു ഭംഗവും സംഭവിയ്ക്കില്ലെന്ന് ഉറപ്പാക്കാൻവേണ്ടി ഈജിപ്റ്റിലെ രാജാവ് ഗ്രഹണസമയത്ത് ക്ഷേത്രത്തിനുചുറ്റും ജാഗരൂകനായി പ്രദക്ഷിണം വെയ്ക്കും. കന്നിവിഷുവിനുശേഷം ചൂടും പ്രകാശവും കുറഞ്ഞു വരുന്ന സൂര്യൻ സ്വയം വാർദ്ധക്യത്തിലേയ്ക്കു കടക്കുന്നതായി കരുതുന്ന ഈജിപ്റ്റുകാർ 'സൂര്യന്റെ ഊന്നുവടിജന്മദിനം' ആ

ഘോഷപൂർവം കൊണ്ടാടാറുണ്ട്. സൂര്യൻ തെളിഞ്ഞു പ്രകാശിയ്ക്കുന്ന തിനുവേണ്ടി കാലിഡോണിയയിലെ മന്ത്രവാദി ശ്മശാനത്തിൽ വള രുന്ന ചെടികൾ പറിച്ചെടുത്തു ചില മുത്തുമണികളും ജീവനുള്ള കുട്ടിയു ടെ തലനാരിഴകളും മരിച്ചുപോയ പൂർവികരുടെ പല്ലുകളും കൂട്ടിപ്പൊ തിഞ്ഞ് പ്രഭാതരശ്മികൾ ആദ്യമായി പതിയുന്ന മലയിലെ പാറപ്പുറ ത്തു കൊണ്ടുചെന്നു സ്ഥാപിയ്ക്കും. അടുത്ത ദിവസം രാവിലെ സൂര്യൻ ഉദിച്ചുയരുന്ന സമയം അയാൾ അതെല്ലാമെടുത്തു കത്തിയ്ക്കാൻ തുട ങ്ങും. പുക അന്തരീക്ഷത്തിലേയ്ക്കു പടർന്നു കയറുമ്പോൾ മുത്തുമണി ശിലയിലുരച്ചു പൂർവികരെ ധ്യാനിച്ചുകൊണ്ട് അയാൾ പറയും: “ഹേ, സൂര്യ, ആകാശത്തെ മേഘങ്ങളെ മുഴുവൻ തിന്നാനുള്ള ജഠരാഗ്നിയാ ണു ഞാൻ നിനക്കു നൽകുന്നത്!“. ഈ ചടങ്ങു സൂര്യാസ്തമയത്തിലും ആവർത്തിയ്ക്കും. വൃത്താകൃതിയിലുള്ള ഒരു കല്ലുപയോഗിച്ച് കൃത്രിമമാ യി വരൾച്ച സൃഷ്ടിയ്ക്കാനും അവർക്കറിയാം. സൂര്യൻ ഉദിച്ചുയരുന്ന സ മയം മന്ത്രവാദി കല്ലിന്റെ നടുവിലുള്ള ദ്വാരത്തിലൂടെ കത്തുന്ന തീപ്പ ന്തം പലതവണ കടത്തിവിട്ട് ഇങ്ങനെ പറയും: “യാതൊന്നും മുളയ്ക്കു കയോ വളരുകയോ ചെയ്യാതെ ഭൂമി വരണ്ടുണങ്ങാനും മേഘങ്ങളെ മു ഴുവൻ തിന്നു തീർക്കാനും ഞങ്ങളിതാ നിന്നെ പ്രകാശിപ്പിയ്ക്കുന്നു!“. ബാങ്ക്സ്ദ്വീപുനിവാസികൾ സൂര്യന്റെ പ്രതിരൂപം വൃത്താകൃതിയുള്ള ഒരു കല്ലും ചുവന്ന മുടിച്ചുരുളുകളും മൂങ്ങയുടെ തൂവലുകളുംകൊണ്ട് അല ങ്കരിച്ച് മന്ദ്രസ്വരത്തിൽ മന്ത്രം ചൊല്ലിയശേഷം ഉയരമുള്ള ഒരരയാ ലിന്റെ മുകളിൽ കൊണ്ടുപോയി സ്ഥാപിയ്ക്കും. ഇന്ത്യയിലെ ബ്രാഹ്മ ണർ സൂര്യനെ പ്രീതിപ്പെടുത്താൻ ദിവസേന പ്രഭാതത്തിലും പ്രദോ ഷത്തിലും സന്ധ്യാവന്ദനം ചെയ്യാറുണ്ട്. 'അവരങ്ങനെ അനുഷ്ഠിച്ചി ല്ലെങ്കിൽ സൂര്യനുദിയ്ക്കില്ലെ'ന്നാണു പൊതുവായ വിശ്വാസം. സകല ജീവശക്തികളുടേയും പര്യായമായാണു സൂര്യനെ മെക്സിക്കോനി വാസികൾ കരുതുന്നത്. ലോകത്തിനു പകരുന്ന ഊർജ്ജം സൂര്യനു തിരിച്ചുകൊടുക്കുന്നതിന്റെ ഭാഗമായി മനുഷ്യരുടേയും മൃഗങ്ങളുടേയും തുടിയ്ക്കുന്ന ഹൃദയം കാണിയ്ക്ക സമർപ്പിയ്ക്കുന്ന പതിവും ചിലയിടങ്ങളിൽ കാണാം. അയൽപ്രദേശത്തുള്ളവരെ തടവുപുള്ളികളായി പിടിച്ച് സൂ

ര്യഭഗവാനു ബലിയർപ്പിയ്ക്കാൻപോലും അവർ മടിയ്ക്കാറില്ല. സൂര്യനാ ണു ലോകവിധാതാവെന്ന തെറ്റിദ്ധാരണ നിരന്തരമായ യുദ്ധങ്ങളും മ നുഷ്യക്കുരുതികളുംകൊണ്ടു ഭീകരമായ മെക്സിക്കോയുടെ ചരിത്രത്തെ നല്ലൊരളവ് സ്വാധീനിച്ചിട്ടുണ്ട്. ആകാശത്തിലൂടെ ഒരു രഥത്തിലാ ണു സൂര്യൻ സഞ്ചരിയ്ക്കുന്നതെന്നു ഗ്രീക്കുകാർ വിശ്വസിച്ചിരുന്നു. അ തുകൊണ്ടു റോഡിയക്കാർ വർഷന്തോറും നാലു കുതിരകളെ പൂട്ടിയ ഒ രു രഥം സൂര്യഭഗവാനു കാണിയ്ക്കയായി കടലിലൊഴുക്കിവിടും. ഇതേ ചിന്താഗതിയോടെ വിഗ്രഹാരാധകരായ ജൂദായിലെ രാജാക്കന്മാർ പലരും സൂര്യദേവനു കുതിരകളെ സമർപ്പിയ്ക്കാറുണ്ട്. സൂര്യൻ ഉദിച്ചുയ രുന്ന മനോഹരമായ ടേജിറ്റസ് മലയുടെ മുകളിൽവെച്ചാണു സ്പാർട്ട ക്കാർ ബലി നടത്താറുള്ളത്. സൂര്യന്റെ പ്രകാശത്തിനു തിളക്കവും യാ ത്രയ്ക്കു വേഗതയും വർദ്ധിപ്പിയ്ക്കാമെന്നു കരുതുന്നതുപോലെ, അവ നി ശ്ശേഷം നിർവീര്യമാക്കാനും ചിലർ ശ്രമിയ്ക്കാറുണ്ട്. പെറുവിലെ മലനി രകളിൽ നേർക്കുനേർ നിൽക്കുന്ന നാശോന്മുഖമായ രണ്ടു ഗോപുരാ വശിഷ്ടങ്ങൾ തമ്മിൽ വല വലിച്ചു ബന്ധിപ്പിയ്ക്കാൻ ഉപയോഗിച്ച ഇ രുമ്പു കൊളുത്തുകൾ നമുക്കിന്നും കാണാം. പ്രാകൃതമനുഷ്യർ വലയുപ യോഗിച്ചു സൂര്യനെ തടഞ്ഞുനിർത്തിയ കഥ പരക്കെ വിശ്വസിയ്ക്കപ്പെ ട്ടുന്നുണ്ട്. സൂര്യൻ വളരെ വേഗം തെക്കോട്ടു നീങ്ങുകയും താഴോട്ടിറ ങ്ങുകയും ചെയ്യുന്ന ശരത്കാലത്ത് ഇഗ്ലൂലിക്കുകാർ 'പൂച്ചത്തൊട്ടിൽ' ക ളിച്ചു സൂര്യന്റെ തിരോധാനം തടയാൻ ശ്രമിയ്ക്കും. യാത്ര ചെയ്യുമ്പോൾ വീട്ടിലെത്തുന്നതുവരെ ഇരുട്ടു പരക്കാതിരിയ്ക്കാൻ അവർ അസ്തമയസൂ ര്യനു കാണാവുന്നവിധം വൃക്ഷത്തിന്റെ ഉയർന്ന ശാഖയിലൊരു മൺ പുറ്റ് പതിച്ചുവെയ്ക്കും; അതല്ല, പെട്ടെന്നു രാത്രിയാകണമെങ്കിൽ പടി ഞ്ഞാട്ടു നീങ്ങുന്ന സൂര്യനെതിരെ അന്തരീക്ഷത്തിലേയ്ക്കു മണൽത്ത രികളെറിഞ്ഞാൽ മതി! സൂര്യനെപ്പോലെ ചന്ദ്രനുനേർക്കും ഇത്തരം കൗശലങ്ങൾ ചിലർ പ്രയോഗിയ്ക്കാറുണ്ട്. ഗയാനയിൽ ചന്ദ്രന്റെ ഗതി ഭേദങ്ങളനുസരിച്ചാണു മാസങ്ങൾ നിർണയിയ്ക്കുന്നത്; അതുകൊണ്ടു പന്ത്രണ്ടുമാസത്തെ കാലാവധിയ്ക്കു തേയിലത്തോട്ടങ്ങളിൽ പണിയെ

ടുക്കുന്ന തൊഴിലാളികൾ പെട്ടെന്നു തിരിച്ചെത്താനായി ബന്ധുക്കൾ ചന്ദ്രനുനേരെ കല്ലും കുന്തവും വലിച്ചെറിയും. സൂര്യാസ്തമയത്തിനുണ്ടാകുന്ന പരിവേഷംമൂലം സ്വതവേ ക്ഷീണിതരായവർക്കു ജ്വരാവേശമുണ്ടാകുമെന്നു വിശ്വസിച്ചുപോന്ന മലയക്കാർ, ചാരവും വെള്ളവും തളിച്ച് ആ പ്രകാശം കെടുത്താൻ ശ്രമിയ്ക്കും. ഇടിമുഴക്കവും കൊടുങ്കാറ്റും കഴിഞ്ഞാൽ മിക്കവാറും തണുത്ത കാലാവസ്ഥ വരുന്നതുകൊണ്ട്, മിന്നലേറ്റ മരത്തിന്റെ വിറകു കത്തിച്ചാൽ മഞ്ഞു വരുമെന്നാണു ഷുസ്വാപ്പിലെ ആദിവാസികളുടെ വിശ്വാസം. അതുകൊണ്ട് മഞ്ഞുമൂടിയ മലകളിൽ നടക്കേണ്ടി വരുമ്പോൾ മഞ്ഞുപാളികൾ ഉരുകിപ്പോകാതിരിയ്ക്കാൻ അവർ അത്തരം വിറകു ശേഖരിച്ചു കത്തിയ്ക്കും.

മഴയും വെയിലുംപോലെ കാറ്റിനേയും നിയന്ത്രിയ്ക്കുന്ന മന്ത്രവാദികളുണ്ട്. ചൂടുള്ള കാലാവസ്ഥയിൽ വളരെ ദൂരം നടക്കേണ്ട യാക്കുട്ടുകാർ, മത്സ്യത്തിന്റെ വയറ്റിൽനിന്നു യാദൃച്ഛികമായി കണ്ടെത്തിയ ഒരു കല്ലിന്മേൽ കുതിരരോമം ചുറ്റി വടിയോടു ചേർത്തുകെട്ടുന്നു. നടക്കുന്നതിനിടെ ആ വടി അന്തരീക്ഷത്തിൽ ചുഴറ്റി ചില മന്ത്രങ്ങൾ ചൊല്ലുമ്പോൾ പതുക്കെ തണുത്ത കാറ്റു വീശാൻ തുടങ്ങും. ഒൻപതു ദിവസം തുടർച്ചയായി തണുത്ത കാറ്റു വീശണമെങ്കിൽ, കല്ല് പക്ഷിയുടേയോ മൃഗത്തിന്റേയോ രക്തത്തിൽ മുക്കി മന്ത്രവാദി മൂന്നുപ്രാവശ്യം അപ്രദക്ഷിണമായി വലംവെയ്ക്കണം. കൊടുങ്കാറ്റ് അടങ്ങണമെന്നു വിചാരിയ്ക്കുന്ന ഹോട്ടൻടോട്ടുകാർ കനമുള്ള മൃഗചർമ്മങ്ങൾ കഴുക്കോലിൽ തൂക്കിയിടുകയാണു പതിവ്. കാറ്റിന്റെ ശക്തി സ്വാഭാവികമായും അവയിൽ ചെന്നുതട്ടി കുറഞ്ഞുപോകുമെന്നാണവരുടെ വിശ്വാസം. ഫ്യൂജിയക്കാർ കാറ്റു തടയാൻ കക്കയുടെ പുറന്തോടുകൾ വായുവിൽ വലിച്ചെറിയും. വായകൊണ്ട് അതിശക്തിയായി ഊതി കാറ്റുണ്ടാക്കുന്നവരാണു ബിബിലിയിലുള്ളവർ. കൊടുങ്കാറ്റു വീശുമ്പോൾ അയൽക്കാർ പറയും: “അതാ, ബിബിലിക്കാരുടെ ഊത്തു തുടങ്ങി!“ ഒരുതരം 'കാറ്റുകല്ലി'ൽ പതുക്കെ വടികൊണ്ടു തട്ടിയാണു ഗയാനക്കാർ കാറ്റുണ്ടാക്കുന്നത്, നന്നായി തട്ടിയാൽ കൊടുങ്കാറ്റിനും സാദ്ധ്യതയുണ്ട്. പ്രസവിച്ചു കിടക്കുന്ന സ്ത്രീകൾക്കു കൊടുങ്കാറ്റു സൃഷ്ടിയ്ക്കാൻ പ്രത്യേകമായൊരു

കഴിവുണ്ടെന്നു ഗ്രീൻലാന്റുകാർ വിശ്വസിച്ചു. അവൾ ഈറ്റില്ലത്തിനു പുറത്തുള്ള വായു വായനിറയെ വലിച്ചെടുത്ത് ശക്തിയോടെ ഊതിയാൽ മതി! ആവശ്യാനുസരണം കാറ്റുണ്ടാക്കാൻ പേരുകേട്ട കോറിന്തിലെ ഒരു കുടുംബത്തെ സംബന്ധിച്ചു പ്രാചീനമായൊരു രേഖയുണ്ട്. പക്ഷേ, പേരും പണവും നേടിക്കൊടുത്ത ആ വിദ്യ എങ്ങനെയാണവർ പ്രയോഗിച്ചിരുന്നതെന്നുമാത്രം ആർക്കുമറിയില്ല. കോൺസ്റ്റന്റൈനിന്റെ കാലത്തു മന്ത്രവാദമുപയോഗിച്ചു കാറ്റു തടഞ്ഞതിന്റെ പേരിൽ ഒരാളെ വധശിക്ഷയ്ക്കു വിധിച്ചതായി പറയപ്പെടുന്നുണ്ട്. ഈജിപ്തിലും സിറിയയിലുംനിന്നു പുറപ്പെട്ട ധാന്യക്കപ്പലുകൾ കൊടുങ്കാറ്റു ഭയന്ന് മാർഗമദ്ധ്യേ തടഞ്ഞുവെച്ചതിനെതിരെ വിശന്നു വിവശരായ ബൈസന്റൈൻ ജനങ്ങളുടെ രോഷമായിരുന്നു, അതിനു കാരണം. നാവികർക്കുവേണ്ടി കാറ്റു നിയന്ത്രിയ്ക്കാൻ അറിയാവുന്നവരാണു ഫിൻലന്റിലെ മന്ത്രവാദികൾ. ഒരു ചരടിന്റെ മൂന്നു കുരുക്കുകളിലാണവർ കാറ്റിനെ ബന്ധിയ്ക്കുന്നത്. ഒന്നാമത്തേതഴിച്ചാൽ മന്ദമാരുതനും രണ്ടാമത്തേതഴിച്ചാൽ ശക്തമായ കാറ്റും, മൂന്നാമത്തേതഴിച്ചാൽ കൊടുങ്കാറ്റും പുറത്തുവരും. അയൽക്കാരുടെ മാന്ത്രികപ്രഭാവത്തിൽ അഭിമാനം കൊള്ളുന്നവരാണു ഫിൻലന്റിനു തെക്കുള്ള എസ്റ്റോണിയക്കാർ. വസന്തത്തിൽ വടക്കുകിഴക്കുഭാഗത്തുനിന്നു വാതോപദ്രവവുമായി വരുന്ന കഠിനമായ കാറ്റിനെ അടക്കിനിർത്താൻ അവർ എസ്റ്റോണിയക്കാരെ സഹായിയ്ക്കാറുണ്ട്. യേശുവിന്റെ സ്വർഗാരോഹണത്തോടടുത്ത ദിവസങ്ങളിൽ കാറ്റു വല്ലാതെ അസഹ്യമായി തോന്നും. ഫെല്ലിനിന്റെ പരിസരത്തുള്ളവർ കൊടുങ്കാറ്റു ഭയന്ന് പുറത്തിറങ്ങാറില്ല. എസ്റ്റോണിയയിൽ പ്രചാരത്തിലുള്ള ഒരു പാട്ട് ഇങ്ങനെയാണു തുടങ്ങുന്നത്: "തീരത്തു ശക്തമായടിയ്ക്കുന്ന ദുരിതക്കടൽക്കാറ്റേ, സകലതും പിഴുതുമറിയ്ക്കുന്ന നിന്റെ ചിറകുകൾക്കെന്തൊരു ഓജസ്സ്! പീഡനങ്ങളും സങ്കടങ്ങളും വിതയ്ക്കുന്ന നിന്റെ കിരാതരൂപം ഫിൻലന്റിലെ മന്ത്രവാദികളുടെ ഭാവനാസൃഷ്ടിയാണോ?". ഉൾക്കടലിൽ വീശിയടിയ്ക്കുന്ന കൊടുങ്കാറ്റിനെതിരെ നീങ്ങുന്ന ചില നാവികർക്കു ദൂരെനിന്നു വിചി

ത്തുമായൊരു പായ്ക്കപ്പൽ പൊങ്ങിവന്നു തങ്ങളെ കരയിലേയ്ക്കു താങ്ങിയടുപ്പിയ്ക്കുന്നതായി അനുഭവമുണ്ട്. കാർമേഘങ്ങളുടെ വലിച്ചുകെട്ടിയ പായ ആടിയുലഞ്ഞു നുരഞ്ഞുപതഞ്ഞ തിരമാരകളെ തള്ളിനീക്കുന്ന ആ പായ്ക്കപ്പൽ ഫിൻലന്റിൽനിന്നാണു വരുന്നതെന്ന് അവർക്കറിയാം. കൊടുങ്കാറ്റു നിയന്ത്രിയ്ക്കാൻ കഴിവുള്ള വൃദ്ധകളുടെ പക്കൽനിന്നു വാങ്ങിയ കുരുക്കിട്ട കൈലേസുകളുമായാണു ഷെറ്റ്ലാന്റിലെ മുക്കുവർ കടലിലേയ്ക്കു പോകാറുള്ളത്. ലെർവിക്കിൽ ഒരു കാലത്ത് അങ്ങനെ കാറ്റു വിറ്റ് ഉപജീവനം നടത്തിയിരുന്ന വൃദ്ധകൾ ജീവിച്ചിരുന്നതായി പറയപ്പെടുന്നു. വായുരാജാവായ അയോലസിൽനിന്നു സമ്മാനമായി ലഭിച്ച കാറ്റ് യുലീസസ്സ് ഒരു തുകൽസഞ്ചിയിലാണു സ്വീകരിച്ചത്. ഓരോതരം കാറ്റിനുംവേണ്ടി തുറക്കാവുന്നവിധത്തിൽ സുഷിരങ്ങളോടുകൂടിയ ഓടക്കുഴലിൽനിന്ന് ഒയാമ്പുവിലെ മന്ത്രവാദി തൊടുത്തു വിടുന്നതാണു കൊടുങ്കാറ്റുകളെന്നു ഗയാനയിലെ ചിലർ കരുതുന്നു. പടിഞ്ഞാറെ ആഫ്രിയ്ക്കയിലെ അഗുപർവതത്തിനു മുകളിൽ കഴിയുന്ന ബാഗ്ബയെന്ന മന്ത്രമൂർത്തിയാണു മഴയും കൊടുങ്കാറ്റും നിയന്ത്രിയ്ക്കുന്നതെന്നൊരു വിശ്വാസമുണ്ട്. ആട്ടിയോടിയ്ക്കുകയോ കീഴടക്കുകയോ വധിയ്ക്കുകയോ ചെയ്യേണ്ട ഒരു ഭീകരസത്വമാണു കൊടുങ്കാറ്റെന്നു കരുതുന്നവരുമുണ്ട്. അവസാനിയ്ക്കാത്ത കാറ്റും പ്രതികൂലകാലാവസ്ഥയും മൂലം രൂക്ഷമായ ഭക്ഷ്യക്ഷാമം നേരിടുമ്പോൾ എസ്ക്വിമാക്സിലുള്ളവർ പായലുകൾ കൊണ്ടു ചാട്ടവാറുണ്ടാക്കി കടൽത്തീരത്തു ചെന്നു നിന്നു കാറ്റിനെ ആഞ്ഞു പ്രഹരിച്ചുകൊണ്ടു പറയും: "താബാ, മതി, ഇനി നിർത്തിക്കോ!". ഒരിയ്ക്കലവർ വടക്കുപടിഞ്ഞാറൻ കാറ്റിന്റെ തീവ്രത തടുക്കാൻ ഒരു ചടങ്ങു നടത്തി. കടൽത്തീരത്തെ ഹോമകുണ്ഡത്തിനു ചുറ്റും മന്ത്രങ്ങളുച്ചരിച്ചു പ്രദക്ഷിണം വെയ്ക്കുന്നതിനിടയിൽ പെട്ടെന്നൊരു വൃദ്ധൻ തീയിലേയ്ക്കെടുത്തുചാടി ഭീകരനായ കൊടുങ്കാറ്റിനെ യുദ്ധത്തിനു വെല്ലുവിളിച്ചു. കൊടുങ്കാറ്റ് തീയ്ക്കകത്തേക്കു പ്രവേശിച്ചപ്പോൾ ചിലർ പാത്രത്തിൽ വെള്ളമെടുത്തു തീനാളങ്ങളിൽ ചൊരിഞ്ഞു; മറ്റുള്ളവർ അതേ സ്ഥാനത്തേയ്ക്കു ശരമാരിയും തൊടുത്തു; അധികനേരമൊന്നും പീഡനം സഹിയ്ക്കാനാവാതെ പുറത്തേയ്ക്കു ചാടി

യ ആ ഭീകരജീവിയെ കുറച്ചകലെ നങ്കൂരമടിച്ചു കിടന്നിരുന്ന കപ്പലി ലെ വെടിയുണ്ടകളാണ് എതിരേറ്റത്. കൊടുങ്കാറ്റു വിതയ്ക്കുന്ന ഭീകര നെ വധിയ്ക്കാൻ 1883 ഫെബ്രുവരി ഇരുപത്തൊന്നാം തീയതി അലാ സ്ക്കയിലും ഇതുപോലൊരു ചടങ്ങു നടന്നതായി രേഖപ്പെടുത്തിയി ട്ടുണ്ട്. വീട്ടിനകത്തെ സ്ത്രീകൾ കത്തികളും ഉലയ്ക്കകളും അന്തരീക്ഷ ത്തിൽ ആഞ്ഞു വീശി ആ ഭീകരജീവിയെ ആട്ടിയോടിച്ചു. കത്തുന്ന തീയുടെ ചുറ്റും തടിച്ചുകൂടിയ പുരുഷന്മാർ കീഴടങ്ങിയ ആ ജീവിയെ വലിയൊരു പാറക്കല്ലുകൊണ്ടു നിശ്ശേഷം തച്ചുതകർത്തു. ചുഴലിക്കാറ്റ് ഒരു രാക്ഷസന്റെ നൃത്തമായി കരുതുന്ന ഗ്രാൻചാക്കോ നിവാസികൾ ആ ഭീകരനെ വടികളെറിഞ്ഞു ഭയപ്പെടുത്തി ആട്ടിയോടിയ്ക്കാൻ ശ്രമി യ്ക്കും. കുടിലുകൾ തകർക്കുന്ന കാറ്റിനെതിരെ കത്തുന്ന തീപ്പന്തങ്ങളു മായി ഓടുകയാണു പയാഗ്വാക്കാർ പതിവ്; ചിലപ്പോൾ മുഷ്ടി ചുരുട്ടി അന്തരീക്ഷത്തിൽ ആഞ്ഞു വീശും. ഗേക്കുറസിൽ പണ്ടൊരു കൊടു ങ്കാറ്റ് ആഞ്ഞടിച്ചപ്പോൾ പുരുഷന്മാർ ആയുധധാരികളായി പുറത്തേ യ്ക്കോടുകയും സ്ത്രീകളും കുട്ടികളും ഉച്ചത്തിൽ ശബ്ദമുണ്ടാക്കി കാറ്റിനെ ഭയപ്പെടുത്താൻ ശ്രമിയ്ക്കുകയും ചെയ്തു. സുമാത്രയിൽ ആയുധങ്ങളുമായി പുറത്തിറങ്ങിയ തദ്ദേശവാസികളെ മുന്നിൽനിന്നു നയിച്ചതു രാജാവാ യിരുന്നു. നീളമേറിയ കുന്തംകൊണ്ടു കാറ്റിനെ ഇടംവലം കുത്തുന്നതി ൽ സ്ത്രീകൾ യാതൊരലംഭാവവും കാണിച്ചില്ല. ഭീഷണമായ കൊടു ങ്കാറ്റ് ദൂരെ നിന്നു വരുന്നുണ്ടെന്നു കണ്ട ബോർണിയോക്കാർ വാളും പരിചയുമായി നിലയുറപ്പിയ്ക്കും. ആസ്ത്രേലിയയിൽ ചുഴലിക്കാറ്റിനോ ടൊപ്പം നീങ്ങുന്ന മണൽച്ചിറകൾ ആ ഭീകരജീവിയുടെ രൂപമായി പ ലരും തെറ്റിദ്ധരിയ്ക്കാറുണ്ട്. ഒരിയ്ക്കലൊരു യുവാവ് മണൽച്ചിറകളെ വ ടിയെറിഞ്ഞു പിടിയ്ക്കാമെന്നു മോഹിച്ചു കുറേനേരം പിന്തുടർന്ന് ഒടുവി ൽ പരവശനായി മടങ്ങിപ്പോന്നു. "മണൽച്ചിറയ്ക്കുള്ളിൽ ഒളിച്ചിരിയ്ക്കു ന്ന ദുഷ്ടാത്മാവിനെ വധിയ്ക്കാൻ പന്ത്രണ്ടു ഗ്രാമീണരെങ്കിലും ഊരിപ്പി ടിച്ച വാളുമായി പിന്തുടർന്നാലല്ലാതെ ഒരു ചുഴലിക്കാറ്റും കടൽത്തീ രം കടന്നുപോകാറില്ലെ"ന്നു കിഴക്കേ ആഫ്രിയ്ക്കയിലെ ബെഡോയി

ൻവർഗക്കാർ സാക്ഷ്യപ്പെടുത്തുന്നു. ഈ ഉദാഹരണത്തിന്റെ വെളിച്ച ത്തിൽ ഹെറോഡോട്ടസിന്റെ കഥ വിശ്വസനീയമായി തോന്നാം: ഒ രിയ്ക്കൽ സഹാറാമരുഭൂമിയിൽ നിന്നുള്ള ചുടുകാറ്റിൽ ട്രിപ്പോളിയിലെ ജലസ്രോതസ്സുകൾ വറ്റിവരണ്ടു; ഗ്രാമവാസികൾ തെക്കൻകാറ്റിനെ തിരെ യുദ്ധം പ്രഖ്യാപിച്ചു. പക്ഷേ, മരുഭൂമിയിലേയ്ക്കു പ്രവേശിച്ച അ വരാകെ ഉഷ്ണക്കാറ്റിൽ നാമാവശേഷരായി! ഒരുപക്ഷേ, ചുഴലിയു ടെ മണൽമേഘത്തിനുള്ളിൽപ്പെട്ട പടയാളികളെ കാണാനാവാതെ യുദ്ധക്കളത്തിൽ ചെണ്ടയും താളവും മുഴക്കി നിന്നവരാരെങ്കിലും പറ ഞ്ഞതായിരിയ്ക്കാം, ഈ കഥ!

# 6. ആസ്ഥാനമന്ത്രവാദികൾ

പല ഭൂഖണ്ഡങ്ങളിലായി പരന്നുകിടന്ന പ്രാകൃതമനുഷ്യർ ഓരോ രോ ആവശ്യങ്ങൾക്കുവേണ്ടി പ്രകൃതിയെ സ്വാധീനിയ്ക്കാൻ നടത്തിയ മന്ത്രവാദങ്ങളുടെ ഉദാഹരണങ്ങളാണു നാമിതുവരെ കണ്ടത്. അങ്ങ നെ മന്ത്രവാദമൊരു കലയായി വളർത്തിക്കൊണ്ടുവന്ന അവരിൽ ചി ലർക്കെങ്കിലും സമൂഹത്തിൽ സമുചിതമായ പ്രസക്തിയും പ്രാധാന്യ വും ലഭിച്ചിരിയ്ക്കാൻ സാദ്ധ്യതയുണ്ട്. ആ പ്രശസ്തിയുടെ പേരിൽ തങ്ങ ളെ കണ്ണടച്ചു വിശ്വസിച്ച സഹജീവികളുടെമേൽ അവർ അധികാരം നേടിയെടുത്തതിലും അത്ഭുതപ്പെടാനില്ല. അങ്ങനെയായിരിയ്ക്കണം മ ന്ത്രവാദികൾ കാലാന്തരേണ ഗ്രാമാദ്ധ്യക്ഷന്മാരും രാജാക്കന്മാരുമാ യത്. ലഭ്യമായ വിവരങ്ങളുടെ സമഗ്രതവെച്ചു നോക്കുമ്പോൾ താരത മ്യേന ഏറ്റവും പ്രാകൃതരെന്നു കരുതാവുന്ന ആസ്ത്രേലിയയിലെ ആദി വാസികളിൽനിന്നുതന്നെ നമുക്കു തുടങ്ങാം. അവരെ ഭരിച്ചിരുന്നതു പക്ഷേ രാജാവും ഗ്രാമാദ്ധ്യക്ഷനുമായിരുന്നില്ല; സമൂഹത്തിൽ സ്വാ ധീനമുള്ള ചിലർ ഇടയ്ക്കിടെ കൂട്ടം ചേർന്നു പ്രാധാന്യമുള്ള വിഷയങ്ങ ൾ തീരുമാനിയ്ക്കുന്ന അവരുടെ പതിവ് ജനാധിപത്യത്തേക്കാൾ പ്രഭു ത്വവാഴ്ചയോടാണു ചേർന്നുനിന്നത്. ചെറുപ്പക്കാരുടെ സാന്നിദ്ധ്യം നാമമാത്രമായ ആ ഭരണകൂടത്തെ വേണമെങ്കിൽ 'വയോധികഭരണ'

മെന്നു വിശേഷിപ്പിയ്ക്കാം. വിവിധഗോത്രത്തലവന്മാരായിരുന്നു, സ ഭാംഗങ്ങൾ. മിക്കവാറും മരുഭൂമിയായിരുന്ന ആസ്ത്രേലിയയുടെ മദ്ധ്യ ഭാഗം അന്നു വൈദേശികമായ ഇടപെടലുകളൊന്നുമില്ലാതെ തീർ ത്തും ഒറ്റപ്പെട്ടു പ്രാകൃതാവസ്ഥയിലാണു കഴിഞ്ഞിരുന്നത്. മന്ത്രവാദം വഴി ഗോത്രങ്ങളുടേയും അംഗങ്ങളുടേയും എണ്ണം കഴിയുന്നത്ര പെരു പ്പിയ്ക്കുകയാണ് അവരുടെ പ്രധാനദൗത്യം. ഭക്ഷ്യയോഗ്യമായ സസ്യ ങ്ങളുടേയും മൃഗങ്ങളുടേയും പേരുകളാണു ഗോത്രങ്ങൾക്കുണ്ടായിരുന്ന ത്. ആവശ്യാനുസരണം ഭക്ഷണമെത്തിയ്ക്കുന്നതുൾപ്പെടെയുള്ള അവ ശ്യസേവനങ്ങൾ നടത്തുകയാണു ഗോത്രത്തലവന്മാരുടെ ചുമതല. അങ്ങനെ ആസ്ത്രേലിയയിലെ മന്ത്രവാദികളിൽ പലരും ഗോത്രത്തല വന്മാരായി. മരിച്ചവരുടെ ആത്മാവുമായി ബന്ധപ്പെട്ട ശിലകളും ദ ണ്ഡുകളും സൂക്ഷിച്ചിരുന്ന നിലവറകൾ സംരക്ഷിയ്ക്കുക, ഗോത്രാചാര ങ്ങൾ ലംഘിക്കുന്നവരെ ശിക്ഷിയ്ക്കുക തുടങ്ങിയ ഭരണപരമായ അധി കാരങ്ങൾക്കു പുറമേ മന്ത്രവാദപ്രയോഗങ്ങളുടെ പൂർണമായ ഉത്തര വാദിത്വവും അവർക്കുണ്ടായിരുന്നു.

ആസ്ത്രേലിയയേക്കാൾ സാംസ്കാരികമായി ഉയർന്ന തലത്തിലുള്ള ഗയാനയിലേക്കു കടക്കുമ്പോഴും ഗോത്രാധിപത്യം ശൈശവാവസ്ഥ യിൽത്തന്നെ നിലനിൽക്കുന്നതായാണു നാം കാണുന്നത്. ഒരു സ്വേ ച്ഛാധിപതിയായി വളരാൻ തക്ക ധൈര്യവും ബുദ്ധിയും പ്രകടിപ്പിച്ച് ആരുംതന്നെ അക്കാലത്ത് ഉയർന്നുവന്നില്ലെന്നു ചരിത്രകാരന്മാർ രേ ഖപ്പെടുത്തുന്നു. ദുഷ്ടശക്തികളായ ഭൂതപ്രേതങ്ങളുമായി സ്വേച്ഛാനുസാ രം ബന്ധപ്പെടാമെന്ന ജനങ്ങളുടെ വിശ്വാസമാണു മെലെനേഷ്യൻ ഗോത്രത്തലവന്മാരുടെ അധികാരത്തിനാധാരം. എതിർക്കുന്നവരു ടെ നേർക്കു ദുരന്തം വിതയ്ക്കാനറിയാമെന്ന വിശ്വാസവും ഭൂതപ്രേതാ ദികളോടുള്ള ഭയവുമാണു മിക്കവാറും അവരുടെ ശിക്ഷ അനുസരിയ്ക്കാ ൻ സമുദായങ്ങളെ നിർബന്ധിച്ചത്. ജനങ്ങളുടെ വിശ്വാസങ്ങൾക്കു ക്ഷീണം വരുമ്പോൾ അവരുടെ അധികാരവും ക്ഷയോന്മുഖമാകും. ജോർജ്ജ് ബ്രൗൺ രേഖപ്പെടുത്തുന്നു: “ഭൂതാത്മാക്കളുമായി അടുത്ത

ബന്ധം അവകാശപ്പെട്ട ഗോത്രത്തലവന്മാർക്കു പൗരോഹിത്യപരമായ കർമ്മങ്ങളും നിർവഹിയ്ക്കേണ്ടി വന്നു. അപേക്ഷകർക്കു തക്ക വില നൽകാൻ കഴിയുമെങ്കിൽ പ്രകൃതിശക്തികളെ സ്വാധീനിച്ച് ജയാപജയവും സുഖദു:ഖങ്ങളും ശീതോഷ്ണസ്ഥിതികളും ആവശ്യാനുസരണം സൃഷ്ടിയ്ക്കാൻ അവർ ബാദ്ധ്യസ്ഥരായി". സാംസ്കാരികമായി ഒരുപടി കൂടി ഉയർന്ന ആഫ്രിയ്ക്കയിലാണു രാജപദവി പൂർണമായി വികസിച്ചത്. മഴയുമായി ബന്ധപ്പെട്ട ബാദ്ധ്യതയിൽനിന്നു മന്ത്രവാദി ഭരണാധികാരത്തിലേയ്ക്കു ചുവടു മാറ്റുന്നതിന്റെ തെളിവുകൾ നമുക്കവിടെ കാണാം. കിഴക്കുഭാഗത്തെ ബാന്റുവർഗക്കാരിൽ ഒരുതരം കുടുംബാധിപത്യഭരണമാണു നില നിന്നത്. പൈതൃകമായി ലഭിച്ച അധികാരഭ്രമത്തിൽ അവർ പതുക്കെപ്പതുക്കെ ഭൂപ്രഭുക്കളും ഗ്രാമപ്രധാനികളുമായി. 1894-ൽ ജീവിച്ചിരുന്ന ഗ്രാമപ്രധാനികളിൽ രണ്ടുപേർ കാലാവസ്ഥാനിയന്ത്രണത്തിനുവേണ്ടി നിയുക്തരായ മന്ത്രവാദികളെന്ന നിലയിൽ ജനങ്ങളുടെ ഭയാദരവുകൾ നേടിയെടുത്തു. അവരുടെ പേരിലുള്ള സ്വത്തുക്കൾ മിക്കവാറും അത്തരം സേവനങ്ങളുടെ പാരിതോഷികങ്ങളായിരുന്നു. അതേസമയം വാട്ടാട്ടുറുവർഗക്കാരുടെ തലവന്മാർ രാഷ്ട്രീയസ്വാധീനമില്ലാത്ത സാധാരണ മന്ത്രവാദികൾ മാത്രമായിരുന്നു. മഴയുമായി ബന്ധപ്പെട്ട മന്ത്രവാദം വഴിയുള്ള അധികാരമായിരുന്നു, വാഗോഗോയിലെ തലവന്മാർ കൊണ്ടുനടന്നത്. ഈജിപ്തിലെ നൈൽനദീതീരത്തു വൈദ്യന്മാരാണു ഗ്രാമപ്രധാനികൾ. പക്ഷേ, മഴ പെയ്യിയ്ക്കാനുള്ള അവരുടെ കഴിവാണു മിക്കവാറും വിലമതിയ്ക്കപ്പെട്ടത്. ശരിയായ സമയത്തു പെയ്യാതെ പറഞ്ഞാലൊടുങ്ങാത്ത കഷ്ടപ്പാടുകൾ വരുത്തിവെയ്ക്കുന്ന മഴയായിരുന്നു, ഗ്രാമീണർക്കു പ്രധാനം. കുശാഗ്രബുദ്ധികളായ ചിലർ അത്തരം കഴിവുകളുണ്ടെന്നു ഭാവിച്ച് സാധാരണക്കാരുടെമേൽ അധികാരം കൈയടക്കിയതിൽ അത്ഭുതപ്പെടാനില്ല. വേണ്ട സമയത്തു മഴ പെയ്യിയ്ക്കാനുള്ള കഴിവിനാനുപാതികമായി ലഭിച്ച സ്വീകാര്യതയാണ് അവരെ ഗ്രാമപ്രധാനികളാക്കി മാറ്റിയത്. മലകൾ മേഘങ്ങളെ ആകർഷിയ്ക്കുന്നതുകൊണ്ട് കാലാവസ്ഥയുടെ പ്രവചനത്തിൽ തെറ്റുപറ്റാതിരിയ്ക്കാൻ അവർ പൊതുവേ മലഞ്ചെരിവുക

ളിലാണ താമസിയ്ക്കുക പതിവ്. പലപ്പോഴായി ശേഖരിച്ച മഴക്കല്ലുകൾ അവരൊരു ഭരണിയിൽ സൂക്ഷിയ്ക്കും. ആവശ്യമാകുമ്പോൾ അതിലൊന്നെടുത്തു വെള്ളത്തിൽ കഴുകി മന്ത്രം ചൊല്ലി അഗ്രം രണ്ടായി പൊളിച്ച ചൂരൽ ചുഴറ്റി മേഘങ്ങളോടു പോകേണ്ട ദിക്കു ചൂണ്ടിക്കാണിയ്ക്കും. അല്ലെങ്കിൽ ആടിന്റെ കുടൽമാല നിറച്ച വെള്ളം ആകാശത്തേയ്ക്കു മന്ത്രോച്ചാരണത്തോടെ വീശിയെറിയും. ഇത്തരത്തിൽ സമ്പത്തും സ്വാധീനവുമുള്ള മന്ത്രവാദികളുടെ മരണം പക്ഷേ ദുരന്തത്തിലാണ കലാശിയ്ക്കാറുള്ളത്. തങ്ങൾക്കെതിരെ മന്ത്രവാദി മന:പൂർവം അടിച്ചേൽപ്പിയ്ക്കുന്ന ശിക്ഷയാണ വരൾച്ചയെന്നു കരുതി ക്ഷുഭിതരായ നാട്ടുകാർ കൂട്ടംകൂടി അവരെ വകവരുത്തുകയാണ പതിവ്. എങ്കിലും പൈതൃകമായി ലഭിച്ചുപോന്ന സ്ഥാനം അടുത്ത അവകാശി ഏറ്റെടുക്കും. മദ്ധ്യാഫ്രിയ്ക്കയിലെ ലെന്റുവർഗക്കാർക്കിടയിലും കാലാവസ്ഥയുമായി ബന്ധപ്പെട്ട മന്ത്രവാദികളാണ ഗ്രാമാദ്ധ്യക്ഷന്മാരായത്. കാലാവസ്ഥ കൈകാര്യം ചെയ്യാൻ അറിയാവുന്നവരോട് അത്യധികമായ ആദരവ് പ്രകടിപ്പിയ്ക്കുന്ന ബന്യോറോക്കാർ അവരെ പലവിധ പാരിതോഷികങ്ങളും നൽകി പ്രീതിപ്പെടുത്താറുണ്ട്. അവരിൽ കഴിവുള്ളവർ രാജാവായി അവരോധിയ്ക്കപ്പെടും. സമ്പാദ്യം നിജപ്പെടുത്താനായി അദ്ദേഹം അധികാരം മറ്റുള്ളവർക്കും വീതിച്ചുനൽകും. മദ്ധ്യാഫ്രിയ്ക്കയിലെ ഫാൻവർഗക്കാരുടെ ഗ്രാമപ്രധാനികൾ വൈദ്യവൃത്തിയും കൊല്ലപ്പണിയും ചെയ്യുന്നതിൽ അതിനിപുണരായിരുന്നു.

ദക്ഷിണാഫ്രിയ്ക്കയുടെ പശ്ചാത്തലത്തിൽ മന്ത്രവാദിയും ഗ്രാമാദ്ധ്യക്ഷനും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് പണ്ഡിതനായൊരു ചരിത്രകാരൻ ഇങ്ങനെ നിരീക്ഷിയ്ക്കുന്നു: "പ്രാചീനകാലത്തു കാലാവസ്ഥ നിയന്ത്രിയ്ക്കുന്നതിൽ കഴിവു തെളിയിച്ചവരാണ ഗ്രാമാദ്ധ്യക്ഷനായത്. മറ്റാരും മത്സരത്തിനു വരുന്നില്ലെന്ന് അവർ ഉറപ്പു വരുത്തി. പ്രശസ്തിയ്ക്ക് ആനുപാതികമായ സമ്പാദ്യം ഒറ്റയ്ക്കു കൈയടക്കുന്നത് ആർക്കും അനുവദിയ്ക്കാനാവില്ല. അങ്ങനെ ജനങ്ങളിൽ സ്വാധീനമുള്ള മന്ത്രവാദിയുടെ ഉത്തരവാദിത്വം ഭരണാധികാരവുമായി ബന്ധപ്പെടുത്താൻ തു

ടങ്ങി. സുലുവിലൊരു സ്വേച്ഛാധിപതി സ്വന്തം ജീവൻ സുരക്ഷിതമാക്കാനായി രാജ്യത്തെ ഒരേയൊരു സിദ്ധൻ താനാണെന്നു പ്രഖ്യാപിച്ചു!" സ്വന്തം തൊഴിലിലൂടെ നേടിയെടുക്കുന്ന അമിതസമ്പാദ്യവും ജനങ്ങളിൽ സൃഷ്ടിയ്ക്കുന്ന അപരിമിതമായ ഭയബഹുമാനവും ഈ സ്ഥാനക്കയറ്റം അനിവാര്യമാക്കുകയാണു ചെയ്തത്. നിർഭാഗ്യരായ അവർക്കുവേണ്ടി നിരവധി ചതിക്കുഴികളും പക്ഷേ അവരതിൽ ഒരുക്കിവെച്ചു. മഴ പെയ്യിയ്ക്കുകയും വെയിൽ തെളിയിയ്ക്കുകയും സസ്യസമൃദ്ധി ഉറപ്പു വരുത്തുകയും ചെയ്യുന്ന ഉത്തരവാദിത്വം അനാസ്ഥയോ പിടിവാശിയോ മൂലം നടക്കാതെ വന്നാൽ അവരെ ശിക്ഷിയ്ക്കാനുള്ള അധികാരവും അവകാശവും തങ്ങൾക്കുണ്ടെന്നു ജനങ്ങൾ വിശ്വസിച്ചു. തക്ക സമയത്തു മഴ പെയ്യിയ്ക്കാൻ കഴിയാതെ പോയ പശ്ചിമാഫ്രിയ്ക്കയിലെ രാജാവിനെ കുപിതരായ നാട്ടുകാർ കയറുകൊണ്ടു വരിഞ്ഞുകെട്ടി ശ്മശാനത്തിൽ കൊണ്ടുചെന്നു പൂർവികരുടെ ആത്മാക്കളോടു ചെയ്ത തെറ്റിനു മാപ്പപേക്ഷിയ്ക്കാൻ നിർബന്ധിച്ചു. കാറ്റും കോളും മൂലം കടലിൽ മീൻ പിടിയ്ക്കാൻ കഴിയാതെ പോയാൽ ലോങ്ഗോവിലെ മുക്കുവർ രാജാവിനെ 'ദുഷ്ടഹൃദയ'നെന്നു ചീത്ത വിളിയ്ക്കും. അവരുടെ കണ്ണിൽ സമുദായത്തിന്റെ ആരോഗ്യത്തിനും ഭൂമിയുടെ ഫലസമൃദ്ധിയ്ക്കും കടലിലെ മത്സ്യസമ്പത്തിനും ഉത്തരവാദിയാണു രാജാവ്. ഇതിലേതെങ്കിലും യഥാവിധി സഫലമായില്ലെങ്കിൽ അവർ രാജാവിനെ തൽക്ഷണം നിഷ്ക്കാസിതനാക്കും. മഴയുടെ ദൗർലഭ്യവും വെട്ടുകിളിശല്യവുമാണു ഉസുക്കുമായിലെ സുൽത്താന്റെ പരിഹാരത്തിനു കാത്തു നിൽക്കുന്ന പ്രധാനപ്രശ്നങ്ങൾ. സുൽത്താനു പ്രകൃതിയേയും പ്രതിഭാസങ്ങളേയും നിയന്ത്രിയ്ക്കാൻ കഴിയണമെന്നു നിർബന്ധബുദ്ധിയുള്ള പ്രജകൾ തദനുസൃതമായ ഫലം ലഭിയ്ക്കുന്നില്ലെങ്കിൽ അദ്ദേഹത്തെ മാറ്റാൻ രണ്ടാമതൊന്നു ചിന്തിയ്ക്കാറില്ല. മന്ത്രവാദംകൊണ്ടുമാത്രമാണു മഴ പെയ്യുന്നതെന്നു കരുതുന്ന ന്യാനസാവാസികൾ രാജാവിന്റെ പ്രാഥമികകർത്തവ്യമായി അതിനെ വിലയിരുത്തി. മഴയില്ലാതെ വിളവു നശിയ്ക്കാൻ തുടങ്ങുമ്പോൾ നൈൽനദീതീരത്തെ ലാട്ടുകക്കാർ രാത്രിസമയം കൊട്ടാരം ആക്രമിച്ചു സ്വത്തു കൈക്കലാക്കി രാ

ജാവിനെ നഗ്നനാക്കി അതിർത്തി കടത്തിവിടുകയാണ പതിവ്.

സമുദായനന്മയ്ക്കുവേണ്ടി പ്രകൃതിയെ സ്വാധീനിയ്ക്കുന്നതു രാജാവി ന്റെ ഉത്തരവാദിത്തമായാണ ലോകത്തിന്റെ പല ഭാഗങ്ങളിലും കരു തിപ്പോരുന്നത്. ഈജിപ്റ്റിൽ രാജാവിനെപ്പോലെ ചില പ്രത്യേകമൃഗ ങ്ങളേയും കാലാവസ്ഥയുടെ രക്ഷാധികാരികളായി കണക്കാക്കിയി രുന്നു. തെക്കേ പസിഫിക്കിലുള്ള ദ്വീപിൽ വളരെക്കാലമായി രാജഭ രണമാണ നിലവിലിരുന്നത്. പക്ഷേ കടുത്ത ഒരു വരൾച്ചയെത്തുട ർന്നു നാട്ടുകാർ രാജകുടുംബത്തിലെ സകലപേരേയും വധിച്ചു രാജവം ശംതന്നെ നശിപ്പിച്ചു. കാലാവസ്ഥയുടെ അനിശ്ചിതത്വത്തിനു രാജാ വിനെ പ്രതിയാക്കുന്ന രീതി കൊറിയയിലും നിലനിന്നതായി ചൈ നയിലെ ചരിത്രകാരന്മാർ പറയുന്നു. പക്ഷേ ഏകാധിപത്യപരമായ ആ പൗരോഹിത്യഭരണത്തിനു കീഴിലായിരുന്ന മെക്സിക്കോയി ലും പെറുവിലും സാംസ്കാരികോന്നമനം സാദ്ധ്യമായത്. അവരുടെ പൂ ർവികർ മന്ത്രവാദികളായിരുന്നെന്നു വ്യക്തമായ രേഖകളില്ലെങ്കിലും രാജാധികാരം കൈയേൽക്കുന്ന സമയത്തു സൂര്യനു പ്രകാശം വരു ത്താമെന്നും മേഘങ്ങളെക്കൊണ്ടു മഴ പെയ്യിയ്ക്കാമെന്നും നദിയിലൂടെ ജലമൊഴുക്കാമെന്നും ഭൂമി ഫലസമൃദ്ധമാക്കാമെന്നും നടത്തുന്ന പ്രതി ജ്ഞയിൽ അത്തരമൊരു സൂചനയുണ്ട്. നിഗൂഢതയുടെ പരിവേഷമ ണിഞ്ഞ് ആദിവാസികളിൽ വിസ്മയം ജനിപ്പിച്ച മന്ത്രവാദികൾ അങ്ങനെ വളരെ പതുക്കെ രാജപദവിയിലേയ്ക്കു കടന്നുചെന്നു. 'പദാർ ത്ഥവിജ്ഞാനീയ'ത്തിലുള്ള അറിവിനു പുറമേ മന്ത്രതന്ത്രങ്ങളിൽ ക ഴിവു നേടിയ അവരെ ജനങ്ങൾ പ്രവാചകരെന്ന നിലയിൽ ബഹുമാ നത്തോടെയാണ കണ്ടത്. സഭായോഗങ്ങളിൽ രാജാവിനു തുല്യമാ യൊരു സ്ഥാനം അവർ കൈക്കലാക്കി. നയതന്ത്രപരമായ തീരുമാ നങ്ങളൊന്നും രാജാവ് അവരുമായി ആലോചിയ്ക്കാതെ സ്വീകരിയ്ക്കാ റില്ല. ഒരു ഭരണകൂടംപോലും നിലവിലില്ലാതിരുന്ന കാലിഫോർണി യയിൽ മന്ത്രവാദികളുടെ നിർദ്ദേശങ്ങൾ വിധേയത്വത്തോടെ അനു സരിയ്ക്കുന്നവരായിരുന്നു, ബഹുഭൂരിപക്ഷം ജനങ്ങളും. വിഗ്രഹാരാധന

യോളം പോന്ന ആദരവാണ ബ്രസീലിൽ മന്ത്രവാദികൾക്കു ലഭിച്ചി രുന്നത്. രോഗം വരാതിരിയ്ക്കാനും മരണം നീട്ടിക്കിട്ടാനുംവേണ്ടി കു മ്പിട്ടുനിന്നു കേണപേക്ഷിയ്ക്കുന്ന ജനങ്ങൾക്കു സമുചിതമായ വരദാനം നൽകുന്നതിൽ മന്ത്രവാദികൾ ഒരിയ്ക്കലും അലംഭാവം കാണിയ്ക്കാറില്ല. പക്ഷേ, വരമേതെങ്കിലും സഫലമാകാതെ വന്നാൽ അവരെ യാതൊ രു മനസ്സാക്ഷിക്കുത്തുമില്ലാതെ നിഷ്ക്കരുണം വധിയ്ക്കാനും ജനങ്ങ ളൊരുങ്ങി. ലെങ്ഗ്വായിലെ ആദിവാസികളിൽ ഓരോ ഗോത്രത്തി നുമായി പ്രത്യേകം തലവന്മാരുണ്ടെങ്കിലും അവർക്കു സമ്പത്തോ അ ധികാരമോ ഉണ്ടായിരുന്നില്ല. ശത്രുക്കളുടെ മന്ത്രവാദപ്രയോഗങ്ങൾ നിർവീര്യമാക്കി ജനങ്ങളെ രക്ഷിയ്ക്കുകയാണവരുടെ ദൌത്യം. പ്രകൃ ത്യതീതശക്തികളുടെ പ്രയോക്താവെന്ന നിലയിൽ രാജാവിനെ ഒരു തരം അന്ധവിശ്വാസപരമായ ആരാധനയോടെ കാണുന്നവരാണു മ ലായ്ദേശത്തെ ജനങ്ങൾ. രാജകീയദൗത്യം നിർവഹിയ്ക്കുന്ന ഉദ്യോ ഗസ്ഥന്മാർക്കും ആ സിദ്ധികൾ സ്വമേധയാ കൈവരുമെന്നവർ കരു തി. അതുകൊണ്ട് ഒരു വർഷം വിളവെടുപ്പു തീരെ മോശമായ സെല ങ്കോർ ജില്ലയിലെ ഉദ്യോഗസ്ഥനെ തൽസ്ഥാനത്തുനിന്നു മാറ്റാൻ അ വരാലോചിച്ചു. രാജാവിന്റെ മാത്രമല്ല, കുടുംബാഗങ്ങളുടെ പെരുമാറ്റദൂ ഷ്യവും വിളവെടുപ്പിനെ പ്രതികൂലമായി ബാധിയ്ക്കുമെന്നാണു സെലി ബസിലുള്ളവർ വിശ്വസിച്ചത്. ഇംഗ്ലീഷുകാരനായൊരു പ്രഭുവായിരു ന്നു, ഒരുകാലത്തു ഡിയാക്ക്വർഗക്കാരുടെ രാജാവ്. ധാന്യവിളകളു ടെ സമൃദ്ധി ഉറപ്പാക്കാനുള്ള ചില പ്രയോഗങ്ങൾ അദ്ദേഹത്തിനറി യാമെന്നു പരക്കെ വിശ്വസിക്കപ്പെട്ടു. കർഷകർ അടുത്ത വർഷം വി തയ്ക്കാനുദ്ദേശിക്കുന്ന വിത്തുകൾ അദ്ദേഹത്തിനു മുമ്പിൽ സമർപ്പിയ്ക്കും. ഒരു പ്രത്യേകമിശ്രിതത്തിൽ മുക്കിയെടുത്ത മാലകൾ അദ്ദേഹം വി ത്തിലിട്ടു കുട്ടിയിളക്കും. ഇടയ്ക്കു ഗ്രാമം കാണാനെത്തുന്ന അദ്ദേഹത്തെ സ്ത്രീകൾ വെള്ളവും ഇളനീരും പാലുംകൊണ്ടു പാദപൂജ നടത്തും. രാ ജാവിന്റെ പാദസ്പർശമേറ്റ ജലം അവർ കർഷകർക്കു വിതരണം ചെയ്തു നല്ല വിളവിനായി വയലിൽ തളിയ്ക്കും. നേരിട്ടു ചെന്നു കാണാ ൻ കഴിയാത്തവർ വെള്ളിയോ സ്വർണമോ തുണിയിൽ പൊതിഞ്ഞ്

അദ്ദേഹത്തിനു കൊടുത്തയയ്ക്കും. അദ്ദേഹമവ സ്വന്തം രേതസ്സിൽ മുക്കി പാടത്തു കുഴിച്ചിടാനായി കർഷകർക്കു തിരിച്ചയയ്ക്കുകയും ചെയ്യും. ഒരിയ്ക്കൽ സാംബൻ വർഗക്കാരുടെ വിളവെടുപ്പു മോശമായപ്പോൾ രാജാവിനെ പ്രത്യേകം ക്ഷണിച്ചു കൊണ്ടുവന്നു മണ്ണിന്റെ ഊഷരത്വം പരിഹരിയ്ക്കുന്നതിനുപോലും ചില നിർദ്ദേശങ്ങളുയർന്നു.

രാജാവിനു ഭൂമി ഫലഭൂയിഷ്ഠമാക്കുന്നതുൾപ്പെടെ പല മാന്ത്രികവിദ്യകളും സഹജമാണെന്ന വിശ്വാസം ഇന്ത്യമുതൽ അയർലന്റുവരെ ആര്യവംശക്കാരിൽ പ്രാചീനകാലത്തു പ്രബലമായിരുന്നു. നല്ലൊരു രാജാവിന്റെ ഭരണത്തെക്കുറിച്ചു മനുസ്മൃതി പറയുന്നു: "പാപികളുടെ ഭൂമി കൃഷിയ്ക്കുപയോഗിയ്ക്കാത്ത രാജാവിന്റെ ഭരണകാലത്തു മനുഷ്യായുസ്സു കൂടുതലായിരിയ്ക്കും; കർഷകർക്കു ധാരാളം വിളവു ലഭിയ്ക്കും; ശിശുമരണവും അംഗവൈകല്യവുംപോലുള്ള ദുരിതങ്ങൾ സംഭവിയ്ക്കില്ല". ഹോമറുടെ ഗ്രീസിൽ രാജാക്കന്മാരെ ദൈവത്തിന്റെ പ്രതിപുരുഷന്മാരായാണു കരുതിയിരുന്നത്. അവരുടെ കൊട്ടാരവും രഥവും പരിപാവനമായി കണക്കാക്കി. നല്ലൊരു രാജാവിന്റെ ഭരണകാലത്തു ഭൂമിയിൽ ധാന്യവിളകൾ തളിർത്തു വൃക്ഷങ്ങൾ ഫലസമൃദ്ധങ്ങളായി കന്നുകാലികളുടെ എണ്ണം ശതഗുണീഭവിച്ച്, കടലിൽ മത്സ്യങ്ങൾ പെറ്റുപെരുകുമെന്നാണു ജനവിശ്വാസം. മദ്ധ്യകാലഘട്ടത്തിൽ ഡെന്മാർക്കിലെ രാജാവായ വാൾഡമർ ഒന്നാമൻ ജർമ്മനി സന്ദർശിച്ചപ്പോൾ അമ്മമാർ കൈക്കുഞ്ഞുങ്ങളും കർഷകർ നെൽവിത്തുകളുമായി അദ്ദേഹത്തിന്റെ അനുഗ്രഹത്തിനു കാത്തുനിന്നു. പൂർവികരുടെ അനുഷ്ഠാനങ്ങൾ യഥാവിധി നടത്തുന്ന രാജാവിന്റെ കാലത്തു കാലാവസ്ഥയും സമ്പത്സമൃദ്ധിയും അനുകൂലമാകുമെന്നു പ്രാചീനകാലത്തെ ഐറിഷുകാർ വിശ്വസിച്ചു. പാടിക്ക് പുണ്യവാളന്റെ പേരിലുള്ള ഒരു പ്രാമാണികരേഖ കാര്യക്ഷമമായ ഭരണത്തെ ഇങ്ങനെയാണു വിശേഷിപ്പിയ്ക്കുന്നത്: "സുഖകരമായ കാലാവസ്ഥ, ശാന്തമായ സമുദ്രം, നല്ല വിളവെടുപ്പ്, ഫലസമൃദ്ധമായ വൃക്ഷങ്ങൾ!". മറിച്ച്, വരൾച്ചയും മഹാമാരിയും രാജാക്കന്മാരുടെ തിന്മയ്ക്കു പര്യായങ്ങളായും കണക്കാക്കപ്പെ

ട്ടു. ഇംഗ്ലണ്ടിലെ ചക്രവർത്തിമാരുടെ കരസ്പർശംകൊണ്ടു കുണ്ഡമാലാ രോഗം ഭേദമാകുമെന്ന ധാരണയാകാം ഒരുപക്ഷേ അത്തരം അന്ധ വിശ്വാസങ്ങളിൽ അവസാനമായി അവശേഷിയ്ക്കുന്നത്. അതുകൊ ണ്ട് പ്രസ്തുതരോഗത്തിനു 'രാജരോഗ'മെന്ന പേരുപോലും ലഭിച്ചു. എ ലിസബത്തു രാജ്ഞി പലപ്പോഴും അത്ഭുതകരമാംവണ്ണം കുണ്ഡമാലാ രോഗം ചികിത്സിച്ചു ഭേദപ്പെടുത്തിയതായി രേഖകളുണ്ട്. 1633-ലെ വേനൽക്കാലത്തൊരു ദിവസം ഹോളിറൂഡിലെ ദേവാലയത്തിൽവെ ച്ച് ചാൾസ് ഒന്നാമൻ ഒരൊറ്റയിരിപ്പിനു നൂറോളം രോഗികളെ സുഖ പ്പെടുത്തി. പക്ഷേ, ചാൾസ് രണ്ടാമന്റെ കാലത്തായിരുന്നു, ആ ചട ങ്ങ് ഏറ്റവും പ്രചാരമാർജ്ജിച്ചത്. ഏതാണ്ട് ഒരു ലക്ഷത്തോളംപേ രെ അദ്ദേഹം ചികിത്സിച്ചു സുഖപ്പെടുത്തിയതായി കണക്കുകൾ സൂ ചിപ്പിയ്ക്കുന്നു. ഒരവസരത്തിൽ അദ്ദേഹത്തെ സമീപിയ്ക്കാൻ തിക്കിത്തി രക്കിയവരെ നിയന്ത്രിയ്ക്കാനാകാതെ ആറേഴുപേർ മരണമടയുകപോ ലും ചെയ്തു. ഇത്തരം കൺകെട്ടുവിദ്യകളോടു നിർവികാരത പുലർത്തി യ വില്യം മൂന്നാമൻ, കൊട്ടാരത്തിൽ തടിച്ചുകൂടിയ ജനക്കൂട്ടത്തെ എ ന്തെങ്കിലും ഭിക്ഷ കൊടുത്തു പറഞ്ഞയയ്ക്കാനാണു കൽപ്പന പുറപ്പെടു വിച്ചത്. തീരെ ഒഴിവാക്കാൻ കഴിയാതിരുന്ന ഒരവസരത്തിൽ രോ ഗിയുടെ ശിരസ്സിൽ കൈവെച്ച് അദ്ദേഹം പറഞ്ഞു: “ദൈവം നിങ്ങ ൾക്കു നല്ല ആരോഗ്യവും ബുദ്ധിയും നൽകട്ടെ!“. പക്ഷേ, പിന്നീട് മന്ദ ബുദ്ധിയും മതഭ്രാന്തനുമായ ജെയിംസ് രണ്ടാമനും മകൾ ആൻരാ ജ്ഞിയും ജനങ്ങളുടെ ആവശ്യപ്രകാരം ആ പതിവ് പുനസ്ഥാപിച്ചു. കരസ്പർശംകൊണ്ടു രോഗം ശമിപ്പിയ്ക്കുന്ന അത്ഭുതസിദ്ധി ഇംഗ്ലണ്ടിൽ മാത്രമല്ല, ഫ്രാൻസിലെ രാജാക്കന്മാർക്കും ലഭിച്ചിരുന്നതായി പറയ പ്പെടുന്നുണ്ട്. തോങ്ഗാവർഗക്കാരുടെ ഗോത്രത്തലവന്മാർ കരൾവീ ക്കവും കുണ്ഡമാലയും പാദസ്പർശംകൊണ്ടു മാറ്റാറുണ്ട്. രാജകീയവ്യ ക്തികളുമായുള്ള സമ്പർക്കം വഴി പകരുന്ന അത്തരം രോഗങ്ങളുടെ ചികിത്സ സ്വാഭാവികമായും സമാസമമന്ത്രവാദത്തിന്റെ വകുപ്പിൽ പ്പെടുത്താവുന്നതേയുള്ളൂ.

പൊതുവായ വിശകലനത്തിൽ പ്രാചീനകാലത്തെ മന്ത്രവാദിയേ

യും വൈദ്യരേയും പിന്തുടർന്നുപോന്നവരാണു ലോകത്തു പല ഭാഗ ങ്ങളിലും പിന്നീടു രാജാക്കന്മാരായി വന്നതെന്നു കരുതുന്നതിൽ തെ റ്റില്ല. മന്ത്രവാദികളിൽത്തന്നെ അറിവും കഴിവുമുള്ള ഒരു വിഭാഗത്തെ സമുദായത്തിന്റെ സുരക്ഷപോലുള്ള ചില പൊതുവായ ആവശ്യങ്ങൾ നിറവേറ്റുന്നതിനു പ്രത്യേകമായി നിയോഗിയ്ക്കുമ്പോൾ, സ്വാഭാവിക മായി വർദ്ധിയ്ക്കുന്ന സമ്പത്തും അധികാരവുംമൂലം ചിലർ സ്വയമേവ രാജപദവിയിലെത്തുകയും ചെയ്തു. അങ്ങനെ ജനാധിപത്യത്തിൽനി ന്നു തുടങ്ങി ഏകാധിപത്യത്തിൽ ചെന്നവസാനിച്ച ആ സാമൂഹ്യവി പ്ലവം രാജപദവിയുടെ ധർമ്മാധർമ്മങ്ങളെക്കുറിച്ചുള്ള വിഷയങ്ങളി ലേയ്ക്കു വഴിമാറി. ചിന്തിയ്ക്കുന്നവരുടെ മനസ്സിൽ വ്യക്തമായി ഉയർന്നു വന്ന മന്ത്രവാദത്തിന്റെ മതിഭ്രമങ്ങൾക്കു പകരം മതവിശ്വാസങ്ങൾ സ്ഥാനം പിടിച്ചു. പ്രകൃതിശക്തികളെ നേരിട്ടു നിയന്ത്രിയ്ക്കുന്നതു മനു ഷ്യനു തീർത്തും അസാദ്ധ്യമാണെന്നു കണ്ട മതാദ്ധ്യക്ഷന്മാർ പരോ ക്ഷമായ പ്രാർത്ഥനയിലൂടെ ദൈവത്തെക്കൊണ്ടവ സാധിച്ചെടുക്കാ നാണു പരിശ്രമിച്ചത്. മന്ത്രവാദിയായി സ്ഥാനാരോഹണം ചെയ്ത രാ ജാവ് അങ്ങനെ സ്വന്തം ചുമതല പ്രാർത്ഥനയും അനുഷ്ഠാനങ്ങളും ന ടത്താൻ നിയുക്തനായ പുരോഹിതനിലേയ്ക്കു കൈമാറി. മനുഷ്യനും ദൈവവും തമ്മിലുള്ള അതിർവരമ്പ് അവ്യക്തമായിരുന്ന അക്കാല ത്തു മനുഷ്യനിൽത്തന്നെ പലപ്പോഴും ദൈവികത്വം ആരോപിയ്ക്കപ്പെ ട്ടു. മരണത്തിനു ശേഷമല്ല, ജീവിച്ചിരിയ്ക്കുമ്പോൾപ്പോലും സവിശേഷ മായ ചില സിദ്ധികൾ സ്വായത്തമാണെങ്കിൽ മനുഷ്യനു ദൈവമായി ത്തീരാമെന്ന വിശ്വാസം പ്രബലമായി. ഈ മനുഷ്യദൈവങ്ങളിലുള്ള വിശ്വാസം സമൂഹത്തിലെ മറ്റേതു വിഭാഗത്തേക്കാളും കൂടുതൽ പ്ര യോജനപ്പെട്ടതു പക്ഷേ രാജാക്കന്മാർക്കായിരുന്നു. രാജപദവിയുടെ ദൈവികതയെ സംബന്ധിച്ച ഈ അവതാരസിദ്ധാന്തമാണു നമുക്കി നി ചർച്ച ചെയ്യാനുള്ളത്.

# 7. മനുഷ്യദൈവങ്ങൾ

പ്രകൃതിശക്തികളെ കാര്യക്ഷമമായി നിയന്ത്രിയ്ക്കാനുള്ള സഹജ മായ പരിമിതികളെക്കുറിച്ച് പ്രാചീനജനങ്ങൾ തീരെ ബോധവാന്മാ രായിരുന്നില്ലെന്ന വസ്തുതയാണ് ലോകത്തിന്റെ പല ഭാഗങ്ങളിൽനി ന്നുമുള്ള ഉദാഹരണങ്ങൾ ചൂണ്ടിക്കാണിയ്ക്കുന്നത്. അമാനുഷികമായ സിദ്ധിവിശേഷങ്ങൾ ഓരോ മനുഷ്യനും സഹജമാണെന്നു കരുതി പ്പോന്ന സമൂഹത്തിൽ മനുഷ്യനും ദൈവവും തമ്മിലുള്ള വ്യത്യാസ ത്തിനു യാതൊരു പ്രസക്തിയുമില്ല. നൈസർഗികമായ കഴിവുകൾ തീരെ നിസ്സാരമാക്കുന്നവിധം അപരിമിതമായ അധികാരശക്തികളു ടെ മൂർത്തഭാവമാണ് ദൈവമെന്ന ധാരണ, ചരിത്രത്തിൽ വളരെ സാ വകാശമാണ് വികസിച്ചു വന്നത്. പ്രകൃതിയെ കൈകാര്യം ചെയ്യാൻ നിയുക്തരായവർ സാധാരണക്കാരെപ്പോലെ ഭയഭീഷണികൾക്കു വ ശംവദരായിരുന്നതുകൊണ്ട് അവരെ തങ്ങൾക്കതീതരായി ജനങ്ങൾ ഒരിയ്ക്കലും കണ്ടില്ല. അക്കാലത്തു ലോകം മുഴുവൻ ജനാധിപത്യമാണ് നിലനിന്നിരുന്നതെന്നു നാമോർക്കണം. ശക്തരും ദുർബലരും സമ ത്വത്തിന്റെ അനുവദനീയമായൊരു പിരിധിയിൽ ഒതുങ്ങി നിൽക്കാ ൻ നിർബന്ധിതരായിരുന്നു. പക്ഷേ, അറിവിന്റെ വ്യാപ്തി വികസി യ്ക്കാൻ തുടങ്ങിയതോടെ അപരിമിതമായ പ്രകൃതിയ്ക്കു മുമ്പിൽ സ്വന്തം നിസ്സാരതയും ദൗർബല്യവും മനുഷ്യൻ തിരിച്ചറിഞ്ഞു. ഈ തിരിച്ച റിവ്, സ്വന്തം ഭാവനയിൽ ഉരുത്തിരിഞ്ഞ അമാനുഷികശക്തികൾ ക്കു കൂടി ബാധകമാണെന്നു കാണാതെ സ്വത:സിദ്ധമായ വിടവ് വർ ദ്ധിപ്പിയ്ക്കുന്നവിധം ദൈവങ്ങളോടുള്ള ആദരവിനു മാറ്റുകൂട്ടുകയാണ് മ നുഷ്യർ ചെയ്തത്. സ്ഥിരവും നിയതവുമായ നിയമങ്ങൾക്കു വിധേയ മായി വർത്തിയ്ക്കുന്ന അമൂർത്തമായൊരു സംവിധാനമാണ് പ്രപഞ്ച മെന്ന ആശയം ജീവിതത്തിൽ പ്രയോഗിച്ച അവരുടെ ചിന്തകൾക്കു വേണ്ടത്ര വേരോട്ടം സമൂഹത്തിൽ നേടാനായില്ല. വ്യക്തിപരമായ ഇ ടപെടലുകളും ബോധപൂർവമായ ഇച്ഛയുമാണ് ലോകത്തിന്റെ ഗതിവി ഗതികൾ നിർണയിയ്ക്കുതെന്ന് അവർ വിശ്വസിച്ചു. മാത്രമല്ല, പ്രപഞ്ച

മെന്ന ആ പ്രസ്ഥാനത്തെ നയിക്കുന്നവർ ദുർബലരും നിസ്സഹായരു
മായ മനുഷ്യരേക്കാൾ വളരെയേറെ ബലശാലികളായിരിക്കുമെന്നും
അവർ അതിശയിച്ചു. അങ്ങനെ ദൈവവുമായുള്ള സമത്വബോധത്തി
ൽനിന്നു പതുക്കെ ചുവടു മാറ്റിയ മനുഷ്യർ മന്ത്രവാദത്തിലുള്ള പ്രതീ
ക്ഷ ഉപേക്ഷിച്ച് അമാനുഷികശക്തികളുടെ ദൈവസങ്കൽപ്പത്തിലേ
ക്കു കടന്നു. വിജ്ഞാനവികാസത്തിന് ആനുപാതികമായി മതപരമാ
യ ചടങ്ങുകളിൽ പ്രാർത്ഥനയ്ക്കും ബലിക്കും പ്രാധാന്യം വർദ്ധിച്ചു. ഒരു
കാലത്തു മതവിശ്വാസത്തിനു തുല്യമായിരുന്ന മന്ത്രവാദം വെറും ആ
ഭിചാരക്രിയകളെന്ന നിലയിൽ പ്രസക്തി നഷ്ടപ്പെട്ടു പിന്നിലേക്കു വ
ലിഞ്ഞു. ദൈവികതയുടെ മേഖലകളിൽ അതിക്രമിച്ചു കയറാനാവി
ല്ലെങ്കിലും ദൈവങ്ങളുടെ പ്രതിപുരുഷന്മാരായ പുരോഹിതന്മാരുമാ
യി മന്ത്രവാദികൾക്കു മത്സരിക്കേണ്ടി വന്നു. പിന്നീടു മതവും അന്ധ
വിശ്വാസങ്ങളും തമ്മിൽ വേർതിരിവു വന്നപ്പോൾ പ്രാർത്ഥനകളും യ
ജ്ഞങ്ങളും സമൂഹത്തിലെ പ്രബുദ്ധരുടെ ആചാരങ്ങളായും, മന്ത്രവാ
ദം തീരെ നിരഭിജ്ഞരായ പ്രാകൃതരുടെ ആഭിചാരങ്ങളായും വിശേ
ഷിപ്പിക്കപ്പെട്ടു. കാലം കുറച്ചു മുന്നോട്ടു ചെന്നപ്പോൾ പ്രകൃതിനിയമ
ങ്ങളുടെ മഹാശക്തികളാണു ദൈവത്തിന്റെ പ്രതിപുരുഷസ്ഥാനം വ
ഹിക്കുന്നതെന്ന ബോധം ദൃഢമൂലമായി. വ്യക്തിപരമായ ഇച്ഛാശക്തി
യേക്കാൾ കാര്യകാരണനിയമങ്ങളുടെ നിയതധാരണകളിൽ അടിയു
റച്ച മന്ത്രവാദചിന്ത, അതേസമയം നിഗൂഢതയുടെ ഗർത്തത്തിൽനി
ന്നു പതുക്കെ ഉയിർത്തെഴുന്നേറ്റു പ്രകൃതിനിയമങ്ങളുടെ അനിശ്ചിത
ത്വത്തിൽ ഇറങ്ങിച്ചെന്നു ശാസ്ത്രചിന്തകൾക്കു വഴിയൊരുക്കി; അങ്ങ
നെ രാസവിദ്യ വളരെ പതുക്കെ രസതന്ത്രമായി മാറി!

ദിവ്യശക്തി ആവേശിച്ച ചില മനുഷ്യരെ ദൈവമായി സങ്കൽപ്പി
ക്കുന്ന സമ്പ്രദായം മതവിശ്വാസചരിത്രത്തിലെ പ്രാഥമികമായൊരു
കാലഘട്ടമാണു സൂചിപ്പിക്കുന്നത്. മനുഷ്യനും ദൈവവും തമ്മിൽ പ്രക
ടമായ വ്യത്യാസങ്ങൾ അക്കാലത്തുണ്ടായിരുന്നില്ല. ഇന്നിപ്പോൾ മ
നുഷ്യരൂപത്തിലുള്ള ദൈവസങ്കൽപ്പം വിചിത്രമായൊരു പ്രതിഭാസ

മായാണ കണക്കാക്കപ്പെടുന്നത്. മനുഷ്യരുടെയുള്ളിൽ ഉറങ്ങിക്കിട ക്കുന്ന അമാനുഷികശക്തികളെ ചെറുതായൊന്നു തട്ടിയുണർത്താൻ കഴിയുന്നവരെ മനുഷ്യദൈവമായി കാണാൻ അന്നുള്ളവർക്കൊരു മ ടിയും തോന്നിയില്ല; ദൈവവും മന്ത്രവാദിയും തമ്മിൽ പറയത്തക്ക വ്യത്യാസങ്ങളും അവർ കണ്ടില്ല. അവരെ സംബന്ധിച്ച മന്ത്രവാദിക ൾ ചെയ്യുന്ന പ്രത്യക്ഷമായ പ്രയോഗങ്ങൾ പ്രകൃതിയുടെ മറവിൽ അദൃ ശ്യനായി ചെയ്യുന്നവനാണ ദൈവം. മാത്രമല്ല, മനുഷ്യരൂപത്തിലാ ണു ദൈവം പ്രത്യക്ഷപ്പെടാറുള്ളതെന്ന വിശ്വാസം അത്ഭുതശക്തിക ളുണ്ടെന്നു സ്വയം ഭാവിച്ച മന്ത്രവാദികൾക്കു വളരെ എളുപ്പത്തിൽ ദൈവങ്ങളായി അവതരിക്കാൻ അവസരവും നൽകി. അങ്ങനെ വെറു മൊരു ജാലവിദ്യാക്കാരനിൽനിന്നു തുടങ്ങിയ മന്ത്രവാദി കാലക്രമേ ണ രാജാവും പിന്നീടു ദൈവവുമായി പൂർണവളർച്ച നേടി. 'ദൈവ' മെന്ന സങ്കൽപ്പത്തിനു പ്രാചീനരും ആധുനികരും നൽകിപ്പോന്ന അർത്ഥം പക്ഷേ, തീർത്തും വ്യത്യസ്തമാണെന്നു നാമോർക്കണം. വള രെക്കാലത്തെ ബൗദ്ധികവും ധാർമ്മികവുമായ ചിന്തകൾക്കുശേഷം ദൈവത്തെക്കുറിച്ചുണ്ടായ ആധുനികസങ്കൽപ്പം പ്രാചീനമനുഷ്യർക്കു തീരെ ദഹിക്കാത്തതുപോലെ, പ്രാകൃതമനുഷ്യരുടെ ദൈവസങ്കൽപ്പം ചുരുക്കം ചില ആധുനികർക്കു മാത്രമേ ഉൾക്കൊള്ളാനും കഴിയുന്നു ള്ളൂ. പ്രാകൃതജനങ്ങളുടെ വിശ്വാസപരമായ ചർച്ചകൾ അതുകൊണ്ടു തന്നെ മിക്കവാറും വഴിതെറ്റാറാണ പതിവ്. മറുഭാഗത്തെ കാഴ്ചപ്പാ ടു മനസ്സിലാകാതിരിക്കുമ്പോൾ അബദ്ധങ്ങളും തെറ്റിദ്ധാരണകളും മാത്രമേ സംവാദങ്ങളിൽനിന്നു പുറത്തുവരൂ. പരിഷ്കൃതമായ ആധുനി കസങ്കൽപ്പമാണ ദൈവത്തിന്റെപേരിൽ ചാർത്തിക്കൊടുക്കുന്നതെ ങ്കിൽ പ്രാകൃതമനുഷ്യർക്കു ദൈവമുണ്ടായിരുന്നില്ലെന്നുതന്നെ പറയേ ണ്ടിവരും. എങ്കിലും ചരിത്രത്തോടു നീതി പുലർത്തി പ്രകൃത്യതീതശ ക്തികളെക്കുറിച്ചു പ്രാകൃതമനുഷ്യർ സ്വീകരിച്ചുപോന്ന അടിസ്ഥാനപ രമായ ചില ധാരണകളെ നമുക്കു ദൈവമെന്നു വിശേഷിപ്പിക്കാം. ആ ധാരണയുടെ ബീജാങ്കുരത്തിൽനിന്നാണ പരിഷ്കൃതരായ നാം സത്യ ത്തിൽ ദൈവത്തെക്കുറിച്ചുള്ള ആധുനികസങ്കൽപ്പം വികസിപ്പിച്ചെ

ടുത്തത്. അതുകൊണ്ട് മതങ്ങളുടെ വികാസദശകൾ പരിശോധിക്കു മ്പോൾ ദിവ്യത്വത്തെ സംബന്ധിക്കുന്ന ആധുനികാവബോധത്തിനു പ്രാകൃതവിശ്വാസങ്ങളുമായി ഇടമുറിയാത്ത ഒരു ബന്ധമുണ്ടെന്നു കാണാം. ഈ വിശദീകരണങ്ങളും മുന്നറിയിപ്പുകളും നൽകുന്ന പിന്തുണയോടെ ഇനി നമുക്കു മനുഷ്യരൂപത്തിൽ അവതരിച്ചു ജീവിക്കുന്ന ചില ദൈവങ്ങളുടെ ഉദാഹരണങ്ങളിലേക്കു കടക്കാം. ദിവ്യത്വം സ്വയം വെളിപ്പെടുന്ന  അവരെപ്പോഴും രാജവംശത്തിൽപ്പെട്ടവരാകണമെന്നു നിർബന്ധമില്ല. താഴ്ന്ന വർഗക്കാർക്കിടയിലും ദൈവത്തിനവതരിക്കാം. ഇന്ത്യയിലെ ഒരു മനുഷ്യദൈവം അലക്കുകാരനും മറ്റൊരാൾ മരാശാരിയുമായിരുന്നു. അമാനുഷികശക്തികൾ ആവേശിക്കുകയോ ഉത്തേജിപ്പിക്കുകയോ ചെയ്യുന്ന താൽക്കാലികാവതാരങ്ങൾ മിക്കവാറും ശക്തിപ്രകടനത്തേക്കാൾ വെളിപാടുകളാണു പുറപ്പെടുവിക്കുന്നത്. അതായത് അവർ അത്ഭുതകൃത്യങ്ങളേക്കാൾ പ്രവചനങ്ങളിലാണു കൂടുതൽ ശ്രദ്ധ ചെലുത്തുന്നത്. മറിച്ച്, ശരീരത്തിൽ ദൈവികത്വത്തിന്റെ സ്ഥിരമായ സാന്നിദ്ധ്യം പ്രകടമാകുമ്പോൾ അത്ഭുതകൃത്യങ്ങളിലൂടെ സ്വത്വം വെളിവാക്കാൻ ആ ആൾദൈവം നിർബന്ധിതനാകും. പക്ഷേ. അവയൊന്നും പ്രകൃതിനിയമങ്ങളുടെ ലംഘനമായി ആധുനികമനുഷ്യർ കരുതാറില്ല; പ്രകൃതിനിയമങ്ങളെക്കുറിച്ചു ബോധമില്ലാത്ത പ്രാകൃതമനുഷ്യർക്കാകട്ടെ അത്തരമൊരു പ്രശ്നം ഉദിക്കുന്നുമില്ല!

ചിലരിൽ ചില സമയത്തുമാത്രം ആവേശിക്കുന്ന താൽക്കാലികമായ ദൈവാവതാരങ്ങൾ ലോകമെങ്ങും പ്രചാരത്തിലുണ്ട്. സഹജമായ വ്യക്തിത്വം പശ്ചാത്തലത്തിൽ ഒതുങ്ങിനിൽക്കുന്ന അത്തരം സന്ദർഭങ്ങളിൽ ദിവ്യത്വത്തിന്റെ സാന്നിദ്ധ്യം വിചിത്രമായ ഭാവഹാവങ്ങൾ ആവാഹിച്ചു ദേഹമാകെ വിറയൽപൂണ്ടു വെളിവാകുകയാണു പതിവ്. അന്നേരത്തെ ചില ജൽപ്പനങ്ങൾ ദൈവത്തിന്റെ നേരിട്ടുള്ള വെളിപാടായാണു വ്യാഖ്യാനിക്കപ്പെടുന്നത്. സാൻഡ്‌വിച്ച് ദ്വീപിൽ ദൈവത്തിന്റെ പ്രതിരൂപം ചമഞ്ഞ രാജാവ് ഈറ്റയുടെ ഒരു കൂട്ടിനകത്തിരുന്നു വെളിപാടുകൾ പറയും. പസഫിക്കിലെ ദക്ഷിണദ്വീപുകളി

ൽ പുരോഹിതന്റെ ശരീരത്തിൽ കയറിക്കൂടുന്ന ദിവ്യശക്തി, സ്വാഭാവികചലനങ്ങളെല്ലാം നിർത്തി അമാനുഷികഭാവത്തോടെ സംസാരിയ്ക്കും. ഇക്കാര്യത്തിൽ പോളിനേഷ്യയിലെ പ്രാകൃതവും ഗ്രീസിലെ പരിഷ്കൃതവുമായ കാഴ്ചപ്പാടുകൾ തമ്മിൽ പ്രകടമായ ചില സാദൃശ്യങ്ങൾ കാണാം. ദൈവസാന്നിദ്ധ്യം ശരീരത്തിലേയ്ക്കു കടക്കുന്നതോടെ പേശികൾ വലിഞ്ഞുമുറുകുകയും കണ്ണുകൾ തുറിയ്ക്കുകയും ചെയ്യുന്ന പുരോഹിതൻ തീവ്രമായ അസ്വസ്ഥതയോടെ ഉച്ചസ്ഥായിയിൽ ഭീകരമായൊരു ശബ്ദം പുറപ്പെടുവിയ്ക്കും. പെട്ടെന്നു വായിൽനിന്നു നുരയും പതയും വന്നു നിലത്തു വീണുരുളുന്ന അയാൾ അവ്യക്തമായ ശബ്ദഘോഷങ്ങളോടെ ദൈവേച്ഛ വെളിപ്പെടുത്താൻ ശ്രമിയ്ക്കും. നിഗൂഢരഹസ്യങ്ങളിൽ നിഷ്ണാതരായ സഹപുരോഹിതന്മാർ ആ ജൽപ്പനങ്ങൾ ജനങ്ങൾക്കു മനസ്സിലാകുന്ന ഭാഷയിൽ വിശദീകരിയ്ക്കും. ഉദ്ദേശിച്ചതു പറഞ്ഞു കഴിഞ്ഞാൽ താമസിയാതെ പ്രക്ഷുബ്ധമായ ശാരീരികാവസ്ഥക്കു മാറ്റം വരുന്ന അയാൾ സഹജമായ പൂർവരൂപം കൈവരിയ്ക്കുകയും ചെയ്യും. ചിലപ്പോഴൊക്കെ ദൈവം ആ ശരീരത്തിൽനിന്നു തൽക്ഷണം വിട്ടുപോകണമെന്നില്ല. രണ്ടോ മൂന്നോ ദിവസം നീണ്ടുനിൽക്കുന്ന ദൈവികാവേശത്തിന്റെ സൂചനയായി അയാൾ കൈത്തണ്ടയിലൊരു ചരടു ധരിയ്ക്കും. അപ്പോഴൊക്കെ ദൈവസാന്നിദ്ധ്യം പ്രകടമായ അദ്ദേഹത്തോടു മറ്റുള്ളവർ പതിവിൽക്കവിഞ്ഞ ആദരവും അനുഭാവവുമാണു കാണിയ്ക്കുന്നത്. ഇത്തരം താൽക്കാലികാവേശങ്ങളുടെ കഥകൾ ലോകത്തെങ്ങും പുസ്തകങ്ങളിലൂടെ പരിചിതമായതുകൊണ്ട് കൂടുതൽ ഉദാഹരണങ്ങളിലേയ്ക്കു കടക്കുന്നില്ല. എങ്കിലും, സ്വയം ഉത്തേജിതരാകാൻ ചിലർ ഉപയോഗിയ്ക്കുന്ന രണ്ടു സവിശേഷരീതികളെക്കുറിച്ചു മാത്രം ചെറുതായൊന്നു പരാമർശിയ്ക്കാം. ആർഗോസിലെ അപ്പോളോക്ഷേത്രത്തിൽ മാസത്തിലൊരിയ്ക്കൽ ഒരാടിനെ ബലിയർപ്പിയ്ക്കാറുണ്ട്. വ്രതാനുഷ്ഠാനങ്ങൾ നോറ്റ ഒരു സ്ത്രീ ആടിന്റെ ചുടുരക്തം വലിച്ചു കുടിച്ചു സ്വയം ഉത്തേജിതയായി ദൈവവചനങ്ങൾ പ്രവചിയ്ക്കും. അക്കേയയിലെ ഭൂമിദേവിയുടെ പൂജാരിണി കാളയുടെ ചുടുരക്തം മോന്തി ഗുഹയിൽ ചെന്നിരുന്നാണു വെളിപാടു നടത്തുക പ

തിവ്. ദക്ഷിണേന്ത്യയിലെ പക്ഷിപിടുത്തക്കാർക്കിടയിൽ ആടിന്റെ ചോര കുടിയ്ക്കുന്ന പുരോഹിതനെമാത്രമേ മഹാകാളി ആവേശിയ്ക്കാറുള്ളൂ. വടക്കെ സെലിബസിലെ ഉത്സവങ്ങൾ നടത്തുന്ന പുരോഹിതൻ ബലിയർപ്പിയ്ക്കപ്പെട്ട പന്നിയുടെ കബന്ധത്തിലേയ്ക്കു സ്വന്തം തല പൂഴ്ത്തിയാണു ചോര കുടിയ്ക്കുന്നത്. ബലപ്രയോഗംകൊണ്ടു മാത്രമേ മറ്റുള്ളവർക്ക് അയാളെ വലിച്ചെടുക്കാൻ കഴിയൂ. തുടർന്നൊരു പീഠത്തിലിരുന്നുകൊണ്ട് അയാൾ ആ വർഷത്തെ വിളവിനെക്കുറിച്ചു പ്രവചിയ്ക്കും. പന്നിയുടെ കബന്ധത്തിലേയ്ക്കു തല പൂഴ്ത്തുമ്പോൾ പ്രവചന-ത്തിനു പ്രചോദനം പകരുന്ന ഒരു ശക്തി അയാളെ ആവേശിയ്ക്കുന്നതായി ജനങ്ങൾ കരുതി. ദിവ്യമായൊരു ചെടിയോ വൃക്ഷമോ മാദ്ധ്യമമാക്കിയാണു രണ്ടാമത്തെ രീതിയിൽ ദിവ്യത്വം സൃഷ്ടിയ്ക്കപ്പെടുന്നത്. ഹിന്ദുക്കുഷിൽ ദേവദാരുവൃക്ഷത്തിന്റെ വിറകു കത്തിയ്ക്കുന്ന പുക ശിരോവസ്ത്രത്തിനുള്ളിലൂടെ ശ്വസിയ്ക്കുന്ന സ്ത്രീകൾ പെട്ടെന്നു ബോധരഹിതരായി നിലംപതിയ്ക്കും. അപ്പോൾ അവരുടെ ഉച്ചസ്ഥായിയിലുള്ള ശബ്ദം ചില ബന്ധുക്കൾ പ്രവചനങ്ങളായി വ്യാഖ്യാനിയ്ക്കും. അപ്പോളോ ദേവന്റെ പ്രവാചകയായ സ്ത്രീ വിശുദ്ധവാകമരത്തിന്റെ പൂക്കൾ ഭക്ഷിയ്ക്കുകയും വിറകു പുകയ്ക്കുകയും ചെയ്താണു വെളിപാടുകൾ പറയുന്നത്. ബക്കാനൽവർഗക്കാർ ആവേശം വർദ്ധിപ്പിയ്ക്കാൻ പുരോഹിതന്മാർക്കു വള്ളിപ്പന്നച്ചെടിയുടെ ലഹരിയുള്ള നീരു കുടിയ്ക്കാൻ കൊടുക്കും. ഉഗാണ്ടയിലെ പുരോഹിതർ സ്വയം ആവേശത്തിനു വിധേയരാകാൻ വേണ്ടി പുകയിലക്കുഴൽ വലിച്ചൂതി ലഹരിയ്ക്കടിപ്പെടുകയാണു പതിവ്. അവരുടെ ആവേശഭരിതമായ ഉറച്ച ശബ്ദം ദൈവത്തിന്റെ നേരിട്ടുള്ള സംസാരമെന്നനിലയിൽ മറ്റുള്ളവർ ആദരപൂർവം ശ്രദ്ധിയ്ക്കും. ജാവായ്ക്കടുത്തു മധുരയിൽ പലപ്പോഴും വെളിപാടു നടത്തുന്നതു സ്ത്രീകളായിരിയ്ക്കും. പുകയുന്ന ചന്ദനച്ചിതയ്ക്കു മീതെ ശിരസ്സു കുനിച്ചിരിയ്ക്കുന്ന അവർ പൊടുന്നനെ ശരീരം കോച്ചി വലിച്ച് വികൃതഹാസത്തോടെ ആക്രന്ദനം പുറപ്പെടുവിച്ചു മോഹാലസ്യപ്പെട്ടു വീഴും. അതോടെ ദൈവം അവരിൽ പ്രവേശിച്ചതായി വിശ്വസിക്കപ്പെടുന്നു. പിന്നീടു ഭ്രമമ

കന്നു ശാന്തരായി നിർമ്മമനായ ദൈവത്തെപ്പോലെ അവർ സംസാരിയ്ക്കും. ദിവ്യശക്തി താൽക്കാലികമായി ആവേശിച്ച ചിലർക്കു വെളിപാടു നടത്താനുള്ള അറിവിനുപുറമേ അത്യധികമായ കായികബലവും ലഭിയ്ക്കാറുണ്ട്. കംബോഡിയയിൽ പകർച്ചവ്യാധി പടർന്നുപിടിയ്ക്കുമ്പോൾ ഗ്രാമവാസികൾ വാദ്യഘോഷങ്ങളോടെ ജാഥയായി ഗോത്രത്തലവനെ ചെന്നു കണ്ട് ദൈവാവേശത്തിനു നിയുക്തനായ വ്യക്തിയെ നിർദ്ദേശിയ്ക്കാൻ ആവശ്യപ്പെടും. അങ്ങനെ കണ്ടെത്തിയ മനുഷ്യനെ ദൈവപ്രതിഷ്ഠയ്ക്കു മുമ്പിൽ കൊണ്ടു ചെന്നു നിർത്തി ദൈവത്തോടെന്നപോലെ ഗ്രാമത്തിൽ പടർന്നുപിടിച്ച മഹാമാരി മാറ്റിത്തരണമെന്ന് അവർ അപേക്ഷിയ്ക്കും. മഗ്നീഷ്യയിലെ വിശുദ്ധമായ ഗുഹയ്ക്കകത്തു പ്രതിഷ്ഠിച്ചിരിയ്ക്കുന്ന അപ്പോളോയുടെ വിഗ്രഹത്തിനു ദിവ്യമായൊരു കരുത്തുണ്ടെന്നാണു കരുതപ്പെടുന്നത്. ആ ശക്തി ആവേശിച്ചവർക്കു കിടങ്ങുകൾ ചാടിക്കടക്കാനും മരങ്ങൾ വേരോടെ പിഴുതുമാറ്റാനും അധികഭാരം ചുമക്കാനും കഴിയുമെന്നാണു വിശ്വാസം.

പ്രകൃതിയുടെമേൽ ചെലുത്താവുന്ന സ്വാധീനത്തിന്റെ പരിമിതികളെ സംബന്ധിച്ചു ബോധമില്ലാതിരുന്നതുകൊണ്ടാണു പൊതുവേ പ്രാകൃതമനുഷ്യർ പ്രകൃത്യതീതശക്തികളിൽ അഭിരമിച്ച് ഒരളവോളം അഹങ്കരിച്ചുപോന്നത്. ചില സമയങ്ങളിൽ ചിലർക്കുമാത്രം വിചിത്രമായ വെളിപാടുകളും അത്യധികമായ കായികബലവും നൽകുന്ന ഈ വിശ്വാസത്തെത്തുടർന്നു സ്ഥിരാവേശത്തിൽ കഴിയുന്ന ചില വ്യക്തിത്വങ്ങളെ ദൈവമായി കരുതി ആരാധിയ്ക്കേണ്ടതാണെന്ന ചിന്തയും അവർക്കുണ്ടായി. ആത്മീയവും അലൗകികവുമായ ഉത്തരവാദിത്വങ്ങളാണു പ്രധാനമെങ്കിലും പിന്നീടു ചിലപ്പോഴൊക്കെ രാഷ്ട്രീയമായ പരമാധികാരംകൂടി അവർക്കു ലഭിച്ചപ്പോൾ ദൈവവും രാജാവും ഒന്നാകുന്ന പൗരോഹിത്യഭരണവും നിലവിൽ വന്നു. ജീവിച്ചിരിയ്ക്കെത്തന്നെ ദൈവപദവി ലഭിച്ചിരുന്ന ചിലർ മാർക്വേസാ ദ്വീപുകളിലുണ്ടായിരുന്നു. ഭൂമിയ്ക്കു വന്ധ്യതയും ഫലഭൂയിഷ്ഠതയും നൽകി, മനുഷ്യർക്കു രോഗവും മരണവും വിതച്ച്, അവർ ഭൂതാത്മാക്കളുടെമേൽ പരമമായ നിയന്ത്രണം ചെലുത്തിപ്പോന്നു. ഓരോ ദ്വീപിലും എണ്ണത്തിൽ

ഒന്നോ രണ്ടോ മാത്രമുള്ള അവരെ പ്രീതിപ്പെടുത്താൻ ചിലർ നരബ ലിപോലും നടത്തി. പൊതുവേ നിഗൂഢമായ ഏകാന്തതയിലായിരി ക്കും അവരുടെ താമസം. അധികാരം മിക്കവാറും പൈതൃകമായിരു ന്നു. അങ്ങനെ ഒരു മനുഷ്യദൈവത്തെ നേരിട്ടു കണ്ടതിന്റെ അനുഭവ സാക്ഷ്യവും നമ്മുടെ പക്കലുണ്ട്: ഒരുതരം ശ്രീകോവിലായി തോന്നി ക്കുന്ന വീടിനകത്താണു വയോധികനായ അയാൾ താമസിച്ചിരുന്ന ത്; വീടിന്റെ ഉത്തരങ്ങളിലും പരിസരത്തെ മരങ്ങളിലും മനുഷ്യരുടെ അസ്ഥികൂടങ്ങൾ തലകീഴായി തൂങ്ങിക്കിടന്നു; പരികർമ്മികളല്ലാതെ മറ്റാരും വീടിനകത്തു പ്രവേശിക്കാറില്ല; നരബലി നടക്കുമ്പോൾ മാത്ര മേ സാധാരണ ജനങ്ങൾക്കു സന്ദർശനാനുവാദമുള്ളൂ; നാട്ടുകാർ നിര വധി കാഴ്ചവസ്തുക്കൾ അയാൾക്കു കാണിക്കയായി സമർപ്പിച്ചിരുന്നു; വീടിനു മുൻവശത്തു സ്ഥാപിച്ച ഏറുമാടത്തിൽ കയറിയിരുന്നു ചില പ്പോൾ ഒന്നിലേറെ നരബലികൾ നടത്താൻ അയാൾ അനുചരരോടു കൽപ്പിക്കും; ദ്വീപു മുഴുവൻ ഭീതി പരത്തി ഭരണം നടത്തിയ അയാളു ടെ കൽപ്പന അനുയായികൾ ശിരസാ വഹിച്ചു. ദക്ഷിണസമുദ്രത്തി ലെ ദ്വീപുകളിൽ ചിലപ്പോൾ പുരോഹിതന്മാരും ഗോത്രത്തലവന്മാ രും രാജപദവി വഹിക്കുന്ന ദൈവങ്ങളാകാറുണ്ട്. പൂച്ചയും പട്ടിയുമെ ന്നല്ല മാൻകിടാവിനെപ്പോലും ആരാധിക്കുന്ന ഈജിപ്തുകാർ മനുഷ്യ രെ ദൈവമായി കണ്ടതിൽ അത്ഭുതമില്ല. അനാബിസിൽ വസിക്കുന്ന ഒരു മനുഷ്യദൈവത്തിനു ചുട്ടെടുത്ത ജീവികളെയാണു ജനങ്ങൾ കാ ണിക്ക സമർപ്പിക്കാറുള്ളത്. പൂജയ്ക്കുശേഷം അയാൾ സാധാരണ മനു ഷ്യരെപ്പോലെ വെന്ത മാംസം ഭക്ഷിക്കും. സിസിലിയിലെ ചിന്തക നായിരുന്ന എംപിഡോക്ലിസ്, തന്നെത്തന്നെ ദൈവമായി പ്രഖ്യാ പിച്ചു. ജനങ്ങളെ അദ്ദേഹം കാവ്യഭാഷയിൽ അഭിസംബോധന ചെ യ്തു പറഞ്ഞു: "പ്രിയപ്പെട്ടവരേ, സുവർണസോപാനങ്ങൾ കയറി ഈ മഹാനഗരത്തിലേയ്ക്കു വരുന്ന അപരിചിതർക്കു പ്രശാന്തമായ സ്വർ ഗം സമർപ്പിച്ചു നന്മകളുടെ വിളനിലമായി വർത്തിക്കുന്ന ഈ രാജധാ നി അനുഗ്രഹിക്കപ്പെടട്ടെ! നിങ്ങൾക്കിടയിൽ ബഹുമാന്യനായ, അമ

രത്വം നേടിക്കഴിഞ്ഞ, എന്റെ ശിരസ്സിൽ സൗരഭം പൊഴിയ്ക്കുന്ന ഒരു പുഷ്പകിരീടം അഭിമാനപൂർവം നിങ്ങൾ ചാർത്തുക; എവിടെയായാലും എന്നെ കണ്ടു വണങ്ങാൻ ജനങ്ങൾ തിക്കിത്തിരക്കുന്നു; പുതിയ കാര്യങ്ങൾ പഠിയ്ക്കാൻവേണ്ടി ആയിരങ്ങൾ എന്നെ കാത്തിരിയ്ക്കുന്നു; ചിലർ പ്രവചനങ്ങൾക്കു കാതോർക്കുന്നു, മറ്റു ചിലർ ശാപോക്തികൾക്കു ബദ്ധപ്പെടുന്നു; ഇനിയും ചിലർ സാന്ത്വനങ്ങൾക്കു യാചിയ്ക്കുന്നു!'. എങ്ങനെ കൊടുങ്കാറ്റിനെ നിയന്ത്രിയ്ക്കാമെന്നും മഴ പെയ്യിയ്ക്കാമെന്നും വെയിൽ പരത്താമെന്നും രോഗം ശമിപ്പിയ്ക്കാമെന്നും വാർദ്ധക്യം ഒഴിവാക്കാമെന്നും മരിച്ചവരെ ജീവിപ്പിയ്ക്കാമെന്നും പഠിപ്പിയ്ക്കാൻ തനിയ്ക്കറിയാമെന്ന് അദ്ദേഹം അവകാശപ്പെട്ടു. 307 ബി.സി.യിൽ ജനാധിപത്യം പുന:സ്ഥാപിച്ച ഡെമെട്രിയസിനും അന്റിഗോണസിനും ഏതൻസിലെ ജനങ്ങൾ 'ദൈവരക്ഷകരെ'ന്ന പദവി നൽകി ബഹുമാനിച്ചു. അവരുടെ പ്രതിമകളുമായി ദേവാലയങ്ങൾ നിർമ്മിയ്ക്കപ്പെട്ടു; ആരാധനയ്ക്കു പുരോഹിതർ നിയോഗിയ്ക്കപ്പെട്ടു. സുഗന്ധദ്രവ്യങ്ങളും പുഷ്പഹാരങ്ങളുമായി പാട്ടു പാടി നൃത്തം വെച്ച് ആരാധകർ അവരുടെ അപദാനങ്ങൾ വാഴ്ത്തി: "സകല ദൈവങ്ങളിലുംവെച്ച് മഹത്വവും യോഗ്യതയും തികഞ്ഞ ഡെമെട്രിയസിനെ കാലം നമുക്കിതാ സമ്മാനിച്ചിരിയ്ക്കുന്നു! നക്ഷത്രസുഹൃത്തുക്കളുടെ നടുവിൽ പ്രകാശം ചൊരിയുന്ന പൂർണചന്ദ്രനെപ്പോലെ ദൈവത്തിനു യോജിച്ച മനോജ്ഞമായ മധുരമന്ദസ്മിതം തൂകി അദ്ദേഹം വരുന്ന കാഴ്ച എത്ര നയനമനോഹരമായിരിയ്ക്കുന്നു! മഹാനായ പോസിഡോണിന്റേയും അഫ്രൊഡൈറ്റിന്റേയും പുത്രൻ നീണാൾ വാഴട്ടെ! നമ്മുടെ പ്രാർത്ഥന കേൾക്കാത്ത ദൈവങ്ങൾ മാറി നിൽക്കട്ടെ! കല്ലിലും മരത്തിലുമല്ലാതെ മനുഷ്യനായവതരിച്ച നിനക്കു മാത്രമാണു ഞങ്ങൾ കാണിയ്ക്കയർപ്പിയ്ക്കുന്നത്!".

സവിശേഷസിദ്ധികൾ സഹജമായ സ്ത്രീകളെയാണു ജർമ്മനിക്കാർ വെളിപാടു കേൾക്കാൻ സമീപിച്ചിരുന്നത്. ഒഴുകുന്ന നദിയുടെ ചുഴികളും മർമ്മരവും ശ്രദ്ധിച്ച് എന്താണു വരാനിരിയ്ക്കുന്നതെന്ന് അവർ പ്രവചിയ്ക്കും. പലപ്പോഴും അതിരറ്റ ആരാധന അവരെ ജീവിയ്ക്കുന്ന ദേവതകളാക്കി മാറ്റി. വെസ്പേഷ്യക്കാരുടെ ഭരണകാലത്തു ബ്രൂട്ടറി

വർഗക്കാർക്കിടയിൽ വലേദയെന്നൊരു ദേവതയുടെ പ്രശസ്തി നാടെ ങ്ങും പരന്നിരുന്നു. റൈൻനദിയുടെ കൈവഴിയായ ലിപ്പേയുടെ തീര ത്താണവർ താമസിച്ചിരുന്നത്. അയൽക്കാരായ കൊളോണിലെ ജ നങ്ങൾ ഒരു സന്ധിസംഭാഷണത്തിനുവേണ്ടി പറഞ്ഞുവിട്ട ഉദ്യോഗ സ്ഥന്മാരെ നേരിട്ടു കാണാൻപോലും അവർ തയാറായില്ല; പകരം ച ർച്ചയിൽ പങ്കെടുത്തു സ്വന്തം വെളിപാടു വിശദീകരിയ്ക്കാനൊരു പ്രതി നിധിയെ മാത്രമാണ് അവർ നിയോഗിച്ചത്. ദൈവികത്വവും രാജാ ധികാരവും എങ്ങനെ ഏകോപിപ്പിയ്ക്കാമെന്ന പൂർവികരുടെ നയത ന്ത്രജ്ഞതകൂടി ഈ ഉദാഹരണം സൂചിപ്പിയ്ക്കുന്നുണ്ട്. ഗെറ്റാവർഗക്കാ രിൽ ചരിത്രാതീതകാലം മുതൽക്കേ ദൈവത്തിന്റെ പ്രതിപുരുഷനാ ണ രാജാവിന്റെ ഉപദേശകനായിരുന്നത്. തെക്കുകിഴക്കേ ആഫ്രിയ്ക്ക യിലെ സിംബാവർഗക്കാർ യാതൊരു വിഗ്രഹങ്ങളേയും ദൈവമായി അംഗീകരിയ്ക്കാറില്ലെന്നു പോർച്ചുഗീസ് ചരിത്രകാരനായ സാന്റോസ് രേഖപ്പെടുത്തുന്നു. നേരേ മറിച്ച്, ലോകത്തെ ഏറ്റവും വിശിഷ്ടവ്യക്തി ത്വമായി കാണുന്ന സ്വന്തം രാജാവിനെയാണ് അവർ ദൈവമായി കരുതി ആരാധിയ്ക്കുന്നത്. ഭൂമിയിലെ ഒരേയൊരു ദൈവം താനാണെ ന്നു സ്വയം വിശ്വസിയ്ക്കുന്ന രാജാവാകട്ടെ, തന്റെ ഇഷ്ടത്തിനു വിരുദ്ധ മായി മഴ പെയ്യിച്ച് അനുസരണക്കേടു കാണിച്ചതിനു മാനത്തുകൂടി പറക്കുന്ന പക്ഷികളെ അമ്പെയ്തു വീഴ്ത്തും! തങ്ങളുടെ ദൈവത്തെ മ റ്റാബെലേസുകാർ ആട്ടിയോടിച്ചു കളഞ്ഞതായി ദക്ഷിണാഫ്രിയ്ക്കയി ലെ മഷോണക്കാർ മതപ്രചാരണത്തിനു വന്നവരോടു പരാതി പറ ഞ്ഞു. ഉപദേശങ്ങൾ ആരായാനും സമ്മാനങ്ങൾ സമർപ്പിയ്ക്കാനും ഗ്രാ മത്തിൽ നിന്നൊരാളെ ദൈവമായി സങ്കൽപ്പിച്ച് ആരാധിയ്ക്കുന്ന ഒരു സമ്പ്രദായമാണത്. മറ്റാബെലേസിലെ രാജാവിനു മഷോണയിലെ ദൈവം വർഷംതോറും നാലു കാളകൾക്കുപുറമേ ഒരു നൃത്തസന്ധ്യ യും കാണിയ്ക്കയായി സമർപ്പിയ്ക്കാറുണ്ട്. കൊട്ടാരത്തിൽ തമ്പേറുകളു ടെ ഘോഷവും മണികിലുക്കങ്ങളും സംഗീതവും അകമ്പടി സേവിച്ചു മൂന്നു മണിക്കൂറോളം നീണ്ടു നിൽക്കുന്ന ആവേശഭരിതമായ നൃത്തപ്ര

കടനത്തിൽ സ്വന്തം പാദങ്ങളുടെ പേശീബലം മഷോണയിലെ ദൈവം സകലരുടേയും സാന്നിദ്ധ്യത്തിൽ പ്രദർശിപ്പിയ്ക്കും. മദ്ധ്യാഫ്രിയ്ക്കയിലെ ന്യാൻസാതടാകത്തിൽ വസിയ്ക്കുന്ന ദൈവം ചിലപ്പോൾ സ്ത്രീപുരുഷഭേദമെന്യേ ചിലരെ പെട്ടെന്നാവേശിയ്ക്കുമെന്നൊരു വിശ്വാസം ബാഗൻഡാവർഗക്കാർക്കുണ്ട്. രാജാവിനും ഗോത്രത്തലവന്മാർക്കും ഒരുപോലെ ആ ദൈവത്തെ ഭയമായിരുന്നു. അവതാരം നടന്നുകഴിഞ്ഞെന്നു മനസ്സിലായാൽ ഉടനെ ജനങ്ങൾ അദ്ദേഹത്തെ  ദൂരെ ഒരിടത്തു കൊണ്ടുപോയി വെളുത്ത വാവു വരുന്നതുവരെ കാത്തിരിയ്ക്കും. പൂർണചന്ദ്രൻ മാനത്തു പ്രത്യക്ഷപ്പെടുന്ന നിമിഷംതന്നെ അധികാരമേറ്റെടുക്കുന്ന അദ്ദേഹത്തിനു വിധേയരായി സകലരും ജീവിയ്ക്കണം. വിശ്വാസങ്ങളിൽ മാത്രമല്ല അനുഷ്ഠാനങ്ങളിലും ഭരണകാര്യങ്ങളിലും അദ്ദേഹത്തിന്റെ അഭിപ്രായത്തിനാണു മുൻതൂക്കം. ഉപദേശങ്ങൾക്കായി വരുന്നവർ അദ്ദേഹത്തിനു പാരിതോഷികങ്ങളും സമ്മാനിയ്ക്കും. ദൈവികപദവിയും അധികാരവും സഹജമാണെന്നു കരുതുന്ന ഉറുവയിലെ രാജാവ്, ദിവസങ്ങളോളം ചിലപ്പോൾ ഭക്ഷണമില്ലാതെ ജീവിയ്ക്കും. തീറ്റയും കുടിയും പുകവലിയും വെറുമൊരു നേരമ്പോക്കാണെന്നും ദൈവമെന്ന നിലയിൽ ആ അനിവാര്യതകൾക്കതീതനാണു താനെന്നും അദ്ദേഹം പറയാറുണ്ട്. വീട്ടുജോലികൾ ചെയ്തു സമാധാനത്തോടെ കഴിഞ്ഞ ഒരു സ്ത്രീ പെട്ടെന്നൊരു ദിവസം പിച്ചും പേയും പുലമ്പുന്നതു കാലോദേവതയുടെ ബാധ കൊണ്ടാണെന്നു ഗല്ലാവർഗക്കാർ വിശ്വസിയ്ക്കുന്നു. ഉടനെ ഭർത്താവ് അവളെ തൊഴുതുവണങ്ങി ആരാധിയ്ക്കാൻ തുടങ്ങും. വെറുമൊരു ഭാര്യയെന്ന പദവി ഉപേക്ഷിച്ച അവളെ ആദരവോടെ 'ഭവതി'യെന്നാണയാൾ തുടർന്നു വിളിയ്ക്കുക പതിവ്. ഗാർഹികമായ ഉത്തരവാദിത്വങ്ങൾ പിന്നീടവളുടെ പരിധിയിലല്ല. അവളുടെ കൽപ്പനയാണു ദൈവഹിതം. ദൈവത്തിന്റെ പര്യായപദങ്ങളാണു ലോങ്ഗോയിലെ ജനങ്ങൾ രാജാവിനെ വിളിയ്ക്കാൻ ഉപയോഗിച്ചിരുന്നത്. മഴ പെയ്യിയ്ക്കാനുള്ള കഴിവ് അദ്ദേഹത്തിനു സഹജമാണെന്ന് അവർ കരുതി. അതുകൊണ്ട് ഡിസംബറാകുമ്പോൾ ജനങ്ങൾ അദ്ദേഹത്തിന്റെ അടുത്തുചെന്നു മഴയ്ക്കായി യാചി

യ്ക്കും. അദ്ദേഹമാകട്ടെ, ഒരു പീഠത്തിനു മുകളിൽ കയറിനിന്ന് ആകാശത്തുകൂടി പറന്നുപോകുന്ന പക്ഷിയെ എയ്തു വീഴ്ത്തും. അതോടെ മഴ തുടങ്ങുമെന്നാണു വിശ്വാസം. മൊമ്പാസയിലെ രാജാവിനെക്കുറിച്ചും ഇതുതന്നെയാണു പറഞ്ഞുപോരുന്നത്. കുറച്ചുകാലം മുമ്പ് ഇംഗ്ലീഷുകാരുടെ ആക്രമണഫലമായി അദ്ദേഹത്തിന്റെ ദൈവികഭരണത്തിനു തിരശ്ശീല വീണപ്പോൾ ബെനിനിലെ രാജാവാണു പകരം സ്ഥാനമേറ്റെടുത്തത്. പ്രജകളെല്ലാം അനുസരണയോടെ ആരാധിയ്ക്കുന്ന ദൈവമെന്ന നിലയിൽ അദ്ദേഹത്തിനു യൂറോപ്പിൽ പോപ്പിനേക്കാൾ ആദരവു ലഭിച്ചിരുന്നു. ഇദ്ദായിലെ രാജാവ് ഇംഗ്ലീഷ് നാവികരോട് ഇങ്ങനെയാണു പറഞ്ഞത്: “ദൈവത്തിന്റെ രൂപത്തിൽ ഞാൻ സൃഷ്ടിയ്ക്കപ്പെട്ടു, അദ്ദേഹമെന്നെ രാജാവായി നിയമിച്ചു, ഞാനാണു ദൈവം!“. ബർമ്മയിൽ ബാദൻസാച്ചനെന്ന രക്തദാഹിയായൊരു രാജാവിന്റെ ഭരണകാലത്ത് ശത്രുക്കളുടെ ആക്രമണത്തിൽ മരിച്ചതിനേക്കാൾ കൂടുതൽ ജനങ്ങൾ ആരാച്ചാരുടെ കൈകൊണ്ടാണു മരിച്ചത്. അങ്ങനെ നിരന്തരം ചെയ്യുന്ന 'സൽക്കർമ്മ'ങ്ങളുടെ ഫലമായാണു തനിയ്ക്കു ദൈവപദവി ലഭിച്ചതെന്ന് അഹങ്കരിച്ച അദ്ദേഹം രാജപദവിയുപേക്ഷിച്ച് ദൈവമാകാൻ തീരുമാനിച്ചു. ദൈവത്തിന്റെ ആസ്ഥാനത്തിനു യോഗ്യമായ മഹത്തായ ഒരു സൗധവും അദ്ദേഹം പണിതീർത്തു. മാത്രമല്ല, ബുദ്ധൻ ചെയ്തതുപോലെ കൊട്ടാരവും കുടുംബവും സുഖസൗകര്യങ്ങളും വെടിഞ്ഞ് ഏകാന്തമായൊരു ആശ്രമത്തിൽ അദ്ദേഹം താമസമാക്കി. ബുദ്ധൻ പറഞ്ഞുവെച്ച നിയമങ്ങളുടെ അയ്യായിരം വർഷത്തെ കാലാവധി അവസാനിച്ചതുകൊണ്ട് പണ്ഡിതരായ യോഗികളുമായി കൂടിയാലോചിച്ചു പുതിയൊരു നിയമസംഹിത സ്വന്തം പേരിലെഴുതാനും അദ്ദേഹം ധൈര്യപ്പെട്ടു. പക്ഷേ, ശിഷ്യരായ സന്യാസിമാർ പലരും അദ്ദേഹത്തിനെതിരെ തിരിഞ്ഞു. ഒടുവിൽ നിരാശ പൂണ്ടു ദൈവപദവി വലിച്ചെറിഞ്ഞ അദ്ദേഹം അധികാരമോഹം വിടാതെ രാജകൊട്ടാരത്തിന്റെ അകത്തളങ്ങളിലേയ്ക്കു പിൻവാങ്ങി. ദൈവമെന്നു കരുതി ആരാധിച്ചിരുന്ന സയാമിലെ രാജാവി

ന്റെ മുമ്പിൽ ജനങ്ങൾ മുട്ടുകുത്തി നിന്നാണു വണങ്ങിയിരുന്നത്. രാജാവുമായി ബന്ധപ്പെട്ട സകലതും അവിടെ പ്രത്യേകഭാഷയിലാണു പറയുക പതിവ്. നാട്ടുകാർക്കുപോലും ആ ശബ്ദകോശം അപരിചിതമായിരുന്നു. രാജാവിന്റെ മുടിയ്ക്കും മുഖത്തിനും ഭക്ഷണത്തിനും ഉറക്കത്തിനുമുള്ള സവിശേഷമായ വാക്കുകൾ മറ്റാരും ഉപയോഗിയ്ക്കാൻ പാടില്ല. രാജാവിനേക്കാൾ ഉയർന്ന പദവി സൂചിപ്പിയ്ക്കുന്ന മറ്റൊരു പദം സയാമീസ് ഭാഷയിൽ കാണാത്തതുകൊണ്ട് മതപ്രചാരകർ ദൈവത്തെക്കുറിച്ചു പറയുമ്പോൾ പൊതുവേ രാജാവെന്ന വാക്കാണു പതിവായി ഉപയോഗിയ്ക്കാറുള്ളത്.

ഇന്ത്യയെപ്പോലെ മനുഷ്യദൈവങ്ങളുള്ള ഒരു നാടു ലോകത്തൊരിടത്തും കാണാനിടയില്ല. ചക്രവർത്തിമുതൽ കറവക്കാരൻവരെ സമൂഹത്തിലെ സകല വിഭാഗങ്ങൾക്കും ദൈവികത്വം അവകാശപ്പെടാവുന്ന ഒരു രാജ്യവും വേറെയില്ല. ദക്ഷിണേന്ത്യയിലെ നീലഗിരിയിൽ താമസിയ്ക്കുന്ന തോടവർഗക്കാർക്കിടയിൽ കന്നുകാലികളെ കെട്ടുന്ന തൊഴുത്ത് ദേവാലയവും കറവക്കാരൻ ദൈവവുമാണ്. “താങ്കൾ സൂര്യനെ വണങ്ങാറുണ്ടോ?“ എന്ന ചോദ്യത്തിനു കറവക്കാരന്റെ ഉറച്ച മറുപടി കേൾക്കൂ: “വിഡ്ഢികളായ ചിലർ ഒരുപക്ഷേ അങ്ങനെ ചെയ്യുന്നുണ്ടാവും. പക്ഷേ, സ്വയമൊരു ദൈവമായ ഞാനെന്തിനു സൂര്യനെ വന്ദിയ്ക്കണം?“. സ്വന്തം പിതാവുപോലും താണു വണങ്ങുന്ന അയാളെ ആർക്കും ചോദ്യം ചെയ്യാനാവില്ല; മറ്റൊരു കറവക്കാരനല്ലാതെ ആർക്കുമയാളെ സ്പർശിയ്ക്കാനും അധികാരമില്ല; ആവശ്യമുള്ളവർക്കു ദൈവത്തിന്റെ സ്വരത്തിൽ അയാൾ വെളിപാടു പറയും. രാജകുടുംബത്തിലെ ശിശുക്കൾപോലും ദൈവാവതാരമാണെന്നു ഹിന്ദുക്കളുടെ ധർമ്മഗ്രന്ഥമായ മനുസ്മൃതി അനുശാസിയ്ക്കുന്നുണ്ട്. ഒറീസ്സയിലൊരു വിഭാഗക്കാർ ഇംഗ്ലണ്ടിലെ വിക്ടോറിയരാജ്ഞിയെ ജീവിച്ചിരുന്ന കാലത്തുതന്നെ ദൈവമായി കരുതി ആരാധിച്ചിരുന്നു. അസാമാന്യമായ ധൈര്യവും ശക്തിയും പ്രദർശിപ്പിച്ച് അത്ഭുതങ്ങൾ കാണിയ്ക്കുന്നവരെ ഇന്നും ഇന്ത്യാക്കാർ ദൈവമായി കണക്കാക്കാൻ മടിയ്ക്കുന്നില്ല. ജനങ്ങൾക്കു നേരേ നടത്തുന്ന ക്രൂരതപോലും കണക്കിലെടുക്കാതെ

ഇംഗ്ലീഷുകാരുടെ സൈന്യാധിപനായിരുന്ന നിക്കോൾസണെ പഞ്ചാബിലൊരു വിഭാഗം ജനങ്ങൾ ദൈവമായാണ് കണ്ടത്. കുറച്ചു കാലംമുമ്പ് ആരാധ്യനായൊരു ദൈവം സാധാരണക്കാരനായി ജനിച്ചു. സ്വാമി ഭാസ്കരാനന്ദസരസ്വതിയെന്ന പേരിലറിയപ്പെട്ട അദ്ദേഹം കർദ്ദിനാൾ മാനിങ്ങിനെപ്പോലെ സാധുവും ശുദ്ധനുമായിരുന്നു. അനുയായികളുടെ പ്രശ്നങ്ങളിൽ സജീവമായി ഇടപെടുമ്പോൾ അദ്ദേഹത്തിന്റെ കണ്ണുകൾ അസാധാരണമായ ആർദ്രതകൊണ്ടു തിളങ്ങുന്നതു കാണാം. പൂനയിൽനിന്നു പത്തുമൈലകലെ മറാത്താവർഗക്കാർ താമസിക്കുന്ന ചിഞ്ചൗദിലെ ഒരു കുടുംബത്തിൽ ഓരോ തലമുറയിലും ഒരാൾ ആനത്തലയുള്ള ഗണപതിയുടെ അവതാരമാകുമെന്നാണു വിശ്വാസം. 1640-ൽ കുടുംബത്തിലെ മൂരബാഗോസായിയെന്ന ബ്രാഹ്മണകുമാരൻ, ഉപവാസവും വ്രതാനുഷ്ഠാനങ്ങളും പ്രാർത്ഥനയും നടത്തി മോക്ഷത്തിനു ശ്രമിച്ചു; ഒരു ദിവസം രാത്രി സാക്ഷാൽ ഗണപതി സ്വപ്നത്തിൽ പ്രത്യക്ഷപ്പെട്ട് അടുത്ത ഏഴു തലമുറയോളം കുടുംബത്തിൽ തന്റെ അംശാവതാരമുണ്ടായിരിക്കുമെന്ന് അദ്ദേഹത്തിനു വരം നൽകി. പരമ്പരയിലെ അവസാനത്തെ അംഗമായിരുന്ന തടിച്ചു കുള്ളനായ ഒരു മനുഷ്യൻ 1810-ലാണു മരിച്ചത്. പിന്നീട് യഥാർത്ഥപാരമ്പര്യം ജനങ്ങൾ മറന്നുപോകുകയും ക്ഷേത്രത്തിലേക്കു ലഭിച്ച സമ്പാദ്യം വെളിപ്പെടുത്താൻ വയ്യാത്തത്ര വർദ്ധിക്കുകയും ചെയ്തപ്പോൾ മറ്റുള്ളവർ ഒത്തുചേർന്നു വിശുദ്ധമായൊരു പാത്രത്തിൽ ഗണപതിയുടെ ശക്തിയെ ആവാഹിച്ചു പൂജിക്കാനാരംഭിച്ചു. പക്ഷേ, മതവിശ്വാസങ്ങളുടെ ചരിത്രത്തിലെന്നും കണ്ടുവരുന്ന ആത്മീയതയുടെ നിഗൂഢനിയോഗംപോലെ പുതിയ വെളിപാടുകൾ പഴയതുപോലെ ഫലിക്കുന്നില്ലെന്നു ജനങ്ങൾ സംശയിച്ചുതുടങ്ങി. ചിഞ്ചൗദിൽ വർഷന്തോറും ആയിരക്കണക്കിനു ജനങ്ങൾക്കു നൽകുന്ന സമൂഹസദ്യമാത്രമാണു പഴയ പ്രൗഢിയോടെ ഇന്നും നിലനിൽക്കുന്നത്. ഇന്ത്യയുടെ മദ്ധ്യഭാഗങ്ങളിൽ പരന്നു കിടക്കുന്ന ചില ഹിന്ദുക്കളിൽ 'മഹാരാജ'യെന്നു സ്ഥാനപ്പേരുള്ള ചിലർ കൃഷ്ണന്റെ അവതാരമാണെന്നു പറയപ്പെടുന്നു.

ചോദിച്ചതെല്ലാം അനുവദിയ്ക്കുന്ന പ്രജാവത്സലനായ ദൈവത്തിനു ദക്ഷിണയായി ദേഹവും ആത്മാവും നൽകുന്ന ആത്മാർപ്പണമെന്ന അനുഷ്ഠാനം ആരാധകർ ഭക്തിപൂർവം നടത്തിപ്പോന്നിരുന്നു. കുടുംബത്തിനു ശ്രേയസ്സു വേണമെങ്കിൽ ദൈവികത മനുഷ്യഭാവത്തിൽ മറച്ചുവെച്ച അദ്ദേഹത്തിനു നിരുപാധികം വഴങ്ങണമെന്നു സ്ത്രീകളെപ്പോലും അവർ ചെറുപ്പം മുതൽക്കേ വിശ്വസിപ്പിച്ചുപോന്നു.

ക്രിസ്തുമതത്തിനും മനുഷ്യദൈവങ്ങളുടെ അനാരോഗ്യകരമായ മതിഭ്രമത്തിൽനിന്നു രക്ഷ നേടാനായില്ല. കപടനാട്യക്കാരുടെ ആഭാസപ്രകടനങ്ങൾ ക്രിസ്തുവിന്റെ ജീവിതകാലത്തേയും അതിജീവിച്ചു വളരെക്കാലം നിലനിന്നു. രണ്ടാം നൂറ്റാണ്ടിൽ ഫ്രിജിയൻകാരനായ മൊണ്ടാനസ്, പിതാവും പുത്രനും പരിശുദ്ധാത്മാവുമായി ഏകാത്മാവതാരമെന്ന അവകാശവാദത്തോടെ മുന്നോട്ടു വന്നു. ജ്ഞാനസ്നാനം ചെയ്തവരെല്ലാം ക്രിസ്തുവിന്റെ അംശാവതാരമാണെന്നു കരുതുന്ന ചിലർ പരസ്പരം ആരാധന നടത്തുന്ന ഒരു രീതിയും നിലവിലുണ്ട്. വിശുദ്ധനായ കൊളംബയെ ക്രിസ്തുവിന്റെ ആൾരൂപമായി അനുയായികൾ ആരാധിച്ചിരുന്നു. എട്ടാം നൂറ്റാണ്ടിലെ എലിപാന്റസ് 'ദൈവങ്ങളിലൊരുവനെ'ന്നു മാത്രമാണു ക്രിസ്തുവിനെ കരുതുന്നത്. അൽബിജെൻസ് സഭാംഗങ്ങൾ തമ്മിൽത്തമ്മിൽ ആരാധിയ്ക്കുന്ന രീതി പതിന്നാലാം നൂറ്റാണ്ടിൽ നടന്ന മതവിചാരണരേഖകളിൽ പരാമർശിയ്ക്കപ്പെടുന്നുണ്ട്. നീണ്ടകാലത്തെ കഠിനമായ ധ്യാനയോഗം വഴി ആർക്കും ദൈവപദവി കരസ്ഥമാക്കാമെന്നു പതിമൂന്നാം നൂറ്റാണ്ടിൽ രൂപീകരിയ്ക്കപ്പെട്ട സ്വതന്ത്രസഹോദരീസഹോദരന്മാരുടെ സംഘടന വിശ്വസിയ്ക്കുന്നു. അങ്ങനെ ദൈവാംശം ഉൾക്കൊണ്ടുകഴിഞ്ഞവർ സകലവിധ അർത്ഥത്തിലും ദൈവത്തിനു തുല്യനും മനുഷ്യസാധാരണമായ ചിന്തകൾക്കതീതനുമായിരിയ്ക്കും. അന്നന്നത്തെ അദ്ധ്വാനംപോലും ദൈവനിയോഗത്തിനു കാലതാമസം വരുത്തുമെന്നു കരുതി അതീന്ദ്രിയാവസ്ഥയുടെ ആനന്ദലഹരിയിൽ മുഴുകി ഉന്മാദികളെപ്പോലെ അവർ ഭിക്ഷ യാചിച്ച് നാടെങ്ങും അലഞ്ഞുനടന്നു. കൂട്ടത്തിലുള്ള സ്ത്രീകളുമായി അവർ നിർലജ്ജം ബന്ധപ്പെട്ടു. ഉപചാരങ്ങൾ മനുഷ്യ

സഹജമായ കാലുഷ്യത്തിന്റെ അടയാളമായി കണ്ടു വസ്തുങ്ങൾപോലും വെടിഞ്ഞു രാഗദ്വേഷവികാരങ്ങൾക്കു കീഴ്പ്പെടാതെ ആത്മീയ പാതയിലൂടെ അവർ മുന്നേറി. പക്ഷേ, മതനിന്ദാവിചാരണയുടെ തീജ്ജ്വാലയിൽ അവസാനം അവരുടെ ആത്മീയസംതൃപ്തി തുളുമ്പുന്ന ജീവിതം ലക്ഷ്യം കാണാതെ കത്തിത്തീർന്നു. 1830-ൽ അമേരിക്കയിലെ കെന്റക്കിയുടെ അതിർത്തിയിൽ പാപികളേയും ദുഷ്ടരേയും അവിശ്വാസികളേയും ശിക്ഷിയ്ക്കാൻ അവതരിച്ച ദൈവപുത്രനാണെന്ന അവകാശവാദവുമായി ഒരാൾ പ്രത്യക്ഷപ്പെട്ടു. പാപികളൊരു നിശ്ചിതസമയത്തിനകം നേർവഴിയ്ക്കു വന്നില്ലെങ്കിൽ, മുന്നറിയിപ്പൊന്നും നൽകാതെ നൽകി ലോകം ചുട്ടു ചാമ്പലാക്കുമെന്ന അയാളുടെ ഭീഷണി ഭരണാധികാരികൾപോലും മുഖവിലയ്ക്കെടുത്തു. ഒടുവിൽ ദേശാഭിമാനിയായ ഒരു ജർമ്മൻകാരൻ, ആ ഭീകരദുരന്തത്തെക്കുറിച്ചു നാട്ടുകാർക്കു ജർമ്മൻഭാഷയിൽ വിവരിച്ചു കൊടുക്കാൻ പുതിയ പ്രവാചകനോട് അപേക്ഷിച്ചു. തികഞ്ഞ നിഷ്ക്കളങ്കതയോടെ ജർമ്മൻഭാഷ വശമില്ലെന്നു ദൈവപുത്രൻ തുറന്നു പറഞ്ഞപ്പോൾ ജർമ്മൻകാരൻ അത്ഭുതത്തോടെ ചോദിച്ചു, “എന്ത്, സകല ഭാഷകളുമറിയുന്ന ദൈവത്തിന്റെ പുത്രനായ നിങ്ങൾക്കു ജർമ്മൻഭാഷ അറിയില്ലെന്നോ? തീർച്ചയായും ഇയാളൊരു കാപട്യക്കാരനായിരിയ്ക്കണം! ഇവനു ഭ്രാന്താലയമാണു യോഗ്യമായ സ്ഥലം!“. സംഭവം കണ്ടു നിന്നവർ താമസിയാതെ ലജ്ജയോടെ തല കുനിച്ചു മടങ്ങിപ്പോയി!

ദൈവാവതാരമായി ജീവിച്ച മനുഷ്യൻ മരിയ്ക്കുന്നതോടെ ദിവ്യാത്മാവ് ചിലപ്പോൾ മറ്റൊരാളിലേയ്ക്കു പ്രവേശിയ്ക്കാനും സാദ്ധ്യതയുണ്ട്. ഒരുപാടു ബുദ്ധന്മാർ ജീവിയ്ക്കുന്നുണ്ടെന്നു വിശ്വസിയ്ക്കുന്നവരാണു ബുദ്ധമതക്കാരായ താർത്താറുകൾ. അവരുടെ പ്രധാനപ്പെട്ട സന്യാസാശ്രമങ്ങളുടെ മേധാവികൾ ലാമകളെന്ന പേരിലാണ് അറിയപ്പെടുന്നത്. അവരിലൊരാൾ മരിയ്ക്കുമ്പോൾ ശിഷ്യന്മാർ പതിവുപോലെ കരയാറില്ല. അദ്ദേഹം എവിടെയെങ്കിലും ശിശുരൂപത്തിൽ തൽക്ഷണം ജനിച്ചു കഴിഞ്ഞിരിയ്ക്കുമെന്ന് അവർക്കുറപ്പുണ്ട്. ആ സ്ഥലം കണ്ടുപിടി

യ്യുന്നതാണ് അവരുടെ അടുത്ത ദൗത്യം. മരിച്ചുപോയ ലാമ ശിശുവാ യി തൊട്ടിലിൽ കിടക്കുന്ന ദിക്കിൽ അവരൊരു മഴവില്ല് തെളിഞ്ഞു കാണും. മിക്കവാറും ദുർഗമമായ മരുഭൂമികൾ തരണം ചെയ്യേണ്ട ടി ബറ്റിലായിരിയ്ക്കും ശിശു ജനിച്ചിട്ടുണ്ടാവുക. ചിലപ്പോൾ ആ ശിശു "ഇ ന്ന സന്യാസാശ്രമത്തിലെ മുഖ്യലാമയാണു ഞാൻ, എന്നെ അവിടേ യ്ക്കു കൊണ്ടുപോകണ"മെന്നു പറഞ്ഞു സ്വയം വെളിപ്പെടും. അപ്പോൾ ശിഷ്യരും ആരാധകരും ചേർന്നു സ്ഥലത്തെ രാജാവിന്റെ നേതൃത്വ ത്തിൽ ശിശുവിനെ ആഘോഷപൂർവം പൂർവാശ്രമത്തിലേയ്ക്കു കൊ ണ്ടുപോകും. പക്ഷേ, ലാമയായി അംഗീകരിയ്ക്കപ്പെടുന്നതിനുമുമ്പ് ശി ശുവിന്റെ സ്വത്വം തെളിയിയ്ക്കപ്പെടേണ്ടതുണ്ട്. ആശ്രമത്തിലെ അ ന്തേവാസികളേയും ആരാധനാരീതികളേയുംകുറിച്ചു വിശദമായ വിവ രങ്ങൾ ഓരോന്നായി അവർ ശിശുവിനോടു ചോദിയ്ക്കും. മരിച്ച ലാമയു ടെ സ്വഭാവങ്ങളും മരണകാരണവും അവരാരായും. ചോദ്യങ്ങൾക്കു തൃപ്തികരമായ മറുപടി ലഭിച്ചാൽ ചില പ്രാർത്ഥനാപുസ്തകങ്ങൾ, ചാ യക്കപ്പുകൾ തുടങ്ങിയവ നിരത്തിവെച്ച് അവയിൽനിന്നു പൂർവജീവി തത്തിൽ ഉപയോഗിച്ചിരുന്നവ തൊട്ടു കാണിയ്ക്കാൻ അവർ ശിശുവി നോട് ആവശ്യപ്പെടും. ഈ പരീക്ഷകളിൽ വിജയിച്ചു കഴിഞ്ഞാൽ മാത്രമേ അവർ ശിശുവിനെ ആശ്രമത്തിലെ ലാമയായി അഭിഷേ കം ചെയ്യൂ! ലാസയിലെ ദലായ്‌ലാമയാണ് അവരുടെ മേധാവി. ജീ വിയ്ക്കുന്ന ദൈവമായി കണക്കാക്കപ്പെടുന്ന അദ്ദേഹത്തേയും ഇതേ രീ തിയിലാണു കണ്ടുപിടിയ്ക്കുന്നത്. സ്വർണകുംഭത്തിൽനിന്നു നറുക്കെടു ത്തു തീരുമാനിയ്ക്കുന്ന രീതിയും ഒരുകാലത്തു നിലവിലുണ്ടായിരുന്നു. അവർ ജനിയ്ക്കുന്ന സമയത്തു ചെടികളും വൃക്ഷങ്ങളുമെല്ലാം പെട്ടെന്നു തളിരണിയും; പൂക്കൾ വിടരുകയും നദികളിൽ ജലനിരപ്പ് ഉയരുക യും ചെയ്യും. പക്ഷേ, ബുദ്ധമതക്കാർക്കിടയിൽ ദൈവികത്വം ആരോ പിയ്ക്കപ്പെടുന്നതു ലാമമാരിൽ മാത്രമല്ല. ബെയ്ജിങിൽ കുടിയേറ്റക്കാ രുടെ നാൾവഴിപ്പുസ്തകത്തിൽ അക്കാലത്തെ മനുഷ്യദൈവങ്ങളുടെ ഒ രു പട്ടികതന്നെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. നൂറ്റിയറുപതു ദൈവങ്ങ ളാണു ചൈനീസ് അധികാരികളിൽനിന്നു സമ്മതിപത്രം വാങ്ങിയ

ത്. ടിബറ്റിൽ മുപ്പതും വടക്കേ മംഗോളിയയിൽ പത്തൊമ്പതും തെ ക്കേ മംഗോളിയയിൽ അൻപത്തിയേഴും ദൈവങ്ങളുണ്ട്. വംശീയവി ഷയങ്ങളിൽ വല്ലാതെ ഉൽക്കണ്ഠപ്പെട്ടിരുന്ന ചൈനീസ് ഭരണകൂടം ടിബറ്റിലല്ലാതെ മറ്റൊരിടത്തും ദൈവങ്ങൾക്കു പുനർജ്ജന്മം അനുവ ദിച്ചിരുന്നില്ല. ദേശാഭിമാനപ്രചോദിതരായ മംഗോളിയക്കാർ ഒരുപ ക്ഷേ അവരുടെ ദൈവാവതാരത്തിന്റെ നേതൃത്വത്തിൽ പുതിയ ആ ത്മീയസാമ്രാജ്യത്തിനു ശ്രമിയ്ക്കുമെന്നുപോലും അവർ ഭയന്നു. ഭരണകൂ ടത്തിന്റെ അംഗീകാരമുള്ള ദൈവങ്ങൾക്കുപുറമേ നിരവധിപേർ സി ദ്ധികൾ കാണിയ്ക്കുകയും അനുഗ്രഹങ്ങൾ ചൊരിയുകയും ചെയ്തു ജന ങ്ങൾക്കിടയിൽ സ്വകാര്യമായും വിഹരിച്ചിരുന്നു. അവരുടെമേലും ജാഗ്രത പുലർത്തി അനഭിലഷണീയമായ പ്രവണതകൾക്കു തടയി ടാൻ ചൈനീസ് ഭരണകൂടം കഴിയുന്നതും ശ്രമിച്ചു.

ചരിത്രപരമായി മഹത്വമുള്ള ഈജിപ്ത്, മെക്സിക്കോ, പെറു തുടങ്ങി യ സാമ്രാജ്യങ്ങളിലെ ചക്രവർത്തിമാർ ഊതിവീർപ്പിച്ച വെറും പൊ ങ്ങച്ചത്തേക്കാൾ അതിജീവനത്തിനുള്ള ഉപാധികൂടിയായാണു ദിവ്യ മായ കഴിവുകളിൽ അഭിമാനം കണ്ടത്. പെറുവിലെ ഇങ്കാവർഗക്കാ രെ ജനങ്ങൾ സൂര്യപുത്രന്മാരെന്നനിലയിൽ ദൈവമായി കരുതി ആ രാധിച്ചു. തെറ്റുകളൊന്നും ചെയ്യാത്ത അവർക്കെതിരെ യാതൊരു കു റ്റവും ആരോപിയ്ക്കപ്പെട്ടില്ല. മറ്റുള്ളവരെപ്പോലെ അവർ രോഗത്തേ യോ മരണത്തേയോ ഭയക്കാറില്ല. പിതാവിനോടൊപ്പം വിശ്രമിയ്ക്കാ നുള്ള സ്വാഗതാർഹമായ ഒരു ക്ഷണപത്രം മാത്രമായാണു മരണ ത്തെ അവർ കണ്ടത്. അതുകൊണ്ട് രോഗം ശമിപ്പിയ്ക്കാനോ മരണ മൊഴിവാക്കാനോ അവർ പൂജാകർമ്മങ്ങൾ നടത്താറില്ല. താഴ്‌വരയി ലെ കാട്ടുവർഗക്കാരുടെ ചെറുത്തുനിൽപ്പു മറികടന്നു കൊളംബിയയു ടെ സമതലപ്രദേശങ്ങൾ ആക്രമിച്ചു കീഴടക്കാൻ വന്ന സ്പെയിനിലെ പടയാളികൾ കർഷകവൃത്തിയിലേർപ്പെട്ട സംസ്കാരസമ്പന്നരായ ജ നങ്ങളെയാണു കണ്ടത്. ഭരണസൗകര്യത്തിനുവേണ്ടി രണ്ടായി വിഭ ജിച്ച സാമ്രാജ്യത്തിലെ ജനത ഇറാക്കായിലെ ഉന്നതനായൊരു മ

താദ്ധ്യക്ഷന്റെ ആത്മീയനേതൃത്വത്തിൽ ഐകമത്യത്തോടെ ജീവിച്ചു പോന്നു. മഴയും വെയിലും മഞ്ഞും വിളിപ്പുറത്തു വരുത്തുന്ന ശക്തനായ ഭരണാധിപനായിരുന്നു അദ്ദേഹം. സ്ഥാനാരോഹണം നടക്കുമ്പോൾ കാലാവസ്ഥ ആവശ്യാനുസരണം നിയന്ത്രിയ്ക്കുമെന്ന പ്രതിജ്ഞ മെക്സിക്കോയിലെ രാജാക്കന്മാർ എടുക്കാറുണ്ട്. അവരുടെ അവസാനത്തെ രാജാവായിരുന്ന മോണ്ടിസൂമയെ ജനങ്ങൾ ദൈവത്തെപ്പോലെയാണ് ആരാധിച്ചത്. സർഗോണിന്റെ കാലംമുതൽ ഉർരാജവംശത്തിന്റെ അവസാനത്തോളം ബാബിലോണിയയിലെ രാജാക്കന്മാർ ജീവിച്ചിരിയ്ക്കെത്തന്നെ സ്വയം ദൈവങ്ങളാണെന്ന് അവകാശപ്പെട്ടു. പ്രത്യേകിച്ചും നാലാമത്തെ പരമ്പരയിലെ അവസാനത്തെ രാജാവ് സ്വന്തം ക്ഷേത്രങ്ങൾ പണിതു പ്രതിമകൾ സ്ഥാപിച്ചു ജനങ്ങളോടു തന്നെ ആരാധിയ്ക്കാൻ ഉത്തരവിട്ടു. മാസത്തെ പതിനഞ്ചാമത്തെ ദിവസവും വർഷത്തിലെ എട്ടാമത്തെ മാസവും രാജാരാധനയ്ക്കായി അവർ നീക്കിവെച്ചു. സൂര്യചന്ദ്രന്മാരുടെ സഹോദരനായി സ്വയം അവകാശപ്പെട്ട അർക്കാസിഡിലെ പാർത്ഥിയൻ രാജാക്കന്മാരേയും ജനങ്ങൾ ദൈവങ്ങളായി കരുതി ആരാധിച്ചുപോന്നു. അക്കാലത്തു രാജകുടുംബാംഗങ്ങളെ സ്പർശിയ്ക്കുന്നതുപോലും രാജനിന്ദയായി കണക്കാക്കിയിരുന്നു. ഈജിപ്തിലെ രാജാക്കന്മാരോടു ജനങ്ങൾ കാണിച്ചിരുന്ന ആരാധന പലപ്പോഴും സ്വർഗത്തിലെ ദൈവങ്ങളെപ്പോലും അതിശയിപ്പിച്ചു. മറ്റു ദൈവങ്ങൾക്കു ലഭിയ്ക്കുന്നതിനേക്കാൾ ആദരവും ആരാധനയും രാജാവിന്റെ പേരിൽ വരവു വെയ്ക്കാൻ മെരെൻരായുടെ ഭരണകാലത്തൊരു ഉദ്യോഗസ്ഥൻ മുൻകൈയെടുത്തു നാടിന്റെ നാനാഭാഗത്തും രാജാവിന്റെ ക്ഷേത്രങ്ങൾ പണികഴിപ്പിച്ചു. സൂര്യന്റെ അവതാരമെന്ന നിലയിൽ ഈജിപ്തിന്റെ മാത്രമല്ല, സൂര്യനെ കാണുന്ന ദിക്കിലെങ്ങും തനിയ്ക്കധികാരമുണ്ടെന്നു രാജാവ് അവകാശപ്പെട്ടു. രണ്ടു കാലിലും നാലു കാലിലും നടക്കുന്ന മൃഗങ്ങളും നീന്തുകയും പറക്കുകയും ചെയ്യുന്ന ജീവികളും ആകാശത്തും ഭൂമിയിലുമുള്ള സകല ജീവജാലങ്ങളും രാജാവിനു സമർപ്പിയ്ക്കാനുള്ള വെറും കാഴ്ചവസ്തുക്കൾ മാത്രം! ദൈവത്തെക്കുറിച്ച് ഈജിപ്തുകാർ നെയ്തെടുത്ത സകല വി

ശേഷണങ്ങൾക്കും കൽപ്പനകൾക്കും യോഗ്യനായിരുന്ന ആ രാജാവ്! ജനനത്തിലും ജീവിതത്തിലും അമാനുഷികനായിരുന്ന അദ്ദേഹം മരണശേഷവും അമരനായി തുടർന്നു.

ഈജിപ്തിലും പെറുവിലും നിലനിന്ന രാജാധിപത്യത്തിൽ ഉദാത്തരൂപം കൈവരിച്ച മനുഷ്യദൈവങ്ങളെക്കുറിച്ചുള്ള ചർച്ചയുടെ അവസാനഭാഗത്താണു നാമിപ്പോൾ ചെന്നു നിൽക്കുന്നത്. സാമൂഹ്യമന്ത്രവാദികളുടെ രൂപത്തിൽ അവതരിച്ച് ആശയസംയോഗങ്ങളുടെ യുക്തിപരമായൊരു അബദ്ധത്തിന്റെ ബലത്തിലാണവർ വളർന്നു വന്നത്. മനസ്സിൽ രൂപപ്പെടുന്ന ആശയങ്ങളുടെ ക്രമബദ്ധത സ്വയം വലിച്ചുനീട്ടിയ മനുഷ്യൻ ചിന്തകളുടെമേൽ തനിയ്ക്കുള്ള അധികാരം പ്രകൃതിയുടെ മേലും പ്രയോഗിച്ചു. അങ്ങനെ മാന്ത്രികശക്തി കാര്യക്ഷമമായി പ്രയോഗിയ്ക്കാൻ കഴിയുന്നവർ സാധാരണക്കാരിൽനിന്നു വേറിട്ടൊരു വരേണ്യവർഗമായി മാറി രാഷ്ട്രീയവും മതപരവും ബുദ്ധിപരവുമായ പരിണാമത്തിൽ നിർണായകപ്രഭാവം ചെലുത്തി. ഇന്നു സുപരിചിതമായ തൊഴിൽവിഭജനമാണു സാമൂഹ്യപുരോഗതിയെ സ്വാധീനിച്ച നിർണായകമായ മറ്റൊരു ഘടകം. ആർക്കും എന്തും ചെയ്യാവുന്ന പ്രാകൃതവ്യവസ്ഥയിൽനിന്നു കാര്യക്ഷമത ആധാരമാക്കി തൊഴിലുകൾ കൃത്യമായി വിഭജിയ്ക്കപ്പെട്ടു. ചിലരുണ്ടാക്കുന്ന ഉൽപ്പന്നങ്ങൾ സമൂഹത്തിലെ മറ്റു ചിലർ പങ്കു വെയ്ക്കാൻ തുടങ്ങി. വിദഗ്ധരായ തൊഴിലാളികൾ സമൂഹത്തിനു മുതൽക്കൂട്ടായി മാറി. സവിശേഷവൈദഗ്ധ്യത്തിന്റെപേരിൽ സമൂഹത്തിന്റെ അംഗീകാരം ആദ്യമായി നേടിയവരാണു വൈദ്യന്മാരും മന്ത്രവാദികളും. കാലം വീണ്ടും മുന്നോട്ടു നീങ്ങിയതോടെ തൊഴിൽവിഭജനം അവാന്തരവിഭാഗങ്ങളായി പടർന്നു പന്തലിച്ചു. വൈദ്യവൃത്തി ചികിത്സകരും മരുന്നുനിർമ്മാതാക്കളുമായി വിഭജിയ്ക്കപ്പെട്ടു. ഓരോന്നിലും സ്വാധീനമുള്ളവർ അധികാരത്തിലേയ്ക്കു കടന്നുകയറി. മതത്തിന്റെ സ്വാധീനം വർദ്ധിയ്ക്കുന്നതിനാനുപാതികമായി രാജപദവി ലഭിച്ച മന്ത്രവാദികൾക്കു സ്വന്തം തൊഴിലിനു പുറമേ പൗരോഹിത്യപരമായ ചുമതലകൂടി ഏറ്റെടുക്കേണ്ടി

വന്നു. പ്രാർത്ഥനകളും അനുഷ്ഠാനങ്ങളുമായി അരങ്ങുവാണ മതങ്ങളു ടെ മുന്നേറ്റത്തിൽ അടിപതറാതിരുന്ന ഒരു വിഭാഗംമാത്രം മന്ത്രവാദ ത്തിന്റെ കാപട്യം തിരിച്ചറിഞ്ഞു പ്രകൃതിയെ കാര്യക്ഷമമായി പ്ര യോഗിയ്ക്കാനുള്ള വഴികളെക്കുറിച്ചു ചിന്തിയ്ക്കാൻ തുടങ്ങി. ചുരുക്കത്തി ൽ, ക്ഷുദ്രമായ മന്ത്രവാദത്തിനുപകരം അവർ ബൗദ്ധികമായ ശാസ്ത്ര ചിന്തയിലേയ്ക്കു തിരിഞ്ഞു. പല സ്ഥലങ്ങളിലും പല രൂപഭാവങ്ങളി ലാണു സംഭവിച്ചതെങ്കിലും തൊഴിൽപരമായി കൃഷിയിൽനിന്നു വ്യ വസായത്തിലേയ്ക്കും രാഷ്ട്രീയമായി ജനാധിപത്യത്തിൽനിന്നു സ്വേ ച്ഛാധിപത്യത്തിലേയ്ക്കുമുള്ള മാറ്റം വ്യക്തമായിരുന്നു. ഏകാധിപത്യ ത്തിന്റെ പതനവും മനുഷ്യപുരോഗതിയ്ക്കുതകുന്ന ബദൽസംവിധാന ങ്ങളുടെ ഉയർച്ചയും വരുന്ന പിൽക്കാലചരിത്രത്തെക്കുറിച്ചു നമുക്കി പ്പോൾ ചിന്തിയ്ക്കേണ്ടതില്ല. അപചയമല്ല, ഉപചയമാണു നമ്മുടെ ഇന്നത്തെ ചിന്താവിഷയം.

## 8. പ്രകൃതിയുടെ വകുപ്പുമേധാവികൾ

നേമിയിലെ വൃക്ഷരാജാവും റോമിലെ മതാദ്ധ്യക്ഷനും ഏതൻസി ലെ ന്യായാധിപനും ഒരേസമയം നിറവേറ്റിപ്പോന്ന രാജാവിന്റേയും ദൈവത്തിന്റേയും ചുമതലകൾ പ്രാകൃതചിന്താധാരകളിൽനിന്നു സം സ്കാരസമ്പന്നതയിലേയ്ക്കുള്ള സമൂഹപരിണാമത്തിന്റെ കൃത്യമായ സൂ ചനയാണെന്നു നാമിതുവരെ നടത്തിയ അന്വേഷണത്തിൽ തെളി ഞ്ഞുകഴിഞ്ഞു. രാജപദവി ആരോപിയ്ക്കപ്പെട്ട പുരോഹിതനു ചെങ്കോ ലല്ല, ദൈവികമായ അധികാരദണ്ഡു പ്രയോഗിയ്ക്കാനുള്ള അവകാശ മാണു ലഭിച്ചത്. ഗ്രീസിലും ഇറ്റലിയിലും സവിശേഷനാമങ്ങളോടെ അവരോധിതരായ പുരോഹിതരാജാക്കന്മാർ പരമ്പരാഗതമായ കാഴ് ചപ്പാടുകളുടെ സാധൂകരണമായി മാറി. ആത്മീയവും ലൗകികവുമായ അധികാരം ഒരിടത്തുതന്നെ വന്നുചേരുന്ന കീഴ്‌വഴക്കം ചരിത്രാതീ തകാലത്തെ ഓർമ്മകളിൽ മാത്രമല്ല, ലോകത്തിന്റെ മിക്ക ഭാഗങ്ങ ളിലും നിലനിന്നിരുന്നതായി തെളിയിച്ചതിലൂടെ ആ പാരമ്പര്യങ്ങളു

ടെ അസംഭവ്യതയെക്കുറിച്ചുള്ള സംശയങ്ങളും ദൂരീകരിയ്ക്കപ്പെട്ടു. അതു കൊണ്ടു നമുക്കിനി ന്യായമായും ചോദിയ്ക്കാം: ഏതൻസിലെ ന്യായാധിപനും റോമിലെ മതാദ്ധ്യക്ഷനും വന്നവഴിതന്നെയാണോ നേമി-യിലെ വൃക്ഷരാജാവും വന്നത്? അതായത്, ജനകീയമായൊരു വിപ്ലവത്തെത്തുടർന്നു പേരിനു കിരീടവും പൗരോഹിത്യപരമായ ബാദ്ധ്യതകളും ബാക്കിയാക്കി അധികാരമൊഴിയേണ്ടിവന്ന അദ്ദേഹം ഒരു രാജവംശപരമ്പരയിലെ കണ്ണിയായിരുന്നോ? ഈ ചോദ്യത്തിനു നിഷേധാത്മകമായ മറുപടി പറയാൻ രണ്ടു യുക്തികളെങ്കിലും നമ്മുടെ പക്കലുണ്ട്. നേമിയിലെ പുരോഹിതന്റെ പരിസരവും 'വൃക്ഷരാജാവെ'ന്ന പദവിയുമാണവ. കാലഹരണപ്പെട്ട രാജവംശത്തിന്റെ കണ്ണിയായിരുന്നെങ്കിൽ ചെങ്കോലൊഴിഞ്ഞ രാജാവിനെപ്പോലെ പട്ടണത്തിലൊരു കൊട്ടാരത്തിലായിരിയ്ക്കണം അദ്ദേഹം താമസിയ്ക്കേണ്ടിയിരുന്നത്. പക്ഷേ, അറീഷ്യയിൽനിന്നു മൂന്നുമൈലകലെയുള്ള ഒരു തടാകതീരത്തായിരുന്നു അദ്ദേഹത്തിന്റെ വസതി. വൃക്ഷരാജാവെന്ന പേരു സാമാന്യാർത്ഥത്തിൽ രാജപദവിയായി കരുതുന്നതിൽ കാര്യമില്ല. അതിലേറെ പ്രകൃതിയുടെ ഒരു വകുപ്പായ വൃക്ഷങ്ങളുടെ രാജപദവി അദ്ദേഹത്തിന്റെ പേരിൽ ആരോപിയ്ക്കപ്പെട്ടതായി കരുതുന്നതാണു യുക്തി. പ്രകൃതിയുടെമേൽ പ്രത്യേകിച്ച് അധികാരങ്ങളൊന്നും അവകാശപ്പെടാത്ത രാജാക്കന്മാരേക്കാൾ പ്രകൃതിയുടെ വകുപ്പുമേധാവികളായി രാജപദവി നേടിയവരെക്കുറിച്ച് എവിടെയെങ്കിലും സൂചന കാണാമെങ്കിൽ ഒരുപക്ഷേ നേമിയിലെ വൃക്ഷരാജാവെന്ന സങ്കൽപ്പം കുറേക്കൂടി വ്യക്തമാകാനിടയുണ്ട്. അത്തരമൊരു അന്വേഷണത്തിൽ ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും നിർലോഭമായ ദൃഷ്ടാന്തങ്ങളാണു നമുക്കു ലഭിച്ചത്.

കോങ്ഗോയുടെ പരിസരത്തെ ബൊമ്മാമലയിലായിരുന്നു മഴയ്ക്കും കൊടുങ്കാറ്റിനും മേധാവിയായി കരുതുന്ന നംവുലുവുമുരാജാവ് താമസിച്ചിരുന്നത്. നൈൽനദീതീരത്തെ ചില ഗോത്രങ്ങൾക്കു സാമാന്യമായൊരു രാജാവുപോലും ഉണ്ടായിരുന്നില്ല. ആവശ്യമുള്ളപ്പോൾ

മഴ പെയ്യിയ്ക്കാൻ കഴിവുള്ളവരെയാണ് അവർ രാജാവായി കരുതി ആദരിച്ചത്. മാർച്ചുമാസത്തിന്റെ അവസാനമാകുമ്പോഴേയ്ക്കും ഭൂമി വരണ്ടുണങ്ങും. ജനങ്ങളുടെ ഉപജീവനമാർഗമായ കന്നുകാലികൾ പച്ചപ്പുല്ല് കിട്ടാതെ വിശന്നു വലയും. അപ്പോൾ കുടുംബനാഥന്മാർ ചേർന്നു രാജാവിനൊരു പശുവിനെ കാണിയ്ക്ക സമർപ്പിച്ചു മഴയ്ക്കായി യാചിയ്ക്കും. എന്നിട്ടും ആകാശം കാർമേഘങ്ങളൊഴിഞ്ഞു കാണപ്പെട്ടാൽ നാട്ടുകാർ ഒന്നിച്ചുകൂടി രാജാവ് സ്വന്തം ആമാശയത്തിൽ ഒളിപ്പിച്ചു വെച്ചിരിയ്ക്കുന്ന വായുവിനെ മോചിപ്പിയ്ക്കാൻ അദ്ദേഹത്തിന്റെ വയറു പിളർക്കും. ബാരിവർഗക്കാരുടെ രാജാവ് കമണ്ഡലുവിലെ വെള്ളം ഭൂമിയിൽ തളിച്ചാണു മഴയെ വരവേൽക്കുന്നത്. അബിസീനിയയിലെ ബാരിയവർഗക്കാരുടെ പുരോഹിതനായിരുന്ന അൽഫായ്ക്കു മഴ പെയ്യിയ്ക്കാനുള്ള അസാധാരണമായ ശക്തിയുണ്ടെന്നാണു വിശ്വസിയ്ക്കപ്പെട്ടിരുന്നത്. മലമുകളിൽ സകുടുംബം രാജപദവിയോടെ പാർക്കുന്ന അദ്ദേഹത്തിനു വയലിൽ പണിയുന്ന ജനങ്ങൾ സമ്മാനമായി വസ്ത്രങ്ങളും പഴങ്ങളും കാണിയ്ക്ക സമർപ്പിയ്ക്കും. മഴ പെയ്യിയ്ക്കുന്നതിനുപുറമേ വെട്ടുകിളിശല്യം ഒഴിവാക്കുന്നതും രാജാവിന്റെ പ്രത്യേകചുമതലയായിരുന്നു. പ്രജകളുടെ പ്രതീക്ഷയ്ക്കു വിരുദ്ധമായി കടുത്ത വരൾച്ചയാണു വരുന്നതെങ്കിൽ അവരദ്ദേഹത്തെ കല്ലെറിഞ്ഞു കൊല്ലും. അടുത്ത ബന്ധുക്കളാണു കല്ലേറിനു തുടക്കം കുറിയ്ക്കേണ്ടതെന്നും വ്യവസ്ഥയുണ്ട്. കൊല്ലപ്പെട്ട രാജാവിന്റെ സഹോദരനോ സഹോദരീപുത്രനോ അനന്തരാവകാശിയായി സ്ഥാനമേറ്റെടുക്കും. ചിലപ്പോൾ രാജപദവി വഹിയ്ക്കുന്നവർ മഴ പെയ്യിയ്ക്കുന്നതു ദുഷ്ക്കരമാണെന്നു കണ്ടു സ്വയം അധികാരം കൈയൊഴിഞ്ഞ അനുഭവങ്ങളുമുണ്ട്. അഗ്നിയ്ക്കും ജലത്തിനും അധിപന്മാരായി നിഗൂഢാത്മാക്കളായ രണ്ടുപേർ കംബോഡിയയിലെ വനത്തിൽ താമസിച്ചിരുന്നു. പാശ്ചാത്യരാജ്യങ്ങളിൽ കേട്ടറിവുപോലുമില്ലെങ്കിലും ഇന്ത്യയിലും ചൈനയിലും സുപ്രസിദ്ധരായിരുന്നു, അവർ. കംബോഡിയയിലെ രാജാവുമായി ബന്ധപ്പെട്ടിരുന്ന അവർ ഭാവനയിലെ കഥാപാത്രങ്ങളായിരുന്നില്ല; സാധാരണകർഷകരെപ്പോലെ സകുടുംബം അദ്ധ്വാനിച്ച് ഉപജീവനം കഴിയ്ക്കുന്ന അവരു

ടെ അധികാരം രാഷ്ട്രീയത്തേക്കാൾ ആത്മീയമായിരുന്നു. ഏഴു വർഷം നീണ്ടുനിൽക്കുന്ന അധികാരകാലത്ത് ഓരോ വർഷവും ഓരോ മലകളിൽ പണിത ആശ്രമത്തിലാണ് അവർ താമസിയ്ക്കുക പതിവ്. അക്കാലത്ത് ആരേയും കാണാതെ ഏകാകിയായി കഴിയുന്ന അവരുടെ ജീവൻ നിലനിർത്താനുള്ള ഭക്ഷണം നേരിൽ ബന്ധപ്പെടാതെ തന്നെ നാട്ടുകാർ എത്തിച്ചുകൊടുക്കും. ആത്മീയപരിവേഷമുള്ള പല രാജാക്കന്മാരേയുംപോലെ യശസ്സിനു ദോഷകരമായതുകൊണ്ടു സ്വാഭാവികമായ മരണത്തിനു വിധേയരാകാൻ ജനങ്ങളവരെ അനുവദിയ്ക്കാറില്ല. ഗുരുതരമായ രോഗം പിടിപെട്ടതായി കേട്ടാൽ ജനങ്ങളൊരു യോഗം ചേർന്നു രാജാവിനെ കല്ലെറിഞ്ഞു കൊല്ലാൻ തീരുമാനിയ്ക്കും. മരണശേഷം ശവശരീരം ദഹിപ്പിച്ച് ചിതാഭസ്മമൊരു മൺകുടത്തിലാക്കി അഞ്ചുവർഷക്കാലം അവർ ആദരവോടെ കാത്തു സൂക്ഷിയ്ക്കും. ശവമാടത്തിലേയ്ക്കു ഭർത്താവിനെ അനുഗമിയ്ക്കുന്ന ഭാര്യയ്ക്കും ചിതാഭസ്മത്തിന്റെ ഒരു പങ്കു നൽകും. ജനങ്ങൾ ആരാധനയോടെ പൂജിയ്ക്കുന്ന ആ പാരമ്പര്യത്തോടു പിന്തുടർച്ചാവകാശികൾക്കു തീരെ താൽപ്പര്യമുണ്ടായിരുന്നില്ല. രാജാവിന്റെ മരണം മൂലമുള്ള ഒഴിവിലേയ്ക്കു നിയോഗിയ്ക്കപ്പെടാതെ അവകാശികൾ പലരും കാട്ടിലേയ്ക്കു നേരേ ഒളിച്ചോടുകയാണു പതിവ്. രണ്ടുപേരിൽ അഗ്നിയുടെ രാജാവിനാണു കൂടുതൽ പ്രാധാന്യം. വിവാഹാഘോഷങ്ങളിലും ഉത്സവങ്ങളിലും പ്രേതാത്മാക്കളുടെ ബലിതർപ്പണങ്ങളിലും കാർമ്മികനായ അദ്ദേഹത്തിന്റെ അധികാരം ആരും ചോദ്യം ചെയ്തിരുന്നില്ല. പൊതുചടങ്ങുകളിൽ പങ്കെടുക്കുമ്പോൾ അദ്ദേഹത്തിനുമാത്രം പ്രത്യേകമായൊരു പന്തലൊരുക്കി വരുന്ന വഴി വെളുത്ത പരുത്തിവസ്ത്രങ്ങൾ വിരിയ്ക്കും. അത്ഭുതസിദ്ധിയുള്ള ചില രക്ഷാകവചങ്ങൾ പരമ്പരാഗതമായി കൈവശം വെച്ചുപോരുന്നതുകൊണ്ടാണു രാജപദവി ഒരേ കുടുംബത്തിനു കൈവന്നത്. തൊട്ടുമുമ്പത്തെ പ്രളയത്തിൽ ലഭിച്ചതാണെങ്കിലും പുതുമയും നിറവും നഷ്ടപ്പെടാത്ത ഒരു പഴം, ഒരിയ്ക്കലും വാടാത്ത പൂക്കളുള്ള ചൂരൽച്ചെടി, പ്രേതാത്മാവിന്റേതെന്നു കരുതിപ്പോരുന്ന ദിവ്യമായൊരു

ഖഡ്ഗം, തുടങ്ങിയവയാണ് അവരുടെ പക്കലുള്ള കവചങ്ങൾ. ജല രാജാവു വിചാരിച്ചാൽ ആദ്യത്തെ രണ്ടു വസ്തുക്കളുപയോഗിച്ചു ലോക ത്തെത്തന്നെ മുക്കിക്കളയുന്ന വെള്ളപ്പൊക്കം സൃഷ്ടിയ്ക്കാൻ കഴിയും. അഗ്നിരാജാവ് മാന്ത്രികഖഡ്ഗത്തിന്റെ ആവരണം അൽപ്പമൊന്നു നീക്കിയാൽ തൽക്ഷണം സൂര്യൻ മറയും; കട്ടുത്ത അന്ധകാരത്തിൽ മനുഷ്യരടക്കം സകല ജീവജാലങ്ങളും ഗാഢനിദ്രയിലേയ്ക്കു വീഴും; ഖ ഡ്ഗം മുഴുവനായും പുറമേയ്ക്കു വെളിവായാൽ ലോകത്തിനു സർവനാ ശം സംഭവിയ്ക്കും. മഴ ലഭിയ്ക്കാനായി പലപ്പോഴും ആ അത്ഭുതഖഡ്ഗ ത്തിനു മുമ്പിൽ കാളകളും പന്നികളും കോഴികളും താറാവുകളും ബലി യർപ്പിയ്ക്കപ്പെട്ടു. തുണിയിൽ പൊതിഞ്ഞ ഖഡ്ഗത്തിനു വിശേഷാവ സരങ്ങളിൽ കംബോഡിയയിലെ രാജാവ് അമൂല്യമായ കമ്പിളികൾ അയച്ചുകൊടുക്കും. മരിച്ചവരെ മണ്ണിൽ കുഴിച്ചു മൂടുന്ന നാട്ടാചാരത്തി ൽനിന്നു വ്യത്യസ്തമായി രണ്ടുപേരുടേയും മൃതദേഹം തീയിൽ ദഹി പ്പിയ്ക്കുകയാണു പതിവ്. പക്ഷേ, അതിനുമുമ്പ് അവരുടെ നഖങ്ങളും പല്ലുകളും എല്ലുകളും ഏലസ്സിൽ കെട്ടി സൂക്ഷിച്ചുവെയ്ക്കാനായി പുറ ത്തെടുക്കും. മരണമടഞ്ഞ രാജാവിന്റെ ശരീരം ചിതയിൽക്കിടന്നു ക ത്തുന്ന സമയം അനന്തരാവകാശികൾ രാജപദവി സ്വന്തം ചുമലിൽ വന്നു വീഴുമെന്നു ഭയപ്പെട്ടു കാട്ടിലേയ്ക്ക് ഒളിച്ചോടാൻ ശ്രമിയ്ക്കും. പ ക്ഷേ, ജനങ്ങൾ അവരെ പിന്തുടർന്നു ചെന്ന് ആദ്യം കണ്ടെത്തുന്ന യാളെ രാജാവായി അവരോധിയ്ക്കും. പ്രകൃതിയുടെ വകുപ്പുമേധാവിക ളെന്നു പ്രത്യേകം വിശേഷിപ്പിയ്ക്കാവുന്നവർക്കു നല്ല ഉദാഹരണമാണ വർ. പക്ഷേ, നൈൽനദിയും കംബോഡിയയിലെ വനാന്തരങ്ങളും ഇ റ്റലിയിൽനിന്നു വളരെ ദൂരെയാണെന്നു പറയാതെ വയ്യ! അഗ്നിയ്ക്കും ജലത്തിനും മഴയ്ക്കും ചൂടിനും പ്രത്യേകാധികാരമുള്ള രാജാക്കന്മാരെ പ രിചയപ്പെട്ടെങ്കിലും അറീഷ്യയിലെ പുരോഹിതനു തുല്യനായ വൃക്ഷ രാജാവിനെ നമുക്കിനിയും കാണാനായിട്ടില്ല. അതിവിദൂരത്തല്ലാതെ ഒരിടത്തു നമുക്കദ്ദേഹത്തെ കണ്ടെത്താമെന്നുതന്നെ പ്രതീക്ഷിയ്ക്കാം.

# 9. വൃക്ഷാരാധനയും സസ്യസമൃദ്ധിയും

**9.1. വൃക്ഷാരാധന:** ചരിത്രാരംഭകാലത്തു ചില ദ്വീപുകളൊഴികെ യൂറോപ്പിന്റെ മിക്കഭാഗവും സമൃദ്ധമായാണു കാണപ്പെട്ടിരുന്നത്. ഒന്നാം നൂറ്റാണ്ടിൽ റൈൻനദിയുടെ കിഴക്കു വളരെ ദൂരത്തോളം മനുഷ്യവാസമില്ലാത്ത അനന്തമായ വനങ്ങളായിരുന്നു. രണ്ടുമാസം തുടർച്ചയായി നടന്നിട്ടും ജർമ്മൻസഞ്ചാരികൾക്കു വനത്തിന്റെ അതിരു കണ്ടെത്താനായില്ല. നാലു നൂറ്റാണ്ടിനുശേഷം ആ വഴി യാത്ര ചെയ്ത ജൂലിയൻ ചക്രവർത്തിയുടെ മനസ്സിൽ വനങ്ങളുടെ മനോഹാരിതയും ഏകാന്തതയും വല്ലാത്തൊരു മതിപ്പുളവാക്കി. അത്രയും മികച്ച വനഭംഗി റോമാസാമ്രാജ്യത്തിൽ ഒരിടത്തും കാണാനില്ലെന്ന് അദ്ദേഹം വിഷാദിച്ചു. ഇംഗ്ലണ്ടിൽ ഒരുകാലത്തു കൊടുങ്കാടായിരുന്ന പ്രദേശങ്ങളായിരുന്നു ഇന്നത്തെ കെന്റ്, സറേ, സസെക്സ് തുടങ്ങിയ നഗരങ്ങൾ. ഹെൻറി രണ്ടാമന്റെ ഭരണകാലത്തു ലണ്ടൻ നിവാസികൾ ഹാംപ്സ്റ്റഡ് വനത്തിൽ നായാട്ടിനുപോലും പോയിരുന്നു! റോമാസാമ്രാജ്യത്തിന്റെ ഉദയത്തിനുമുമ്പ് ഇറ്റലിയുടെ വടക്കുഭാഗം മുഴുവൻ ഓക്കുമരങ്ങളുടെ കാടായിരുന്നു. ഗ്രീസിലെ ആർക്കേഡിയൻ മലഞ്ചെരിവിൽ ഉയർന്നുനിൽക്കുന്ന പൈൻമരങ്ങൾ പ്രാചീനകാലത്തെ പരിശിഷ്ടംമാത്രമായി കാണുന്നതാണു യുക്തി. 'ക്ഷേത്ര'ത്തിനു ജർമ്മൻഭാഷയിലെ ഓരോ പര്യായപദവും പരിശോധിച്ചു പ്രാചീനദേവാലയങ്ങൾ മിക്കതും സ്വാഭാവികവനങ്ങളായിരുന്നുവെന്നു ചരിത്രകാരനായ ഗ്രിം പറയുന്നുണ്ട്. അതേസമയം ആര്യന്മാരുടെ പാരമ്പര്യം അവകാശപ്പെടുന്ന പ്രദേശങ്ങളിലെല്ലാം വൃക്ഷാരാധനാരീതി നിലനിന്നിരുന്നതായും കാണാം. ജർമ്മനിയിലെ പഴയ ചില അനുശാസനങ്ങളിൽ നിന്നു വൃക്ഷാരാധന എത്ര പ്രാധാന്യത്തോടെയാണു നടന്നു വന്നതെന്നു മനസ്സിലാക്കാവുന്നതേയുള്ളൂ. പൂക്കളും കായ്കളുമായി ആരോഗ്യത്തോടെ നിൽക്കുന്ന ഒരു മരത്തിന്റെ തൊലിയുരിയാൻ തുനിഞ്ഞവനുള്ള അന്നത്തെ ശിക്ഷയുടെ കാഠിന്യം നോക്കൂ: ആദ്യമേ നാഭി തുരന്നെടുത്ത കുറ്റവാളിയെ മരത്തിൽ ആണിയടിച്ചു തറയ്ക്കും; തുടർന്നു

തടിയുടെ തൊലി പോയ നഗ്നഭാഗം കുടൽമാലകൊണ്ടു പൊതിയു ന്നതു വരെ അയാളെ മരത്തിനു ചുറ്റും നടത്തും. മരത്തിനും മനുഷ്യനും തുല്യനീതി ഉറപ്പാക്കുന്നവിധം പൊളിഞ്ഞുപോയ തൊലിയുടെ സ്ഥാ നത്തു കുറ്റവാളിയുടെ ജീവനുള്ള കുടൽമാല പകരംവെച്ചു പൊതിയുക യാണു ശിക്ഷയുടെ ലക്ഷ്യം. സ്വീഡന്റെ തലസ്ഥാനമായ ഉപ്സലയി ൽ വൃക്ഷാരാധനയ്ക്കു പ്രത്യേകമായൊരു വനസമുച്ചയമുണ്ടായിരുന്നു. പതിന്നാലാം നൂറ്റാണ്ടിൽ ക്രിസ്തുമതം സ്വീകരിച്ച ലിത്വാനിയക്കാർ പുതിയ വിശ്വാസസ്വീകരണവുമായി ബന്ധപ്പെട്ട ചടങ്ങിൽ വൃക്ഷാരാ ധന പ്രധാനമായി ഉൾപ്പെടുത്തി. തോട്ടങ്ങളിൽ പരിപാലിച്ചുപോന്ന മഹാവൃക്ഷങ്ങളിൽനിന്ന് അവർക്കു ചില വെളിപാടുകൾ ലഭിയ്ക്കാറു ണ്ട്. വൃക്ഷശാഖകൾ ഒടിച്ചെടുക്കുന്നതു തികഞ്ഞ ദൈവനിന്ദയായി അവർ കണക്കാക്കി. അതുകൊണ്ടു മരണമോ അംഗവൈകല്യമോ വ രുമെന്നവർ വിശ്വസിച്ചു. ഗ്രീസിലും ഇറ്റലിയിലും വൃക്ഷാരാധന നില നിന്നതിനു നിരവധി തെളിവുകളുണ്ട്. ഏസ്ക്കുലാപ്പിയസിന്റെ ദേ വാലയപരിസരത്തു സൈപ്രസ്മരങ്ങൾ വെട്ടിവീഴ്ത്തുന്നതു നിരോ ധിച്ചിരുന്നു. റോമാനഗരത്തിന്റെ ഹൃദയഭാഗത്തുതന്നെയുള്ള റൊമുല സിന്റെ ദേവാലയത്തിലെ അത്തിവൃക്ഷം പ്രാചീനകാലം മുതൽക്കേ ആരാധിക്കപ്പെട്ടുവരുന്നുണ്ട്. അതിന്റെ ശാഖകൾ വെയിലേറ്റു വാടി യുണങ്ങുന്നതു ദുർന്നിമിത്തമായി വ്യാഖ്യാനിയ്ക്കപ്പെട്ടു. പാലറ്റൈൻമല ഞ്ചെരിവിൽ വളരുന്ന പ്രത്യേകമായൊരു വൃക്ഷത്തെ റോമാക്കാർ വി ശുദ്ധപദവിയോടെ ആദരിച്ചുപോന്നു. ആ വഴിയ്ക്കു നടക്കുന്നവർ വൃക്ഷ ത്തിന്റെ ഇലകൾക്കു വാട്ടമോ കമ്പുകൾക്ക് ഉണക്കമോ കണ്ടാൽ പെട്ടെന്നൊരു ആപത്തു സംഭവിച്ചതുപോലെ ഉച്ചത്തിൽ കൂവിവിളി ച്ചു ബഹളമുണ്ടാക്കും. ഉടനെ നാലു ഭാഗത്തുനിന്നും കാട്ടുതീ അണയ്ക്കാ നെന്നപോലെ ജനങ്ങൾ കുടങ്ങളുമായി വന്നു വെള്ളം കോരിയെടു ത്തു വൃക്ഷത്തിനു ചുറ്റും നനയ്ക്കും. വേലികെട്ടി പരിപാലിയ്ക്കുന്ന വിശുദ്ധ മായ വനപ്രദേശങ്ങളിലാണു ഫിന്നിഷ്‌വർഗക്കാരുടെ ആരാധനക ളെല്ലാം നടന്നിരുന്നത്. ബലിമൃഗങ്ങളുടെ ഉണങ്ങിയ ചർമ്മങ്ങൾ തൂ ങ്ങിക്കിടന്ന വൃക്ഷത്തിനു കീഴിലിരുന്നു പുരോഹിതന്റെ സാന്നിദ്ധ്യ

ത്തിൽ അവരൊന്നിച്ച പ്രാർത്ഥനകൾ ചൊല്ലും. വൃക്ഷത്തിന്റെ വേരു കൾ ബലിപീഠമായും ചാഞ്ഞുകിടക്കുന്ന ശാഖകൾ പ്രസംഗവേദിയാ യും അവരുപയോഗിച്ചു. മരങ്ങളുടെ കൊമ്പൊടിയ്ക്കാൻ അനുവാദമില്ലാ ത്ത ആ തോട്ടത്തിലേയ്ക്കു സ്ത്രീകൾ പൊതുവേ പ്രവേശിയ്ക്കാറില്ല.

വൃക്ഷാരാധനയുടെ അടിസ്ഥാനധാരണകളെക്കുറിച്ചുള്ള ചില വി ഷയങ്ങൾ കൂടി നാം വിശദമായി പഠിയ്ക്കേണ്ടതുണ്ട്. കാണുന്ന വസ്തു ക്കൾക്കെല്ലാം ജീവനുണ്ടെന്നു ധരിച്ചിരുന്ന പ്രാകൃതമനുഷ്യർ വൃക്ഷ ങ്ങൾക്കും ആത്മാവുണ്ടെന്നു കണക്കാക്കി. പൗരാണികസസ്യശാസ്ത്ര ജ്ഞനായ പോർഫിറി എഴുതുന്നു: "ജീവികളെക്കുറിച്ചുള്ള ചില അ ന്ധവിശ്വാസങ്ങൾ സസ്യങ്ങൾക്കുകൂടി ബാധകമാക്കിയ അന്നത്തെ മനുഷ്യർ സത്യത്തിൽ ആശങ്കാകുലമായൊരു ജീവിതമാണു നയിച്ച ത്. വൃക്ഷങ്ങൾക്കുള്ളിൽ ആത്മാവുള്ളതുകൊണ്ട് കാളയേയോ ആടി നേയോ കൊല്ലുന്നതിനേക്കാൾ ക്രൂരവും പാപവുമാണൊരു ഓക്കുമരം വെട്ടിവീഴ്ത്തുന്നതെന്ന് അവർ കരുതി". പ്രകൃതിയിലെ ഓരോ വസ്തു വിനും ആദരിയ്ക്കപ്പെടേണ്ട ഒരാത്മാവുണ്ടെന്നു ഹിദാത്സാവർഗക്കാർ വിശ്വസിച്ചു. മിസ്സൗറി താഴ്‌വരയിൽ വലിയൊരു പരുത്തിവൃക്ഷത്തെ നന്നായി പ്രീതിപ്പെടുത്തിയാൽ സന്ദിഗ്ദ്ധഘട്ടങ്ങളിൽ തക്കതായ ഉപ ദേശം ലഭിയ്ക്കുമെന്നും അവർ കരുതി. വെള്ളപ്പൊക്കത്തിൽ കടപുഴകി വീഴുന്ന നദീതീരത്തെ വൃക്ഷങ്ങളുടെ ആത്മാക്കൾ വേരുകൾകൊണ്ടു കരയെ അള്ളിപ്പിടിച്ച് ഉച്ചത്തിൽ കരയുന്നതു പലപ്പോഴും അവർ കേ ൾക്കാറുണ്ട്!. തടിയുടെ ആവശ്യത്തിനു ജീവനുള്ള മരം വെട്ടിവീഴ്ത്താ തെ താനേ വീണവ മുറിച്ചെടുക്കുകയാണ് അവർ പതിവ്. മരങ്ങളോ ടു ചെറുപ്പക്കാർ കാണിയ്ക്കുന്ന അവഗണനയാണു നാട്ടിലെ ദുരന്തങ്ങൾ ക്കു കാരണമെന്നു വൃദ്ധന്മാർ പരാതി പറയും. സസ്യജാലങ്ങളിലെ ആത്മാവിനു നന്ദി പ്രകടിപ്പിയ്ക്കുന്നതൊരു പതിവാക്കിയവരാണ് ഇ റോക്വോയ്സിലുള്ളവർ. കുഞ്ഞുങ്ങളെ പരിപാലിയ്ക്കുന്ന അമ്മയെപ്പോ ലെ പാലും ഭക്ഷണവും നൽകുന്ന കേരവൃക്ഷങ്ങൾ വെട്ടുന്നതു മാതൃഹ ത്യയ്ക്കു തുല്യമാണെന്ന് ആഫ്രിയ്ക്കയിലുള്ളവർ കരുതി. നിരപരാധിയാ

യ മനുഷ്യന്റെ കൈ ബലാൽക്കാരേണ പിടിച്ചൊടിയ്ക്കുന്നതുപോലെ കുറ്റകരമാണു മരങ്ങളുടെ ചില്ലകൾ നശിപ്പിയ്ക്കുന്നതെന്നു ബുദ്ധമതവി ശ്വാസികളായ സയാമീസ് സന്യാസിമാർ സിദ്ധാന്തിയ്ക്കുന്നു. പക്ഷേ, സകലതിലും ആത്മാവുണ്ടെന്ന വാദം ബുദ്ധമതചിന്തയിലുള്ളതല്ല; മ തങ്ങളുടെ ചരിത്രത്തിൽ കാണപ്പെട്ട പ്രാകൃതമായൊരു വിശ്വാസം മാത്രമാണത്. അതുകൊണ്ടുതന്നെ ഏഷ്യക്കാർ ആത്മാവിനേയും പു നർജ്ജന്മത്തേയുംകുറിച്ചു പുലർത്തുന്ന വിശ്വാസങ്ങൾ ബുദ്ധമതത്തി ൽനിന്നു വന്നതാണെന്ന വാദം വസ്തുതകൾക്കു നിരക്കുന്നതല്ല.

ചിലയിടങ്ങളിൽ അപൂർവമായ വൃക്ഷങ്ങൾക്കുമാത്രമേ ആത്മാവു ണ്ടെന്നു കണക്കാക്കിയിരുന്നുള്ളൂ. ആത്മാവുള്ളവ വെട്ടിയാൽ അംഗ വൈകല്യം വരുമെന്നു ഡാൽമേഷ്യക്കാർ കരുതി. അബദ്ധം പറ്റിയ താണെങ്കിൽ പ്രായശ്ചിത്തമായി അതേ ആയുധംകൊണ്ടൊരു കോ ഴിയെ കൊന്നു ബലിയർപ്പിയ്ക്കണമെന്നാണു നിയമം. പശ്ചിമാഫ്രിയ്ക്ക യിലെ വനങ്ങളിൽ സകലവൃക്ഷങ്ങൾക്കും മീതേ ഉയർന്നു നിൽക്കു ന്ന പരുത്തിമരങ്ങളിൽ ഹൺടിനെന്ന ദേവന്റെ സാന്നിദ്ധ്യമുണ്ടെന്നു ചിലർ വിശ്വസിച്ചു. ദിവ്യത്വമുള്ള വൃക്ഷങ്ങളുടെ തടിയിൽ തെങ്ങോല പോലെ ഒരുതരം വള്ളി അരഞ്ഞാണമായി പടർന്നു കിടക്കും. കോ ഴികളെ, ചിലപ്പോൾ മനുഷ്യരേയും, ആ തായ്ത്തടിയിൽ ചേർത്തു കെട്ടി ജനങ്ങൾ ബലിയർപ്പിയ്ക്കും. തെങ്ങോലയുടെ അരഞ്ഞാണമുള്ള വൃക്ഷങ്ങളൊരിയ്ക്കലും വെട്ടിയിടാൻ പാടില്ല. പരുത്തിമരങ്ങളാണെങ്കി ൽ പ്രായശ്ചിത്തമായി കോഴിയെ ബലിയർപ്പിയ്ക്കാതെ മരം മുറിയ്ക്കാ നാരും ധൈര്യപ്പെടില്ല. മരണശിക്ഷ വിധിയ്ക്കാവുന്ന ഗുരുതരമായൊരു കുറ്റമായിത്തന്നെ ജനങ്ങളതു കണക്കാക്കി. പഞ്ചാബിലെ കാൻഗ്രാമ ലനിരകളിലെ വൃദ്ധനായ ദേവദാരുവിനു വർഷന്തോറും ഗ്രാമത്തിൽ നിന്നൊരു പെൺകുട്ടിയെ ബലിയർപ്പിയ്ക്കുന്ന പതിവുണ്ട്. വൃക്ഷത്തിനു ജീവനും വികാരവുമുണ്ടെന്നു ബോദ്ധ്യം വന്നതോടെ ശാഖകൾ മുറിയ്ക്കു ന്നതു വേദനയുളവാകാത്തവിധം സൂക്ഷ്മമായി കൈകാര്യം ചെയ്യേണ്ട ഒരു ശസ്ത്രക്രിയയായി മാറി. വെട്ടേറ്റു നിലംപതിയ്ക്കുന്ന ഓക്കുമരത്തി ന്റെ ദീനരോദനം ചിലപ്പോൾ ഒരു നാഴിക ദൂരത്തോളം പ്രതിദ്ധ്വനി

യ്യും. ആ വേദന മുൻകൂട്ടി കണ്ടറിഞ്ഞു ജീവനുള്ള വൃക്ഷങ്ങളെ ഒജേ ബ്‌വേസിലുള്ളവർ ഒരിയ്ക്കലും വെട്ടിവീഴ്ത്താറില്ല. മഴുവിന്റെ പ്രഹര മേറ്റു കണ്ണീരൊഴുക്കി കരയുന്ന മരങ്ങളുടെ കഥകൾ ചൈനീസുകാരു ടെ പല കഥാപുസ്തകങ്ങളിലും കാണാം. വൃക്ഷങ്ങൾക്കു ജീവനുണ്ടെ ന്നു വിശ്വസിയ്ക്കുന്ന ആസ്ത്രിയക്കാർ അത്യാവശ്യം വരുമ്പോൾ ചെയ്യു ന്ന തെറ്റിനു മാപ്പു ചോദിച്ചല്ലാതെ മരത്തിന്റെ തൊലിപോലും ചെ ത്തിയെടുക്കാറില്ല. മനുഷ്യർക്കു പരിക്കു പറ്റുമ്പോഴത്തെ വേദന മര ങ്ങളും അനുഭവിയ്ക്കുന്നുണ്ടെന്ന് അവർക്കറിയാം. ജീവനുള്ള വൃക്ഷങ്ങൾ മുറിച്ചു മാറ്റണമെങ്കിൽ പാലറ്റിനേറ്റിലെ മരംവെട്ടുകാർ പ്രത്യേകമാ യൊരു പിഴകൂടി കൂലിയ്ക്കു പുറമേ ഉടമസ്ഥരിൽനിന്നു ചോദിച്ചുവാങ്ങും. ലൂസോണിലുള്ളവർ വൃക്ഷത്തിൽ വസിയ്ക്കുന്ന ദേവതകളുടെ ശാപം നി മിത്തം രോഗങ്ങളും ദുരന്തങ്ങളും വരാതെ മുൻകരുതലായി മരം വെട്ടു ന്നതിനു മുമ്പൊരു പ്രാർത്ഥന ചൊല്ലും: “സുഹൃത്തേ, ഞങ്ങൾ കൽപ്പ ന അനുസരിയ്ക്കുകമാത്രമാണു ചെയ്യുന്നത്, ദയവായി ഞങ്ങളോടു കോ പിയ്ക്കരുതേ!“. മരം വെട്ടുമ്പോൾ വീടു നഷ്ടപ്പെട്ട ദേവത ഉടമസ്ഥനെ ശ പിച്ചു കൊല്ലുമെന്നാണു ബസോഗയിലുള്ളവർ കരുതുന്നത്. ആ അപ കടമൊഴിവാക്കാൻ മരംവെട്ടുകാരൻ ഒരു കോഴിയേയും ആടിനേയും വൃക്ഷത്തിന്റെ വേരിൽ ബലിയർപ്പിച്ച് മഴുവിന്റെ ആദ്യത്തെ വെട്ടിൽ നിന്നൂറിവരുന്ന നീര് നാവുകൊണ്ടു നക്കിക്കുടിയ്ക്കും. അങ്ങനെ രക്ത ബന്ധത്തിലൂടെ സാഹോദര്യം ഊട്ടിയുറപ്പിച്ചശേഷംമാത്രമേ പാപ ചിന്ത കൂടാതെ അയാൾക്കു മരം വെട്ടാൻ കഴിയൂ! പക്ഷേ, വൃക്ഷാത്മാ ക്കളെ എപ്പോഴും ഭക്ത്യാദരവുകളോടെ കാണണമെന്നില്ല. അനുനയ ങ്ങളും സ്നേഹപൂർണമായ പെരുമാറ്റവുംകൊണ്ടു മനസ്സിളകുന്നില്ലെങ്കി ൽ ശക്തമായ ചില നീക്കങ്ങളും ചിലപ്പോൾ സ്വീകരിയ്ക്കേണ്ടി വരും. ഓക്കാനം വരുത്തുന്ന ഗന്ധമാണെങ്കിലും മധുരഫലങ്ങൾ വർഷിച്ചു തൊണ്ണൂറടിയോളം ഉയരത്തിൽ വളരുന്ന ഒരു വൃക്ഷം മലയക്കാർ നട്ടു വളർത്താറുണ്ട്. അടുത്ത വർഷം നല്ല കായ്ഫലം ഉറപ്പാക്കുന്നതിനാ യി ഗ്രാമീണർ ഒരു ദിവസം തോട്ടത്തിൽ ഒന്നിച്ചുകൂടും. കൂട്ടത്തിൽനി

ന്നൊരു മന്ത്രവാദി കൈയിൽ മഴവുമായി വന്നു തീരെ കായ്ക്കാതെ നി ൽക്കുന്ന വൃക്ഷത്തിന്റെ തായ്ത്തടിയിൽ നിരവധി വെട്ടുകളേൽപ്പിച്ചു ഭീഷണിപോലെ ചോദിയ്ക്കും: "ഇനി നീ ഞങ്ങൾക്കു പഴം തരുമോ? ഇല്ലെങ്കിൽ ഞങ്ങളിതാ നിന്നെ വെട്ടിവീഴ്ത്താൻ പോകുന്നു!". ചോ ദ്യത്തിനു മറുപടിയായി തൊട്ടടുത്ത മരത്തിൽ കയറിയിരിയ്ക്കുന്ന മ റ്റൊരാൾ പറയും: "തീർച്ചയായും, അടുത്ത വർഷം ഞാൻ കായ്ച്ചു കൊള്ളാം, ദയവുചെയ്ത് എന്നെ ഉപദ്രവിയ്ക്കരുതേ!" വിചിത്രമായ ഈ കൃഷിരീതി യൂറോപ്പിലും പ്രചാരമുണ്ട്. ബൾഗേറിയയിലെ ഗ്രാമീണർ ക്രിസ്തുമസ്കാലത്തു ഫലമില്ലാത്ത വൃക്ഷങ്ങൾക്കു നേരേ മഴുവോങ്ങി ഭീഷണി മുഴക്കും. ഉടനെ മറ്റൊരാൾ മദ്ധ്യസ്ഥത പറയും: "തൽക്കാല ത്തേയ്ക്കു ക്ഷമിയ്ക്കൂ, ഉടനെയതു കായ്ച്ചുകൊള്ളും!". ഗ്രാമീണൻ മൂന്നു ത വണ മഴുവോങ്ങുമ്പോഴും അയാൾ മരത്തിനുവേണ്ടി വാചകം ആവർ ത്തിയ്ക്കും; അതോടെ പേടിച്ചരണ്ട മരം അടുത്ത വർഷം മുതൽ നന്നാ യി കായ്ക്കാൻ തുടങ്ങും.

ചെടികൾക്കും വൃക്ഷങ്ങൾക്കും ജീവനുണ്ടെന്ന ഉറച്ച വിശ്വാസ ത്തിൽ, അവയ്ക്കു സ്ത്രീപുരുഷഭേദം സങ്കൽപ്പിച്ചു വിവാഹം ചെയ്യിയ്ക്കാനു ള്ള ശ്രമങ്ങളും ചിലർ തുടങ്ങി. ജീവജാലങ്ങളെപ്പോലെ പരസ്പരസം യോഗം വഴി വംശവർദ്ധന നടത്തുന്ന സസ്യങ്ങളെ സംബന്ധിച്ചിട ത്തോളം ഈ ധാരണ ഭാവനാത്മകമായിരുന്നില്ല. പരിണാമത്തിന്റെ ഉയർന്ന തലങ്ങളിൽ സ്ത്രീപുരുഷന്മാർക്കു പ്രത്യേകമായ ലൈംഗികാ വയവങ്ങളാണുള്ളതെങ്കിൽ, മിക്ക സസ്യങ്ങളിലും അവയൊന്നിച്ചാ ണു കണ്ടുവരുന്നത്. ഈ വ്യത്യാസം മനസ്സിലായ മാവോറിസുകാർ ഒരേ വൃക്ഷത്തിന്റെ ആൺപെൺവിഭാഗങ്ങൾക്കു പ്രത്യേകമായ പേ രുകളിട്ടു. ആൺജാതിയിൽപ്പെട്ട ഈന്തപ്പനയുടെ പരാഗം പെൺ ജാതിയിൽപ്പെട്ടവയുടെ പൂക്കളിൽ വാരിവിതറി അവർ കൃത്രിമവംശ വർദ്ധനയും പരീക്ഷിച്ചിരുന്നു. ഈന്തപ്പനകൾ പുഷ്പിയ്ക്കുന്ന മാസത്തി ലാണു ഹാരനിലെ ജനങ്ങൾ ദേവീദേവന്മാരുടെ വിവാഹോത്സവം ആഘോഷിയ്ക്കാറുള്ളത്. ഹിന്ദുക്കൾ തോട്ടത്തിൽ നട്ടുവളർത്തുന്ന മാ വിനെ മറ്റൊരു മരവുമായി ബന്ധിപ്പിയ്ക്കാതെ താഴെ വീഴുന്ന മാമ്പഴം

ഭക്ഷിയ്ക്കാറില്ല. മിക്കവാറും തൊട്ടടുത്തു നിൽക്കുന്ന പുളിമരത്തെയായി രിയ്ക്കും വധുവായി തിരഞ്ഞെടുക്കുന്നത്. പുളിയില്ലെങ്കിൽ മുല്ലവള്ളിയാ യാലും മതി. നിരവധി ബ്രാഹ്മണരെ ദക്ഷിണയും സദ്യയും നൽകി സൽക്കരിയ്ക്കാൻവേണ്ടി വിവാഹത്തിനു നല്ലൊരു തുകതന്നെ ചില പ്പോൾ ചിലവിടേണ്ടിവരും. കൈവശമുള്ള ആഭരണങ്ങൾ പണയം വെച്ചും പലിശക്കാരോടു കടം വാങ്ങിയും ഗൃഹനാഥന്മാർ എങ്ങനെ യും പണമുണ്ടാക്കും. ജർമ്മനിയിലെ ചിലർ വള്ളികൾകൊണ്ടു വൃക്ഷ ങ്ങളെ പരസ്പരം ബന്ധിച്ച് വിവാഹം കഴിപ്പിയ്ക്കും. പൂക്കൾ വിടർന്നു നിൽക്കുന്ന വൃക്ഷങ്ങളെ ഗർഭിണികളായ സ്ത്രീകളെപ്പോലെയാണു മോലുക്കാസിലുള്ളവർ കണ്ടത്. അവയുടെ അടുത്തേയ്ക്കു തൊപ്പിവെച്ചു ചെല്ലുകയോ രാത്രികാലത്തു റാന്തലിന്റെ വെളിച്ചം കാണിയ്ക്കുകയോ ശബ്ദമുണ്ടാക്കുകയോ ചെയ്യാൻ പാടില്ല. വൃക്ഷങ്ങൾ പെട്ടെന്നു പേടി ച്ചരണ്ടു ഗർഭമലസാതിരിയ്ക്കാനുള്ള മുൻകരുതലാണവ. കതിരു പൊട്ടു ന്ന നെൽപ്പാടത്തിനു സമീപം അംബോയ്നക്കാർ വെടിവെയ്ക്കാറില്ല. നെൽച്ചെടികൾക്കനുഭവപ്പെടുന്ന ഞെട്ടൽ മൂലം പരാഗണം നടക്കാ തെ വിളവെടുപ്പിൽ പതിരും വൈയ്ക്കോലും മാത്രമാണു ലഭിയ്ക്കുകയെ ന്ന് അവർ ഭയന്നു. മരിച്ചവരുടെ ആത്മാവാണു വൃക്ഷത്തിൽ വസിയ്ക്കു ന്നതെന്നു കരുതുന്ന ആസ്ത്രേലിയയിലെ ഡയേറിവർഗക്കാർ സ്വന്തം പിതാമഹന്മാരായി കണക്കാക്കി ആരാധിയ്ക്കുന്ന വൃക്ഷങ്ങളുണ്ട്. ആദ രവോടെ പരാമർശിയ്ക്കപ്പെടുന്ന ആ വൃക്ഷങ്ങൾ അവരൊരിയ്ക്കലും വെ ട്ടുകയോ ശാഖകൾ കത്തിയ്ക്കുകയോ ചെയ്യാറില്ല. ഉയരത്തിൽ ധാരാ ളം ശാഖകളുള്ള വൻവൃക്ഷങ്ങളിലാണു പൂർവികർ താമസിയ്ക്കുന്നതെ ന്നു ഫിലിപ്പൈനിലുള്ളവർ വിശ്വസിച്ചു. കാറ്റു വീശി ഇലകൾ ഇളകു മ്പോൾ കേൾക്കുന്ന മർമ്മരം അവരുടെ സംസാരമാണെന്ന് അവർ കരുതി. ആ സമയം വൃക്ഷത്തിനു കീഴിലൂടെ പോകുന്നവർ ആദര വോടെ നിശ്ശബ്ദരായി തലകുനിച്ചു മാത്രമേ നടക്കാറുള്ളൂ. ഇക്നോ റോട്സിലെ ഗ്രാമങ്ങളിൽ മരിച്ചവരുടെ ആത്മാക്കളെ ആവാഹിയ്ക്കു ന്ന ഒരു വൃക്ഷമുണ്ടാകും. ആ വൃക്ഷം വീഴുന്നതോടെ ഗ്രാമത്തിനു സർ

വനാശം സംഭവിയ്ക്കുമെന്നാണ് അവരുടെ വിശ്വാസം. പ്ലേഗ് ബാധി ച്ചും അനാഥപ്രസവത്തെത്തുടർന്നും മരിച്ചവരുടെ ആത്മാക്കൾ വൃക്ഷ ങ്ങളിൽ കുടിയേറുമെന്നു കൊറിയക്കാർ കരുതി. വൃക്ഷത്തണലിൽ അപ്പവും വീഞ്ഞും മാംസാഹാരവും കുന്നു കൂട്ടി ആത്മാക്കളുടെ പ്രീതി യ്ക്കായി അവർ പ്രാർത്ഥിയ്ക്കും. മരിച്ചവരുടെ ശരീരം ചീഞ്ഞളിയാതെ ആത്മാവിനു ശക്തി പകരാൻ ശവമാടങ്ങളിൽ വൃക്ഷത്തൈകൾ നട്ടു ന്ന പതിവ് ചൈനാക്കാർ തുടരുന്നുണ്ട്. വർഷങ്ങളോളം ആരോഗ്യ ത്തോടെ നിൽക്കുന്ന സൈപ്രസ്മരങ്ങളും പൈൻമരങ്ങളുമാണതിനു പ്രത്യേകമായി തിരഞ്ഞെടുക്കാറുള്ളത്. പലപ്പോഴും ആ വൃക്ഷങ്ങൾ മ രിച്ചുപോയ പൂർവികന്റെ പേരിൽ അറിയപ്പെടും. ചൈനയുടെ തെക്കു പടിഞ്ഞാറുഭാഗത്തുള്ള ഗ്രാമങ്ങളുടെ മുൻവശത്തുതന്നെ പരിപാവന മായി പരിപാലിയ്ക്കുന്ന വൃക്ഷത്തിൽ ആദ്യത്തെ ഗ്രാമത്തലവൻ വസി യ്ക്കുന്നുണ്ടെന്നാണു വിശ്വാസം. മരാവുവർഗക്കാരുടെ ശ്മശാനം ദൈവ സാന്നിദ്ധ്യമുള്ള ക്ഷേത്രംപോലെ പവിത്രമായി കണക്കാക്കപ്പെട്ടു. അതിനകത്തെ ചെടികളിലും വൃക്ഷങ്ങളിലും മരിച്ചവരുടെ ആത്മാക്ക ൾ കുടിയേറിയിട്ടുണ്ടെന്നാണു സങ്കൽപ്പം.

ഈ ഉദാഹരണങ്ങളിൽ ആത്മാവിനു വൃക്ഷത്തിൽനിന്നു വേറി ട്ടൊരു അസ്തിത്വമില്ല. പക്ഷേ മറ്റൊരു വിശ്വാസപ്രകാരം മനുഷ്യന്റെ ശരീരംപോലെ ആത്മാവിനു സ്വേച്ഛാനുസാരം കയറിയിറങ്ങാവുന്ന ഒരു വീടു മാത്രമാണു വൃക്ഷം. ഒറ്റപ്പെട്ട വൻവൃക്ഷങ്ങളിൽ താമസിയ്ക്കു ന്ന ആത്മാക്കൾ പൂർണചന്ദ്രനുദിയ്ക്കുന്ന ദിവസം താഴോട്ടിറങ്ങി വന്നു ഭൂമിയിൽ സ്വച്ഛന്ദം സഞ്ചരിയ്ക്കുമെന്നാണു സിയാവൂ ദ്വീപിലുള്ളവർ വി ശ്വസിയ്ക്കുന്നത്. വലിയ തലയും നീണ്ട കൈകാലുകളും തടിച്ച ഉടലുമു ള്ള വൃക്ഷാത്മാക്കളെ പ്രീതിപ്പെടുത്താൻ അവർ കോഴികളേയും ആടു കളേയും ബലിയർപ്പിയ്ക്കും. വൃക്ഷം നശിയ്ക്കുമ്പോൾ മോചിതനായ ആ ത്മാവ് രാക്ഷസനായി മാറുമെന്നു നിയാസിലുള്ളവർ വിശ്വസിയ്ക്കുന്നു. മാത്രമല്ല, അത്തരം രാക്ഷസന്മാർ താമസിയ്ക്കുന്ന വൃക്ഷങ്ങൾക്കു യാ തൊരു പരിക്കുമേൽക്കാതെ അവർ സശ്രദ്ധം പരിപാലിയ്ക്കുകയും ചെ യ്യും. ആത്മാക്കൾ തോന്നുമ്പോഴൊക്കെ താഴോട്ടിറങ്ങി വരുമെന്ന

വിശ്വാസത്തിന്റെ ബലത്തിൽ പെലെദ്വീപിലെ ജനങ്ങൾ വൃക്ഷം വെട്ടുന്നതിനു മുമ്പു നാലുപാട്ടും മധുരമൂറുന്ന പനയെണ്ണ കോരിയൊഴിയ്ക്കാറുണ്ട്. രുചിയുടെ പ്രലോഭനം സഹിയ്ക്കാതെ ആത്മാവ് താഴോട്ടിറങ്ങുന്ന തക്കത്തിൽ അവർ മരം വെട്ടി താഴെയിടും. നെൽക്കൃഷി ചെയ്യാൻ വനം വെട്ടിത്തെളിയ്ക്കേണ്ടി വരുമ്പോൾ സെലിബസുകാർ ആവശ്യത്തിനു ഭക്ഷണവും വസ്ത്രവും സ്വർണവും നൽകി വൃക്ഷാത്മാക്കളെ ചെറിയൊരു കുടിലിൽ ആവാഹിച്ചിരുത്തും; മറ്റു ചിലർ വൃക്ഷാത്മാവിനെ കോണി വഴി താഴോട്ടിറക്കിക്കൊണ്ടുവന്നു വെറ്റിലയും ചുണ്ണാമ്പും അടയ്ക്കയും ദക്ഷിണ നൽകി സൽക്കരിച്ച് മറ്റൊരു വൃക്ഷത്തിലേയ്ക്കു താമസം മാറ്റാൻ അപേക്ഷിയ്ക്കും. വനനശീകരണത്തിന്റെ പാപം മുഴുവൻ ഡച്ചുഭരണകൂടത്തിനുമേൽ ചൊരിഞ്ഞ സുമാത്രക്കാർ ഗതാഗതത്തിനും കൃഷിയ്ക്കുംവേണ്ടി വനം വെട്ടിത്തെളിയ്ക്കുമ്പോൾ വൃക്ഷാത്മാക്കളുമായൊരു ധാരണയിൽ ചെന്നെത്തും. ഒരാൾ തോട്ടത്തിനു നടുവിൽ ചെന്നു താഴോട്ടു കുനിഞ്ഞു നോക്കി ഒരു കത്തു കണ്ടെടുക്കുന്നതായി ഭാവിച്ച് കടലാസ് നിവർത്തി, ഡച്ച് അധികാരികളുടെ കൽപ്പന എല്ലാവരും കേൾക്കെ ഉച്ചത്തിൽ വായിയ്ക്കും. തുടർന്ന് അയാൾ പറയും: "വൃക്ഷാത്മാക്കളേ നിങ്ങൾ കേട്ടല്ലോ, ഉടനെ ഈ സ്ഥലം വെട്ടിത്തെളിച്ചില്ലെങ്കിൽ അവർ ഞങ്ങളെ തൂക്കിക്കൊല്ലും!". വൃക്ഷം വെട്ടി വീഴ്ത്തി തടി പലകകളാക്കി വീടു പണിഞ്ഞാലും വിട്ടുമാറാത്ത ആത്മാക്കളെ പ്രീതിപ്പെടുത്താൻ ചിലർ ഗൃഹപ്രവേശത്തിനു മുമ്പു ചില ചടങ്ങുകൾ നടത്താറുണ്ട്. തോരാഡ്ജാവർഗക്കാർ ആടിനേയും പന്നിയേയും കൊന്ന രക്തം വീടിന്റെ ഉത്തരത്തിൽ കോരിയൊഴിയ്ക്കും; കൂടാതെ ഒരു നായയെ ജീവനോടെ കൊന്നു പുരപ്പുറത്തെറിഞ്ഞു താഴോട്ടു രക്തമൊഴുക്കും. വനഭൂതങ്ങളെ പ്രസാദിപ്പിയ്ക്കാൻ ടൊണാപ്പുവിലുള്ളവർ മനുഷ്യരെയാണു ബലിയർപ്പിയ്ക്കുന്നത്. വീടു പണിയുമ്പോൾ മരത്തൂണുകൾ തലകീഴായി വെയ്ക്കുന്നതു മൂലം വൃക്ഷാത്മാക്കൾക്കു കോപം വന്നു രോഗങ്ങൾ വരുമെന്ന് അവർ വിശ്വസിച്ചിരുന്നു. അന്തസ്സും അഭിമാനവുമുള്ളവരാണു വൃക്ഷാത്മാക്കളെന്നു കരുതു

ന്ന ബോർണിയോക്കാർ അവരുടെ നീരസം ഭയന്ന ഗൃഹനിർമ്മാണ ശേഷം നടത്താറുള്ള വ്രതാനുഷ്ഠാനകാലത്തു വൃക്ഷങ്ങളേയോ വന്യ ജീവികളേയോ തീരെ ഉപദ്രവിയ്ക്കാറില്ല.

സ്വന്തം ശരീരം വിട്ട് ആത്മാവിനു സ്വച്ഛന്ദം കയറിയിറങ്ങാവുന്ന വീടായി വൃക്ഷത്തെ സങ്കൽപ്പിയ്ക്കാൻ തുടങ്ങിയതു മതചിന്തയിൽ നിർണായകമായൊരു മാറ്റത്തിനാണു വഴി തെളിച്ചത്. ഒരുകാലത്ത് ഓരോ വൃക്ഷത്തിനും ജീവനുണ്ടെന്നു കരുതി ആരാധിച്ചിരുന്നവർ സസ്യജാലങ്ങളെല്ലാം പ്രകൃത്യതീതശക്തികളുടെ താൽക്കാലികവാസസ്ഥലങ്ങളെന്ന നിലയ്ക്കു നിർജ്ജീവവസ്തുക്കളായി കണക്കാക്കാൻ തുടങ്ങി. അങ്ങനെ വൃക്ഷാത്മാക്കൾക്കു പകരം വനദേവതമാരുടെ സങ്കൽപ്പം പതുക്കെ രൂപപ്പെട്ടു. വൃക്ഷത്തിൽനിന്നു വിടുതി ലഭിച്ചതോടെ ആത്മാവിന്റെ രൂപത്തിലും സാരമായ മാറ്റമുണ്ടായി. പ്രകൃത്യതീത ശക്തികളെ മനുഷ്യരൂപത്തിൽ കാണാനുള്ള ആദ്യകാലപ്രവണത വീണ്ടും തലപൊക്കി. പക്ഷേ, വൃക്ഷാത്മാവിന്റെ അധികാരം അതേപടി വനദേവതമാരും പിന്തുടർന്നു. അതായത്, മഴ പെയ്യിയ്ക്കാനും വെയിൽ തെളിയിയ്ക്കാനും കന്നുകാലികളുടെ എണ്ണം പെരുപ്പിയ്ക്കാനും അനപത്യകളായ സ്ത്രീകൾക്കു ഗർഭധാരണശേഷി നൽകാനും വൃക്ഷാത്മാക്കൾക്കുള്ള കഴിവും അധികാരവും അതേപടി വനദേവതമാരും പിന്നീടു മനുഷ്യരായി അവതാരം ചെയ്ത ദൈവങ്ങളും കൈയേറ്റു. ലിത്വാനിയയിൽ മതപ്രചാരണത്തിനു വന്ന സന്യാസിമാർക്കെതിരെ വനനശീകരണത്തിനു ജനങ്ങൾ രാജ്ഞിയ്ക്കു പരാതി നൽകി. മഴയും വെയിലും തരാൻ കെൽപ്പുള്ള വനദേവതയുടെ ആവാസമാണു സന്യാസിമാർ നശിപ്പിയ്ക്കുന്നതെന്ന് അവർ ആരോപിച്ചു. ചില പ്രത്യേക മരങ്ങൾ വെട്ടിവീഴ്ത്തിയാൽ വനദേവത കോപിച്ചു മഴ നിലയ്ക്കുമെന്ന് ആസ്സാമിലെ മന്ദാരിവർഗക്കാർ കരുതി. ബർമ്മയിലെ മോണിയോ ഗ്രാമത്തിലുള്ളവർ വലിയ പുളിമരത്തിന്റെ ചുവട്ടിൽ അപ്പവും നാളികേരവും വാഴയിലയിൽ പൊതിഞ്ഞു കാണിയ്ക്കയർപ്പിച്ച് മഴയ്ക്കുവേണ്ടി പ്രാർത്ഥിയ്ക്കും. ഗ്രാമത്തിലെ മുതിർന്ന സ്ത്രീകൾ നല്ല വസ്ത്രങ്ങളും ആഭരണങ്ങളും ധരിച്ച് മരത്തിനു ചുറ്റും പാട്ടുപാടി നൃത്തം ചെയ്യും. വൃ

ക്ഷാത്മാക്കൾ വിചാരിച്ചാൽ വരൾച്ചക്കാലത്തു വിളവുണ്ടാക്കുന്നതി നും വിഷമമില്ല. മന്ദാരിവർഗക്കാർക്കിടയിൽ ഓരോ കുടുംബവും പരി പാലിയ്ക്കുന്ന കാവുകളിലെ ദേവതമാരാണു കൃഷിയുടെ ഫലഭൂയിഷ്ഠത നിർണയിച്ചുപോന്നത്. കൊയ്ത്തുകാലത്ത് ദേവതമാരെ ആദരിയ്ക്കു ന്നതിനു പ്രത്യേകചടങ്ങുകളും അവർ നടത്താറുണ്ട്. ഉയരമുള്ള ചില വൃക്ഷങ്ങൾക്കു കീഴെ ജീവത്യാഗം ചെയ്യുന്ന ഒരു പതിവ് നീഗ്രോകൾ ക്കിടയിലുണ്ട്. അവ വെട്ടിവീഴ്ത്തിയാൽ ലോകത്തുള്ള സകല സമ്പ ത്തും നശിയ്ക്കുമെന്ന് അവർ കരുതി. നവദമ്പതികൾ കൈക്കുടന്നയി ൽ പച്ചപ്പുല്ല് പിടിച്ചു നല്ല വിളവിനായി പ്രാർത്ഥിച്ചു വിശുദ്ധവൃക്ഷങ്ങ ൾക്കു ചുറ്റും നൃത്തച്ചുവടുകൾ വെയ്ക്കുന്ന ഒരാചാരം ഗല്ലാവർഗക്കാർക്കി ടയിലുണ്ട്. സമൃദ്ധമായ വിളവ് ഉറപ്പാക്കാൻ സ്വീഡനിലെ ഗ്രാമീണർ ഗോതമ്പുവയലുകളിൽ ഇടയ്ക്കിടെ തഴച്ചു വളരുന്ന ഒരു കതിർ നാട്ടി നിർത്തും. ഈ ആശയം മറ്റൊരു രൂപത്തിലാണു ഫ്രാൻസിലും ജർ മ്മനിയിലും പ്രത്യക്ഷപ്പെടുന്നത്. അവർ കതിരുകൾകൊണ്ട് അല ങ്കരിച്ച ഒരു വൃക്ഷശാഖ കൊയ്ത്തുപാടത്തുനിന്നു വീട്ടിലേയ്ക്ക് ആന യിച്ചു കൊണ്ടുവന്ന് അടുത്ത വിളവുകാലംവരെ പുരപ്പുറത്തു തൂക്കിയി ടും. ആ ശാഖയിൽ വിളവെടുപ്പിനു സഹായിയ്ക്കുന്ന വൃക്ഷാത്മാവ് വ സിയ്ക്കുന്നുണ്ടെന്ന് അവർ വിശ്വസിച്ചു. കന്നുകാലികൾ പെറ്റുപെരുകാ നും സ്ത്രീകൾക്കു സന്താനഭാഗ്യം ലഭിയ്ക്കാനും വൃക്ഷാത്മാക്കൾ കാരണ മാകാറുണ്ട്. നെല്ലി ഒരു പവിത്രവൃക്ഷമായാണു വടക്കേ ഇന്ത്യയിലു ള്ളവർ കരുതുന്നത്. ഫാൽഗുനമാസത്തിലെ പതിനൊന്നാംതീയതി നെല്ലിമരത്തിനു ചുവട്ടിൽ പൂജ നടത്തി സന്താനലബ്ധിക്കുള്ള മന്ത്ര ത്തോടെ ചുവന്ന ചരട് അവർ തടിയിൽ ബന്ധിയ്ക്കും. ഐശ്വര്യദേവ തയായ ലക്ഷ്മിയുടെ പേരിൽ 'ശ്രീഫല'മെന്നറിയപ്പെടുന്ന നാളികേര വും ഇന്ത്യാക്കാർ വിശുദ്ധമായി കരുതുന്നു. ദക്ഷിണേന്ത്യയിൽ ഒരു നഗരത്തിനു സമീപം വളരുന്ന തെങ്ങിന്റെ കരിക്കുവെള്ളം കുടിച്ചാ ൽ വന്ധ്യകൾക്കു ഗർഭമുണ്ടാകുമെന്നു വിശ്വസിയ്ക്കപ്പെട്ടു. മേയ്മാസ ത്തിൽ പുഷ്പിയ്ക്കുന്ന വാകമരത്തിനും ഈ ശക്തിയുണ്ടെന്നു യൂറോപ്പ

കാർ കരുതി. അതുകൊണ്ടു ജർമ്മനിയിലെ ഗ്രാമീണർ മെയ് ഒന്നാം തീയതി വാകമരക്കൊമ്പുകൾ വെട്ടിക്കൊണ്ടുവന്നു കന്നുകാലികളുടെ തൊഴുത്തുകളിലും ലായങ്ങളിലും തൂക്കിയിടും. മെയ്മാസം തുടങ്ങുമ്പോൾ വാകമരത്തിന്റെ ഇലകൾ വീടിനു മുമ്പിൽ കാണുന്നതു സമൃദ്ധമായ പാലുൽപ്പാദനത്തിന്റെ ലക്ഷണമായി അയർലന്റുകാർ കരുതിയിരുന്നു. വെൻഡ്സുകാർ വർഷംതോറും ജൂലൈ രണ്ടാം തീയതി വംശവർദ്ധനവിനായി പുരുഷലിംഗത്തിന്റെ ആകൃതിയിൽ നാട്ടിയ ഓക്കുമരത്തിനു ചുറ്റും കന്നുകാലികളെ തെളിച്ചു നൃത്തം ചെയ്യും. സർക്കേഷ്യക്കാർ പിയർവൃക്ഷങ്ങളെയാണു കന്നുകാലികളുടെ രക്ഷകരായി കണ്ടത്. വേനലിന്റെ തുടക്കത്തിൽ കാട്ടിൽനിന്നു വെട്ടിയെടുത്തു വാദ്യമേളങ്ങളുടെ അകമ്പടിയോടെ ആനയിച്ചുകൊണ്ടുവരുന്ന വൃക്ഷശാഖകളിൽ അവർ പാൽക്കട്ടി തേച്ചുപിടിപ്പിച്ച് വീടിന്റെ ചുമരിൽ ചാരിവെയ്ക്കും. വൃക്ഷങ്ങൾക്കു സ്ത്രീകളെ ഗർഭിണികളാക്കാൻ കഴിയുമെന്നു കരുതുന്ന തുഹൗവർഗക്കാർ പെറ്റുവീണ കുഞ്ഞുങ്ങളുടെ മുറിച്ചെടുത്ത പൊക്കിൾക്കൊടി മരക്കൊമ്പിൽ തൂക്കിയിടും. അത്തരം വൃക്ഷങ്ങളെ ആലിംഗനം ചെയ്തു വന്ധ്യകൾ തൽക്ഷണം ഗർഭം ധരിയ്ക്കുമത്രേ! വാകമരക്കൊമ്പുകൾ നവദമ്പതികളുടെ വീടിനു മുമ്പിൽ തൂക്കിയിടുന്ന പതിവ് ബവേറിയക്കാരിലുമുണ്ട്. ഭാര്യ പെട്ടെന്നു ഗർഭിണിയായാൽ ഭർത്താവ് പരസഹായം കൂടാതെ 'വാകമരം നട്ടു കഴിഞ്ഞതാ'യി നാട്ടുകാർ കണക്കാക്കും. കുട്ടികളുണ്ടാകാൻ മോഹിയ്ക്കുന്ന സ്ലാവോണിയയിലെ വന്ധ്യ പെരുന്നാൾദിനത്തിൽ പുതിയതായി തയ്ച്ചെടുത്ത അടിവസ്ത്രം വൃക്ഷത്തിൽ ചേർത്തുകെട്ടും. പിറ്റേന്നു രാവിലെ സൂര്യോദയത്തിനു മുമ്പു ചെന്നുനോക്കുമ്പോൾ വസ്ത്രത്തിലൊരു ജീവനുള്ള പ്രാണിയെ കണ്ടാൽ ആ വർഷംതന്നെ മോഹം സഫലമാകുമെന്ന വിശ്വാസത്തോടെ അവളതെടുത്തു സസന്തോഷം ധരിയ്ക്കും. കാരക്കിർഗിസിലെ വന്ധ്യകൾ ഒറ്റയ്ക്കു നിൽക്കുന്ന ഒരു ഫലവൃക്ഷത്തിനു ശയനപ്രദക്ഷിണം ചെയ്താണു ഗർഭധാരണം നേടുന്നത്. ആഫ്രിക്കയിലെ സ്ത്രീകൾ സുഖപ്രസവത്തിനും വൃക്ഷങ്ങളെ ആശ്രയിയ്ക്കാറുണ്ട്. സ്വീഡനിലെ കൃഷിത്തോട്ടങ്ങൾക്കു സമീപം ഒരുതരം ര

ക്ഷകവൃക്ഷങ്ങൾ നട്ടു വളർത്തിയിരുന്നു. രോഗമോ ആപത്തോ ഭയ ന്നു സാധാരണഗതിയിൽ ആരുമതിന്റെ ഇല പറിച്ചെടുക്കാറില്ലെങ്കി ലും പ്രസവസമയത്തെ സുരക്ഷയ്ക്കു ഗർഭിണികളവ സദാ കൈക്കുടന്ന യിൽ ചേർത്തുപിടിയ്ക്കും. കോംഗോയിലെ നീഗ്രോകൾക്കിടയിൽ ഒരു പ്രത്യേകതരം വൃക്ഷത്തിന്റെ തൊലി ചതച്ചുണ്ടാക്കിയ വസ്ത്രങ്ങളാണു ഗർഭകാലത്തു സ്ത്രീകൾ ധരിയ്ക്കുന്നത്. പ്രസവത്തെ തുടർന്ന അത്യാഹി തങ്ങളിൽ നിന്നങ്ങനെ അവർക്കു രക്ഷപ്പെടാനായി. അപ്പോളോയേ യും ആർട്ടമിസിനേയും പ്രസവിയ്ക്കുന്നതിനുമുമ്പ് ലെറ്റോ ഒലിവ്മര ത്തേയും ഈന്തപ്പനയേയും ആലിംഗനം ചെയ്ത കഥ ഒരുപക്ഷേ വൃ ക്ഷങ്ങൾക്കു സുഖപ്രസവം ആശീർവദിയ്ക്കാൻ കഴിയുമെന്ന ഗ്രീക്കുകാ രുടെ വിശ്വാസത്തിൽനിന്നു വന്നതാകാം.

**9.2. വൃക്ഷാരാധനയുടെ തിരുശേഷിപ്പുകൾ:** വൃക്ഷാത്മാക്കൾക്കു സ ഹജമായ അനുഗ്രഹശക്തിയുടെ വിവരണങ്ങളിൽനിന്നു മെയ്മാസ കാലത്തു യൂറോപ്പിലെങ്ങും വളരെ വിപുലമായി ആചരിച്ചുപോരുന്ന വസന്തോത്സവങ്ങളിൽ വാകമരച്ചില്ലകൾക്കും പൂക്കൾക്കും കൈവന്ന പ്രസക്തി ഊഹിയ്ക്കാവുന്നതേയുള്ളൂ. നല്ല സൂര്യപ്രകാശമുള്ള ദിവസം ഗ്രാമീണരൊന്നടങ്കം ഘോഷയാത്രയായി ചെന്നു കാട്ടിൽനിന്നു വലി യൊരു വൃക്ഷം വെട്ടിക്കൊണ്ടുവന്നു പൊതുവായൊരു സ്ഥലത്തു സ്ഥാ പിച്ചു വെട്ടിയെടുത്ത ചില്ലകളും പൂക്കളും സ്വന്തം വീടുകളുടെ മുൻവശ ത്തു കെട്ടിത്തൂക്കും. വൃക്ഷാത്മാവിന്റെ ആശീർവാദം ഗ്രാമത്തിലേയ്ക്കും വീടുകളിലേയ്ക്കും ആദരവോടെ ആനയിയ്ക്കുകയാണു ചടങ്ങിന്റെ ഉദ്ദേ ശം. 1682-ൽ സർ ഹെൻറി പിയേഴ്സ് എഴുതിയ പുസ്തകത്തിൽ പറ യുന്നു: "മെയ്മാസം പിറക്കുന്നതോടെ കാട്ടിൽനിന്നു കൊണ്ടുവരുന്ന വാകപ്പൂക്കളും പച്ചിലച്ചില്ലകളും വീടുകൾക്കു മുമ്പിൽ തൂങ്ങിക്കിടക്കും. ചിലപ്പോൾ മുറ്റത്തു നാട്ടിയ ഒറ്റത്തടിവൃക്ഷത്തിൽ വാകപ്പൂക്കൾ പാറി ക്കളിയ്ക്കും. അതുകണ്ടു വഴിപോക്കരായ ചിലർ വീടുകൾ മദ്യശാലകളാ ണെന്നു തെറ്റിദ്ധരിച്ചാൽപ്പോലും അത്ഭുതപ്പെടാനില്ല!". മെയ്ദിന ത്തിനു മുറ്റത്തു സ്ഥാപിച്ച പത്തുപന്ത്രണ്ടടി ഉയരമുള്ള ചെടിയിൽനി

ന്നു പൂക്കൾ വീടിന്റെ മേൽക്കൂരയിലേയ്ക്കു പടർത്തുന്ന ഒരു അനുഷ്ഠാനം നോർത്താംപ്ടണിലുണ്ട്. ലണ്ടനു വടക്കുഭാഗത്തുള്ള യുവാക്കൾ മെയ്ദിനത്തിന്റെ ദിവസം ഓരോ വീടും പൂക്കളും ഇലകളുംകൊണ്ട് അലങ്കരിയ്ക്കും. ബർക്ക്ഷയറിലെ യുവാക്കളാകട്ടെ, മെയ്ദിനപ്പുലരിയിൽ കൂട്ടം ചേർന്നു പാട്ടു പാടി നാടെങ്ങും ചുറ്റിനടക്കുകയാണു പതിവ്. എസ്സെക്സിലെ തെരുവുകളിൽ മെയ് ഒന്നാംതീയതി രാവിലെ കൈയിൽ പൂമാലകളുമായി പാട്ടു പാടി ബാലികമാർ കൂട്ടം ചേർന്നു നടക്കും. ഓരോ പൂമാലയിലും സമകോണത്തിൽ ബന്ധിച്ച വളയങ്ങളുടെ ഒത്ത നടുവിലായി വെളുത്ത ഉടുപ്പു ധരിച്ച ഒരു പാവക്കുട്ടിയെ കാണാം. സൂര്യചന്ദ്രന്മാരെ സൂചിപ്പിയ്ക്കുന്ന ആ രണ്ടു വളയങ്ങൾ ജമന്തിപ്പൂക്കളും വർണക്കടലാസുകളുംകൊണ്ട് അലങ്കരിച്ചിരിയ്ക്കും. ഇംഗ്ലണ്ടിലെ പല ഭാഗങ്ങളിലും ഇതുപോലുള്ള ചടങ്ങുകൾ നടക്കാറുണ്ട്. സ്വീഡനിലെ ബാലന്മാർ മേയ്ദിനത്തിനു പൂക്കളും ഇലകളുമുള്ള മരച്ചില്ലകൾ കൈയിലുയർത്തിപ്പിടിച്ച് ഗ്രാമഗായകന്റെ നേതൃത്വത്തിൽ പാട്ടു പാടി വീടുവീടാന്തരം കയറിയിറങ്ങും. വീട്ടുകാർ കൊടുക്കുന്ന സമ്മാനങ്ങൾ ശേഖരിയ്ക്കാൻ കുട്ടയും തലയിൽ ചുമന്നു മറ്റൊരാൾ പിന്നിലുണ്ടാകും. നല്ല സ്വീകരണമാണു ലഭിയ്ക്കുന്നതെങ്കിൽ അവർ ചില്ലകളിലൊന്നു പ്രസാദമായി വീടിനു മുന്നിൽ കെട്ടിത്തൂക്കും. ബവേറിയയിൽ മെയ്മാസത്തിന്റെ ആഘോഷം നാലുവർഷത്തിൽ ഒരിയ്ക്കൽ മാത്രമേ നടക്കാറുള്ളൂ. പക്ഷേ, സസ്യസമൃദ്ധിയുടെ ദേവതയെ ആരാധിയ്ക്കുന്നതിൽ അത്യുത്സുകരായ അവർ ഗ്രാമമദ്ധ്യത്തിൽ നാട്ടി നിർത്തിയ വൃക്ഷത്തിൽ മെയ്മാസമാകുമ്പോൾ പുതിയ പച്ചിലകളും പൂക്കളും കൊടിതോരണങ്ങളും തൂക്കി അലങ്കരിയ്ക്കും. പുതിയ വൃക്ഷം നാട്ടുന്ന വർഷങ്ങളിൽ പഴയതു വെട്ടിക്കീറി ചീളുകളാക്കി വീടുകളിലെ വിശുദ്ധരൂപങ്ങൾക്കു പിന്നിൽ അടുത്ത മെയ്മാസത്തോളം അവർ സൂക്ഷിച്ചുവെയ്ക്കും. വൃക്ഷാത്മാക്കൾ വൃക്ഷത്തിൽത്തന്നെ വസിയ്ക്കുന്നുണ്ടെന്നു കരുതിപ്പോന്ന രീതികളാണ് ഇതുവരെ നാം കണ്ടത്. ചിലപ്പോൾ സാധാരണക്കാരുമായി ഇടപഴകുന്ന മനുഷ്യരായോ ജീവനില്ലാത്ത പാവകളായോ അവർ പ്രത്യക്ഷപ്പെടാറുണ്ട്. ബൊഹീമിയയി

ലെ ജനങ്ങൾ ഒരു പാവയെ 'മരണ'മെന്നു പേരിട്ടു നദിയിലൊഴുക്കി യശേഷം കാട്ടിൽ ചെന്നു നല്ല ഉയരമുള്ള വൃക്ഷം വെട്ടിക്കൊണ്ടുവന്നു മോടിയിൽ അലങ്കരിച്ച് ഒരു പെൺപാവയോടു ചേർത്തു കെട്ടി ഗ്രാമ ത്തിലുടനീളം ജാഥയായി കൊണ്ടുനടക്കും. ഇവിടെ പാവയാണു വൃ ക്ഷാത്മാവ്. കരിന്തിയായിലെ ജനങ്ങൾ പച്ചിലകളും പൂക്കളുമായല ങ്കരിച്ച വൃക്ഷവുമായി നാടു നീളെ നടക്കുമ്പോൾ വൃക്ഷാത്മാവിനെ സൂ ചിപ്പിയ്ക്കുന്നവിധം ദേഹമാസകലം പച്ചില പൊതിഞ്ഞ ഒരു ബാല നെക്കൂടി കൊണ്ടുപോകും. ജാഥ അവസാനിയ്ക്കുന്ന നദീതീരത്തുവെച്ച് ആ പച്ചിലരൂപം അവർ നദിയിൽ ഒഴുക്കിവിടും. വേനലിൽ നദി വ റ്റി വരളാതെ കൃഷിയ്ക്കാവശ്യമായ വെള്ളം ഉറപ്പാക്കണമെന്നാണു ജ നങ്ങൾ വൃക്ഷാത്മാവിനോട് ആവശ്യപ്പെടുന്നത്. ഈ ആചാരം മ റ്റൊരു രീതിയിൽ റുമേനിയയിലും കണ്ടു വരുന്നുണ്ട്. ഉത്സവത്തിനു തലേന്നു ഗ്രാമത്തിലെ സ്ത്രീകളും കുട്ടികളും അവരവരുടെ വസ്ത്രങ്ങളി ലൊന്നു കാട്ടിൽനിന്നു കൊണ്ടുവന്ന അരളിമരത്തിൽ ചാർത്തിയിടും. വൃദ്ധരും രോഗികളും മരത്തടിയിൽ കാർക്കിച്ചു തുപ്പും. പിറ്റേന്നു തു ണികൾക്കും തുപ്പലിനും മീതേ വൃക്ഷത്തിന്റെ ഇല വീണെങ്കിൽ സ്ത്രീ കൾക്കു സുഖപ്രസവവും കുട്ടികൾക്ക് ആരോഗ്യവും വൃദ്ധന്മാർക്ക് അ നായാസമരണവും അക്കൊല്ലം പ്രതീക്ഷിയ്ക്കാം.

നാട്ടിൽ സസ്യസമൃദ്ധിയും ജനങ്ങൾക്കു സുഖസൌഭാഗ്യവും ലഭി യ്ക്കാൻവേണ്ടി നടക്കുന്ന വസന്തോത്സവങ്ങളിൽ വൃക്ഷാത്മാക്കൾ വൃ ക്ഷവും പാവകളുമായാണു പൊതുവേ കണ്ടുപോരുന്നത്. സ്വിറ്റ്സർല ണ്ടിലെ ഫ്രിക്ക്ടാലിൽ വസന്തത്തിലെ ആദ്യത്തെ ഞായറാഴ്ച ഗ്രാ മത്തിലെ കുട്ടികളെല്ലാം കാട്ടിൽ ചെന്നു പറിച്ചെടുത്ത പച്ചിലകളും പൂ ക്കളുംകൊണ്ടു തങ്ങളിലൊരാളെ തീർത്തും തിരിച്ചറിയാനാവാത്തവി ധം അലങ്കരിച്ചു വേഷം ധരിപ്പിയ്ക്കും; തുടർന്ന് ആ 'പച്ചിലബാല'നു ര ണ്ടുപേർ അംഗരക്ഷകരായി കൂടെ നടന്നു പാട്ടു പാടി അവർ ജാഥയാ യി ഗ്രാമത്തിലേയ്ക്കു മടങ്ങും. ഉച്ചയ്ക്കു വീടുകളിൽ നിന്നു ലഭിച്ച വിഭവ ങ്ങളുമായി അവരൊരുമിച്ചിരുന്നു ഭക്ഷണം കഴിയ്ക്കും. വൈകുന്നേരം

ജാഥ ഗ്രാമത്തിലെ കുളക്കരയിലാണു ചെന്നവസാനിയ്ക്കുന്നത്. 'പച്ചില ബാലന്' മരച്ചില്ലകൾ വെള്ളത്തിൽ മുക്കി കൂടി നിൽക്കുന്ന എല്ലാവരുടേയും, പ്രത്യേകിച്ച പെൺകുട്ടികളുടേയും, വെള്ളത്തിനായി കൈ നീട്ടി ഓടിവരുന്ന വികൃതികളുടേയും, ദേഹത്ത് അനുഗ്രഹാശിസ്സുകളോടെ തളിയ്ക്കും. വൃക്ഷാത്മാവിന്റെ വേഷം ധരിച്ച ബാലനെ പിന്നീടു രാജകുമാരനെന്നാണു കൂട്ടുകാർ ആദരവോടെ വിളിയ്ക്കുന്നത്. സിലേഷ്യയിൽ തുറന്ന മൈതാനത്തു കൊടിമരംപോലെ നാട്ടിയ മരത്തിനു മുകളിൽ വലിച്ചു കെട്ടിയ പതാക കുതിരപ്പുറത്തു കയറി വരുന്ന ചില യുവാക്കൾ വലിച്ചെടുക്കാൻ ശ്രമിയ്ക്കും. ആ പരിശ്രമത്തിൽ വിജയിച്ച പതാകയെടുത്തു സമീപത്തെ കുളത്തിൽ താഴ്ത്തുന്നയാളെ ബാക്കിയുള്ളവർ മാലയണിയിച്ച സ്വീകരിച്ച് ആ വർഷത്തെ വൃക്ഷരാജാവായി വാഴിയ്ക്കും. ഇവിടെ മൈതാനത്തിൽ നാട്ടിയ കൊടി വൃക്ഷവും യുവാവ് വൃക്ഷാത്മാവുമായി സങ്കൽപ്പിയ്ക്കപ്പെടുന്നു. ബൊഹീമിയയിലെ ഗ്രാമത്തിൽ പച്ചിലച്ചില്ലകൾ ചേർത്തു വെച്ച പിരമിഡിന്റെ ആകൃതിയിൽ വാതിലുകളില്ലാത്ത ചെറിയൊരു കുടിൽ കെട്ടിയുണ്ടാക്കും. തലപ്പാവണിഞ്ഞു കൈയിൽ വാളുമായി രാജാവ് അശ്വാരൂഢരായ യുവാക്കളുടെ അകമ്പടിയോടെ നേരേ ആ കുടിലിലേയ്ക്കാണു ചെല്ലുന്നത്. അദ്ദേഹത്തിന്റെകൂടെ ന്യായാധിപനും സേവകനും ആരാച്ചാരുടെ വേഷത്തിലൊരു തവളപിടുത്തക്കാരനുമുണ്ടാകും. കുടിലിനു മുമ്പിൽ ചെന്നാലുടനെ സേവകൻ താഴെയിറങ്ങി പുറത്താരേയും കാണാതെ ചുറ്റും നടന്നു നോക്കി പറയും: “ഇതൊരു പ്രേതാലയമാണല്ലോ! എന്തായാലും ഇലകൾക്കിടയിൽ നുഴ്ന്നു കടക്കാനറിയാവുന്ന മന്ത്രവാദിയ്ക്കു വാതിലിന്റെ ആവശ്യമില്ല!“. അവസാനം രാജാവ് വാളൂരിപ്പിടിച്ച് നേരേ കുടിലനകത്തേയ്ക്കു കടക്കും, പിന്നാലെ മറ്റുള്ളവരും. തൊട്ടു മുമ്പിൽ കണ്ട കസേരയിൽ ആസനസ്ഥനായശേഷം രാജാവ് ഗ്രാമത്തിലെ യുവതികളേയും കർഷകരേയും കൂലിപ്പണിക്കാരേയും കടുത്ത ഭാഷയിൽ വിമർശിച്ചുകൊണ്ട് ചില ഈരടികൾ പാടും. പാട്ട് അവസാനിയ്ക്കാൻ തുടങ്ങുമ്പോൾ സേവകൻ ആരുമറിയാതെ ഒരു തവളയെ കൈകൊണ്ടു നുള്ളി നോവിപ്പിയ്ക്കും. അപ്രതീക്ഷിതമായ കര

ച്ചിൽ കേട്ടു കുപിതനായ രാജാവ് തവളയെ വധശിക്ഷയ്ക്കു വിധിയ്ക്കും. ആരാച്ചാർ തുരുമ്പു പിടിച്ച വാളുകൊണ്ട് തവളയുടെ ശരീരം തുണ്ടു തുണ്ടായി കീറി കാണികളുടെ നേർക്കു വലിച്ചെറിയും. ഒടുവിൽ രാജാവ് ഭടന്മാരായ യുവാക്കളുമൊത്തു കുടിലിൽ നിന്നു പുറത്തേയ്ക്കിറങ്ങും. മഴ വിളിച്ചു വരുത്താൻ മന്ത്രവാദികൾ ഉപയോഗിയ്ക്കുന്ന സാർവത്രികമായ ആഭിചാരപ്രയോഗമാണു തവളയെ നുള്ളുന്നതും കൊല്ലുന്നതും. ചിലപ്പോൾ രാജാവിനു പകരം രാജ്ഞിമാരും വൃക്ഷാത്മാവിന്റെ പ്രതിനിധിയാകാറുണ്ട്. ഹംഗറിയിലെ ഗ്രാമത്തിൽ സുന്ദരിയായൊരു പെൺകുട്ടിയെയാണു രാജ്ഞിയായി തിരഞ്ഞെടുക്കുക പതിവ്. നന്നായി അണിയിച്ചൊരുക്കിയ അവളേയുംകൊണ്ടു കൂട്ടുകാർ പാട്ടു പാടി വീടുകൾ കയറിയിറങ്ങി വസന്താഗമം വിളംബരം ചെയ്യും. അടുത്ത വസന്തത്തിലെ രാജ്ഞിയെ തിരഞ്ഞെടുക്കുന്നതുവരെ ഗ്രാമസഭയിലും കുടുംബയോഗങ്ങളിലും ആദ്ധ്യക്ഷ്യം വഹിയ്ക്കുന്ന ഉത്തരവാദിത്വം കൂടി അവൾക്കുണ്ട്. അതിനിടയിൽ വിവാഹം കഴിഞ്ഞാൽ അധികാരം നഷ്ടപ്പെടുമെങ്കിലും പദവിയ്ക്കു മാറ്റമുണ്ടാവില്ല. രാജാവും രാജ്ഞിയും അല്ലെങ്കിൽ വരനും വധുവുംപോലെ ദമ്പതിമാരായും വൃക്ഷാത്മാവ് രൂപമെടുക്കാറുണ്ട്. വൃക്ഷങ്ങൾ തമ്മിൽ നടക്കുന്ന വിവാഹബന്ധങ്ങളുടെ സൂചന അതിൽ കാണാം. സിലേഷ്യയിലെ ഉത്സവത്തിൽ പതിവായി നടക്കാറുള്ള ഒരു പരിപാടിയാണു രാജപദവിയ്ക്കുവേണ്ടിയുള്ള മത്സരം. മൈതാനത്തു നാട്ടി നിർത്തിയ കൊടിമരത്തിൽ കയറി പതാക താഴേയ്ക്കിറക്കി കൊണ്ടുവരുന്ന യുവാവിനെ അക്കൊല്ലത്തെ രാജാവായും അയാളുടെ കാമുകിയെ രാജ്ഞിയായും നാട്ടുകാർ അംഗീകരിയ്ക്കും. തുടർന്നു വാകമരച്ചില്ലയും കൈയിലേന്തിയ രാജാവ് കൂട്ടുകാരേയും കൂട്ടി നൃത്തവും പാട്ടുമായി മദിരോത്സവത്തിൽ പങ്കെടുക്കും. മത്സരത്തിൽ ഏറ്റവും മോശമായ പ്രകടനം കാഴ്ച വെയ്ക്കുന്നവരാണു രാജാവിന്റെ വിദൂഷകനാകുന്നത്. ഗ്രാമത്തിലൂടെ നടക്കുന്ന ഘോഷയാത്രയുടെ ഏറ്റവും മുന്നിൽ പൂമാലയണിഞ്ഞ രാജാവും രണ്ട് അംഗരക്ഷകന്മാരും അവസാനം വിഡ്ഢിവേഷം ധരിച്ച വിദൂഷകനുമു

ണ്ടാകും. വീടിനു മുന്നിലെത്തുമ്പോൾ ഭടന്മാർ വിദൂഷകനെ അകത്തേ യ്ക്കു പറഞ്ഞയയ്ക്കും. അയാൾ സ്വന്തം താടി കഴുകി വൃത്തിയാക്കാൻ വേണ്ടി സോപ്പ് വാങ്ങാനുള്ള പണം വീട്ടമ്മയോടു ചോദിച്ചുവാങ്ങും. വീട്ടിനകത്തു കാണുന്ന എന്തും എടുത്തുകൊണ്ടു പോകാനുള്ള സ്വാത ന്ത്ര്യം സംഘത്തിനുണ്ട്. രാജാവിന്റെ കാമുകി താമസിയ്ക്കുന്ന വീട്ടിലെ ത്തുന്ന അവർ രാജ്ഞിയ്ക്കു ധരിയ്ക്കാനുള്ള വേഷവും കാഴ്ചവെയ്ക്കും. പി ന്നീട് രാജാവും രാജ്ഞിയും ഒരുമിച്ചു മദ്യശാലയിൽ ചെന്നു നാട്ടുകാ രുടെ കൂടെ പാട്ടും നൃത്തവുമായി ആഘോഷങ്ങൾക്കു മാറ്റു കൂട്ടും. അ വരുടെ പിന്തുടർച്ചാവകാശികളെ നിശ്ചയിയ്ക്കുന്ന രീതി പലയിടത്തും വ്യത്യസ്തമായാണു കാണുന്നത്. ഒരു കുറ്റവാളിയെ ദേഹമാകെ വൈ യ്ക്കോൽ പൊതിഞ്ഞു വണ്ടിയിലാക്കി ഭടന്മാർ കൊണ്ടുവരും; വലി യൊരു ജനക്കൂട്ടം അവരെ അനുഗമിയ്ക്കും; വിചാരണ കഴിഞ്ഞു വൈ യ്ക്കോൽമനുഷ്യനെ രാജാവ് വധശിക്ഷയ്ക്കു വിധിയ്ക്കും; കണ്ണു മൂടിക്കെ ട്ടിയ യുവാക്കൾ കുന്തംകൊണ്ടാണു ശിക്ഷ നടപ്പാക്കേണ്ടത്. മത്സര ത്തിൽ വിജയിയ്ക്കുന്ന യുവാവാണു പിന്നീട് രാജാവായിത്തീരുന്നത്. ബ്രിയാൻകോണിന്റെ പരിസരത്തു മെയ്ദിനത്തിനു കാമുകിയെ പി രിഞ്ഞ വിരഹിയായൊരു യുവാവ് പച്ചിലകളണിഞ്ഞു മണ്ണിൽ കമി ഴ്ന്നുകിടന്ന് ഉറങ്ങുന്നതായി നടിയ്ക്കും; അപ്പോൾ മറ്റൊരു പെൺകുട്ടി വന്ന് അയാളെ സ്നേഹപൂർവം വിളിച്ചുണർത്തി സ്വയം സമർപ്പിയ്ക്കും; തുടർന്നു രണ്ടുപേരും കൂട്ടുകാരുടെ കൂടെ മദ്യശാലയിൽ ചെന്നു വിരു ന്നിൽ പങ്കെടുക്കും; ഒരു വർഷത്തിനകം വിവാഹം നടന്നില്ലെങ്കിൽ അവരെ കൂട്ടുകാർതന്നെ സംഘത്തിൽനിന്നു പുറത്താക്കും. ഇതേ രീ തി റഷ്യയിലെത്തുമ്പോൾ കാമുകന്റെ പങ്കു കാമുകിയാണു നിർവഹി യ്ക്കുന്നത്. ഉറങ്ങിക്കിടക്കുന്ന അയാളെ വിളിച്ചുണർത്തുന്നതു വസന്താ ഗമത്തിൽ തളിർക്കാൻ തുടങ്ങുന്ന വൃക്ഷങ്ങളുടെ സൂചനയാണെങ്കിലും വിരഹികളായ കമിതാക്കളെ കണ്ടുപിടിക്കുന്നതത്ര എളുപ്പമല്ല.

**9.3. സസ്യസമൃദ്ധിയിലെ ലിംഗസ്വാധീനം:** വസന്തോത്സവങ്ങളുടെ വിവരണങ്ങളിൽനിന്നു നമ്മുടെ പൂർവികർ വൃക്ഷാത്മാക്കളുടെ രൂപം ധരിച്ചു മഴദേവതമാരെ ആരാധിയ്ക്കുകയും പരസ്പരം വിവാഹബന്ധ

ത്തിലേർപ്പെടുകയും ചെയ്യതിന്റെ ആത്യന്തികമായ ലക്ഷ്യം സസ്യ സമൃദ്ധി ഉറപ്പാക്കുകയായിരുന്നു. സാധാരണക്കാരെ രസിപ്പിയ്ക്കാനുള്ള വിനോദങ്ങൾക്കും പ്രതീകാത്മകമായ നാടകങ്ങൾക്കുമുപരി വൃക്ഷ ങ്ങൾ തളിർക്കാനും പൂക്കൾ വിടരാനും ധാന്യങ്ങൾ കതിരിടാനുമുള്ള വശ്യപ്രയോഗങ്ങളായിരുന്നു, അവ. അഭിനയത്തിന്റെ തന്മയത്വം കൂ ടുന്തോറും സാക്ഷാത്ക്കാരത്തിനുള്ള സാദ്ധ്യത വർദ്ധിയ്ക്കുമെന്ന് അവ ർ വിശ്വസിച്ചു. അതുകൊണ്ട് ആഘോഷങ്ങളുമായി ബന്ധപ്പെട്ട മദി രോത്സവങ്ങൾ അതിരുവിട്ട ആവേശങ്ങളേക്കാൾ മുൻകൂട്ടി നിശ്ചയി ച്ചുറപ്പിച്ച സംയോഗങ്ങളാണെന്നു വേണം കരുതേണ്ടത്. പരിഷ്കൃത സമൂഹങ്ങളിൽ ഇന്നതിന്റെ സൂചനകളൊന്നും കാണാനില്ലെങ്കിലും ഭൂ മിയുടെ ഉർവരത ഉറപ്പാക്കാൻ മന:പൂർവമായ ലൈംഗികസംയോഗം ലോകത്തു പലയിടങ്ങളിലും നടന്നുപോന്നതിനു തെളിവുകളുണ്ട്. മ ദ്ധ്യ അമേരിയ്ക്കയിൽ ധാന്യങ്ങൾ വിതയ്ക്കുന്നതിന്റെ തലേന്നു രാത്രി സ്ത്രീകൾക്കു ലൈംഗികാവേശം ഉണരുന്നതിനുവേണ്ടി പുരുഷന്മാർ നാലു ദിവസം മുമ്പേതന്നെ ബ്രഹ്മചര്യവ്രതം ദീക്ഷിയ്ക്കും. പുരോഹിത ന്മാർ മേൽനോട്ടം വഹിയ്ക്കുന്ന മതപരമായൊരു ചടങ്ങായി അവരതു നിർവഹിച്ചുപോന്നു. ജാവയിൽ ചിലയിടത്തു ധാന്യങ്ങൾ കതിരിടു ന്ന സമയം പരാഗണപ്രക്രിയ പ്രോത്സാഹിപ്പിയ്ക്കുന്നതിനുവേണ്ടി രാ ത്രികാലങ്ങളിൽ ഭാര്യയും ഭർത്താവും വയലിൽ കിടന്നു സംയോഗ ത്തിലേർപ്പെടാറുണ്ട്. ആസ്ത്രേലിയയുടെ വടക്കുള്ളവർ സൂര്യനെ പുരു ഷനും ഭൂമിയെ സ്ത്രീയുമായി സങ്കൽപ്പിച്ച്, ദിവ്യമായി കണക്കാക്കുന്ന ഒരത്തിമരക്കൊമ്പിൽ തെങ്ങോലയുടെ ചൂട്ട് കെട്ടിത്തൂക്കി താഴെ ശി ലാതൽപ്പമൊരുക്കും. മഴക്കാലം തുടങ്ങുമ്പോൾ ഭൂമി കാണാൻ വരു ന്ന സൂര്യനു താഴോട്ടിറങ്ങാൻവേണ്ടി പൂക്കളും തുവലുകളുംകൊണ്ട് അ ലങ്കരിച്ച ഏഴു പടികളുള്ള ഒരു കോണിയും അവർ മരത്തിൽ ചാരി വെയ്ക്കും. കൂടാതെ സൂര്യന്റെ സർഗശക്തി സൂചിപ്പിയ്ക്കുന്ന ഏതാണ്ട് ഒൻ പതടി ഉയരമുള്ള ഒരു പതാക അവർ അത്തിമരത്തിൽ വലിച്ചുകെ ട്ടും. ജീവികളുടെ വംശവർദ്ധനയ്ക്കും സമൃദ്ധമായ വിളവിനും സൂര്യനോടു

പ്രാർത്ഥിച്ച ശേഷം സ്ത്രീപുരുഷഭേദമെന്യേ സകലരും നായ്ക്കളേയും പന്നികളേയും ബലിയർപ്പിച്ചു മദിച്ചു രസിയ്ക്കുമ്പോഴാണ ശിലാതൽപ്പത്തിൽ സൂര്യഭ്രമിസംയോഗം അരങ്ങേറുന്നത്. പ്രാകൃതമായ ഒരു ലഹരിക്കുത്തിലുപരി ഭ്രമിയുടെ ഫലഭ്രയിഷ്ഠതയും മനുഷ്യക്ഷേമവും ലക്ഷ്യമാക്കുന്ന പവിത്രകർമ്മങ്ങളാണവ. സ്ത്രീപുരുഷന്മാരുടെ ലൈംഗികശക്തിയും ഭ്രമിയുടെ ഉർവരതയും തമ്മിൽ അഭേദ്യബന്ധമുണ്ടെന്നു കരുതുന്ന മദ്ധ്യാഫ്രിയ്ക്കയിലെ ബാഗണ്ഡവർഗക്കാർ ഭർത്താവിന്റെ തോട്ടത്തിൽ വിളവു കുറയുമെന്ന കാരണം പറഞ്ഞു വന്ധ്യയായ സ്ത്രീകളെ വീട്ടിൽനിന്നു തള്ളിപ്പുറത്താക്കുകയാണു പതിവ്. അതേസമയം ഇരട്ടക്കുഞ്ഞുങ്ങൾക്കു ജന്മം നൽകിയ സ്ത്രീകളെ ആദരിയ്ക്കാൻ ചിലപ്പോൾ അവരൊരു ആഘോഷംപോലും സംഘടിപ്പിയ്ക്കും. ചടങ്ങിന്റെ ഭാഗമായി അമ്മയായ സ്ത്രീ തോട്ടത്തിനടുത്തുള്ള പുൽത്തകിടിയിൽ മലർന്നു കിടന്നു കാലുകൾക്കിടയിൽ ഒരു വാഴത്തൈ ചേർത്തുപിടിയ്ക്കും. അപ്പോൾ ഭർത്താവ് മുന്നോട്ടു വന്നു സ്വന്തം ജനനേന്ദ്രിയംകൊണ്ടു വാഴത്തൈ തട്ടിമാറ്റും. തുടർന്ന് എല്ലാവരും കൂടി പാട്ടും കളികളുമായി സന്തോഷം പങ്കുവെയ്ക്കും. വാഴത്തോട്ടം കൂടുതൽ ഫലസമൃദ്ധിയോടെ തഴച്ചു വളരുകയാണ് അവരുടെ ആത്യന്തികലക്ഷ്യം. ഉക്രൈനിലെ ആചാരപ്രകാരം പുരോഹിതൻ ശിഷ്യരുടെകൂടെ വന്നു വിത്തു വിതച്ച നെൽപാടം കൈതൊട്ട് അനുഗ്രഹിയ്ക്കുമ്പോൾ വിവാഹിതരായ യുവതീയുവാക്കൾ ഈരണ്ടുപേരായി മണ്ണിൽ കിടന്നുരുളും. ചിലപ്പോൾ ചെളിയും മണ്ണും വകവെയ്ക്കാതെ പുരോഹിതനും അവരുടെകൂടെ കൂടും. മടിച്ചുനിൽക്കുന്ന പുരോഹിതന്മാരോട് ഗ്രാമീണർ പറയും: "ഞങ്ങളുണ്ടാക്കിയ ധാന്യം കഴിയ്ക്കാൻ മോഹമുള്ള അച്ചനു പക്ഷേ ഞങ്ങളോടു തീരെ സ്നേഹമില്ല!'. സത്യാന്വേഷണവഴികളിൽ തപ്പിത്തടയുന്ന മനുഷ്യമനസ്സിന്റെ വിചിത്രരീതികൾ പലപ്പോഴും നമുക്കു കൗതുകകരമായി തോന്നാം! മന്ത്രവാദത്തിന്റെ സമാസമതത്വമനുസരിച്ച് ലൈംഗികതയ്ക്കു സസ്യസമൃദ്ധിയിലുണ്ടെന്നു കരുതുന്ന സ്വാധീനം അതിരറ്റ ആവേശമായി ചിലർ ആഘോഷിയ്ക്കുമ്പോൾ വേറേ ചിലർ ബ്രഹ്മചര്യത്തിന്റെ സംയമനമാർഗമാണു സ്വീകരിയ്ക്കുന്നത്. ചോളത്തിന്റെ വി

ത്തു വിതച്ച് കൊയ്ത്തു കഴിയുന്നതുവരെ നിക്കാരാഗ്വയിലെ ആദി വാസികൾ ഭാര്യമാരിൽനിന്നു മാറി ഏകാന്തമായൊരു സ്ഥലത്താണു കിടന്നുറങ്ങുക പതിവ്. അക്കാലത്തവർ ചോളത്തിൽനിന്ന് ഊറ്റിയെടുത്ത മദ്യം കുടിക്കുകയോ ഉപ്പുപയോഗിക്കുകയോ ചെയ്യാറില്ല. ഈ ബ്രഹ്മചര്യവ്രതം തെറ്റിച്ചാൽ ചോളമെല്ലാം പതിരാകുമെന്നാണു ഹംഗറിക്കാരുടെ വിശ്വാസം. ഒരേ വിശ്വാസംതന്നെ എന്തുകൊണ്ടാണു വിപരീതമായ ആചാരങ്ങളിലേയ്ക്കു നയിച്ചതെന്ന ചോദ്യത്തിനു മിക്കവാറും ഒരൊറ്റ ഉത്തരമേയുള്ളൂ: പ്രകൃതിയുമായി താദാത്മ്യപ്പെടാൻ താൽപ്പര്യപ്പെടുന്നവർക്ക് ഒന്നുകിൽ സ്വന്തം ആവേശങ്ങളുടെ കെട്ടഴിച്ചുവിട്ടു പ്രകൃതിയുടെ പ്രവർത്തനങ്ങൾക്ക് ആക്കം കൂട്ടാം; അതല്ലെങ്കിൽ പ്രകൃതി സംഭരിച്ചുവെച്ച ഊർജ്ജം പാഴാക്കാതെ മറ്റു സസ്യജീവജാലങ്ങളിലേയ്ക്കു വഴി തിരിച്ചുവിടാം! അങ്ങനെ പ്രകൃതിയേയും ജീവിതത്തേയും സംബന്ധിച്ച ഒരേ ധാരണയിൽനിന്നു പ്രാചീനമനുഷ്യർ വ്യത്യസ്തവഴികളിലൂടെ സഞ്ചരിച്ചു ഭോഗാസക്തിയിലും ബ്രഹ്മചര്യത്തിലും ചെന്നെത്തി.

# 10. പൗരാണികപാരമ്പര്യം

**10.1. ദിവ്യവിവാഹങ്ങൾ:** മനഃപൂർവമായ ലൈംഗികബന്ധം വഴി ഉത്തേജിപ്പിയ്ക്കാൻ കഴിയുന്നതാണു സസ്യങ്ങളിലെ പ്രജനനപ്രക്രിയയെന്ന വിശ്വാസം ലോകമെങ്ങും പലവിധ ആചാരങ്ങൾക്കും ആഘോഷങ്ങൾക്കും കാരണമായതു നാം കണ്ടു. പ്രകൃതിനിയമങ്ങളുടെ പ്രാകൃതമായ അനുകരണങ്ങളുണ്ടെങ്കിലും ചരിത്രാതീതപൗരാണികതയുടെ പാരമ്പര്യമാണ് അവയിൽ മുന്നിട്ടു നിൽക്കുന്നതെന്നു മനസ്സിലാക്കാൻ വിഷമമില്ല. മറ്റൊരർത്ഥത്തിൽ, വസന്തവും വിളവെടുപ്പുമായി ബന്ധപ്പെട്ടു പ്രാകൃതജനങ്ങൾ നടത്തിയിരുന്ന ഉത്സവങ്ങൾക്കു സമാനമായ ആഘോഷങ്ങൾ പുരാണദേവീദേവന്മാരെ മുൻനിർത്തി പൗരാണികകാലത്തും നടന്നിരിയ്ക്കാനുള്ള സാദ്ധ്യത തീർത്തും തള്ളിക്കളയാനാവില്ല. 'വൃക്ഷരാജാവെ'ന്ന പദവിയോടെ അറിയപ്പെട്ട നേ

മിയിലെ പുരോഹിതനു വനദേവതയായിരുന്ന ഡയാനയുമായി ബന്ധമുണ്ടെന്ന വസ്തുത നമുക്കറിയാം. വസന്തോത്സവങ്ങളിൽ രാജാവും രാജ്ഞിയുമായി വീടുവീടാന്തരം കയറിയിറങ്ങിയവർ ഒരുപക്ഷേ ആ പൗരാണികതയുടെ യഥാർത്ഥാവകാശികളാണെന്നു സംശയിയ്ക്കുന്നതിലും തെറ്റില്ല. അപ്പോൾ നേമിയിലെ തോട്ടത്തിൽ വർഷന്തോറും കൊണ്ടാടുന്ന ആഘോഷങ്ങൾ പണ്ടൊക്കെ ദേവീദേവന്മാർ തമ്മിൽ നടന്നിരിയ്ക്കാൻ സാദ്ധ്യതയുള്ള വിവാഹങ്ങളുടെ നാടകീയമായ അനുകരണങ്ങളാണെന്നു പറയുന്നതിലും അസ്വാഭാവികതയില്ല. കൃത്യമായ തെളിവില്ലെങ്കിലും ഈ കാഴ്ചപ്പാട് സാധൂകരിയ്ക്കുന്ന പുരാണങ്ങളിലെ ചില സംഭവങ്ങൾ നമുക്കൊന്നു പരിശോധിയ്ക്കാം.

ബാക്കസ് വീഞ്ഞിനും സെരെസ് ധാന്യത്തിനുമെന്നപോലെ ഡയാന വനദേവതയായി അറിയപ്പെടുന്ന ക്ഷേത്രങ്ങൾ മിക്കവാറും വൃക്ഷങ്ങൾ തിങ്ങിനിറഞ്ഞ കാവുകളിലാണു കാണപ്പെടുന്നത്. ആർട്ടമിസിനെപ്പോലെ സസ്യങ്ങളും ജീവികളുമടക്കം പ്രകൃതിയിലെ മുഴുവൻ ജീവചൈതന്യത്തിന്റേയും ദേവതയാണു ഡയാന. മാത്രമല്ല, നായാട്ടുകാരുടേയും ഇടയന്മാരുടേയും രക്ഷാകർത്തൃത്വവും അവർക്കുണ്ട്. ഡയാനയുടെ അനുമതി വാങ്ങിച്ചതിനുശേഷം മാത്രമേ നായാട്ടുകാർ വന്യമൃഗങ്ങളെ വേട്ടയാടാറുള്ളൂ. നേമിയിലെ തോട്ടത്തിൽ സന്താനലബ്ധിയുടെ പേരിലും ഡയാനയെ ജനങ്ങൾ ആരാധിച്ചു. സന്താനസൗഭാഗ്യത്തിന്റെ ദേവതയ്ക്കു സ്വാഭാവികമായും ഭർത്താവായൊരു ദേവനുണ്ടാകാതെ വയ്യ. 'വൃക്ഷരാജാവാ'യി അവതരിച്ച വിർബിയൂസായിരുന്നു, ഡയാനയുടെ ദേവൻ. സസ്യജീവജാലങ്ങളുടെ സമൃദ്ധി ലക്ഷ്യമാക്കുന്ന അവരുടെ സംഗമവേളയാണു വരനേയും വധുവിനേയും അണിയിച്ചൊരുക്കി ക്ഷേത്രത്തിൽ വർഷന്തോറും നടന്നുവരുന്ന ഉത്സവങ്ങളെന്നു കരുതുന്നതിൽ തെറ്റില്ല. പൗരാണികകാലത്തു പലയിടങ്ങളിലും ഇത്തരം ദിവ്യവിവാഹങ്ങൾ നടന്നിരുന്നു. ബാബിലോണിലെ ബെൽ ദേവാലയത്തിന്റെ ഗോപുരത്തിനു പിരമിഡ് രൂപത്തിൽ എട്ടു നിലകളാണുള്ളത്. ഏറ്റവും മുകളിലെ വിശാലമായ മുറിയിൽ മനോഹരമായി അലങ്കരിച്ച ഒരു കട്ടിലും മഞ്ചവുമല്ലാതെ ദൈവരൂപ

ങ്ങളൊന്നുമില്ല. നഗരത്തിലെ അതിസുന്ദരികളായ യുവതികളിൽനിന്നു ദൈവം തിരഞ്ഞെടുക്കുന്ന ഒരു യുവതിക്കുമാത്രമേ ആ മുറിയിലേക്കു പ്രവേശനമുള്ളൂ. രാത്രികാലങ്ങളിൽ ആ യുവതിയോടൊത്തു ശയിക്കാൻ ദൈവം സ്വർഗത്തിൽ നിന്നു നേരിട്ടിറങ്ങിവരുമെന്നാണു സങ്കൽപ്പം. ദൈവപത്നിയായ അവൾക്കു പക്ഷേ മനുഷ്യരുമായി ലൈംഗികബന്ധം നടത്താൻ അധികാരമില്ല. ഈജിപ്റ്റിൽ അമ്മോൺദേവന്റെ ക്ഷേത്രത്തിൽ 'ദൈവപത്നി'യായി കഴിഞ്ഞ യുവതിക്കു രാജ്ഞിയുടെ പദവിയാണു ലഭിച്ചിരുന്നത്. അമ്മോൺദേവൻ ചിലപ്പോൾ ഭരണാധികാരിയായ രാജാവിനുമേൽ സ്വയം ആവേശിച്ച് ആ യുവതിയുമായി സംയോഗം നടത്താറുണ്ട്. അത്തരം ദിവ്യസംയോഗങ്ങളുടെ വിശദമായ ചിത്രങ്ങൾ ഈജിപ്റ്റിലെ ചില ക്ഷേത്രങ്ങളുടെ ചുമരുകളിൽ ആലേഖനം ചെയ്തിരിക്കുന്നതു നമുക്കിന്നും കാണാം. ഏതൻസിൽ വീഞ്ഞിന്റെ ദേവനായ ഡയോണിസസ് വർഷത്തിലൊരിക്കൽ രാജ്ഞിയുമായി ബന്ധപ്പെടുന്നതു നഗരവാസികൾ ആഘോഷപൂർവം കൊണ്ടാടി. പക്ഷേ, ആഘോഷങ്ങളിൽ മനുഷ്യരാണോ പ്രതിമകളാണോ ദേവനായി അഭിനയിച്ചതെന്നു വ്യക്തമല്ല. വീഞ്ഞുണ്ടാക്കാനുപയോഗിക്കുന്ന ഫലവൃക്ഷങ്ങളുടെ പ്രജനനശേഷി വർദ്ധിപ്പിക്കുകയാണു ചടങ്ങിന്റെ ലക്ഷ്യം. അതുകൊണ്ട് ആശയാനുഷ്ഠാനങ്ങളിൽ യൂറോപ്പിലെ വസന്തോത്സവവുമായി അവയ്ക്കു നല്ല സാദൃശ്യമുണ്ട്. സപ്തംബറിൽ ആകാശദേവനായ സിയൂസും ധാന്യദേവതയായ ഡെമെറ്ററും തമ്മിൽ നടക്കുന്ന പ്രതീകാത്മകവിവാഹത്തിന്റെ ലക്ഷ്യവും മറ്റൊന്നല്ല. സ്വീഡനിൽ സസ്യങ്ങളുടെ ദേവനായ ഫ്രേയുടെ മനുഷ്യരൂപത്തോടു സുന്ദരിയായ ഒരു പെൺകുട്ടിയെ ചേർത്തു നിർത്തി വണ്ടിയിൽ കയറ്റി നാടുനീളെ കൊണ്ടുനടക്കുന്ന പതിവുണ്ട്. വണ്ടി ഓരോ ഗ്രാമത്തിൽ ചെല്ലുമ്പോഴും നല്ല വിളവെടുപ്പിനുവേണ്ടി ജനങ്ങൾ തിക്കിത്തിരക്കി മുന്നോട്ടുവന്നു ദേവനു മുമ്പിൽ കാണിക്കകളർപ്പിക്കും.

ദേവന്മാരും മനുഷ്യരും തമ്മിൽ നടക്കുന്ന വൈവാഹികബന്ധങ്ങളുടെ ആശയം പരിഷ്കൃതമായിരുന്ന ഗ്രീസിലും ബാബിലോണിയ

യിലും ഈജിപ്തിലും പ്രചരിച്ചതു പ്രാചീനകാലത്തിന്റെ സംഭാവനയായി കരുതുന്നതു പ്രാകൃതമായി തോന്നാം. പക്ഷേ, അത്തരം അനുഷ്ഠാനങ്ങൾ ലോകത്തു പല ഭാഗങ്ങളിലുമുള്ള ആദിവാസികൾക്കിടയിൽ നിലനിന്നതിനു തെളിവുകളുണ്ട്. ബംഗാളിൽ കിണർ കുഴിക്കുന്നതിനു മുന്നോടിയായി ജലദേവനു സമർപ്പിക്കാനായി മരംകൊണ്ടൊരു ദേവിയുടെ പ്രതിമയുണ്ടാക്കും. ചിലപ്പോൾ പ്രതിമയ്ക്കു പകരം ജീവനുള്ള ഒരു പെൺകുട്ടിയെത്തന്നെ നിയോഗിക്കാറുണ്ട്. മുക്കുവരായ ഹുറോൺവർഗക്കാർ വർഷന്തോറും മാർച്ചുമാസത്തിൽ കടലിൽനിന്നു ധാരാളം മത്സ്യം ലഭിക്കാനായി ആറു വയസ്സുള്ള സുന്ദരികളായ രണ്ടു പെൺകുട്ടികളെ വലദേവനു കാണിക്കു സമർപ്പിക്കും. ഒരാവോൺവർഗക്കാരിൽ വൃക്ഷങ്ങൾ പൂക്കുന്ന സമയം ഭൂമിയും സൂര്യദേവനുമായുള്ള വിവാഹവാർഷികം ആഘോഷിക്കാറുണ്ട്. മാലിദ്വീപിലെ ജനങ്ങൾ ഇസ്ലാംമതം സ്വീകരിച്ചതിനെ സംബന്ധിച്ച് അറബിസഞ്ചാരിയായ ഇബൻബത്തൂത്ത പറയുന്ന കഥ നോക്കൂ: മാസന്തോറും കടൽ കടന്നു വരുന്ന ഒരു ഭൂതത്തിനു സുന്ദരിയായൊരു കന്യകയെ ഊഴമിട്ടു കാഴ്ച വെയ്ക്കുന്ന പതിവ് അവർക്കിടയിലുണ്ടായിരുന്നു. കടൽത്തീരത്തെ മാളികയിൽ കൊണ്ടുചെന്നു നട തള്ളുന്ന പെൺകുട്ടിയുടെ ശവം മാത്രമേ പിറ്റേന്നവർക്കു ലഭിക്കാറുള്ളൂ. ഒരിക്കൽ യാദൃച്ഛികമായി ആ വഴി വന്ന ഒരു ഇസ്ലാംമതപണ്ഡിതൻ ഖുറാനിലെ ചില ഭാഗങ്ങൾ ഉച്ചത്തിൽ ചൊല്ലി ഭൂതത്തെ ആട്ടിയകറ്റി പെൺകുട്ടിയെ രക്ഷിച്ചു. അന്നു മുതൽക്കാണത്രേ ദ്വീപിലെ ജനങ്ങൾ ഇസ്ലാമിലേക്കു മതം മാറിയത്. ജപ്പാൻ, സ്കോട്ട്ലണ്ട്, സ്ക്കാൻഡിനേവിയ തുടങ്ങിയ സ്ഥലങ്ങളിലും ഇതേ മട്ടിലുള്ള നാടോടിക്കഥകൾ പ്രചാരത്തിലുണ്ട്. ചില വ്യത്യാസങ്ങൾ കാണാമെങ്കിലും നിരാലംബയായ പെൺകുട്ടിയെ ഭീമാകാരനായൊരു സർപ്പം വിഴുങ്ങുന്നതാണു കഥയുടെ പൊതുവായ ഉള്ളടക്കം. ഒടുവിൽ പ്രിയകാമുകൻ വന്നു സർപ്പത്തെ കൊന്നു പെൺകുട്ടിയെ വിവാഹം കഴിക്കും. കെട്ടുകഥയെന്നു പറഞ്ഞു തള്ളിക്കളയുന്നതിനേക്കാൾ കന്യകകളെ ദേവന്മാർക്കു സമർപ്പിക്കുന്ന ആചാരങ്ങളുടെ ഭാഗമായി അവയെ കാണുന്നതാണു കൂടുതൽ യുക്തിസഹം.

**10.2. നൃമയും എഗേരിയയും:** നേമിയിലെ തോട്ടത്തിൽ വൃക്ഷരാജാവും ഡയാനയും തമ്മിൽ വസന്തകാലത്തു നടന്നുപോരുന്ന വിവാഹവാർഷികത്തിനു ജലദേവതയായ എഗേരിയയ്ക്കും നല്ല പങ്കുണ്ട്. ഡയാനയുടെ അംശാവതാരമായി കരുതിപ്പോന്ന എഗേരിയ മണ്ണിന്റെ ഫലഭൂയിഷ്ഠത വർദ്ധിപ്പിയ്ക്കുന്നതിലുപരി സ്ത്രീകൾക്കു സുഖപ്രസവം കൂടി ആശീർവദിയ്ക്കും. റോമാക്കാർ എഗേരിയയെ ഓക്കുമരങ്ങളുടെ ദേവതയായാണു കാണുന്നതെന്ന പ്ലൂട്ടാർക്കിന്റെ പ്രസ്താവന ഈ ധാരണ ബലപ്പെടുത്തുന്നുമുണ്ട്. ഓക്കുമരങ്ങളെ തഴുകി മൃദുമർമ്മരത്തോടെ ഒഴുകുന്ന അരുവിയിൽനിന്ന് എഗേരിയയുടെ പ്രവചനം നേരിട്ടു കേട്ടതായി ചില പുരോഹിതന്മാർ അവകാശപ്പെടുന്നു. ചില ഉറവുകളിൽനിന്നു കോരിയെടുക്കുന്ന അരുവിയിലെ ജലത്തിനു പ്രവചനശക്തിയുണ്ടെന്നാണു ഗ്രീക്കുകാർ കരുതുന്നത്. റോമാരാജാവായിരുന്ന നൃമായും എഗേരിയയും തമ്മിലുള്ള ബന്ധത്തിനു പിന്നിലെ വികാരവും മറ്റൊന്നല്ല. പ്രാചീനസമൂഹങ്ങളിൽ യഥാസമയം മഴയും വെയിലും ഉറപ്പാക്കേണ്ടതു നാടു വാഴുന്ന രാജാവിന്റെ ബാദ്ധ്യതയായതുകൊണ്ട് സ്വന്തം ചുമതല നിറവേറ്റാൻ അദ്ദേഹം ജലദേവതയായ എഗേരിയയെ സമീപിച്ചിരിയ്ക്കാൻ സാദ്ധ്യതയുണ്ട്. ചടങ്ങു നടന്നതു നേമിയിലെ തോട്ടത്തിലും വധുവിന്റെ വേഷം ധരിച്ചതു രാജാവിന്റെ പത്നിയുമായിരിയ്ക്കാം. അങ്ങനെ നോക്കുമ്പോൾ നൃമായും എഗേരിയയും തമ്മിലുള്ള ബന്ധം യഥാർത്ഥത്തിൽ നേമിയിലെ പുരോഹിതനും എഗേരിയയുടെ അപരയായ ഡയാനയുമായുള്ള സംയോഗംതന്നെയാണെന്നു കാണാം. യുദ്ധത്തിൽ വിജയശ്രീലാളിതരായ റോമിലെ രാജാക്കന്മാർ പാരമ്പര്യം അനുസരിച്ചു ക്യാപ്പിറ്റോൾക്ഷേത്രത്തിൽ നിന്നു ദേവഗുരുവായ ജൂപ്പിറ്ററുടെ വേഷം കടം വാങ്ങി സ്വർണക്കസവു തുന്നിയ അംഗവസ്ത്രങ്ങളും ഓക്കുമരത്തിന്റെ ഇലകൊണ്ടു മോടി പിടിപ്പിച്ച കിരീടവുമണിഞ്ഞ് നാലു കുതിരകളെ പൂട്ടിയ രഥത്തിൽ ഇടംകൈയിൽ ചെങ്കോലും വലംകൈയിൽ വാകമരച്ചില്ലയും വഹിച്ചാണു ജൈത്രയാത്ര നടത്താറുള്ളത്. യാത്രയുടെ അവസാനം ശത്രുരാജാവി

ന്റെ പക്കൽ നിന്നു ലഭിച്ച സമ്പാദ്യം മുഴുവൻ അവർ ക്ഷേത്രത്തിനു സമീപത്തുള്ള ഓക്കുമരത്തിനു കീഴിൽ ദേവഗുരുവിനു കാഴ്ചയായി സമർപ്പിയ്ക്കും. ഓക്കുമരത്തിന്റെ പച്ചിലക്കിരീടം ജൂപ്പിറ്ററുടെമാത്രം സവിശേഷതയാണെന്നു കവി ഓവിഡ് പരാമർശിയ്ക്കുന്നുണ്ട്. ആൽബാ മലകളിൽനിന്നു കുടിയേറി വന്നവരാണു റോമാനഗരം സ്ഥാപിച്ചതെന്നു വിശ്വസിയ്ക്കപ്പെടുന്നു. ആകാശത്തിനും ഇടിമിന്നലിനും പുറമേ ഓക്കുമരത്തിന്റെ കൂടി ദേവനായ ജൂപ്പിറ്ററുടെ പ്രതിപുരുഷന്മാരായി അവർ ഭാവിയ്ക്കുന്നുണ്ടെങ്കിൽ സ്വാഭാവികമായും ആൽബായിലെ രാജാക്കന്മാർ മുമ്പേതന്നെ അങ്ങനെയൊരു അവകാശവാദം ഉന്നയിച്ചിരിയ്ക്കണം. ജൂപ്പിറ്ററേക്കാൾ മേലേയാണെന്നു സ്വയം അഭിമാനിച്ചിരുന്ന ആൽബായിലെ റൊമുലസ് രാജാവ് ഇടിയുടെ മുഴക്കവും മിന്നലിന്റെ തിളക്കവും സൃഷ്ടിയ്ക്കുന്ന സംവിധാനങ്ങൾ സ്വന്തമായി രൂപകൽപ്പന ചെയ്തു നിർമ്മിച്ചിരുന്നു. പക്ഷേ, ആ അഹങ്കാരത്തിനു തക്കതായ ശിക്ഷയും അദ്ദേഹം അനുഭവിച്ചു. ഒരിയ്ക്കൽ ശക്തമായ കൊടുങ്കാറ്റിലും ഇടിമിന്നലിലും രാജകൊട്ടാരം തകർന്നുവീണു. മഴവെള്ളം നിറഞ്ഞു കവിഞ്ഞ ആൽബാതടാകത്തിൽ രാജധാനി മുങ്ങിപ്പോയി. എലിസിലെ രാജാവായിരുന്ന സൽമോണിയസിന്റെ കഥയുമായി താരതമ്യപ്പെടുത്തുമ്പോൾ ഗ്രീസും ഇറ്റലിയും ഭരിച്ചിരുന്ന രാജാക്കന്മാർ ഇതുപോലെ മഴ പെയ്യിയ്ക്കാൻ ശ്രമിച്ചതു വിളവു വർദ്ധിപ്പിയ്ക്കാനാണെന്നു വേണം അനുമാനിയ്ക്കേണ്ടത്. നിറയെ ഓക്കുമരങ്ങളുള്ള ആൽബാമലയിൽ ഒരു തോട്ടത്തിനു നടുവിലാണു പത്നിയായ ജൂണോയുമായുള്ള ജൂപ്പിറ്ററുടെ ക്ഷേത്രം. ജൂണോയുടെ പേരു സൂചിപ്പിയ്ക്കുന്ന മദ്ധ്യവേനലിലെ ജൂൺമാസത്തിൽ അവരുടെ വിവാഹവാർഷികവും ജനങ്ങൾ ആഘോഷിയ്ക്കാറുണ്ട്. ചടങ്ങുകളിൽ പഴയ കാലത്തു ജൂപ്പിറ്ററുടെ ഭാഗം റോമിലെ രാജാവും ജൂണോയുടെ ഭാഗം രാജ്ഞിയുമായിരിയ്ക്കാം അഭിനയിച്ചിരുന്നത്. എന്തായാലും പൗരോഹിത്യപദവി വഹിയ്ക്കുന്ന ഒരു രാജാവ് വിവാഹത്തിനു വരനായി അഭിനയിച്ച പ്രത്യേകമായ ഒരു കാലഘട്ടത്തെയാണു ന്യൂമായുടെ പുരാവൃത്തങ്ങൾ സാക്ഷ്യപ്പെടുത്തുന്നത്. ഓക്കുദേവനായ ജൂപ്പിറ്ററുടെ സ്ഥാനത്തു റോമിലെ രാജാ

വും ഓക്കുദേവതയായ എഗേരിയയും തമ്മിൽ നടന്ന ദിവ്യവിവാഹം, മണ്ണിന്റെ ഗുണമേന്മ വർദ്ധിയ്ക്കാനുള്ള സമാസമമന്ത്രവാദത്തിന്റെ പ്ര യോഗമായി മാത്രമേ തൽക്കാലം നമുക്കു കാണാനാവൂ. അന്നത്തെ വനങ്ങൾ മിക്കതും അപ്രത്യക്ഷമായെങ്കിലും ആധുനികയൂറോപ്പിലെ ചില ഗ്രാമങ്ങളിലും ഒറ്റപ്പെട്ട നഗരങ്ങളിലും മെയ്മാസത്തിൽ കൊ ണ്ടാടപ്പെടുന്ന വസന്തോത്സവങ്ങളായി ആ ദൈവികവിവാഹത്തി ന്റെ വാർഷികങ്ങൾ ഇന്നും മായാതെ നിൽക്കുന്നുണ്ട്.

**10.3. രാജാവകാശക്രമം:** കാലാവസ്ഥ നിയന്ത്രിച്ച് സസ്യസമൃദ്ധി ഉറപ്പു വരുത്തുന്ന ജൂപ്പിറ്ററുടെ പ്രതിപുരുഷനായി ഭരണാധികാരമേറ്റ ജലദേവതയായ എഗേരിയയെ വിവാഹം ചെയ്തു റോമാരാജാവിനെ അനുകരിച്ചവർ ലോകത്തു വേറേയുമുണ്ട്. ഭരണാധികാരങ്ങൾ കൈ വശം വെച്ച് മതപരമായ ചുമതലകൾ പുരോഹിതന്മാർക്കു കൈമാറി യ ആ പാരമ്പര്യം മിക്ക ലാറ്റിൻരാജ്യങ്ങളേയും സ്വാധീനിച്ചു. അവ രുടെ പിന്തുടർച്ചാവകാശരീതികളെക്കുറിച്ചുകൂടി ചിലതു നാം മനസ്സി ലാക്കേണ്ടതുണ്ട്. ആൽബാമലയിൽനിന്നു വന്നു റോമിന്റെ ആദ്യരാ ജാവായ റൊമുലസിനു പൈതൃകവഴിയ്ക്കാണു രാജ്യാവകാശം ലഭിച്ച ത്. പക്ഷേ, മറ്റു ചില രാജ്യങ്ങളിൽനിന്നുള്ളവർക്കു രാജപദവി ലഭിച്ച തു മാതൃദായക്രമം വഴിയായിരുന്നു. അങ്ങനെ അന്യകുലത്തിൽനിന്നു ള്ള വിവാഹവും മരുമക്കത്തായവുംവഴി റോമിലെ രാജാവകാശം നി ശ്ചയിയ്ക്കപ്പെട്ടു. രാഷ്ട്രീയവും മതപരവുമായ അധികാരങ്ങളും കുടുംബഭാ രവും വിവാഹം കഴിയ്ക്കാത്ത കന്യകമാർ കൈകാര്യം ചെയ്തു. മറ്റൊരു രാജ്യത്തുനിന്നു വന്നു രാജകുമാരിയെ വിവാഹം കഴിയ്ക്കുന്നവർക്കു രാ ജപദവികൂടി ലഭിച്ചു. അവർക്കുണ്ടാകുന്ന മക്കൾക്കു മാതാവിന്റെ താ യ്വഴിപ്പേരാണു ലഭിച്ചത്; പെൺമക്കൾ കുടുംബത്തിൽത്തന്നെ ക ഴിയുമ്പോൾ ആൺമക്കൾ പ്രായപൂർത്തിയാകുന്ന ഉടനെ വിദേശങ്ങ ളിൽ ചെന്നു യഥാവിധി വിവാഹം ചെയ്തു രാജപദവിയോടെ ജീവിച്ചു. പിതൃകുടുംബത്തിൽ തങ്ങുന്ന പെൺമക്കളിൽ മിക്കവരും കുടുംബജോ ലികളിൽ മുഴുകുമെങ്കിലും ഒരാൾ പിതാവിന്റെ പിൻഗാമിയായി വന്ന

വിദേശരാജകുമാരന്റെ പത്നിയുമാകും. കന്യകയിൽനിന്നും അപരിചി തനായൊരു ദേവനിൽനിന്നുമാണു രാജാക്കന്മാർ പിറക്കാറുള്ളതെ ന്ന ജനവിശ്വാസത്തിനു മതിയായ വിശദീകരണമാണിത്. ഈ വി ശ്വാസപ്രകാരം തീയിൽനിന്നു ജനിച്ചതായി കരുതുന്ന സെർവിയൂസ് രാജാവിന്റെ പേരിൽ റോമിലെ ജനങ്ങൾ മദ്ധ്യവേനൽക്കാലത്തു ചി ല ആഘോഷങ്ങൾ നടത്താറുണ്ട്. അവയിൽ ടൈബർനദിയിലെ വ ള്ളംകളിമത്സരമാണു പ്രധാനപ്പെട്ട പരിപാടി. മദ്യലഹരിയിൽ കുടി ച്ചുകൂത്താടുന്ന യുവമിഥുനങ്ങൾ കൈകോർത്തു പിടിച്ച് എരിയുന്ന തീ യിലേയ്ക്കു വിവാഹമംഗളമായി റോസാപ്പൂക്കൾ വലിച്ചെറിയും. ഈ വ സന്തോത്സവവേളയിലാണു പിതൃത്വത്തിൽ വ്യക്തതയില്ലാത്ത രാജ കുമാരന്മാർ പിറക്കുന്നതെന്ന സിദ്ധാന്തം വെറുമൊരു അനുമാനം മാ ത്രമെന്നു പറയാനാവില്ല. രാജകുടുംബത്തിലെ കന്യകമാർ പരദേശ ത്തു നിന്നു വരുന്നവരെ സ്വയം വരിച്ചു ഭർത്താവിനു രാജപദവി നൽ കുന്ന സമ്പ്രദായം വന്നതുകൊണ്ടാണു രാജപരമ്പരയിൽ വിദേശികളു ടെ പേരുകൾ കടന്നു കൂടിയത്. പൈതൃകത്തിനു സ്ഥാനമില്ലാതെ സ കലതും മാതൃനിഷ്ഠമായൊരു സമൂഹത്തിൽ യോഗ്യരായ അന്യജാതി ക്കാരും അടിമകളും രാജകുമാരിയെ വിവാഹം ചെയ്യുന്നതിൽ ഒരെ തിർപ്പുമുണ്ടാകാൻ സാദ്ധ്യതയില്ല. പുത്രോൽപ്പാദനം സാദ്ധ്യമാക്കുന്ന മാനസികവും ശാരീരികവുമായ ആരോഗ്യമാണു പരിഗണിയ്ക്കപ്പെടേ ണ്ട ഒരേയൊരു യോഗ്യത; പെൺമക്കളെ വീട്ടിലിരുത്തി ആൺമക്ക ളെ മറുനാട്ടിലേയ്ക്കു പറഞ്ഞയയ്ക്കുന്ന രാജകുടുംബങ്ങളുടെ ഈ വിചിത്ര രീതി ഗ്രീസിലും സ്വീഡനിലും പ്രചാരത്തിലുണ്ടായിരുന്നതിനു ധാ രാളം തെളിവുകളുണ്ട്. നിലവിലുള്ള രാജാവിനെ വധിയ്ക്കാൻ ശ്രമിച്ച തിന്റെ പേരിലാണു രാജകുമാരന്മാർക്കു പലായനം ചെയ്യേണ്ടിവന്ന തെന്നൊരു വ്യാഖ്യാനമുണ്ടെങ്കിലും അവരെന്തിനു വേറൊരു രാജ്യ ത്തു ചെന്നു രാജാവാകണമെന്ന ചോദ്യത്തിനു വ്യക്തമായൊരു ഉത്ത രമില്ല. സാമൂഹ്യപരിണാമങ്ങളുടെ ഒരു സന്ദിദ്ധഘട്ടത്തിൽ ആര്യന്മാ ർ സ്വീകരിച്ചുപോന്ന പിന്തുടർച്ചാസമ്പ്രദായമാണു മരുമക്കത്തായമെ ന്നു മാത്രമേ നമുക്കിപ്പോൾ പറയാനാവൂ. മറുനാട്ടിൽനിന്നു വന്ന സാ

ഹസികനായ ഒരു യുവാവ് രാജകുമാരിയുടെ മനം കവർന്നു രാജ്യം കൈവശപ്പെടുത്തുന്ന നിരവധി നാടോടിക്കഥകൾ ഈ പാരമ്പര്യത്തിന്റെ പരിശിഷ്ടങ്ങളായിരിയ്ക്കാം.

ആശയങ്ങളുടെ പ്രയോഗത്തിൽ വ്യത്യാസമുണ്ടെങ്കിലും രാജരക്തമുള്ള യുവതിയെ വിവാഹം ചെയ്യുന്നവർക്കുമാത്രമേ രാജപദവി ലഭിയ്ക്കുകയുള്ളൂവെന്നു മിക്കവാറും തീരുമാനമായിക്കഴിഞ്ഞു. സ്ക്കോട്ട്ലഞ്ഞിയായിരിയ്ക്കാം, പക്ഷേ സ്വന്തം കിടപ്പറ പങ്കിടാൻ യോഗ്യരായവർക്കു മനസ്സും ചെങ്കോലും ഒരുമിച്ചാണ് അവർ അടിയറ വെയ്ക്കുന്നത്!". വരന്റെ വ്യക്തിപരമായ ഗുണഗണങ്ങൾക്കു കാലാന്തരത്തിൽ മാറ്റം വരാമെങ്കിലും പ്രാചീനസമൂഹം പ്രത്യുൽപ്പാദനശേഷിയ്ക്കുതന്നെയാണു മുൻതൂക്കം നൽകിയത്. ലിബിയയിലെ ജനങ്ങൾ പക്ഷേ അതിവേഗത്തിൽ ഓടാൻ കഴിയുന്നവർക്കാണു മുൻഗണന കൊടുത്തത്. ഒളിമ്പിക്മത്സരങ്ങളുടെ ആദ്യകാലങ്ങളിൽ പങ്കെടുത്തു സമ്മാനമായൊരു രാജ്യംതന്നെ ലഭിച്ച പെലോപ്സിന്റെ കഥ പ്രസിദ്ധമാണല്ലോ. കിർഗിസുകാരുടെ വിവാഹത്തിനു മുന്നോടിയായി ഒരു 'പ്രണയവേട്ട'തന്നെ നടക്കാറുണ്ട്. കൈയിൽ ചാട്ടവാറുമായി കുതിരപ്പുറത്തു മുന്നേറുന്ന വധുവിനെ യുവാക്കൾ നിരനിരയായി പിന്തുടരും. അവളെ കൈയെത്തി പിടിയ്ക്കുന്നവർക്കു മാത്രമേ വരനാകാൻ യോഗ്യതയുള്ളൂ. വധുവാകട്ടെ, കുതിരയെ തരാതരംപോലെ നാലു വശത്തേയ്ക്കും വെട്ടിച്ച് ഇഷ്ടപ്പെട്ട യുവാവിനെ തിരഞ്ഞെടുക്കുകയും ചെയ്യും. ഏഷ്യയുടെ വടക്കുകിഴക്കുള്ളവർ വിവാഹത്തിനായി നിരവധി മുറികളുള്ള വലിയ ഒരു കൂടാരം പണിയും. വിവാഹദിവസം ഓരോ മുറിയും കടന്നു ദ്രുതഗതിയിൽ ഓടുന്ന വധുവിനെ വരണാർത്ഥികളായ യുവാക്കൾ അതിവേഗം പിന്തുടരണം. പക്ഷേ, അവളെ കൈയെത്തിപ്പിടിയ്ക്കണമെങ്കിൽ വഴിയിൽ കരുതി വെച്ച നിരവധി കെണികൾ സമർത്ഥമായി അതിജീവിച്ചേ മതിയാകൂ! രാജകുമാരിയെ വിവാഹം ചെയ്യാനുള്ള യോഗ്യത മത്സരങ്ങളിൽ തെളിയിയ്ക്കണമെന്നു വന്നപ്പോൾ പെൺമക്കളുടെ വരനു വേണ്ട ഗുണഗണങ്ങൾ വിലയിരുത്താൻ റോമാരാജാ

ക്കന്മാരും ആ വഴി സ്വീകരിച്ചതിൽ അത്ഭുതപ്പെടാനില്ല. പിന്നീട് വ സന്തോത്സവാഘോഷങ്ങളുടെ ഭാഗമായി രാജകുമാരിയെ വേൾക്കാൻ യോഗ്യതയുള്ള യുവാവിനെ തിരഞ്ഞെടുക്കാനും അതേ മത്സരങ്ങൾ നിലവിൽ വന്നു. റോമിൽ 'രാജാവിന്റെ പലായന'മെന്ന പേരിൽ ഈ അടുത്തകാലംവരെ നടത്തിപ്പോന്നിരുന്ന ചടങ്ങും അതിന്റെ പരിശിഷ്ടമായി കരുതാവുന്നതേയുള്ളൂ. ആദ്യം ഓട്ടപ്പന്തയമായിരുന്ന മത്സരം പിന്നെ പലായനവും പിന്തുടരലുമായി മാറിയതാകാം. വർഷന്തോറും ഫെബ്രുവരി ഇരുപത്തിനാലാം തീയതി നടക്കുന്ന ബലിയെത്തുടർന്നു പുരോഹിതപദവി വഹിയ്ക്കുന്ന രാജാവ് രാജ്യത്തുനിന്നു സ്വയം പലായനം ചെയ്യും; തൊട്ടു പിന്നാലെ ഒരു പറ്റം വീരയോദ്ധാക്കളുമുണ്ടായിരിയ്ക്കും. അടുത്ത വർഷത്തെ അധികാരം നിലനിർത്താനുള്ള യോഗ്യത നേടുകയാണു രാജാവിന്റെ ലക്ഷ്യമെങ്കിൽ അദ്ദേഹത്തെ തോൽപ്പിച്ചു രാജ്യം കൈയടക്കുകയാണു പിന്തുടരുന്ന യോദ്ധാക്കളുടെ ഉദ്ദേശം. കൗശലക്കാരനായ ഒരു രാജാവ് പിന്നീട് ആ ചടങ്ങു വെറുമൊരു ഉപചാരമാക്കി മാറ്റി ആജീവനാന്തം സ്വസ്ഥാനം ഉറപ്പാക്കാൻ ശ്രമിച്ചിരിയ്ക്കാം! ആദ്യത്തെ റോമാരാജാവായ റൊമുലസ് കൊല്ലപ്പെട്ട ജൂലൈ ഏഴിനു താൽക്കാലികമായി ജോലിയിൽനിന്നു വിടുതൽ നേടുന്ന അടിമപ്പെണ്ണുങ്ങൾ വിലാസവതികളുടെ വേഷം ധരിച്ചു കണ്ടുമുട്ടുന്നവരെ മുഴുവൻ പരിഹസിച്ചും കല്ലെറിഞ്ഞും തെരുവുകളിൽ അഴിഞ്ഞാടിക്കൊണ്ടാണു ചരമദിനം കൊണ്ടാടുന്നത്. മറ്റൊരു രാജാവായ ടാഷ്യസ് പൊതുവേദിയിൽവെച്ചു പൂർവികർക്കു ബലിതർപ്പണം നടത്തുമ്പോൾ വിമതരുടെ കത്തിയേറ്റു മരിച്ചു. സന്ദർഭത്തിന്റെ ഗൗരവം മൂലം പിന്നീടതു കൊലയേക്കാൾ ദൈവബലിയായി വിശേഷിപ്പിയ്ക്കപ്പെട്ടു. നൂമായുടെ പിൻഗാമിയായ ടള്ളസിനെ വധിച്ച മാർഷ്യസ് അധികാരമേറ്റതിനുശേഷം പിനീടാരും സ്വാഭാവികമരണം വരിച്ചിട്ടില്ല. ഇത്തരത്തിൽ അധികാരകാലാവധിയിൽത്തന്നെ രാജാവിനു നേരിടേണ്ടിവരുന്ന ദാരുണമായ അന്ത്യത്തെക്കുറിച്ചു ചിന്തിയ്ക്കുമ്പോൾ റോമും നേമിയും തമ്മിലുള്ള ബന്ധം കൂടുതൽ സുതാര്യമായി വരുന്നുണ്ട്. രാജപദവിയ്ക്കുള്ള അവകാശം തെളിയിയ്ക്കാൻ

ഉറപ്പിച്ചു പുറപ്പെടുന്ന യോദ്ധാവ്, ദൈവത്തിന്റെ പ്രതിപുരുഷനെന്ന പേരിൽ അധികാരം കൈയടക്കിയവരെ വാളെടുത്തു വധശിക്ഷയ്ക്കു വിധിയ്ക്കുന്നതാണു രണ്ടിടത്തും നാം കാണുന്നത്. പ്രാചീനകാലത്തെ ലാറ്റിൻരാജ്യങ്ങളിൽ ഒരൊറ്റ യുദ്ധംകൊണ്ടുതന്നെ രാജാവകാശത്തിനു തീർപ്പു കൽപ്പിയ്ക്കപ്പെട്ടു. പക്ഷേ, ചരിത്രാനന്തരകാലത്തു വിമതരുടെ സ്വകാര്യമായ തർക്കങ്ങൾപോലും യുദ്ധത്തിൽ ചെന്നു കലാശിച്ചിരുന്നു. പ്രതിയോഗിയെ കൊന്നു കഴിഞ്ഞാൽ ആരുടേയും ആക്ഷേപത്തിനു പാത്രമാകാതെ നീതി തെളിയിയ്ക്കപ്പെട്ടതായും കരുതാം!

**10.4. ഓക്കുവൃക്ഷാരാധന:** വർഗവർണവ്യത്യാസമില്ലാതെ യൂറോപ്പിലെ ആര്യന്മാർ ചെയ്തുപോന്ന ഒരാചാരമായിരുന്നു ഓക്കുവൃക്ഷാരാധന. ഗ്രീക്കുകാരും ഇറ്റലിക്കാരും ഓക്കുവൃക്ഷത്തെ ആകാശദേവനായ സിയൂസും ജൂപ്പിറ്ററുമായി കരുതി ആരാധിച്ചുപോന്നു. ഗ്രീസിലെ പ്രസിദ്ധമായ ദൊദോണാദേവാലയത്തിലെ തോട്ടത്തിൽ വെളിപാടു പറയുന്ന ഓക്കുമരത്തണലിലാണു സിയൂസിന്റെ പ്രതിഷ്ഠ. ഇടിമുഴക്കവും കൊടുങ്കാറ്റും ഇലകളുടെ മർമ്മരവും ദൈവത്തിന്റെ വെളിപാടായി വ്യാഖ്യാനിയ്ക്കപ്പെട്ടു. ആർക്കേഡിയയിലെ ലൈക്കിയസ് മലയിൽ സിയൂസിന്റെ പുരോഹിതന്മാർ ഓക്കുമരച്ചില്ലു പുണ്യനദിയിൽ താഴ്ത്തുമ്പോൾ ആകാശത്തുനിന്നു മഴത്തുള്ളികൾ വീഴാൻ തുടങ്ങും. ഭൂമി സിയൂസിനോടു മഴ യാചിയ്ക്കുന്ന ഒരു ചിത്രം ഏതൻസിലെ അക്രോപ്പൊളിസിൽ ആലേഖനം ചെയ്തു വെച്ചിട്ടുണ്ട്. ഗ്രീക്കുകാർ ഇടിമിന്നലേറ്റു കരിഞ്ഞ പ്രദേശങ്ങൾ വേലി കെട്ടി സിയൂസിന്റെ സാന്നിദ്ധ്യമുള്ള സ്ഥാനങ്ങളായി കരുതി ആരാധിച്ചു. സിയൂസിന്റെ പിന്തുടർച്ചക്കാരെന്നു സ്വയം അവകാശപ്പെട്ട ഗ്രീക്കരാജാക്കന്മാർ സ്വാഭാവികമായും പ്രജാക്ഷേമം ലാക്കാക്കി മഴ പെയ്യിയ്ക്കാനും കൊടുങ്കാറ്റു സൃഷ്ടിയ്ക്കാനുമുള്ള യത്നങ്ങളിലേർപ്പെട്ടു. റോമിലെ രാജാക്കന്മാർ ജൂപ്പിറ്ററുടെ പ്രതിപുരുഷന്മാരായതുപോലെ ഗ്രീസിലെ രാജാക്കന്മാർ സിയൂസിനേയും അനുകരിച്ചു. പ്രാചീനകാലത്തു റോമിലെ രാജാക്കന്മാർ തലമുടി കാറ്റിൽ പറത്തി നഗ്നപാദരായി മല കയറി ചെന്നു മഴയ്ക്കുവേണ്ടി

ജ്ജൂപ്പിറ്ററോടു പ്രാർത്ഥിയ്ക്കുമായിരുന്നു; അവരുടെ മടക്കയാത്ര മിക്കവാറും മഴയത്തു കുതിർന്ന എലിയെപ്പോലെ നനഞ്ഞുവിറച്ചായിരിയ്ക്കും. യൂറോപ്പിലെ വിശാലവനങ്ങളിൽ താമസമുറപ്പിച്ചിരുന്ന അപരിഷ്കൃതരായ ആര്യന്മാർക്കിടയിലും ഓക്കുദേവന്റെ സാന്നിദ്ധ്യമുണ്ടായിരുന്നു. ദൈവികമായ ചടങ്ങുകളെല്ലാം അവർ ഓക്കുമരത്തിനു കീഴിലാണു നടത്തിയിരുന്നത്. ഓക്കുമരത്തിന്റെ ഇലയില്ലാതെ അവരൊരനുഷ്ഠാനവും ചെയ്യാറില്ല. ക്രിസ്തുവിനുമുമ്പ് മൂന്നാം നൂറ്റാണ്ടിൽ ഏഷ്യയിലേയ്ക്കു കുടിയേറിയ ചില സെൽട്ടിക്‌വർഗക്കാർ വിശ്വാസങ്ങളും കൂടെ കൊണ്ടുപോയതിനു തെളിവാണ് ഏഷ്യാമൈനറിന്റെ ഹൃദയഭാഗത്തുള്ള ഓക്കുമരക്ഷേത്രം. ചരിത്രാതീതമായൊരു കാലത്തു ജർമ്മൻകാരുടെ വിശ്വാസങ്ങളിൽ കാവുകൾക്കു പ്രത്യേകമായൊരു സ്ഥാനമുണ്ടായിരുന്നു; ഓക്കുമരമായിരുന്നു, അവരുടെ ദിവ്യവൃക്ഷം. സിയൂസിനും ജ്ജൂപ്പിറ്ററിനും സമാനമായി ട്യൂട്ടോണിക്കുകാർ തുണാറിനെയാണു മേഘദേവനായി കരുതിയത്. തുണാറിന്റെ (Thunar) ദിവസം പിന്നീട് 'വ്യാഴാഴ്ച'യായി (Thursday) മാറി. റഷ്യയിലെ സ്ലാവിക്കുകൾ ആരാധിയ്ക്കുന്ന ആകാശദേവനായ പെരുണിന്റെ പ്രതിഷ്ഠയ്ക്കു കീഴിലുള്ള അഗ്നികുണ്ഡത്തിൽ രാപ്പകൽ ഓക്കുമരത്തിന്റെ വിറകു കത്തിക്കൊണ്ടിരിയ്ക്കും. എന്തെങ്കിലും കാരണവശാൽ തീ അണയാനിടവന്നാൽ ഉത്തരവാദികൾക്കു മരണമാണു ശിക്ഷ. ലിത്വാനിയയിലെ പ്രധാനദേവനായ പെർക്കുൺസിനും ഓക്കുമരം ഏറെ പ്രിയപ്പെട്ടതായിരുന്നു. തങ്ങളുടെ ദേവന്മാരെ വെട്ടി വീഴ്ത്തിയതാണു ക്രിസ്തുമതപ്രചാരകർക്കെതിരെ അക്കാലത്തു നാട്ടുകാരുന്നയിച്ച പ്രധാനപരാതി. പെർക്കുൺസിന്റെ ആരാധനയ്ക്കുള്ള ഹോമകുണ്ഡങ്ങളിൽ അഗ്നി അണയാതിരിയ്ക്കാൻ ഓക്കുമരത്തടികൾ സദാസമയവും എരിഞ്ഞുകൊണ്ടിരിയ്ക്കും. വരൾച്ചക്കാലത്തു മഴയ്ക്കായി അവർ കറുത്ത ആടിനേയും കോഴിയേയും ദേവനു ബലിയർപ്പിയ്ക്കും. യൂറോപ്പിന്റെ പാരമ്പര്യത്തിൽ മഴയും ഇടിമിന്നലും സൃഷ്ടിയ്ക്കുന്ന ആകാശദേവനെ ആരാധിയ്ക്കുന്നിടത്തൊക്കെ ഓക്കുവൃക്ഷവും ദിവ്യമായി കണക്കാക്കിയിരുന്നു.

**10.5. ഡയാനസും ഡയാനയും:** നേമിയിലെ പുരോഹിതന്റെ ഇരു

ണ്ട നിഴൽ ചെറുതായി പ്രകാശിപ്പിയ്ക്കുന്നവിധം നാം കണ്ടെത്തിയ ചില ചിതറിയ കിരണങ്ങൾ ഒരുമിച്ചുചേർക്കുന്ന ഒരവലോകനമാണു നമുക്കിനി നടത്താനുള്ളത്. അറിവിന്റെ ഇന്നത്തെ കാഴ്ചപ്പാടുവെച്ചു നോക്കുമ്പോൾ പ്രകൃതിശക്തികളുടെ നിഗൂഢമായ പ്രവർത്തനങ്ങളെക്കുറിച്ചുള്ള അറിവില്ലായ്മമൂലം അമാനുഷികമായ ചുമതലകൾ സ്വയം ഏറ്റെടുത്ത ഒരുക്കൂട്ടം മനുഷ്യരെയാണു പ്രാചീനസമൂഹത്തിൽ നാം കണ്ടത്. പ്രകൃതിയുടെ വിസ്മയകരമായ ക്രമബദ്ധതയും സംഭവങ്ങളുടെ കൃത്യതയും അനായാസതയും ആവർത്തനരീതിയും കണ്ടു മനസ്സിലാക്കിയ അവർ സ്വാഭാവികമായും അടുത്തതുകൂടി മുൻകൂട്ടി കാണാൻ ശ്രമിച്ചു. പക്ഷേ, അത്തരം പ്രവചനങ്ങൾ സ്വന്തം ഇച്ഛാശക്തികൊണ്ടാണു സത്യമായി സംഭവിയ്ക്കുന്നതെന്നു തെറ്റിദ്ധരിച്ച ചിലർ പ്രകൃതിശക്തികളെ സ്വാധീനിച്ചു തനിയ്ക്കു നന്മയും ശത്രുവിനു തിന്മയും വിതയ്ക്കുന്ന മന്ത്രവാദികളായി മാറി. കാലാന്തരേണ അടിസ്ഥാനരഹിതമായ ആ വിശ്വാസത്തിന്റെ പൊള്ളത്തരവും അവർക്കു ബോദ്ധ്യപ്പെട്ടു. പ്രബലനായ മന്ത്രവാദിയ്ക്കുപോലും വഴങ്ങിക്കൊടുക്കാത്ത ശക്തികൾ പ്രകൃതിയിലുണ്ടെന്ന് അവർ കണ്ടു. മനുഷ്യർ സ്വപ്നം കാണുന്ന സുഖവും ഒഴിവാക്കാൻ ശ്രമിയ്ക്കുന്ന ദുഃഖവും നിരങ്കുശമായി വിധിയ്ക്കുന്ന ആ നിഗൂഢശക്തികളെ അനുനയിയ്ക്കാനുള്ള ശ്രമമാണു മന്ത്രവാദത്തിനുശേഷം വന്ന മതവിശ്വാസങ്ങളിൽ സ്ഥാനം പിടിച്ചത്. മന്ത്രവാദി പുരോഹിതവേഷമണിഞ്ഞ അക്കാലത്തു പ്രകൃതിയിലെ സകല സംഭവങ്ങൾക്കും കാരണം വ്യത്യസ്തരായ നിരവധി അമാനുഷികവ്യക്തിത്വങ്ങളാണെന്ന ചിന്തയ്ക്കു മുൻതൂക്കം കൈവന്നു. കൃത്യമായ രൂപഭാവങ്ങളുൾക്കൊള്ളുന്ന ആ വ്യക്തിത്വങ്ങൾ സമഗ്രമായൊരു തത്വചിന്തയുടെ പ്രഭാവത്തിൽ അനന്തവും അജ്ഞാതവുമായ ഒരു പ്രതിഭാസത്തിലേയ്ക്കു പക്ഷേ അക്കാലത്ത് ഉരുകിച്ചേർന്നു കഴിഞ്ഞിരുന്നില്ല. മനുഷ്യരെപ്പോലെ പെരുമാറുന്ന ദൈവങ്ങളുടെ സ്ഥാനം മരണത്തിനുശേഷമല്ല, ജീവിച്ചിരിയ്ക്കെത്തന്നെ സഹജീവികളെ മറികടന്നു നേടാമെന്ന് അവർ കണ്ടറിഞ്ഞു. അങ്ങനെ അവതാരമെടുത്ത മനുഷ്യദൈ

വങ്ങൾ മന്ത്രവാദത്തിനും മതങ്ങൾക്കും മദ്ധ്യേയാണു നിലയുറപ്പിച്ച ത്. പേരിലും പ്രതാപത്തിലും ദൈവപ്രതിനിധികളായ അവർ പണ്ട ത്തെ മന്ത്രവാദികളെപ്പോലെ ജനങ്ങൾക്കു സുഖവും സ്വാസ്ഥ്യവും ന ൽകി സർവാദരണീയരായി രാജാവും ദൈവവുമായി മാറി.

ഇതേ രീതിയിൽ ദൈവികാധികാരവും അമാനുഷികശക്തികളും സ്വയം അവകാശപ്പെട്ട ഒരു കൂട്ടരാണു ഗ്രീസിലും റോമിലും പൗരാ ണികകാലത്തു നാടു വാണിരുന്നതെന്നു വംശപരമ്പരയും സ്ഥാനപ്പേ രും പുരാവൃത്തങ്ങളും നൽകുന്ന സൂചനകളിൽനിന്നു നമുക്കു മനസ്സി ലാക്കാം. അതുകൊണ്ട് അതേ പാരമ്പര്യത്തിൽ വളർന്നുവന്ന ഒരാ ളാണു നേമിയിലെ പുരോഹിതനെന്നു കരുതുന്നതിൽ തെറ്റില്ല. അറീ ഷ്യയിൽ മണ്ണിനു ഫലഭൂയിഷ്ഠതയും സ്ത്രീകൾക്കു സന്താനസൗഭാഗ്യ വും നൽകുന്ന ദേവതയായാണു ഡയാന ആരാധിക്കപ്പെട്ടിരുന്നതെ ന്നും നാം കണ്ടു. ആ ചുമതലകൾ ഭംഗിയായി നിർവഹിക്കാൻ സ്വാ ഭാവികമായും വൃക്ഷരാജാവായ പുരോഹിതന്റെ സഹായം അവർക്കു കൂടിയേ കഴിയൂ. അങ്ങനെ ദിവ്യമായൊരു വിവാഹബന്ധം വഴി രാ ജാവും രാജ്ഞിയുമായ അവർ ഭൂമിക്കു ഫലസമൃദ്ധിയും ജനങ്ങൾക്കു സ്വസ്ഥതയും ആശംസിച്ചു നേമിയിൽ സന്തോഷത്തോടെ ജീവിച്ചു. പക്ഷേ, നേമിയിലെ പുരോഹിതൻ ഏതു ദേവനെയാണു പ്രതിനിധീ കരിച്ചതെന്നു നമുക്കിപ്പോഴും വ്യക്തമായിട്ടില്ല. ഡയാനയുടെ കാമുക നായിരുന്ന വിർബിയൂസിന്റെ കൂടുതൽ വിവരങ്ങൾ ലഭ്യമല്ലെങ്കിലും ദേവാലയത്തിൽ അണയാതെ സൂക്ഷിക്കുന്ന അഗ്നികുണ്ഡം ചെറിയ ഒരു സൂചന നൽകുന്നുണ്ട്. ആര്യന്മാർ ഹോമകുണ്ഡത്തിൽ ഓക്കുമര ത്തിന്റെ വിറകാണു കത്തിക്കാറുള്ളതെന്നു നാം കണ്ടു. പത്തൊമ്പ താം നൂറ്റാണ്ടിന്റെ അവസാനം ശാസ്ത്രീയമായി നടത്തിയ പഠനത്തി ൽനിന്നു പക്ഷേ നേമിയിലെ ഹോമകുണ്ഡത്തിൽ ഓക്കുമരത്തടിക ളാണു കത്തിച്ചിരുന്നതെന്നു തെളിഞ്ഞിട്ടുണ്ട്. അപ്പോൾ വെർജിൽ വെളിപ്പെടുത്തിയതുപോലെ ഏനിയാസ് സ്വർണമരച്ചില്ല പറിച്ചെടു ത്ത ഓക്കുമരമാണു നേമിയിലെ പുരോഹിതൻ ജീവനു തുല്യം പരി പാലിച്ചതെന്നു വ്യക്തം; അതേസമയം, റോമാക്കാരുടെ ദേവനായ

ജൂപ്പിറ്ററുടെ ദിവ്യവൃക്ഷവുമാണ് ഓക്കുമരം. അതായത്, നേമിയിലെ പുരോഹിതൻ ജൂപ്പിറ്ററുടെ പ്രതിപുരുഷനാണെന്ന ഒരു നിഗമനത്തിലേയ്ക്കാണു തെളിവുകൾ നീളുന്നത്. ഓക്കുമരച്ചില്ലകളുടെ കിരീടം ധരിച്ച ജൂപ്പിറ്ററുടെ അവതാരമായി സ്വയം കരുതിയ ആൽബാരാജാക്കന്മാരെ അനുകരിച്ചായിരിയ്ക്കാം ഒരുപക്ഷേ മലഞ്ചെരിവിലെ ഓക്കുവൃക്ഷത്തിനു രാപ്പകലില്ലാതെ അദ്ദേഹം കാവൽ നിന്നത്. ഐതിഹ്യങ്ങളിൽ നേമിയിലെ പുരോഹിതനുമായി ബന്ധപ്പെടുത്തുന്ന വിർബിയൂസ്, വനദേവനെന്ന ഭാവത്തിൽ ജൂപ്പിറ്ററുടെ അംശാവതാരമാകാനും സാദ്ധ്യതയുണ്ട്. വൃക്ഷരാജാവായ പുരോഹിതൻ ഓക്കുദേവനായ ജൂപ്പിറ്ററുടെ പ്രതിപുരുഷനായിരുന്നെന്ന നിഗമനം, അദ്ദേഹത്തിന്റെ പത്നിയായിരുന്ന ഡയാനയെക്കുറിച്ചുള്ള രണ്ടു വസ്തുതകൾകൂടി ചേർത്തു വെച്ചാൽ ഒരുപക്ഷേ ബലപ്പെടും. ഒന്നാമതായി 'വെസ്റ്റ'യെന്ന പേരിൽ ഓക്കുമരത്തടി കത്തിയ്ക്കുന്ന അഗ്നികുണ്ഡത്തിന്റെ അധിദേവതയായി ഡയാന അറിയപ്പെടുന്നു; രണ്ടാമതായി ജലകന്യകയായ എഗേരിയ ഓക്കുമരങ്ങളുടെ മകളെന്ന നിലയ്ക്കു ഡയാനയുടെ അപരത്വം അവകാശപ്പെടുന്നുമുണ്ട്. നേമിയിലെ വൃക്ഷരാജാവായി അവതരിച്ച ജൂപ്പിറ്ററെന്ന ഓക്കുദേവനും ഡയാനയെന്ന ഓക്കുദേവതയും തമ്മിലുള്ള നിഗൂഢസംയോഗത്തിന്റെ അനുരണനമായിരിയ്ക്കാം പിന്നീടു ന്യൂമായും എഗേരിയയുമായുള്ള പ്രണയകഥകളിൽ നിഴലിയ്ക്കുന്നത്.

ഈയൊരു നിഗമനത്തെ വിമർശിച്ചു ജൂപ്പിറ്ററുടെ പത്നി ഡയാനയല്ല ജൂണോവാണെന്ന വാദം ചിലരുന്നയിച്ചേക്കാം. പക്ഷേ ജൂപ്പിറ്ററും ജൂണോയും, സിയൂസും ഡയോണേയും, ഡയാനസും ഡയാനയും, ജാനസും ജാനയും തുടങ്ങി ഗ്രീസിലും റോമിലും മറ്റു പലയിടങ്ങളിലും അറിയപ്പെടുന്ന ദേവദമ്പതിമാരുടെ പേരുകൾ ആര്യഭാഷയിൽ 'പ്രകാശ'മെന്ന പദമാണു കുറിയ്ക്കുന്നത്. ജൂണോയും ഡയാനയും ചിലപ്പോൾ ചന്ദ്രനുമായി ബന്ധപ്പെടുന്നതായി പറയുന്നു. ജാനസിന്റെ പ്രകൃതം വ്യക്തമല്ലെങ്കിലും ആകാശദേവനെന്ന നിലയ്ക്കു ജൂപ്പിറ്റർക്കു തുല്യനായി ചിലർ കണക്കാക്കുന്നുണ്ട്. വിവിധവർഗക്കാർ തമ്മിൽ അ

ടുത്ത ബന്ധം പുലർത്തിയിരുന്ന ആദ്യകാലത്തു ദേവന്മാർക്കിടയിലു ള്ള ഇത്തരം വ്യത്യാസങ്ങൾ പ്രാദേശികമായ പേരുകളിൽ ഒതുങ്ങി നിന്നു. കാലക്രമേണ പലായനങ്ങളുടേയും കുടിയേറ്റങ്ങളുടേയും ഫല മായി ജനങ്ങളുടെ അനുഷ്ഠാനങ്ങളിലും ദൈവികസങ്കൽപ്പങ്ങളിലും പ്രകടമായ വ്യത്യാസങ്ങൾ കാണാൻ തുടങ്ങി. സാംസ്കാരികപുരോഗ തിയുമായി ബന്ധപ്പെട്ടു ചിലരുടെ രാഷ്ട്രീയമായ ഇച്ഛാശക്തി മൂലം ദുർ ബലരായ അയൽക്കാരുടെ ഭാഷയും മതവും ദൈവങ്ങളും പ്രായേണ വിസ്മരിയ്ക്കപ്പെടുകയോ ബലാൽക്കാരേണ ലയിപ്പിയ്ക്കപ്പെടുകയോ ചെ യ്തു. അങ്ങനെ പൂർവികരുടെ ദൈവങ്ങളെ പുതിയ പേരിലും രീതിയി ലും ജനങ്ങൾ ആരാധിയ്ക്കാൻ തുടങ്ങിയപ്പോഴാണു ജൂപ്പിറ്ററിനു പക രം ജാനസും ജൂണോയ്ക്കു പകരം ഡയാനയും പ്രത്യക്ഷപ്പെട്ടത്.

ഈ വിശദീകരണത്തിൽനിന്നു ഡയാനയുടെ ജീവിതപങ്കാളിയെ ന്ന നിലയിൽ നേമിയിലെ പുരോഹിതൻ ഒരുപക്ഷേ ആദ്യകാലത്തു ജൂപ്പിറ്ററേക്കാൾ ജാനസിന്റെ പ്രതിപുരുഷനായിരിയ്ക്കാനാണു സാദ്ധ്യ ത. ഓക്കുമരങ്ങൾ നിറഞ്ഞ തോട്ടത്തിൽ അദ്ദേഹം വൃക്ഷരാജാവെ ന്ന പദവിയിലാണു കഴിഞ്ഞതെന്ന വസ്തുതയും ഈ നിഗമനത്തോടു ചേർന്നു നിൽക്കുന്നു. അതുകൊണ്ട് അദ്ദേഹം ആര്യന്മാർ പ്രധാനദേ വനായി കരുതിപ്പോരുന്ന ജൂപ്പിറ്ററല്ലാതെ മറ്റാരുമല്ലെന്നു തെളിയു ന്നു. ഓക്കുദേവനെന്ന നിലയിൽ ഓക്കുദേവതയായ ഡയാനയേയോ എഗേരിയയേയോ പത്നിയായി സ്വീകരിച്ച അദ്ദേഹം മണ്ണിന്റെ ഫല പുഷ്ടിയും ജീവജാലങ്ങളുടെ എണ്ണവും വർദ്ധിപ്പിയ്ക്കുന്നതിൽ ദത്തശ്ര ദ്ധനായി ജീവിച്ചു. ദൈവത്തിന്റെ പ്രതിപുരുഷനായി കാലാവസ്ഥ നിയന്ത്രിയ്ക്കുന്നതുപോലെ കൂടുതൽ ചില ഉത്തരവാദിത്വങ്ങളുംകൂടി ഏ റ്റെടുത്ത അദ്ദേഹത്തിന്റെ പ്രസിദ്ധി നാടെങ്ങും പരന്നു. നേമിയിലെ ദേവാലയപരിസരത്തുനിന്നു കണ്ടെടുത്ത കെട്ടിടങ്ങളുടേയും ഭക്തന്മാ ർ സമർപ്പിച്ച കാണിയ്ക്കകളുടേയും അവശിഷ്ടങ്ങൾ സൂചിപ്പിയ്ക്കുന്നതും മറ്റൊന്നല്ല. ലാറ്റിൻ ജനസമൂഹം വർഗവർണവ്യത്യാസമില്ലാതെ ആ രാധിച്ച ക്ഷേത്രത്തിലെ അഗ്നിജലദേവന്മാർക്കു കമ്പോഡിയയിലെ രാജാക്കന്മാർപോലും ഉപഹാരങ്ങൾ കൊടുത്തയച്ചിരുന്നു. പിന്നീട്

രാഷ്ട്രീയവും വൈജ്ഞാനികവുമായ വിപ്ലവം നടന്ന മതവിശ്വാസങ്ങ ളുടെ ആസ്ഥാനം റോമിലേയ്ക്കു മാറുന്നതുവരെ നേമിയുടെ പ്രൗഢിയ്ക്കു യാതൊരു മങ്ങലുമേറ്റില്ലെന്നുവേണം അനുമാനിയ്ക്കേണ്ടത്.

# 11. രാജഭരണവും പൗരോഹിത്യവും

**11.1. രാജപദവിയുടെ ഭാരം:** അമാനുഷികസിദ്ധികളുള്ള അവതാര മാണു രാജാവും പുരോഹിതനുമെന്ന വിശ്വാസം നിലനിന്ന പ്രാകൃത കാലത്തു മോശമായ കാലാവസ്ഥയ്ക്കും കൃഷിനാശത്തിനും അവരാണു ത്തരവാദികളെന്നു ജനങ്ങൾ കരുതി. മാത്രമല്ല, മനഃപൂർവം ക്ഷണിച്ചു വരുത്തുന്ന ആ ദുരന്തങ്ങളുടെ പേരിൽ ചിലപ്പോഴൊക്കെ രാജാവ് ബ ന്ധനസ്ഥനാകുകയോ വധിയ്ക്കപ്പെടുകയോ ചെയ്തു. അതേസമയം പ്രപ ഞ്ചത്തിന്റെ പ്രഭവകേന്ദ്രമായി സങ്കൽപ്പിയ്ക്കപ്പെട്ട രാജാവിന്റെ നിസ്സാ രമായ ചലനങ്ങൾപോലും പ്രകൃതിയെ സാരമായി ബാധിയ്ക്കുമെന്ന് അവർ വിശ്വസിച്ചു. ലോകത്തിന്റെ സന്തുലിതാവസ്ഥ സൂക്ഷിയ്ക്കുന്ന അദ്ദേഹത്തിന്റെ ഓരോ നീക്കവും അതീവശ്രദ്ധയോടെ വേണമെ ന്നും അവർ നിഷ്ക്കർഷിച്ചു. സൂര്യന്റെ അവതാരമായി കരുതുന്ന ജ പ്പാനിലെ മിക്കാഡോചക്രവർത്തിയുടെ ജീവിതചര്യ ഉദാഹരണമാ യി നമുക്കു മുമ്പിലുണ്ട്. വർഷത്തിലൊരു മാസക്കാലം സ്വർഗത്തിൽ നിന്നു സകല ദേവീദേവന്മാരും അദ്ദേഹത്തെ കണ്ടു വണങ്ങാൻ രാ ജസഭയിൽ വന്നെത്തുമെന്നാണു സങ്കൽപ്പം. ദേവസാന്നിദ്ധ്യമില്ലാ ത്തതുകൊണ്ട് അക്കാലത്തു ഭക്തന്മാർ ക്ഷേത്രത്തിൽ പോകാറില്ല. ജ നങ്ങളുടെ മനസ്സിൽ രാജഭക്തി നന്നായി ഉറപ്പിയ്ക്കണമെങ്കിൽ രാജാ വിന്റെ ശരീരം പരിശുദ്ധമായിരിയ്ക്കണം. അതുകൊണ്ട് അദ്ദേഹത്തി ന്റെ പാദങ്ങളൊരിയ്ക്കലും ഭൂമി സ്പർശിയ്ക്കാറില്ല. എങ്ങോട്ടെങ്കിലും പോകേണ്ടിവന്നാൽ പല്ലക്കിലാണു യാത്ര. അദ്ദേഹത്തിന്റെ ശിര സ്സിൽ പ്രകാശം പരത്താൻ സൂര്യൻ ധൈര്യപ്പെടാറില്ല. ഓരോ അവ യവവും പവിത്രമായതുകൊണ്ട് രാജാവിന്റെ മുടിയും താടിയും നഖ വും യഥേഷ്ടം വളർന്നുകൊണ്ടിരിയ്ക്കും. കാഴ്ചയ്ക്കു വല്ലാതെ അരോചക

ത്വം വന്നാൽ അദ്ദേഹം ഉറങ്ങുമ്പോൾ ഒരു സേവകൻ കള്ളനെപ്പോ ലെ പതുങ്ങിച്ചെന്നു മുടി മുറിയ്ക്കുകയാണു പതിവ്. സിംഹാസനത്തി ലിരിയ്ക്കുന്ന രാജാവ് ഒരു ഭാഗത്തേയ്ക്കു തല വെട്ടിയ്ക്കുകയോ നോക്കുക യോ ചെയ്താൽ വരാനിരിയ്ക്കുന്ന ദുരന്തത്തിന്റെ മുന്നോടിയായതു വ്യാ ഖ്യാനിയ്ക്കപ്പെടും. അദ്ദേഹം ആഹാരത്തിനായി ഉപയോഗിയ്ക്കുന്ന മൺ പാത്രങ്ങൾ മറ്റുള്ളവരുടെ കൈവശമെത്താതെ ഉടനെ നശിപ്പിയ്ക്കപ്പെ ടണം. ഗയാനയിലെ രാജാവ് സ്ത്രീകളെപ്പോലും സ്പർശിയ്ക്കാതെ ഒറ്റ യ്ക്കാണു കഴിയുന്നത്. വീടു വിട്ടു പോകാനെന്നല്ല, സിംഹാസനത്തിൽ നിന്ന് എഴുന്നേൽക്കാൻപോലും അദ്ദേഹത്തിനനുവാദമില്ല. കിടയ്ക്കയി ൽ കിടന്നാൽ വായു നിശ്ചലമാകാൻ സാദ്ധ്യതയുള്ളതുകൊണ്ട് അദ്ദേ ഹം ഇരുന്നയിരുപ്പിൽത്തന്നെ ഉറങ്ങാൻ ശീലിച്ചു. തോഗോയിലെ അഗുമലയിൽ വസിയ്ക്കുന്ന ബാഗ്ബാരാജാവിനു മിന്നലിനേയും മഴ യേയും മാത്രമല്ല ഉഷ്ണവാതത്തേയും നിയന്ത്രിയ്ക്കാനറിയാം. വലിയ ഭ രണികളിൽ സൂക്ഷിച്ചുവെച്ച ഉഷ്ണവാതം പ്രജകളുടെ ആവശ്യാനുസര ണം അദ്ദേഹം ചെറുപാത്രങ്ങളിൽ വിതരണം ചെയ്യും. അദ്ദേഹം പു ലിനഖങ്ങളും പല്ലുകളും വിറ്റു വേറേയും വരുമാനമുണ്ടാക്കാറുണ്ട്. ഭൂമി യിൽ മാത്രമല്ല സ്വർഗത്തിലും അധികാരമുണ്ടെന്നു ഭാവിയ്ക്കുന്ന കോ ങ്ഗോയിലെ ചിതോംബേരാജാവിനു പ്രജകൾ വൃക്ഷങ്ങളുടെ ആദ്യഫ ലം തിരുമുൽക്കാഴ്ചയായി സമർപ്പിയ്ക്കും. അദ്ദേഹം വസതി വിട്ടിറ ങ്ങുമ്പോഴൊക്കെ ജനങ്ങൾ ഇന്ദ്രിയശുദ്ധി കർശനമായി പാലിയ്ക്കണ മെന്ന നിയമവും അവർക്കിടയിലുണ്ട്. സർവശക്തനായ രാജാവിനു സ്വാഭാവികമരണം സംഭവിച്ചാൽ ലോകമാകെ നശിയ്ക്കുമെന്നു ജന ങ്ങൾ വിശ്വസിച്ചു. സ്പെയിൻകാരുടെ അധിനിവേശകാലത്ത് അ മേരിയ്ക്ക യിലെ കിരാതവർഗക്കാരിലും ഇതുപോലുള്ള ആചാരങ്ങളു ണ്ടായിരുന്നു. സാപോടെക്കുകാരുടെ സമാരാദ്ധ്യനായ മതാദ്ധ്യക്ഷ നും ജപ്പാനിലെ മിക്കാഡോയെപ്പോലെ ഭൂസ്പർശവും സൂര്യപ്രകാശ വും ഒഴിവാക്കി ജീവിച്ചുപോന്നു. തികഞ്ഞ ബ്രഹ്മചര്യം ദീക്ഷിയ്ക്കുന്ന അദ്ദേഹം വർഷത്തിലൊരിയ്ക്കൽ ഒരു വിരുന്നുസൽക്കാരം നടത്തും. മദ്യലഹരിയിൽ ആറാടി ഭൂമിയ്ക്കും സ്വർഗത്തിനുമിടയിൽ ചെന്നുനിൽ

കുന്ന അദ്ദേഹത്തിനു മുമ്പിൽ സുന്ദരിയായൊരു കന്യകയെ പ്രജക ൾ കാഴ്ച വെയ്ക്കും. അവൾ പ്രസവിയ്ക്കുന്ന ആൺകുഞ്ഞാണു പിന്നീടു രാജാവകാശിയായിത്തീരുന്നത്.

പ്രകൃതിനിയമങ്ങളുടെ മാത്രമല്ല, ലോകത്തിന്റെ നിലനിൽപ്പുപോ ലും രാജാവിലാണെന്നു വന്നപ്പോൾ അനുഗ്രഹശക്തികളുടെ മാത്രമല്ല അനന്തമായ അപകടസാദ്ധ്യതകളുടേയും ഉറവിടമായാണു പ്രജകൾ അദ്ദേഹത്തെ കണ്ടത്. മഴയ്ക്കും വെയിലിനുംവേണ്ടി അവരെപ്പോഴും അദ്ദേഹത്തോടു കടപ്പെട്ടിരിയ്ക്കുന്നു. പക്ഷേ, നൽകുന്നതെല്ലാം തിരി ച്ചെടുക്കാൻ അധികാരമുള്ള അദ്ദേഹത്തിന്റെ നേരിയ നീരസംപോ ലും ശക്തമായ പ്രത്യാഘാതങ്ങളുണ്ടാക്കും. അതുകൊണ്ട് രാജാവി ന്റെ സ്വാഭാവികമരണം മൂലം സംഭവിയ്ക്കാൻ സാദ്ധ്യതയുള്ള ദുരന്തങ്ങ ൾ മുന്നിൽ കണ്ടു നിയമങ്ങൾ കർശനമായി പാലിയ്ക്കുന്നതിൽ ജനങ്ങ ൾ സദാ ജാഗരൂകരായിരുന്നു. ഏകാധിപതികളായ രാജാക്കന്മാരി ൽനിന്നു വിരുദ്ധമായി ജനങ്ങളുടെ സ്വസ്ഥത മാത്രമായിരുന്നു, അവ രുടെ ജീവിതലക്ഷ്യം. അതിനു കഴിയാതെ വരുമ്പോൾ അതുവരെ ചൊരിഞ്ഞ ഭയഭക്തിബഹുമാനങ്ങൾ നിന്ദയും വിദ്വേഷവുമായി മാ റും. ദൈവമായി കരുതി ആരാധിച്ച രാജാവിനെ അവർ നിഷ്ക്കരു ണം വധശിക്ഷയ്ക്കു വിധേയനാക്കും. അതിലൊരു വൈരുദ്ധ്യവും അവ ർ കണ്ടില്ല. ശക്തിയ്ക്കനുസരിച്ച് വിലക്കുകളും വർദ്ധിയ്ക്കുമെന്നു കരുതിയ ലോൺഗോവിലെ ജനങ്ങൾ രാജാവിന്റെ നിൽപ്പിനും നടപ്പിനും ഭ ക്ഷണത്തിനും ഉറക്കത്തിനും കർശനമായ നിയന്ത്രണങ്ങൾ ഏർപ്പെ ടുത്തി. ബാല്യകാലം മുതൽക്കേ അനുക്രമം കൂടിവന്നു കിരീടധാരണം അടുക്കുമ്പോഴേയ്ക്കും അദ്ദേഹം കണക്കറ്റ അനുഷ്ഠാനങ്ങളുടേയും വില ക്കുകളുടേയും മതിൽക്കെട്ടിനകത്തു മറഞ്ഞു കഴിഞ്ഞിരിയ്ക്കും. അണ ഞ്ഞ അഗ്നിപർവതത്തിന്റെ ഗുഹാമുഖത്തൊരു കുടിലിലാണു റിയാ ബായിലെ രാജാക്കന്മാർ താമസിയ്ക്കുന്നത്. നാൽപ്പതോളം സ്ത്രീകളുടെ കൂടെ തീർത്തും നഗ്നനായി കഴിയുന്ന അദ്ദേഹത്തിനു തൊട്ടടുത്തുള്ള സ്പാനിഷ് ഗവർണറേക്കാൾ അധികാരവും സ്വാധീനവുമുണ്ട്. വെള്ള

ത്ത മുഖം കണ്ടാൽ തൽക്ഷണം മരിയ്ക്കുമെന്ന വിശ്വാസംമൂലം അദ്ദേഹം വെള്ളക്കാരെയൊന്നും നേരിട്ടു കാണാറില്ല. ദൂരെനിന്നുപോലും കടൽ കാണുന്നതു നിഷിദ്ധമായ അദ്ദേഹത്തെ ചങ്ങലയ്ക്കിട്ടാണു കുടിലിൽ താമസിപ്പിയ്ക്കുന്നത്. ചെറിയൊരു കൈത്തോക്കും കത്തിയുമല്ലാതെ വെള്ളക്കാരുടേതായി യാതൊന്നും അദ്ദേഹം സൂക്ഷിയ്ക്കാറില്ല. യൂറോപ്യൻ വസ്തുങ്ങൾ കൈകൊണ്ടു തൊടാത്ത അദ്ദേഹം പുകയിലയും മദ്യവുമെന്നല്ല, ഉപ്പുപോലും ഉപയോഗിയ്ക്കാറില്ല. കടലിനു പലരും ദിവ്യചൈതന്യം ആരോപിയ്ക്കുന്നതുകൊണ്ടു ഗയാന, സെനെഗൽ, മഡഗാസ്ക്കർ തുടങ്ങി പലയിടങ്ങളിലും രാജാക്കന്മാർ തീരദേശത്തു ചെല്ലുന്നതും കടൽ കടക്കുന്നതും നിഷേധിച്ചിട്ടുണ്ട്. അടിയന്തിരസന്ദർഭങ്ങളിൽ കണ്ണടച്ചും കാതു കേൾക്കാതെ ശബ്ദഘോഷം മുഴക്കിയും മാത്രമേ അവർക്കു യാത്ര ചെയ്യാൻ അനുവാദമുള്ളൂ. ആസ്സാമിലെ ആദിവാസികളുടെ മൂപ്പനും ഭാര്യയ്ക്കും കാള, പോർക്ക്, പട്ടി, കോഴി തുടങ്ങിയവയുടെ മാംസവും തക്കാളിയും കഴിയ്ക്കാൻ പാടില്ല. അപരിചിതരുടെ വീട്ടിൽനിന്നു ഭക്ഷണം കഴിയ്ക്കുന്നതും എന്തെങ്കിലും പ്രകോപനമുണ്ടായാൽ അസഭ്യവാക്കുകൾ പറയുന്നതും അവർക്കു നിഷിദ്ധമാണ്. അയർലണ്ടിലെ രാജാവിനു പ്രത്യേകദിവസങ്ങളിൽ ചില സ്ഥലങ്ങളിൽവെച്ചു ചെയ്യാവുന്ന കൃത്യങ്ങൾക്കു നിരവധി നിബന്ധനകളുണ്ട്: ഉദാഹരണത്തിനു സൂര്യാസ്തമയത്തിനുശേഷം മൈതാനത്തുകൂടി നടക്കാൻ പാടില്ല, തിങ്കളാഴ്ച കപ്പലിൽ കയറാൻ പാടില്ല, ബുധനാഴ്ച ഇടതുഭാഗത്തേയ്ക്കു നോക്കാൻ പാടില്ല, കൊട്ടാരത്തിലാകുമ്പോൾ തല ചെരിച്ചു കിടന്നുറങ്ങാനും പാടില്ല. ഇതുപോലുള്ള നിരവധി വിലക്കുകൾ കർശനമായി പാലിച്ചാൽ പ്രജകൾക്കു വേണ്ടതെല്ലാം നൽകി, രോഗപീഡകളില്ലാതെ, ദുരന്തങ്ങൾക്കു ദൃക്സാക്ഷിയാകാതെ, തൊണ്ണൂറു വയസ്സോളം ജീവിയ്ക്കാമെന്ന് അവർ വിശ്വസിച്ചു. ഈജിപ്തിലെ രാജാക്കന്മാരുടെ ദിനചര്യകൾക്കു കൃത്യമായൊരു സമയവിവരപ്പട്ടികതന്നെ തയാറാക്കിയിട്ടുണ്ട്. ഓരോ ദിവസവും രാവും പകലും രാജാവനുഷ്ഠിയ്ക്കേണ്ട ഔദ്യോഗികവും വ്യക്തിപരവുമായ ചടങ്ങുകൾ മുൻകൂട്ടി നിശ്ചയിയ്ക്കപ്പെട്ടു. ഭക്ഷണത്തിന്റെ വിഭവങ്ങളും വീഞ്ഞിന്റെ അ

ളവുംവരെ കണിശമായിരിയ്ക്കണം. ഈ നിയമങ്ങൾ പക്ഷേ പ്രാചീന കാലത്തെ ഫറവോമാർ വിധിച്ചതാണെന്നു കരുതാൻ തെളിവില്ല; നേരേ മറിച്ച്, തീബ്സിൽ ഒരുകാലത്തു പ്രബലരായിരുന്ന ചില പുരോഹിതരുടേതാകാനാണു സാദ്ധ്യത.

പുരോഹിതന്മാരുടെ വിലക്കിനു ജൂപ്പിറ്ററുടെ പ്രതിപുരുഷനായി റോമിൽ ജീവിയ്ക്കുന്ന ഫ്ലാമെൻഡയാലിസിന്റെ ജീവിതചര്യതന്നെ ഉദാഹരിയ്ക്കാം. അദ്ദേഹം കുതിരപ്പുറത്തു യാത്ര ചെയ്യാൻ പാടില്ല, ആയുധം ധരിച്ച ഭടനെ കാണാൻ പാടില്ല, കുപ്പായത്തിൽ കുടുക്കിടാൻ പാടില്ല, അരിപ്പൊടി സ്പർശിയ്ക്കാൻ പാടില്ല, ഒഴിവുദിനങ്ങളിൽ ആരെങ്കിലും പണിയെടുക്കുന്നതു കാണാൻ പാടില്ല, ശവത്തിൽ തൊടാനും പാടില്ല. വെള്ളോട്ടുകത്രികകൊണ്ടു മുറിച്ചെടുക്കുന്ന അദ്ദേഹത്തിന്റെ മുടിയും നഖവും ഫലവൃക്ഷത്തിനു കീഴിൽ കുഴിച്ചിടണം. പാചകത്തിനു ഹോമകുണ്ഡത്തിൽനിന്നു കൊളുത്തിയ തീ മാത്രമേ കത്തിയ്ക്കാവൂ. സെയ്റാലിയോണിലെ ചിലർക്കുണ്ടായ വെളിപാടുപ്രകാരം ജൂതന്മാരുടെ മതാദ്ധ്യക്ഷനായി കരുതി ആരാധിയ്ക്കപ്പെടുന്ന ഒരാചാര്യനുണ്ട്. സമൃദ്ധമായ വിളവെടുപ്പിനു സാഹചര്യമൊരുക്കുക, ജനങ്ങളുടെ ആരോഗ്യം കാത്തുസൂക്ഷിയ്ക്കുക, യുദ്ധങ്ങളൊഴിവാക്കുക, ദുർമ്മന്ത്രവാദികളെ നിലയ്ക്കു നിർത്തുക, തുടങ്ങിയവ അദ്ദേഹത്തിന്റെ ചുമതലകളിൽപ്പെടുന്നു. സ്വന്തം വീട്ടിലല്ലാതെ മറ്റൊരിടത്തും അദ്ദേഹം ഉറങ്ങാൻ പാടില്ല, യാത്രയ്ക്കിടയിൽ വെള്ളം കുടിയ്ക്കാൻ പാടില്ല, ആരെങ്കിലും മരിച്ചെന്നു കേട്ടാൽ ഭക്ഷണം കഴിയ്ക്കാനോ അനുശോചിയ്ക്കാനോ അവകാശമില്ല. ദക്ഷിണേന്ത്യയിലെ തോഡാവർഗക്കാരിൽ ക്ഷേത്രത്തിലേയ്ക്കു പാൽ കൊടുക്കാൻ അവകാശമുള്ളവർ സ്വന്തം വീട്ടിൽ പോകാതെ പൂർണബ്രഹ്മചാരിയായി മറ്റാരേയും തൊടാതെ ജീവിയ്ക്കണം. അയാളെ കാണാൻ വരുന്നവർ ദൂരെ മാറി നിന്നു കാര്യങ്ങൾ അത്യുച്ചത്തിൽ വിളിച്ചു പറയണം. മുടിയും നഖവും മുറിയ്ക്കുന്നതും പുഴ കടക്കുന്നതും ശവസംസ്കാരത്തിൽ പങ്കെടുക്കുന്നതും അയാൾക്കു നിഷേധിച്ചിരിയ്ക്കുന്നു.

രാജപദവി വഹിയ്ക്കുന്നവരുടെമേൽ ചുമത്തിയിരുന്ന ദുഷ്കരമായ വിലക്കുകൾ മൂലം പല രാജ്യങ്ങളിലും ആ പദവി ഏറ്റെടുക്കാൻ ആരും വരാതായി. പദവി സ്വീകരിച്ചവർ അമിതഭാരംകൊണ്ടു ജീവശ്ശവങ്ങളുമായി. അധികാരത്തിന്റെ പ്രയോഗത്തിൽ സംഭവിച്ച ഈ പാകപ്പിഴകളെത്തുടർന്നു ചില സ്ഥലങ്ങളിൽ ആത്മീയതയും ലൗകികതയും തമ്മിൽ വ്യക്തമായ വേർതിരിവോടെ മതപരവും ഭരണപരവുമായ ചുമതലകൾ വിഭജിയ്ക്കപ്പെട്ടു. പശ്ചിമാഫ്രിയ്ക്കയിൽ രാജാവ് മരിച്ചുകഴിഞ്ഞാൽ ഉടനെ കുടുംബാംഗങ്ങൾ രഹസ്യമായൊരു യോഗം ചേർന്ന് അടുത്ത അവകാശിയെ തിരഞ്ഞെടുത്തു ബലാൽക്കാരേണ പിടിച്ചു മുറിയ്ക്കുള്ളിൽ ബന്ധിയ്ക്കും. രാജാധികാരം ഏറ്റെടുക്കാമെന്നു സമ്മതിയ്ക്കുന്നതുവരെ അവരയാളെ തുറന്നു വിടില്ല. ഈയൊരു സാദ്ധ്യത നേരത്തേ കണ്ടു ചിലർ സ്വരക്ഷയ്ക്കുവേണ്ട ആയുധങ്ങളുമായാണു നടക്കുന്നത്. സെയ്റാലിയോണിൽ കിരീടധാരണം നടന്നു കഴിഞ്ഞാൽ പ്രജകൾ രാജാവിനെ പ്രഹരിയ്ക്കുന്ന ഒരു ചടങ്ങുണ്ട്. നിയമപരമായി ഒത്തുവന്ന അവസരം ആത്മാർത്ഥമായും പ്രയോഗിയ്ക്കുന്ന ചിലരുടെ മർദ്ദനമേറ്റു നിസ്സഹായനായ രാജാവ് തൽക്ഷണം ജീവൻ വെടിഞ്ഞ സംഭവങ്ങളും വിരളമല്ല. അതുകൊണ്ട് ആരോടെങ്കിലും വിദ്വേഷം തോന്നിയാൽ നാട്ടുപ്രമാണിമാർ ഒരുമിച്ച് ചേർന്ന് അയാളെ രാജാവായി തിരഞ്ഞെടുക്കുന്ന പതിവും ചിലർ തുടങ്ങിവെച്ചു. രാജപദവിയ്ക്കു നിയുക്തനായ മനുഷ്യനെ ചങ്ങലയ്ക്കിട്ടു നിർദ്ദയം പ്രഹരിച്ചശേഷം സ്വതന്ത്രനാക്കി രാജവേഷം ധരിപ്പിച്ച് അധികാരചിഹ്നമായ ആരാച്ചാരുടെ വെണ്മഴു കൈയിലേൽപ്പിയ്ക്കും; അദ്ദേഹം പിന്നീടു പ്രമാണിമാരുടെ കളിപ്പാവയായാണു രാജ്യം ഭരിയ്ക്കുന്നത്. പൂർവികരുടെ വഴിയേ അധികാരത്തിൽ വന്ന ടോൺക്വിനിലെ രാജാവ് പെട്ടെന്നു സാഹസികനായൊരു മുക്കുവയുവാവിന്റെ കൈക്കരുത്തിൽ സ്ഥാനഭ്രഷ്ടനായി; വിപ്ലവത്തിലൂടെ സിംഹാസനം പിടിച്ചടക്കാൻ ശ്രമിച്ച യുവാവിനെ രാജാവിന്റെ സഹോദരൻ തോൽപ്പിച്ചു രാജാധികാരം വീണ്ടെടുത്തു; പക്ഷേ, പ്രത്യുപകാരമായി സൈനികവും ഭരണപരവുമായ അധികാരങ്ങൾ അയാൾതന്നെ കൈവശം വെച്ചു. പോളിനേഷ്യൻ ദ്വീ

പായ മങ്ഗയ്യയിൽ രാജാവ് ആത്മീയകാര്യങ്ങൾക്കും സൈനികമേധാവി ഭരണച്ചുമതലകൾക്കും നേതൃത്വം നൽകുന്ന പതിവാണുള്ളത്. തോങ്ഗയിൽ, ദൈനന്ദിനഭരണം നടത്തുന്ന പാരമ്പര്യമുള്ള രാജാവിനേക്കാൾ ദൈവാവതാരമായി വിശേഷിപ്പിയ്ക്കപ്പെടുന്ന മഹാഗുരുവിനാണു പ്രാധാന്യം. പക്ഷേ, ആത്മീയവിഷയങ്ങളല്ലാതെ രാജകാര്യങ്ങളിൽ അദ്ദേഹം ഇടപെടാറില്ല. തിമോർവർഗക്കാർക്കിടയിൽ ജനങ്ങളെ ഭരിയ്ക്കുന്നതിനൊരു രാജാവും ഓരോ കാര്യങ്ങളിൽ വിലക്കു വിധിച്ചു പ്രകൃതിയെ നിയന്ത്രിയ്ക്കാൻ മറ്റൊരു രാജാവുമുണ്ട്. ജനങ്ങൾ രണ്ടാമത്തെ രാജാവിന്റെ അനുമതിയും ആശീർവാദവും തേടാതെ കൃഷി തുടങ്ങാൻ പാടില്ല. പദവി താഴെയാണെങ്കിലും അദ്ദേഹത്തോടാലോചിയ്ക്കാതെ ഭരണാദ്ധ്യക്ഷനായ രാജാവ് പ്രധാനവിഷയങ്ങളിൽ തീരുമാനവുമെടുക്കാറില്ല. ഗയാനയിലെ ജനങ്ങൾ യുദ്ധങ്ങൾക്കും വിലക്കുകൾക്കും നേതൃത്വം നൽകുന്ന രണ്ടു രാജാക്കന്മാരുടെ പേരിൽ ചേരി തിരിഞ്ഞാണു ജീവിയ്ക്കുന്നത്. കൃഷിയുടെ രീതികൾക്കും വിളവുകളുടെ ഉപയോഗങ്ങൾക്കും അനാവശ്യമായ വിലക്കുകൾ ഏർപ്പെടുത്തുന്ന രണ്ടാമത്തെ രാജാവിനു പൗരോഹിത്യപാരമ്പര്യത്തിന്റെ നേരിയ ലാഞ്ഛനയുണ്ടെങ്കിലും പ്രകൃതിശക്തികളെ മന്ത്രവാദംകൊണ്ടു കീഴടക്കാമെന്ന വ്യാമോഹം വിട്ടുമാറിയിട്ടില്ല.

**11.2. ആത്മാവിന്റെ ആകുലതകൾ:** സമുദായക്ഷേമത്തിനു പൊതുവേ കാരണഭൂതനായ രാജാവിന്റെ ജീവൻ സർവാത്മനാ പരിപാലിയ്ക്കുകയായിരുന്നു സത്യത്തിൽ അദ്ദേഹത്തിനു മാത്രമായി ഏർപ്പെടുത്തിയ നിയമങ്ങളുടേയും വിലക്കുകളുടേയും ആത്യന്തികലക്ഷ്യം. പക്ഷേ, അവയെങ്ങനെയാണു സ്വാഭാവികമരണത്തെ അതിജീവിയ്ക്കാൻ സഹായിച്ചതെന്നറിയണമെങ്കിൽ രാജാവിന്റെ ജീവനു ഭീഷണിയാകാനിടയുള്ള അപകടങ്ങളെക്കുറിച്ചും പ്രാചീനരായ മനുഷ്യർ മരണത്തെക്കുറിച്ചു പുലർത്തിപ്പോന്ന സങ്കൽപ്പങ്ങളെക്കുറിച്ചും മനസ്സിലാക്കേണ്ടതുണ്ട്. അജൈവപ്രകൃതിയുടെ പ്രതിഭാസങ്ങൾക്കു പിന്നിൽ ചില ശക്തികളുടെ സജീവമായ ഇടപെടലുണ്ടെന്ന വിശ്വാസത്തി

ൽനിന്നാണ പ്രാചീനമനുഷ്യരുടെ ജീവസങ്കൽപ്പം രൂപം കൊള്ളുന്ന ത്. മനുഷ്യനും മൃഗവും ജീവനോടെ ചലിക്കുന്നുണ്ടെങ്കിൽ ആ ചലനം നിയന്ത്രിച്ചു മറ്റൊരു ജീവി അഥവാ ആത്മാവ് അവരുടെയുള്ളിൽ മ റഞ്ഞിരിയ്ക്കുന്നതായി അവർ സങ്കൽപ്പിച്ചു. ആത്മാവിന്റെ സാന്നിദ്ധ്യം ചലനത്തിനു തെളിവാകുമ്പോൾ അതിന്റെ അസാന്നിദ്ധ്യം ഉറക്കവും മരണവുമാകാം; ഉറക്കം താൽക്കാലികവും മരണം സ്ഥിരവുമാണെ ന്നു മാത്രം. ആത്മാവിനെ ശരീരത്തിൽനിന്നു വിട്ടു പോകാതെ പിടി ച്ചുനിർത്തുകയും അഥവാ പുറത്തുപോയാൽ ഉടനെ തിരിച്ചെത്തുമെ ന്നു തീർച്ച വരുത്തുകയുമാണ മരണത്തെ അതിജീവിയ്ക്കാനുള്ള ഒരേ യൊരു മാർഗം. അങ്ങനെ ആത്മാവിനെ ശരീരത്തിൽത്തന്നെ നില നിർത്താനുള്ള മുൻകരുതലാണ വിവിധങ്ങളായ വിലക്കുകളും നിബ ന്ധനകളുമായി സമൂഹം രാജാക്കന്മാരുടെമേൽ അടിച്ചേൽപ്പിച്ചത്.

ആത്മാവ് ശരീരവും കൈകാലുകളുമുള്ള മനുഷ്യന്റെ ചെറിയൊരു പതിപ്പാണെന്നു ഹുറോൺകാരും ആ ചെറുരൂപം തലയിലാണിരിയ്ക്കു ന്നതെന്നു നുത്കാവർഗക്കാരും വിശ്വസിച്ചു. ആത്മാവ് നിവർന്നു നി ന്നാൽ ദേഹത്തിനു നല്ല ആരോഗ്യവും മനസ്സിനു സന്തോഷവുമുണ്ടാ കും. മലായ്ക്കാർക്കു മറുപിള്ളപോലെ തള്ളവിരലിനോളംപോന്ന കു റിയൊരു മനുഷ്യനാണ് ആത്മാവ്. തൊട്ടറിയാൻ കഴിയാത്ത ആ രൂപത്തിനു പക്ഷേ പാറി നടക്കാനും മറ്റു വസ്തുക്കൾക്കുള്ളിൽ സ്വ സ്ഥമായിരിയ്ക്കാനും കഴിയും. ഉടമസ്ഥൻ ഉറങ്ങിക്കിടക്കുമ്പോൾ ആ ത്മാവ് പല ദിക്കിലും ചുറ്റിക്കറങ്ങി ഉണരുമ്പോൾ തിരിച്ചെത്തും. പറ ന്നുപോയ ആത്മാവ് തിരിച്ചുവരാത്ത അവസ്ഥയാണ മരണം. ഉയര മുള്ളവരും കുറിയവരും തടിച്ചവരും മെലിഞ്ഞവരും ആത്മാക്കളിലു ണ്ട്. മനുഷ്യന്റെ ആയുസ്സും ആത്മാവിന്റെ ഉയരവും തമ്മിൽ ബന്ധമു ണ്ടെന്നു നിയാസുകാർ വിചാരിച്ചു. ശരീരത്തിൽ പച്ച കുത്തുന്നതു ശീ ലമാക്കിയ പഞ്ചാബിലെ ജനങ്ങളുടെ വിശ്വാസപ്രകാരം മരണത്തി നുശേഷം ആത്മാവ് അതേ ചിത്രവും വഹിച്ചുകൊണ്ടാണ സ്വർഗ ത്തിലേയ്ക്കു പറക്കുന്നത്. ആത്മാവ് ശരീരത്തിലെ ദ്വാരങ്ങൾ വഴി, പ്ര ത്യേകിച്ചും മൂക്കിലൂടെ പുറത്തു കടക്കുമെന്നു കരുതുന്ന സെലിബസു

കാർ രോഗി മരിച്ചു പോകാതിരിയ്ക്കാൻ മൂക്കിനകത്തു മീൻകൊളുത്തുകൾ ഘടിപ്പിയ്ക്കും. സീദ്യാക്കിലെ മന്ത്രവാദികൾ പറന്നുപോകാൻ ശ്രമിയ്ക്കുന്ന ആത്മാവിനെ പിടിയ്ക്കാനായി വിരലുകളിൽ സദാ മീൻകൊളുത്തുകൾ ധരിച്ചാണു നടക്കാറുള്ളത്. പക്ഷേ, കൊളുത്തുകൊണ്ടു ബന്ധുക്കളെ മാത്രമല്ല, ശത്രുക്കളേയും പിടിയ്ക്കാം. ബോർണിയോയിലെ യോദ്ധാക്കൾ കൂടുതൽ എതിരാളികളെ കെണിയിൽ വീഴ്ത്താനായി കീഴടങ്ങിയവരുടെ ശിരസ്സിൽ മരക്കൊളുത്തു കെട്ടിത്തൂക്കും. കോട്ടുവായിടുമ്പോൾ വായിലൂടെ ആത്മാവ് പുറത്തുപോകുന്നതു തടയാൻ ഹിന്ദുക്കൾ വായ്ക്കു മുമ്പിൽ വിരൽ ഞൊടിയ്ക്കുന്ന പതിവുണ്ട്. മരിയ്ക്കാൻ കിടക്കുന്നവരുടെ വായും മൂക്കും അടച്ച് ആത്മാവ് രക്ഷപ്പെടുന്നതു തടയാൻ മാർക്വേസാനിലുള്ളവർ ശ്രമിച്ചിരുന്നു. മരിച്ചവരുടെ ആത്മാവ് അന്തരീക്ഷത്തിൽ അലഞ്ഞുതിരിയാതിരിയ്ക്കാൻ ശവശരീരത്തിന്റെ നാസാദ്വാരങ്ങൾ അടയ്ക്കുകയും താടികൾ ചേർത്തു കെട്ടുകയും ചെയ്യുന്നവരാണു നിയാസുകാർ. പ്രസവത്തിൽ മരണം സംഭവിയ്ക്കാതിരിക്കാൻ സെലിബസിലെ വയറ്റാട്ടികൾ ഗർഭിണികളുടെ ശരീരം നാടകൊണ്ടു ശക്തിയായി വലിച്ചു ചുറ്റും. പിറന്നു വീഴുന്ന കുഞ്ഞുങ്ങളുടെ ആത്മാവ് പറന്നുപോകാതിരിയ്ക്കാൻ താക്കോൽദ്വാരംപോലും കാണാത്തവിധം ഈറ്റില്ലത്തിന്റെ മേൽക്കൂര പഴുതടച്ചുകെട്ടണമെന്നും അവർക്കു നിർബ്ബന്ധമുണ്ട്. കുഞ്ഞിന്റെ ആത്മാവിനെ വിഴുങ്ങാനിടയുള്ള കന്നുകാലികളുടെ വായും മൂടിക്കെട്ടണം. എന്താണു മൂക്കുകൂടി മൂടാത്തതെന്ന ചോദ്യത്തിന്റെ ഉത്തരമിതാണ്: ശ്വാസം അകത്തേയ്ക്കു വലിച്ചു പെട്ടെന്നു പുറത്തേയ്ക്കു വിടുമ്പോൾ ആത്മാവിനു കൂടുതൽ സമയം ഉള്ളിൽ തങ്ങാൻ സാവകാശം ലഭിയ്ക്കില്ല!

ആത്മാവിനെക്കുറിച്ചു പറക്കാൻ തയാറായി നിൽക്കുന്ന ഒരു പക്ഷിയെപ്പോലുള്ള സങ്കൽപ്പം പല ഭാഷകളിലും കവിഭാവനയ്ക്കു ചിറകു നൽകി. ജാവാക്കാർ പെറ്റു വീണ കുഞ്ഞിനെ നിലത്തു കിടത്താൻ ഒരു കോഴിക്കൂടാണു തിരഞ്ഞെടുക്കുന്നത്. ബോർണിയോവിൽ മരത്തിൽനിന്നു വീണവരെ വീട്ടിൽ കൊണ്ടുചെന്നാക്കിയ ശേഷം ഭാ

ര്യയോ ബന്ധുക്കളോ ഒരു കുട അരിയുമായി അപകടം നടന്നിടത്തേ യ്ക്കു ചെന്നു കിളികളെ വിളിച്ചുകൂട്ടി അരിമണി വിതറിക്കൊടുക്കും. അ ൽപ്പസമയം കഴിഞ്ഞു നിലത്തു കിടക്കുന്ന ബാക്കിയുള്ള അരി പെറു ക്കി കുടയിലിട്ടു വീട്ടിലെത്തി പരിക്കു പറ്റിയയാളുടെ തലയിൽ ചൊ രിയും. കിളിയെപ്പോലെ പാറി നടക്കുന്ന ആത്മാവിനെ അപകടം ന ടന്ന സ്ഥലത്തുനിന്നു വീണ്ടെടുത്തു യഥാസ്ഥാനത്തു സ്ഥാപിയ്ക്കുകയാ ണ് അവർ ചെയ്യുന്നത്. ഉറങ്ങുമ്പോൾ ആത്മാവ് പലയിടത്തും ചുറ്റി ന ടന്നു പലരോടും സംസാരിച്ചു പലവിധ ജോലികളും ചെയ്യുന്നതായി ചിലർക്കു തോന്നാറുണ്ട്. മയങ്ങുമ്പോൾ വായിലൂടെ ചുണ്ടെലിയുടെ രൂപത്തിൽ ആത്മാവ് പുറത്തുപോകുമെന്നാണു ജർമ്മൻകാരുടെ വി ശ്വാസം. അതുകൊണ്ട് ഉറക്കത്തിൽ കുഞ്ഞുങ്ങളുടെ വായ് തുറന്നിരി യ്ക്കരുതെന്നു ട്രാൻസിൽവേനിയക്കാർ പ്രത്യേകം നിഷ്ക്കർഷിച്ചു. പു റത്തുപോയ ആത്മാവ് യഥാവിധി തിരിച്ചെത്താതിരിയ്ക്കാൻ പലവി ധ കാരണങ്ങളുമുണ്ട്. ഒരുപക്ഷേ മറ്റൊരാത്മാവിനെ വഴിയിൽ വെച്ചു കണ്ടെത്തി പരസ്പരം വഴക്കിട്ടതാകാം. കാലത്തുണരുമ്പോൾ ശരീര മാകെ അസഹ്യമായ വേദന തോന്നുന്നുണ്ടെങ്കിൽ ഉറക്കത്തിൽ മ റ്റൊരാത്മാവുമായി മൽപ്പിടുത്തം നടന്നതാകാനാണു സാദ്ധ്യതയെ ന്നു ഗയാനയിലെ നീഗ്രോകൾ വിശ്വസിയ്ക്കുന്നു. മരിച്ചുപോയവരുടെ ആത്മാവ് സ്വപ്നത്തിൽ തങ്ങളെ കടന്നുപിടിയ്ക്കുമെന്നു ഭയന്ന് ആരു ദ്വീപിലെ ജനങ്ങൾ മരണം നടന്ന വീട്ടിൽ കിടന്നുറങ്ങാറില്ല. ദിയാ ക്കിലെ ജനങ്ങൾ വെള്ളത്തിൽ വീണതായി സ്വപ്നം കണ്ടാൽ പുഴ യിലൊലിച്ചുപോയ ആത്മാവിനെ വലയിട്ടു പിടിയ്ക്കാൻ പിറ്റേന്നു മ ന്ത്രവാദിയെ വിളിച്ചുവരുത്തും. സന്താൾവർഗത്തിലെ ഒരാൾക്ക് ഉറ ങ്ങിക്കിടക്കുമ്പോൾ വല്ലാത്ത ദാഹം തോന്നി. ഗൗളിയുടെ രൂപത്തി ലുള്ള അയാളുടെ ആത്മാവ് വെള്ളം കുടിയ്ക്കാൻ തൊട്ടടുത്തു തുറന്നു കിടന്ന മൺകുടത്തിലേയ്ക്കു കടന്നു. തത്സമയം ആരോ ആ വഴി വന്നു മൺകുടത്തിന്റെ അടപ്പടച്ചിട്ടു. അങ്ങനെ ആത്മാവ് തിരിച്ചെത്താ തെ അയാൾ ഉറക്കത്തിൽ മരണമടഞ്ഞു. ശവസംസ്കാരം നടക്കുന്ന തിനിടയിൽ ക്ഷീണിച്ചവശനായ ഒരു ബന്ധു വെള്ളം കുടിയ്ക്കാനായി

മൺകുടം തുറന്നു. പെട്ടെന്നു ഗൗളി പുറത്തു ചാടി മരിച്ചയാളുടെ ശരീ രത്തിൽ പ്രവേശിച്ചു. തൽക്ഷണം ഉറക്കമുണർന്നതുപോലെ എഴുന്നേ റ്റ അയാൾ കണ്ണീർ വാർത്തു കരയുന്ന ബന്ധുക്കളേയും സുഹൃത്തുക്ക ളേയും കണ്ടു കാര്യമാരാഞ്ഞു. അവർ വസ്തുത വിശദീകരിച്ചപ്പോൾ ഉ റക്കത്തിൽ വെള്ളം കുടിയ്ക്കാൻവേണ്ടി താനൊരു കിണറ്റിലേയ്ക്കിറ ങ്ങിയതായും മുകളിലേയ്ക്കു കയറാൻ കഷ്ടപ്പെട്ടതായും അയാൾ മറുപ ടി പറഞ്ഞു. അതോടെ എല്ലാവർക്കും കാര്യം മനസ്സിലായി. ആത്മാ വ് അകത്തില്ലാത്തതുകൊണ്ട് ഉറങ്ങുന്നവരെ പെട്ടെന്നു വിളിച്ചുണർ ത്തരുതെന്നൊരു വിശ്വാസം പ്രാചീനമനുഷ്യർ പുലർത്തി. അടിയ ന്തിരസന്ദർഭങ്ങളിൽ ആത്മാവിനു തിരിച്ചെത്താൻ സമയമനുവദിച്ചു വളരെ പതുക്കെമാത്രമേ ഉറങ്ങുന്നവരെ ഉണർത്താവൂ. അതിലേറെ അപകടകരമാണ് ഉറങ്ങുന്നവരെ സ്ഥലം മാറ്റി കിടത്തുന്നതും രൂപ ഭേദം വരുത്തുന്നതും. മടങ്ങി വരുന്ന ആത്മാവ് ഉടമസ്ഥനെ തിരിച്ച റിയാതെ വന്നാൽ മരണം സുനിശ്ചിതം! ഉറങ്ങുന്നവരുടെ മുഖത്തു തി രിച്ചറിയാൻ വയ്യാത്തവിധം ചായം പൂശുന്നതും താടി വെച്ചു ഛായ മാറ്റുന്നതും കൊലപാതകത്തിനു തുല്യമാണെന്നു പശ്ചിമേന്ത്യക്കാർ കരുതുന്നു. ഉറക്കത്തിലല്ലാതെ ഉണർന്നിരിയ്ക്കുമ്പോഴും ചിലപ്പോഴൊ ക്കെ ആത്മാവ് ശരീരത്തെ വിട്ടുപോകാറുണ്ട്. അപ്പോൾ അസുഖമോ മതിഭ്രമമോ മരണമോ സംഭവിയ്ക്കാം. ബർമ്മയിലെ കാരൻവർഗക്കാ രിൽ മരണാസന്നരായവരുടെ പുറത്തുപോയ ആത്മാവിനെ തിരിച്ചു വിളിക്കാൻ ബിരിയാണിയും കോഴിയിറച്ചിയും ഏത്തപ്പഴങ്ങളുമായി സദ്യയൊരുക്കി കുടുംബനാഥൻ വീടിന്റെ മേൽക്കൂരയിൽ കയറിനി ന്നു വിളിച്ചു പറയും: “പ്രറോറോ, മടങ്ങിവരൂ, വെറുതെ പുറത്ത് അല ഞ്ഞു നടക്കേണ്ട! മഴ പെയ്താൽ നനയും, വെയിലേറ്റാൽ വാടും, അട്ട യും കൊതുകും കടിയ്ക്കും, കടുവകൾ ഓടിച്ചിട്ടു പിടിയ്ക്കും, ഇടിയും മിന്ന ലുമേറ്റു നീ പരിഭ്രമിയ്ക്കും. മടങ്ങിവരൂ, ഇവിടെ നിനക്കു വേണ്ടതെല്ലാ മുണ്ട്. കാറ്റും മഴയും വെയിലും കൊള്ളാതെ ഈ തണലിൽ നിനക്കു സ്വസ്ഥമായിരുന്നു ഭക്ഷണം കഴിയ്ക്കാം!”. തുടർന്ന് കുടുംബാംഗങ്ങളുടെ

കൈയിൽ അവരൊരു മാന്ത്രികച്ചരടു ജപിച്ചു കെട്ടും. കോങ്ഗോനി വാസികളിൽ രോഗി മരിയ്ക്കുകയാണെന്നു തീർച്ചയായാൽ വൈദ്യൻ അയാളുടെ ആത്മാവ് പറന്നു ചെന്നിരിയ്ക്കുന്ന മരക്കൊമ്പു ചൂണ്ടിക്കാണിയ്ക്കും. ഉടനെ നാട്ടുകാർ ശക്തരായ രണ്ടു യുവാക്കളെ ആ മരക്കൊമ്പു വെട്ടിക്കൊണ്ടുവരാൻ നിയോഗിയ്ക്കും. അവർ വളരെ ഭാരമേറിയ ഒരു വസ്തു ചുമക്കുന്നതുപോലെ ആ മരക്കൊമ്പു കൊണ്ടുവന്നു രോഗിയുടെ തൊട്ടടുത്തു നാട്ടിനിർത്തും. തുടർന്നു മന്ത്രവാദി വന്നു ചില പ്രയോഗങ്ങൾ നടത്തുന്നതോടെ ആത്മാവ് രോഗിയുടെ ശരീരത്തിൽ തിരികെ പ്രവേശിച്ച് അയാൾ മരണത്തിൽനിന്നു രക്ഷപ്പെടും.

ഇന്ത്യയിലൊരു രാജാവ് സ്വന്തം ആത്മാവിനെ മരിച്ചുപോയ ഒരു ബ്രാഹ്മണനിലേയ്ക്കു മനഃപൂർവം മാറ്റിയതായി കഥയുണ്ട്. പക്ഷേ, പെട്ടെന്നൊരു വേതാളം കടന്നുവന്നു രാജാവിന്റെ ജഡത്തിൽ പ്രവേശിച്ചു രാജാവായി. പരകായപ്രവേശത്തിനുള്ള കഴിവ് പ്രായോഗികമായി തെളിയിയ്ക്കാൻ ബ്രാഹ്മണനായ രാജാവ് വേതാളത്തെ പ്രലോഭിപ്പിച്ചു. അങ്ങനെ വേതാളം സ്വന്തം ആത്മാവിനെ ഒരു തത്തയിലേയ്ക്കു മാറ്റി. തൽക്ഷണം ആത്മാവൊഴിഞ്ഞുപോയി ശൂന്യമായ സ്വന്തം ശരീരത്തിലേയ്ക്കു രാജാവ് കയറിപ്പറ്റി. ഇതുപോലൊരു കഥ മലയയിലും പ്രചാരത്തിലുണ്ട്. ഒരു രാജാവ് അബദ്ധവശാൽ ആത്മാവിനെ ഒരാൾക്കുരങ്ങിലേയ്ക്കു മാറ്റി. കൗശലക്കാരനായ മന്ത്രി ആ തക്കം നോക്കി രാജാവിന്റെ ശരീരത്തിൽ കടന്നു രാജ്യം കൈക്കലാക്കി രാജ്ഞിയെ പത്നിയാക്കി സുഖമായി ജീവിച്ചു. യഥാർത്ഥരാജാവ് ഗത്യന്തരമില്ലാതെ ആൾക്കുരങ്ങിന്റെ വേഷത്തിൽ രാജധാനിയുടെ പരിസരത്തു ചുറ്റിനടന്നു. അങ്ങനെയിരിയ്ക്കെ പുതിയ രാജാവായ മന്ത്രിയുടെ ആഭിമുഖ്യത്തിൽ മുട്ടനാടുകൾ തമ്മിലൊരു മത്സരം കൊട്ടാരത്തിൽ നടന്നു. മന്ത്രി വലിയൊരു തുക പന്തയം വെച്ച മുട്ടനാട് പക്ഷേ മത്സരത്തിൽ തോറ്റു വേദിയിൽ ചത്തു വീണു. ആവേശം പൂണ്ട മന്ത്രി മത്സരം ജയിയ്ക്കാൻവേണ്ടി മറ്റൊന്നുമാലോചിയ്ക്കാതെ ആ മുട്ടനാടിന്റെ ശരീരത്തിലേയ്ക്കു പ്രവേശിച്ചു. മത്സരം കണ്ടു നിന്ന ആൾക്കുരങ്ങായ രാജാവ് സന്ദർഭത്തിനൊത്തു പ്രവർത്തിച്ചു മന്ത്രിയുടെ ആത്മാവൊഴിഞ്ഞ ശരീര

ത്തിലേയ്ക്കു കടന്നു. മാത്രമല്ല, മുട്ടനാടായി മാറിയ മന്ത്രിയ്ക്കു തക്ക ശിക്ഷയും നൽകി. ഏതാണ്ട് ഇതേമട്ടിലാണു ഗ്രീസിൽ ഹെർമോട്ടിമസിന്റെ കഥയും പറഞ്ഞുപോരുന്നത്. പ്രേതങ്ങൾക്കും മന്ത്രവാദികൾക്കും മറ്റാത്മാക്കളെ ആകർഷിയ്ക്കാനും കഴിവുണ്ട്. വീടിനടുത്തുകൂടി ശവഘോഷയാത്ര കടന്നുപോകുമ്പോൾ പ്രത്യേകമായൊരു ചരടുകൊണ്ടു കുട്ടികളെ ബന്ധിച്ചിടുന്ന രീതി കാരെൻകാർ സ്വീകരിയ്ക്കാറുണ്ട്. ശവം കണ്ണിൽനിന്നു മറഞ്ഞ ശേഷമേ അവർ കുട്ടികളെ സ്വതന്ത്രരാക്കൂ. ശവശരീരം കുഴിമാടത്തിലിറക്കി മണ്ണിടുന്നതിനുമുമ്പ് ചുറ്റും നിൽക്കുന്നവർ ഒരീറ്റപ്പൊളി കുഴിയിൽ നാട്ടി മറ്റൊന്നു വിടവിൽ ചേർത്തു സ്വന്തം ഹൃദയത്തിനുനേരേ പിടിയ്ക്കും. ശവത്തിനു കൂട്ടുപോയ സ്വന്തം ആത്മാവിനു തിരിച്ചുവരാനുള്ള വഴി കാണിച്ചുകൊടുക്കുകയാണ് അവർ. വീട്ടിലേയ്ക്കു മടങ്ങുമ്പോൾ അവർ ആ ഈറ്റപ്പൊളി കൂടെ കൊണ്ടുപോകാൻ ശ്രദ്ധിയ്ക്കും. പ്രേതങ്ങൾക്കുപുറമേ ചിലപ്പോൾ ഭൂതങ്ങളും ജീവിച്ചിരിയ്ക്കുന്ന മനുഷ്യരുടെ ആത്മാവ് ബലാൽക്കാരേണ കൈക്കലാക്കാറുണ്ട്. അപസ്മാരവും നാഡീരോഗവും ദുർഭൂതങ്ങൾ ശരീരത്തിലാവേശിയ്ക്കുന്നതു മൂലമാണെന്നു ചൈനാക്കാർ വിശ്വസിയ്ക്കുന്നു. കുഞ്ഞു കിടന്നു വേദനകൊണ്ടു പിടയുമ്പോൾ പേടിച്ചരണ്ട അമ്മ കുഞ്ഞിന്റെ ഒരു ഉടുപ്പ് ഈറ്റക്കമ്പിൽ ഉയർത്തിപ്പിടിച്ച് വീടിന്റെ മേൽക്കൂരയിൽ കയറിനിന്നു വിളിച്ചു പറയും: "എന്റെ പൊന്നോമനേ, നീ തിരിച്ചു വീട്ടിലേയ്ക്കു വാ!". അതേസമയം വീട്ടിലെ മറ്റുള്ളവർ വലിയൊരു ചേങ്ങിലയിൽ വടികൊണ്ടു മുട്ടി ശബ്ദമുണ്ടാക്കി പുറത്തുപോയ ആത്മാവിന്റെ ശ്രദ്ധയാകർഷിയ്ക്കാൻ ശ്രമിയ്ക്കും. ആത്മാവ് കുഞ്ഞിന്റെ ഉടുപ്പു തിരിച്ചറിയുമെന്നുതന്നെ അവർ വിശ്വസിച്ചു. കുറച്ചു നേരം കഴിഞ്ഞ് അവർ ആ ഉടുപ്പ് കുഞ്ഞിന്റെ അടുത്തു കൊണ്ടുചെന്നു വെയ്ക്കും. ഉടനെ ആത്മാവ് കുഞ്ഞിന്റെ ശരീരത്തിൽ പ്രവേശിച്ച് അസുഖം ഭേദമാകുകയും ചെയ്യും. പുതിയ വീട്ടിൽ താമസം തുടങ്ങുന്നവർക്കു ഭൂതങ്ങളെ ഭയമായിരിയ്ക്കും. സെലെബസിലുള്ളവർ ഗൃഹപ്രവേശം നടക്കുന്ന സമയത്തു കുടുംബാംഗങ്ങളുടെ ആത്മാവിനു യാതൊരിളക്കവും തട്ടാതിരി

യ്ക്കാൻ പുരോഹിതനെ വിളിച്ചുവരുത്തും. അദ്ദേഹമൊരു സഞ്ചി ഹോ മകുണ്ഡത്തിനു മുകളിൽ കെട്ടിത്തൂക്കി രാത്രി മുഴുവൻ ദൈവനാമങ്ങൾ ഉച്ചരിയ്ക്കും. പ്രഭാതമായാൽ ദൈവങ്ങൾക്കു മുട്ടയും ചോറും നിവേദിച്ച ശേഷം അദ്ദേഹം സഞ്ചിയെടുത്തു കുടുംബനാഥന്റെ ശിരസ്സിൽവെച്ചു പറയും: "നിങ്ങളുടെ കുടുംബത്തിലെ ആത്മാക്കളെല്ലാം സുരക്ഷിതമാ യിരിക്കുയ്യുന്നു!". ആത്മാവ് ശരീരത്തിൽനിന്നു വിട്ടുപോയാലും ഉടനെ മരണം സംഭവിയ്ക്കില്ലെന്ന് ഒരേഗോണിലുള്ളവർ കരുതുന്നു. പക്ഷേ, കഴിയുന്നതും വേഗം അതിനെ തിരിച്ചുകൊണ്ടുവരണം. ആരുടെയൊ ക്കെ ആത്മാക്കളാണു വേർപെട്ടു പോയതെന്നു ഗ്രാമത്തിലെ മന്ത്രവാ ദിയ്ക്കു സ്വപ്നദർശനം ലഭിയ്ക്കും. അദ്ദേഹത്തിൽനിന്നു വിവരം മനസ്സിലാ ക്കുന്ന നഷ്ടാത്മാക്കൾ ഒന്നിച്ചുകൂടി രാത്രിമുഴുവൻ പാട്ടും നൃത്തവുമായി വീടുവീടാന്തരം കയറിയിറങ്ങും. നേരം പുലരുന്നതോടെ വെളിച്ചം ക ടക്കാതെ അടച്ചു ഭദ്രമാക്കിയ ഒരു പഴയ വീടിനുമുമ്പിൽ അവർ ചെ ന്നു നിൽക്കും. മന്ത്രവാദി അകത്തു ചെന്നു മേൽക്കൂരയിലെ ചെറിയ സുഷിരംവഴി ഓരോ ആത്മാവിനേയും പൊട്ടിത്തകർന്ന എല്ലുകളുടേ യും മറ്റും രൂപത്തിൽ നിലത്തു വിരിച്ച പായയിലേയ്ക്ക് ആകർഷിയ്ക്കും. തുടർന്നു ഹോമകുണ്ഡത്തിൽ കത്തിച്ച തീവെളിച്ചത്തിൽ ആ ആത്മാ ക്കളെ അയാൾ തരംതിരിയ്ക്കും. മരിച്ചുപോയവരുടെ ആത്മാക്കളെ ആ ദ്യംതന്നെ കൂട്ടത്തിൽനിന്നു മാറ്റും. പിന്നീട് പുറത്തു കാത്തുനിൽക്കു ന്നവരെ അകത്തു വിളിച്ചു വരുത്തി ഓരോരുത്തരുടേയും ആത്മാവി നെ അതാതു ശിരസ്സിൽ നിക്ഷേപിയ്ക്കും. അവ യഥാസ്ഥാനത്തു നില യുറപ്പിയ്ക്കുന്നതുവരെ അദ്ദേഹം മന്ത്രം ചൊല്ലിക്കൊണ്ടിരിയ്ക്കും. ഭൂതപ്രേ തങ്ങൾക്കുപുറമേ ആത്മാവിനെ ശരീരത്തിൽ നിന്നു വേർപെടുത്താ ൻ കഴിയുന്ന മന്ത്രവാദികളുമുണ്ട്. കുറ്റവാളി കുറ്റസമ്മതം നടത്തുന്നതി നു വിസമ്മതിച്ചാൽ ഫിജിയിലെ ന്യായാധിപൻ അയാളുടെ ആത്മാ വിനെ പിടിയ്ക്കാനൊരു പുതപ്പു കൊണ്ടുവരാൻ ആവശ്യപ്പെടും. പുത പ്പിന്റെ പരാമർശം കേൾക്കുന്ന മാത്രയിൽ ഭയചകിതനായ അയാൾ കുറ്റം സമ്മതിയ്ക്കും. അല്ലെങ്കിൽ അയാളുടെ തലയ്ക്കുമീതേ വീശുന്ന പുത പ്പിൽ ആത്മാവു കുടുങ്ങിപ്പോകും. പുതപ്പു പിന്നീട് ശ്രദ്ധാപൂർവം നാ

ലായി മടക്കി ന്യായാധിപന്റെ വള്ളത്തിന്ന കാറ്റുപായയായി ആണി യടിച്ചുറപ്പിയ്ക്കുന്നതോടെ കുറ്റവാളിയുടെ മരണവും നടന്നിരിയ്ക്കും. ഉടമ സ്ഥർ ഉറങ്ങിക്കിടക്കുമ്പോൾ പുറത്തലഞ്ഞു നടക്കുന്ന ആത്മാക്കളെ കെണിവെച്ചു പിടിയ്ക്കുന്ന മന്ത്രവാദികൾ പശ്ചിമാഫ്രിയ്ക്കയിലുണ്ട്. അ ങ്ങനെ കെണിയിൽ വീണ ആത്മാവിനെ അവർ തീയിലുരുക്കാൻ ശ്രമിയ്ക്കും. അതോടെ അസ്വസ്ഥനാകുന്ന ഉടമസ്ഥൻ ഓടിവന്നു മന്ത്ര വാദിയെ ശരണം പ്രാപിയ്ക്കും. ന്യായമായൊരു തുക പാരിതോഷിക മായി സ്വീകരിച്ചു മന്ത്രവാദി ആത്മാവിനെ വിട്ടുകൊടുക്കും. ഉടമസ്ഥ രില്ലാത്ത ആത്മാക്കളുടെ ഒരഗതിമന്ദിരംതന്നെ ചില മന്ത്രവാദികൾ ഒരുക്കാറുണ്ട്. ആത്മാവ് നഷ്ടപ്പെട്ട ആർക്കും തക്കതായ പ്രതിഫലം കൊടുത്ത് അവയിലൊന്നു കരസ്ഥമാക്കാം. സ്വന്തം തൊഴിൽ കൃത്യ മായി ചെയ്യുന്നതിനപ്പുറം മന്ത്രവാദികൾ ഇതൊന്നും ദുഷ്ടലാക്കോടെ ചെയ്യുന്നതല്ല. അതേസമയം കുടിപ്പക തീർക്കാനും ധനം സമ്പാദി യ്ക്കാനുമായി മന:പൂർവം കെണിയൊരുക്കി ശത്രുക്കളെ വലയിൽ വീഴ് ത്തുന്ന ചിലരും കൂട്ടത്തിലുണ്ട്. ആത്മാക്കളെ മോഷ്ടിയ്ക്കുന്നതൊരു ക ലാപരിപാടിയായി വളർത്തിയവരെ മലായ്ദ്വീപിലല്ലാതെ മറ്റെങ്ങും കാണാൻ കഴിയില്ല. ശത്രുക്കളെ നശിപ്പിയ്ക്കാനും പ്രണയിനിയെ വ ശീകരിയ്ക്കാനും അവരതു തരാതരംപോലെ പ്രയോഗിയ്ക്കും. ഇഷ്ടപ്പെട്ട പെൺകുട്ടിയെ വശീകരിയ്ക്കാനുള്ള മാർഗമിതാണ്: കിഴക്കേ ചക്രവാ ളത്തിൽ ചുവന്നു തുടുത്ത ചന്ദ്രൻ ഉദിച്ചു വരുമ്പോൾ തുറസ്സായ സ്ഥല ത്തു ചെന്നു വലതുകാലിന്റെ തള്ളവിരൽ ഇടതുകാലിന്റെ തള്ളവിര ലിൽ ചവിട്ടി നിൽക്കണം; വലത്തെ കൈപ്പടം ഒരു ഉച്ചഭാഷിണിയു ടെ രൂപത്തിൽ ചുണ്ടിനോടു ചേർത്തു പിടിച്ച് ഇങ്ങനെ പറയണം: "എന്റെ അമ്പു തീരെ ദുർബലമായിരിയ്ക്കുന്നു, കാർമേഘങ്ങൾ ചന്ദ്രനെ മൂടുന്നു, സൂര്യൻ അസ്തമിച്ചു കഴിഞ്ഞു, നക്ഷത്രങ്ങൾക്കു തീരെ തിളക്ക മില്ല, പക്ഷേ ഞാൻ ഉന്നം വെയ്ക്കുന്നതു സൂര്യനേയോ ചന്ദ്രനേയോ ന ക്ഷത്രങ്ങളേയോ അല്ല, എന്റെ പ്രേമഭാജനമായ പെൺകുട്ടിയുടെ ഹൃ ദയംമാത്രം, വരൂ നീയെന്നോടൊപ്പം വന്നിരിയ്ക്കൂ, എന്റെ കിടയ്ക്ക പങ്കി

ട്ട് എന്നോടൊപ്പം കിടന്നുറങ്ങൂ!". രോഗിയുടെ ആത്മാവ് വൈദ്യൻ വിഴുങ്ങുമെന്നൊരു വിശ്വാസം കൊളംബിയക്കാർക്കുണ്ട്. ചിലപ്പോൾ ബന്ധുക്കൾ വൈദ്യനെ രോഗിയുടെ സമീപത്തുതന്നെ ബലമായി പിടിച്ചു നിർത്തും. ഒരാൾ വൈദ്യന്റെ തൊണ്ടയിൽ കൈയിട്ടു നോക്കും, മറ്റൊരാൾ വയറ്റിൽ ബലമായി പിടിച്ചമർത്തും, മൂന്നാമതൊരാൾ പുറത്തു പ്രഹരിയ്ക്കും. എന്നിട്ടും ആത്മാവ് പുറത്തു വന്നില്ലെങ്കിൽ വൈദ്യന്റെ മരുന്നുപെട്ടിയിലുള്ള ഓരോന്നും അവർ വിശദമായി പരിശോധിയ്ക്കും. അവസാനം അവരദ്ദേഹത്തിന്റെ തലയിൽ ജലധാര നടത്തി നിലത്തൊഴുകുന്ന വെള്ളം ഒരു പാത്രത്തിലാക്കി രോഗിയുടെ തലയിൽ തളിയ്ക്കും. നഷ്ടപ്പെട്ട ആത്മാവ് ആ വെള്ളത്തിലുണ്ടാകുമെന്ന് അവർക്കു നല്ല ഉറപ്പുണ്ട്!

ആത്മാവിനെക്കൊണ്ടു പ്രാചീനമനുഷ്യർ അനുഭവിച്ച ദുരിതങ്ങൾക്കു യാതൊരു കണക്കുമില്ല. സ്വന്തം നിഴലും പ്രതിഛായയും അവർ ആത്മാവായി കണ്ടു. അവയ്ക്കുണ്ടാകുന്ന കഷ്ടാനുഭവങ്ങൾ തങ്ങളേയും ബാധിയ്ക്കുമെന്ന് അവർ കരുതി. വെത്താർദ്വീപിൽ നിഴലിനെ കുന്തം കൊണ്ടു കുത്തിയോ വാളുകൊണ്ടു വെട്ടിയോ ശത്രുസംഹാരം നടത്തുന്ന മന്ത്രവാദികളുണ്ട്. ഇന്ത്യയിൽ ബുദ്ധമതാനുയായികളെ വാദത്തിൽ തോൽപ്പിച്ചു നേപ്പാളിലെത്തിയ ശ്രീശങ്കരൻ പ്രധാനലാമയുമായി സംവാദം നടത്തി അമാനുഷികശക്തി തെളിയിയ്ക്കാൻ സ്വയം ആകാശത്തേയ്ക്കു പറന്നു പൊങ്ങിയതായി പറയപ്പെടുന്നുണ്ട്. പക്ഷേ, ലാമ കൈയിലിരുന്ന കത്തി ഭൂമിയിൽ പതിഞ്ഞ നിഴലിൽ തറച്ചപ്പോൾ അദ്ദേഹം നേരേ താഴോട്ടു വന്നു വീണു. ചൈനയിൽ ശവസംസ്കാരം നടക്കുന്നതിനിടയിൽ ശവപ്പെട്ടി കുഴിയിലേയ്ക്കു താഴ്ത്തുമ്പോൾ ചുറ്റും നിൽക്കുന്നവർ പെട്ടെന്നു നാലടി പിറകോട്ടു മാറുന്നതു കാണാം. ശവത്തിന്റെകൂടെ സ്വന്തം നിഴലുകൾകൂടി അടക്കം ചെയ്യപ്പെടാതെ മാറിനിന്നതാണ് അവർ. കാർമ്മികനും കുഴിവെട്ടുകാരും സൂര്യനെതിരായ ഭാഗത്തു മാത്രമേ നിൽക്കാറുള്ളൂ. മാത്രമല്ല, നിഴൽ സ്വന്തം ദേഹത്തു തന്നെ പതിയ്ക്കുന്നതിനുവേണ്ടി അവർ നീളത്തിലൊരു തുണി അരയിൽ ചുറ്റിക്കെട്ടും. മനുഷ്യർക്കെന്നല്ല, മൃഗങ്ങൾക്കും നിഴൽ തട്ടി അപക

ടം സംഭവിയ്ക്കാറുണ്ട്. നിഴലിനു മീതേക്കൂടി കഴുതപ്പുലി നടന്നു പോയാൽ സംസാരവും ചലനശേഷിയും നഷ്ടപ്പെടുമെന്നു പ്രാചീനരായ അറേബിയക്കാർ വിശ്വസിച്ചു. നിലാവുള്ള സമയത്തു വീടിന്റെ മേൽക്കൂരയിൽ നിൽക്കുന്ന നായയുടെ നിഴൽ ചവിട്ടി കഴുതപ്പുലി പാഞ്ഞു പോയാൽ കയറിട്ടു വലിച്ചപോലെ നായ നിലംപതിയ്ക്കും. ഇത്തരം ഉദാഹരണങ്ങളിൽ ശരീരത്തിന്റെ അവിഭാജ്യമായൊരു അവയവമായാണു നിഴൽ കണക്കാക്കപ്പെടുന്നത്. മറിച്ച്, ശരീരത്തിൽനിന്നു വിട്ടു നിൽക്കുന്ന ജീവിയായാണു നിഴലിനെ കരുതുന്നതെങ്കിൽ അറിയാതെയുള്ള സ്പർശവും സമ്പർക്കവും ചിലപ്പോൾ അപകടകരമായേക്കും. അതുകൊണ്ടു ദു:സ്വാധീനം ചെലുത്താനിടയുണ്ടെന്നു കരുതുന്നവരുടെ നിഴലുകളിൽ നിന്നൊഴിഞ്ഞുമാറാൻ ചിലർ ശ്രദ്ധിയ്ക്കാറുണ്ട്. ദുഃഖിതനായ ഒരാളുടെ നിഴൽ ദേഹത്തു പതിയ്ക്കുമ്പോൾ തങ്ങൾക്കും അതേ അവസ്ഥ വന്നുചേരുമെന്നു ഷുസ്വാപ്പുകാർ വിചാരിയ്ക്കുന്നു. വിദ്യാരംഭസമയത്തു സ്ത്രീകളുടെ നിഴൽ തട്ടിയാൽ വിദ്യാർത്ഥി അലസനും മന്ദബുദ്ധിയുമാകുമെന്നു കുർണൈക്കാർ വിശ്വസിച്ചു. നരവംശശാസ്ത്രത്തിൽ വളരെയേറെ പരാമർശിയ്ക്കപ്പെടുന്ന ഒരു വിഷയമാണു പ്രാകൃതമനുഷ്യർ ഭാര്യാമാതാക്കളോടു പുലർത്തിപ്പോന്ന ഭയഭക്തിബഹുമാനങ്ങൾ. മരത്തണലിൽ കിടന്നുറങ്ങുമ്പോൾ ഭാര്യാമാതാവിന്റെ നിഴൽ പതിച്ചതുകൊണ്ടു മരണത്തെ നേരിട്ടു കണ്ടതായി ആസ്ത്രേലിയക്കാരനായ ഒരാൾ പറയുന്നു; ഭാര്യയുടെ അമ്മയെ നേരിൽ കണ്ടു സംസാരിയ്ക്കരുതെന്നു യുയിൻവർഗക്കാർക്കിടയിൽ കർശനമായ വിലക്കുണ്ട്. അങ്ങനെ നടന്നാൽ വിവാഹമോചനത്തിൽ കുറഞ്ഞ മറ്റൊരു പരിഹാരവുമില്ല. ബ്രിട്ടനിലാണെങ്കിൽ രണ്ടിലൊരാളുടെ ആത്മഹത്യയും ഉടനെ നടക്കും. അവരുടെ ഒരു നീതിവാക്യം നോക്കൂ: "പറയുന്നതു സത്യമല്ലെങ്കിൽ, ഭാര്യാമാതാവുമായൊരു ഹസ്തദാനത്തിനുപോലും ഞാനൊരുക്കമാണ്!". നിഴലും ജീവിതവും തമ്മിൽ അഭേദ്യമായി ബന്ധപ്പെടുമ്പോൾ നിഴലിനു നീളം കുറയുകയോ നിശ്ശേഷം അപ്രത്യക്ഷമാകുകയോ ചെയ്യുന്നതു സ്വാഭാവികമായും പലവിധ ആ

ശങ്കകൾക്കും കാരണമാകാറുണ്ട്. ഭ്രമദ്ധ്യരേഖയോടു ചേർന്നുള്ള അം ബോയ്നാ ദ്വീപിൽ തീരെ നിഴൽ കാണാത്ത നട്ടുച്ചനേരങ്ങളിൽ ജ നങ്ങൾ പുറത്തിറങ്ങാറില്ല. മങ്ഗയ്യയിലെ പ്രസിദ്ധനായ യോദ്ധാവി ന്റെ നിഴലിന്റെ നീളമനുസരിച്ചു ശക്തി കൂടുകയും കുറയുകയും ചെയ്തിരു ന്നു. ഈ രഹസ്യം മനസ്സിലാക്കിയ ശത്രുക്കൾ അയാളെ നട്ടുച്ചയ്ക്കു നേ രിട്ടു വധിച്ചുകളഞ്ഞു. ഗ്രീസിൽ ഈയടുത്ത കാലത്തും പുതിയ കെട്ടിട ത്തിനു തറക്കല്ലിടുമ്പോൾ കോഴിയേയോ ആടിനേയോ കൊന്നു ര ക്തം തളിയ്ക്കുന്ന പതിവുണ്ട്. ചില കെട്ടിടനിർമ്മാതാക്കൾ മനുഷ്യനെ ത്തന്നെ ബലിയർപ്പിയ്ക്കാമെന്ന സങ്കൽപ്പത്തിൽ അപരിചിതരുടെ നി ഴൽ അവരറിയാതെ അളന്നുനോക്കി തറക്കല്ലിനടിയിൽ സമർപ്പി യ്ക്കും. അങ്ങനെ ചെയ്താൽ പക്ഷേ നിഴലിന്റെ ഉടമ ഒരു വർഷത്തിന കം മരിയ്ക്കാനിടയുണ്ട്. അതുകൊണ്ടു പുതിയ കെട്ടിടം പണിയുന്ന ഭാ ഗത്തുകൂടി നടക്കുന്നവരോടു നാട്ടുകാർ പറയും: “അവർ നിങ്ങളുടെ നി ഴലളക്കാതെ ശ്രദ്ധിയ്ക്കണം!“. കെട്ടിടനിർമ്മാതാക്കൾക്കു മറ്റുള്ളവരു ടെ നിഴലളന്നു കൊടുത്തു പണം പറ്റുന്ന ഇടനിലക്കാരും ചിലരുണ്ട്. ജീവനുള്ള ഒരു മനുഷ്യനെ തറക്കല്ലിനടിയിൽ കുഴിച്ചിടുന്ന പ്രാകൃതാ ചാരത്തിനു പകരമാണിതു പ്രചാരത്തിൽ വന്നത്. അങ്ങനെ ദുർമ്മര ണം സംഭവിച്ചവരുടെ ഗതി കിട്ടാത്ത പ്രേതം പരിസരത്തു ചുറ്റി നട ന്നു കെട്ടിടത്തിലേയ്ക്കു കടക്കാൻ ശ്രമിക്കുന്നവരെ ആട്ടിയോടിയ്ക്കുമെ ന്നാണു വിശ്വാസം. ആത്മാവിരിയ്ക്കുന്നതു നിഴലിലാണെന്നു ചിലർ വിശ്വസിയ്ക്കുമ്പോൾ വെള്ളത്തിലും കണ്ണാടിയിലും കാണുന്ന പ്രതിച്ഛാ യയെ ആത്മാവായി കരുതുന്നവരുമുണ്ട്. ഇരുണ്ട കിണറ്റിലിരുന്നു ഭീ കരനായൊരു ജീവി മനുഷ്യരുടെ ആത്മാവ് വലിച്ചെടുക്കുമെന്നു ഭയ പ്പെട്ടു സുലുവിലുള്ളവർ പൊതുവേ കിണറ്റിലേയ്ക്ക് എത്തിച്ചുനോക്കാ റില്ല. പക്ഷേ, അതൊരു ചീങ്കണ്ണിയാണെന്നു ബാസുതോക്കാർ വിശ്വ സിച്ചു. പ്രത്യേകിച്ചു കാരണമൊന്നുമില്ലാതെ മരിച്ചവരുടെ നിഴൽ ന ദി കടക്കുമ്പോൾ ചീങ്കണ്ണി വലിച്ചെടുത്തതാണെന്നു ജനങ്ങൾ കരു തി. വെള്ളത്തിൽ മുഖം നോക്കരുതെന്നു പണ്ടു കുട്ടികളെ ഗ്രീക്കുകാ രും ഇന്ത്യാക്കാരും വിലക്കിയതിന്റെ അർത്ഥം നമുക്കിന്നു മനസ്സിലാ

ക്കാവുന്നതേയുള്ളു. സ്വപ്നത്തിൽ സ്വന്തം പ്രതിച്ഛായ കാണുന്നതു മരണലക്ഷണമായാണു ഗ്രീക്കുകാർ കരുതുന്നത്. വെള്ളത്തിലെ പ്രതിച്ഛായ കണ്ടു വ്യാകുലനായ നാർസിസസ്സിന്റെ പുരാവൃത്തവും സൂചിപ്പിയ്ക്കുന്നതു മറ്റൊന്നല്ല. വീട്ടിലൊരു മരണം നടന്നാൽ ചുമരിലെ കണ്ണാടി മൂടിയിടുകയോ തിരിച്ചിടുകയോ ചെയ്യുന്ന പതിവുണ്ട്. സംസ്കാരം നടക്കുന്നതുവരെ അന്തരീക്ഷത്തിൽ തങ്ങിനിൽക്കുന്ന പ്രേതം കണ്ണാടിയിൽ പ്രതിഫലിച്ച ആത്മാക്കളെ കൂടെ കൊണ്ടുപോകുമെന്ന ഭയമാണതിനു പിന്നിൽ. അതുകൊണ്ടു രോഗി കണ്ണാടി നോക്കുന്നതും ആതുരാലയങ്ങളുടെ ചുമരിൽ കണ്ണാടി തൂക്കുന്നതും നിഷിദ്ധമാണ്. രോഗിയെ ഉറങ്ങാനനുവദിയ്ക്കരുതെന്ന വിലക്കിനു തുല്യവുമാണത്.

നിഴലുകളും പ്രതിബിംബങ്ങളുംപോലെ ഛായാചിത്രങ്ങളിലും ആത്മാവു കുടിയിരിയ്ക്കുമെന്നു ചിലർ വിശ്വസിച്ചു. അത്തരം ചിത്രങ്ങൾ കൈവശമുള്ളവർക്കു തങ്ങളെ എന്തും ചെയ്തുകളയാമെന്നു ഭയപ്പെടുന്നവർ ഛായാചിത്രങ്ങൾ എടുക്കാൻ സമ്മതിയ്ക്കാറില്ല. യുക്കോണിലെത്തിയ ഒരു സഞ്ചാരി നദീതീരത്തു കണ്ടവരുടെ ചിത്രമെടുക്കാനുള്ള ഒരുക്കത്തിൽ ക്യാമറ മൂടിയ കറുത്ത തുണിയ്ക്കുള്ളിൽ തലയിട്ടു കുഴൽക്കണ്ണാടി തിരിച്ചു ചിത്രത്തിനു വ്യക്തത വരുത്തുമ്പോൾ അടുത്തു ചെന്ന ഗ്രാമത്തലവൻ കണ്ണാടിയിലേയ്ക്ക് എത്തിച്ചു നോക്കി അങ്ങോട്ടുമിങ്ങോട്ടും നടക്കുന്ന നാട്ടുകാരെ കണ്ടു; പെട്ടെന്നയാൾ തല പുറത്തേയ്ക്കിട്ടു വിളിച്ചു പറഞ്ഞു: “നിങ്ങളുടെ ചിത്രങ്ങളൊക്കെ ഇയാളുടെ പെട്ടിയിലുണ്ട്“. അതോടെ പരിഭ്രാന്തരായ നാട്ടുകാർ നാലുപാടും ചിതറിയോടി. സിക്കിമിലെ ഗ്രാമവാസികൾ ക്യാമറയുടെ 'ഭൂതക്കണ്ണ്' കാണുമ്പോഴേയ്ക്കും പേടിച്ചരണ്ട് ഓടിപ്പോകും. ഈയടുത്തകാലംവരെ സയാമീസ് നാണയങ്ങളിൽ രാജാവിന്റെ ചിത്രം പതിച്ചിരുന്നില്ല. വനപര്യവേക്ഷണത്തിനു പോകുന്നവർക്കു കാട്ടുജാതിക്കാരെ അകറ്റിനിർത്താൻ ക്യാമറക്കണ്ണു പതുക്കെയൊന്നു തിരിച്ചുവെച്ചാൽ മതി!

# 12. വിധിനിഷേധങ്ങൾ

**12.1. നിഷിദ്ധകർമ്മങ്ങൾ:** നാലുപാടും പതിയിരിയ്ക്കുന്ന അപകടങ്ങ ളെ നിരന്തരം പ്രതിരോധിയ്ക്കുന്ന സാധാരണമനുഷ്യർ എത്ര ശ്രദ്ധ യോടെയാണു സ്വജീവൻ കാത്തുപോരുന്നതെന്നു വിചാരിയ്ക്കുമ്പോൾ നാടിന്റെ ക്ഷേമത്തിനും പ്രജകളുടെ ജീവനും പരമാശ്രയമായ രാജാ വിന്റെ കാര്യത്തിൽ അവരനുഭവിച്ച ആശങ്കകളെക്കുറിച്ച് ഊഹിയ്ക്കാ വുന്നതേയുള്ളൂ. അതുകൊണ്ട് രാജാവിന്റെ ജീവനു യാതൊരു പോറലു മേൽക്കാത്തവിധം നിരവധി നിയമങ്ങൾ പ്രാചീനകാലത്തെ ജന ങ്ങൾ ആസൂത്രണം ചെയ്തതിൽ അത്ഭുതപ്പെടാനില്ല. അപകടങ്ങളിൽ നിന്നു കഴിയുന്നത്ര മാറി നിൽക്കാൻ രാജാവിനൊരു ഏകാന്തജീവി തമാണ് അവർ വിധിച്ചത്. മന്ത്രവാദപ്രയോഗങ്ങൾ പൊതുവേ ഭീഷ ണമായതുകൊണ്ട് കാണുന്നവരെല്ലാം ദുർമ്മന്ത്രവാദികളാണെന്ന ഒ രുൾഭയം രാജാവിന്റെ മനസ്സിൽ രൂഢമൂലമായി. വിദേശികളായ സ ഞ്ചാരികളെ നാട്ടിൽ പ്രവേശിപ്പിയ്ക്കുന്നതിനുമുമ്പ് അവരുടെ ദുശ്ചിന്ത കൾ നിർവീര്യമാക്കാൻ ചില ചടങ്ങുകൾക്കു ജനങ്ങൾ രൂപം നൽ കി. നാനുമിയദ്വീപിൽ സന്ദർശനത്തിനു വരുന്ന വിദേശികൾക്കു നാ ലു ക്ഷേത്രങ്ങൾ സന്ദർശിച്ചു സ്വയം ശുദ്ധീകരിച്ചതിനുശേഷം മാത്ര മേ നാട്ടുകാരുമായി ഇടപെടാൻ അനുവാദമുള്ളൂ. ബോർണിയോയിൽ ചെല്ലുന്നവർ അത്തരം അനുഷ്ഠാനങ്ങൾക്കുവേണ്ടി തക്കതായൊരു തു ക ചുങ്കമായി നൽകണം. തെക്കേ അമേരിയ്ക്കയിലൊരു ഗ്രാമത്തിൽ ചെന്നെത്തിയ വിദേശിയ്ക്കു മുമ്പിൽ നാട്ടുകാരൊരു പനയോല നിറ യെ കട്ടുറുമ്പുകളെ കൊണ്ടുവന്നുവെച്ചു. നാലുപാടും തടിച്ചു കൂടിയവരു ടെ മുഖത്തേയ്ക്കും ദേഹത്തേയ്ക്കും അയാൾ ആ കട്ടുറുമ്പുകളെ വാരി വിത റണമെന്നാണു നിയമം. ഉറുമ്പിന്റെ കടിയേറ്റു പലരുടേയും മുഖം നീ രുവന്നപോലെ ചൊറിഞ്ഞു വീർക്കും. അതോടെ വിദേശിയുടെ പക്ക ൽനിന്നു തങ്ങളെ ബാധിച്ച ദുർദ്ദേവത വേദന സഹിയ്ക്കാതെ വിട്ടൊ ഴിഞ്ഞു പോകുമെന്നാണു നാട്ടുകാരുടെ വിശ്വാസം. ജാവയിൽ അസു ഖം ബാധിച്ചു നിലവിളിയ്ക്കുന്ന കുഞ്ഞിന്റെ ശരീരത്തിൽ അമ്മ ചെറി

യൊരു മുറിവുണ്ടാക്കി കുരുമുളക് അരച്ചുതേയ്ക്കും. പാവം കുഞ്ഞു വേദന സഹിയ്ക്കാതെ വാവിട്ടു കരയുമ്പോൾ ദുർദ്ദേവതയുടെ മരണവെപ്രാള മാണതെന്നു കരുതി അമ്മ ആശ്വസിയ്ക്കും. ഓങ്ദോങ്ദ്വീപിൽ ചെല്ലു ന്ന അപരിചതരെ വെള്ളവും എണ്ണയും തളിച്ച് കൈതയോലകൊണ്ടു തലോടിയാണു മന്ത്രവാദികളായ പുരോഹിതന്മാർ സ്വീകരിയ്ക്കുന്നത്. വിദേശികളോടുള്ള ഭയം ചിലപ്പോൾ പരസ്പരപൂരകവുമാകാം. അപരി ചിതസ്ഥലത്തു ചെന്നെത്തിപ്പെടുന്ന ചില ആദിവാസികൾ തദ്ദേശീ യരുടെ ആഭിചാരപ്രയോഗങ്ങൾക്കെതിരെ ജാഗ്രത പാലിയ്ക്കും. ആ സ്ത്രേലിയയിലെ ജനങ്ങൾ സ്വദേശത്തുനിന്നു വിട്ടുപോകേണ്ടി വരു മ്പോൾ ദുർദ്ദേവതകളെ അകറ്റി അന്തരീക്ഷം ശുദ്ധീകരിയ്ക്കാൻ പകൽ സമയത്തുപോലും കൈയിലൊരു പന്തം കത്തിച്ചു പിടിയ്ക്കാറുണ്ട്. ശ ത്രുരാജ്യത്തു ചെല്ലുന്ന തൊറാഡ്ജക്കാർ ആരെയെങ്കിലും കൊല്ലാതെ ഭക്ഷണം കഴിയ്ക്കാറില്ല. അല്ലെങ്കിൽ ശത്രുവിന്റെ ആത്മാവിലൊരംശം ഭക്ഷണംവഴി തങ്ങളുടെ ശക്തി നിർവീര്യമാക്കുമെന്ന് അവർ ഭയന്നു. വിദേശയാത്ര കഴിഞ്ഞു വന്നവരെ ബാധിയ്ക്കാൻ സാദ്ധ്യതയുള്ള ദുഷ്ട ശക്തികളെ ഉന്മൂലനം ചെയ്യാൻ ചില ശുദ്ധീകരണകർമ്മങ്ങളും ചില ർ നടത്താറുണ്ട്. ബെച്വാനക്കാർ വിദേശത്തുനിന്നു വന്നവരെ തല മു ണ്ഡനം ചെയ്തുമാത്രമേ സ്വീകരിയ്ക്കാറുള്ളൂ. യാത്ര കഴിഞ്ഞു വീട്ടിലെ ത്തി ഭാര്യയെ കാണുന്നതിനുമുമ്പ് പ്രത്യേകമായ എണ്ണ തേച്ചു കുളിച്ച് പുരോഹിതൻ നൽകുന്ന തിലകക്കുറി നെറ്റിയിലണിയുന്ന പതിവ് പ ശ്ചിമാഫ്രിയ്ക്കയിലുണ്ട്. ഇന്ത്യയുടെ രാജപ്രതിനിധികളെന്നനിലയിൽ ഇംഗ്ലണ്ട് സന്ദർശിച്ചു തിരിച്ചു വന്നവർ പൂർവാവസ്ഥ വീണ്ടെടുക്കാൻ ഒരു പുനർജ്ജന്മത്തിനുപോലും വിധേയരായി. രാജാവിന്റെ നിർദ്ദേ ശപ്രകാരം പ്രത്യേകം നിർമ്മിച്ച കൃത്രിമമായ സ്ത്രീയോനിയിലൂടെ അ വർ നുഴ്ന്നുകടന്നു. മദ്ധ്യകാലഘട്ടങ്ങളിൽ താർത്താർ രാജാക്കന്മാ രെ ചെന്നു കണ്ടു സമ്മാനങ്ങളുമായി മടങ്ങുന്ന ദൂതന്മാർ കത്തുന്ന ര ണ്ടു തീക്കുണ്ഡങ്ങൾ ചാടിക്കടക്കണമെന്നു സമീപരാജ്യങ്ങളിൽ നി യമമുണ്ടായിരുന്നു. കോങ്ഗോയിൽ രാജാവിനെ കാണാൻ പരിവാര

ങ്ങളുമായെത്തുന്ന പ്രമാണിമാർ രണ്ടു ദിവസം തുടർച്ചയായി നദിയിൽ മുങ്ങിക്കുളിച്ചു രാത്രി തുറന്ന സ്ഥലത്തു കിടന്നുറങ്ങണം. രണ്ടാമത്തെ കുളി കഴിഞ്ഞു നഗ്നരായി രാജധാനിയിലെത്തുന്ന അവരുടെ നെറ്റിയിലും മാറത്തും രാജാവ് തിലകക്കുറി ചാർത്തും; തുടർന്നു കണ്ണിൽ കുരുമുളകുരസം തേച്ചു നീറുന്ന വേദന സഹിച്ചു സ്വയം ചെയ്ത പാപങ്ങൾ അവർ എണ്ണിപ്പറഞ്ഞു കുമ്പസാരിക്കണം. അവസാനമായി രാജാവ് ചൊല്ലുന്ന പ്രതിജ്ഞ കൂടി ഏറ്റു പറഞ്ഞാൽ ഇഷ്ടമുള്ളിടത്തോളം കാലം അവർക്കു കൊട്ടാരത്തിൽ പാർക്കാം.

തുറന്നു പിടിച്ച വായിലൂടെ എപ്പോൾ വേണമെങ്കിലും ആത്മാവ് പുറത്തു പോകാനിടയുള്ളതുകൊണ്ട് തിന്നുന്നതിലും കുടിക്കുന്നതിലും പ്രാചീനമനുഷ്യർ അതീവജാഗ്രത പുലർത്തിയിരുന്നു. അത്തരം അപകടങ്ങൾക്കെതിരെ നിരവധി മുൻകരുതലുകളും അവർ നടപ്പിലാക്കി. വായിലൂടെ പുറത്തു കടക്കുന്ന ആത്മാവ് ഒരിക്കലും പരിസരം വിട്ടു പോകാതിരിക്കാൻ ഭക്ഷണം കഴിക്കുമ്പോൾ വീടിന്റെ വാതിലടച്ചിടണമെന്നു മഡഗാസ്ക്കുകാർ നിർബന്ധിച്ചു. ഭക്ഷണം കഴിക്കുമ്പോൾ സ്ത്രീപുരുഷന്മാർ പരസ്പരം കാണാൻ പാടില്ലെന്നു വാറുവക്കാർ കരുതുന്നു. ഭക്ഷണത്തിനിരിക്കുന്ന സമയം യദൃച്ഛയാ കടന്നു വന്ന വളർത്തുനായയെ തൽക്ഷണം കൊല്ലാൻ ലോവങ്ഗോയിലെ രാജാവ് മടിച്ചില്ല. ഒരിക്കൽ താൻ മദ്യപിക്കുന്നതു കണ്ടെന്ന കാരണം പറഞ്ഞു പന്ത്രണ്ടുവയസ്സു പ്രായമുള്ള സ്വന്തം മകനെപ്പോലും രാജാവ് വെട്ടി നുറുക്കി നാടാകെ കൊണ്ടുനടക്കാൻ ഉത്തരവിട്ടു. രാജാവിനു കുടിക്കണമെന്നു തോന്നുമ്പോൾ മദ്യചഷകം കൊണ്ടുചെന്നു കൊടുത്ത ശേഷം പരിചാരകൻ അരമണി കിലുക്കി മുഖം തിരിച്ചു നിൽക്കുകയാണു പതിവ്. മണിനാദം കേട്ടയുടനെ മറ്റുള്ളവർ രാജാവിന്റെ ഭാഗത്തേക്കു നോക്കാതെ നിലത്തു കമിഴ്ന്നു കിടക്കും. ഭക്ഷണം കഴിക്കാൻ മാത്രമായി രാജാവിനു പ്രത്യേകമൊരു വസതിയുണ്ട്. പരിചാരകർ മേശപ്പുറത്തു ഭക്ഷണമൊരുക്കിവെച്ചാൽ രാജാവ് അകത്തു കടന്നു വാതിലടയ്ക്കും. രാജാവിന്റെ ഭക്ഷണാവശിഷ്ടം മന്ത്രവാദികളുടെ പക്കൽ ചെന്നുപെടാതെ മണ്ണിൽ കുഴിച്ചിടണമെന്നാണു വിധി.

ആത്മാവ് പുറത്തു പോകുന്നതു തടയുന്നതിനേക്കാൾ ദുഷ്ടശക്തികൾ ഉള്ളിലേയ്ക്കിറങ്ങുന്നതു വിലക്കാനാകാം ഒരുപക്ഷേ മറ്റാരും കാണാതെ ഭക്ഷണം കഴിയ്ക്കണമെന്നു പ്രാചീനമനുഷ്യർ പ്രത്യേകം നിഷ്കർഷിച്ചത്. ആത്മാക്കളെ ആവാഹിയ്ക്കുന്ന എന്തെങ്കിലും മുദ്ര കാണിയ്ക്കാതെ കോങ്ഗോയിൽ ആരും മദ്യം കഴിയ്ക്കാറില്ല. അരമണി കിലുക്കുക, ഇടതു കൈപ്പടം നിലത്തമർത്തുക, തല മറയ്ക്കുക, മുടിയിൽ പച്ചില തിരുകുക, നെറ്റിയിൽ കളിമണ്ണു കുറിയിടുക എന്നിങ്ങനെ പലരും പലവിധത്തിലുള്ള മുദ്രകളാണു കാണിയ്ക്കാറുള്ളത്. രാജാവ് ഓരോ കവിൾ മദ്യം അകത്താക്കുമ്പോഴും തൊട്ടടുത്തു കുന്തം ചുഴറ്റി നിൽക്കുന്ന ഭടൻ മദ്യത്തിന്റെകൂടെ ഉള്ളിലേയ്ക്കു കടക്കാൻ ശ്രമിയ്ക്കുന്ന ദുർദ്ദേവതകളെ ആട്ടിയോടിയ്ക്കും. ആഫ്രിയ്ക്കയിലെ സുൽത്താന്മാർ മുഖം മറച്ചു നടക്കുന്നതിന്റെ ഉദ്ദേശവും മറ്റൊന്നല്ല. ദാർഫറിലെ സുൽത്താൻ മുഖം മറയ്ക്കാനുപയോഗിയ്ക്കുന്ന പട്ടുനാട കണ്ണുകളൊഴികെ തലയും വായും മൂക്കും മൂടുന്നവിധം ചുറ്റിക്കെട്ടും. തിരശ്ശീലയ്ക്കു പിന്നിൽനിന്നു മാത്രമേ വാദായിലെ സുൽത്താൻ മറ്റുള്ളവരോടു സംസാരിയ്ക്കാറുള്ളൂ.

രാജാവ് സ്ഥാനാരോഹണത്തിനുശേഷം മരണംവരെ കൊട്ടാരത്തിൽ താമസിയ്ക്കണമെന്നാണു ലോവങ്ഗോക്കാർ നിഷ്ക്കർഷിയ്ക്കുന്നത്. മാരകമായ രോഗം ബാധിച്ചു വേദനയനുഭവിച്ചാൽപ്പോലും നരബലി നടത്തി ദൈവങ്ങളെ സന്തോഷിപ്പിയ്ക്കാതെ പുറത്തേയ്ക്കൊരു കാലു വെയ്ക്കാൻ ഒനിത്ഷാ രാജാവ് ധൈര്യപ്പെടാറില്ല. പക്ഷേ, യാംസിലെ വാർഷികോത്സവത്തിൽ പങ്കെടുത്തില്ലെങ്കിൽ രാജാവിനെ കല്ലെറിഞ്ഞു കൊല്ലാൻപോലും ജനങ്ങൾ മടിയ്ക്കില്ല. ഭരണഭാരം താങ്ങാൻ തനിയ്ക്കിനിയുമാകുമെന്നു കാണിയ്ക്കാൻവേണ്ടി വാർഷികത്തിന്റെ ഭാഗമായി ഒരു ചാക്കു മണൽ പുറത്തേറ്റി അദ്ദേഹം നൃത്തം വെയ്ക്കണം. ഏഷ്യയിൽനിന്നു യൂറോപ്പിലേയ്ക്കു പോകുന്നവർ ഭീതിയോടെ യാത്ര ചെയ്യാറുള്ള പോണ്ടസിലെ പർവതനിരകളിൽ ഒരുകൂട്ടം അക്രമികൾ താമസിച്ചിരുന്നു. അവരുടെ രാജാവ് ഒരു കൊടുമുടിയിൽ ജയിലിലെന്നപോലെ തികഞ്ഞ ബന്തവസ്സിലാണു കഴിഞ്ഞു പോന്ന

ത്. അദ്ദേഹം ഒരിയ്ക്കലും താഴോട്ടിറങ്ങാതെ മലമുകളിരുന്ന് പ്രജകളു ടെ തർക്കങ്ങൾ തീർത്തു ഭരണകാര്യങ്ങൾ നിർവഹിച്ചു പോന്നു. അ ഹിതമായെന്തെങ്കിലും ചെയ്തു പോയാൽ ജനങ്ങൾ അദ്ദേഹത്തിനു ഭ ക്ഷണം കൊടുക്കില്ല; നിർബന്ധം പിടിച്ചാൽ രാജാവിനെ പട്ടിണി യ്ക്കിട്ടു കൊല്ലാനും അവർക്കു മടിയില്ല. അറേബ്യയിൽ ഷെബായി ലെ രാജാക്കന്മാർക്കും പുറത്തിറങ്ങാൻ അനുവാദമില്ല. കൊട്ടാരത്തി നു മുകളിൽ ജനലിനോടു ചേർന്ന് ഒരു മണി കെട്ടിത്തൂക്കിയിരിയ്ക്കും. ആവശ്യക്കാർക്ക് മണിയടിച്ച് അനുവാദം വാങ്ങി രാജാവിനെ സന്ദ ർശിച്ചു സങ്കടം ബോധിപ്പിയ്ക്കാം.

ആഹാരം കഴിയ്ക്കുമ്പോൾ ആമാശയത്തിൽ ചെന്നെത്തിയതും പുറ ത്തു ബാക്കി വന്നതുമായ ഭക്ഷണത്തിനു സംസർഗാത്മകബന്ധം ആ രോപിയ്ക്കാവുന്നതുകൊണ്ട് ആ അവശിഷ്ടങ്ങളുപയോഗിച്ചു മന്ത്രവാദി കൾ പല പ്രയോഗങ്ങളും ചെയ്യാനിടയുണ്ട്. ദക്ഷിണാസ്ത്രേലിയയി ലെ നാറിന്യേരിവർഗക്കാർ പുറത്തിറങ്ങി നടക്കുമ്പോഴൊക്കെ മറ്റു ള്ളവർ വലിച്ചെറിഞ്ഞ എല്ലിൻകഷണങ്ങൾ തിരഞ്ഞു പെറുക്കിക്കൊ ണ്ടിരിയ്ക്കും. മാരകമായ മന്ത്രവാദങ്ങൾക്കുവേണ്ട അനിവാര്യമായ അ സംസ്കൃതവസ്തുക്കളാണവയെന്ന് അവർക്കറിയാം. അതുകൊണ്ട് നാട്ടു കാർ ഭക്ഷണശേഷം ഇറച്ചി വലിച്ചീമ്പിയ എല്ലുകൾ കത്തിച്ചുകളയു കയാണു പതിവ്. താനയിലുള്ളവർ ആഹാരത്തിനുശേഷം ബാക്കി വന്നതെല്ലാം രോഗം വിതയ്ക്കുന്ന മന്ത്രവാദിയുടെ പക്കലെത്താതെ ക ടലിലേയ്ക്കു വലിച്ചെറിയും. പഴത്തൊലിപോലെ എന്തെങ്കിലുമൊന്നു കിട്ടിയാൽ മന്ത്രവാദി അതെടുത്തു തീയിൽ കാണിച്ചു ചൂടാക്കും. ചൂടു വർദ്ധിയ്ക്കുന്തോറും പഴം കഴിച്ചവന്റെ വയറ്റിൽ വേദന തുടങ്ങും. അയാ ളുടനെ മന്ത്രവാദിയെ സന്തോഷിപ്പിയ്ക്കാൻ സമ്മാനങ്ങളുമായി ഒരാ ളെ പറഞ്ഞയയ്ക്കും. ലോവങ്ഗോയിൽ രാജാവിന്റെ ഉച്ഛിഷ്ടം മണ്ണിൽ കുഴിച്ചുമൂടുകയാണു ചെയ്യുന്നത്. രാജാവ് ആഹാരത്തിനുപയോഗിയ്ക്കു ന്ന പാത്രങ്ങളൊന്നും മറ്റാരുമെടുക്കരുതെന്ന നിഷ്ക്കർഷയും അവർ ക്കുണ്ട്. മുട്ടയുടെ അകക്കാമ്പു തിന്നശേഷം തോടു പൊട്ടിച്ചു കളയുന്ന ശീലവും ഈ മുൻകരുതലിൽനിന്നാകാം തുടങ്ങിയത്. ഭക്ഷണത്തി

ന്റെ അവശിഷ്ടങ്ങൾ ഉടനെ നശിപ്പിയ്ക്കാതിരുന്നാൽ രോഗബാധ മാത്രമല്ല മരണവും സംഭവിയ്ക്കാമെന്ന വിചാരം ഈയൊരു അന്ധവിശ്വാസം മൂലം പ്രാചീനകാലത്തെ മനുഷ്യർക്കുണ്ടായി. പ്രത്യക്ഷത്തിൽ ശുചിത്വബോധം മെച്ചപ്പെടുത്തുക മാത്രമല്ല, നല്ല ആതിഥേയമര്യാദകൾക്കും അതു തുടക്കം കുറിച്ചു. ഒരുമിച്ചിരുന്നു ഭക്ഷണം കഴിയ്ക്കുന്നതിലൂടെ യാതൊരു ദുഷ്ടചിന്തയും അതിഥിയെക്കുറിച്ചു കരുതുന്നില്ലെന്ന സന്ദേശമാണ് ആതിഥേയൻ പകരുന്നത്. പക്ഷേ, രണ്ടുപേരുടേയും വയറ്റിൽ ഒരേ ഭക്ഷണം കിടക്കുന്ന കുറച്ചു സമയത്തേയ്ക്കു മാത്രമേ ആ പരസ്പരബന്ധം നിലനിൽക്കുന്നുള്ളൂ; നേരേ മറിച്ച്, രണ്ടുപേരുടേയും സിരകളിലൂടെ ഒഴുകുന്ന രക്തം പങ്കുവെയ്ക്കാനായാൽ ഒരുപക്ഷേ ആ ബന്ധം ജീവിതകാലത്തോളം നീണ്ടു നിൽക്കാനിടയുണ്ട്.

**12.2. നിഷിദ്ധവ്യക്തികൾ:** ഓരോ ദിവസവും പുതിയ പാത്രത്തിൽ ഭക്ഷണം പാകം ചെയ്യുന്ന ജപ്പാനിലെ മിക്കാഡോചക്രവർത്തിയുടെ കഥ നാം കേട്ടു. ആവശ്യത്തിനുശേഷം മറ്റാരും ഉപയോഗിയ്ക്കാനിടവരാതെ ആ പാത്രങ്ങൾ നശിപ്പിയ്ക്കുകയാണു പതിവ്. രാജാവ് എച്ചിലാക്കിയ പാത്രത്തിൽ ഭക്ഷണമെടുത്തു കഴിയ്ക്കുന്നവരുടെ തൊണ്ട നീരു വന്നു വീർക്കുമെന്നാണു വിശ്വാസം. ചക്രവർത്തി ഉപയോഗിച്ച വസ്ത്രം ധരിയ്ക്കുന്നവർക്കു ശരീരമാകെ ചൊറിച്ചിൽ വരാറുണ്ടെന്നു പറയപ്പെടുന്നു. ഫിജിയിൽ 'കാലാനാമ'യെന്നാണ് ഈ രോഗം അറിയപ്പെടുന്നത്. അഗ്നിപോലെ അടുക്കാനും അകലാനും കഴിയാത്തതാണു രാജാവിന്റെ ദിവ്യത്വം. ശരിയായ അകലം പാലിച്ചുനിന്നാൽ മാത്രമേ അവരുടെ അനുഗ്രഹം മറ്റുള്ളവർക്കു സ്വീകരിയ്ക്കാനാവൂ. രാജാവിനെ അറിയാതെ സ്പർശിച്ചാൽ മരിച്ചുപോകുമെന്നു കരുതുന്ന അംഗോളക്കാർ അടിയന്തിരസന്ദർഭങ്ങളിൽ അതിനൊരു പരിഹാരവും കണ്ടെത്തി: രാജാവിനു മുമ്പിൽ മുട്ടുകുത്തിനിന്ന് അവർ അദ്ദേഹത്തിന്റെ കൈ ചേർത്തുപിടിച്ചു വിരലുകൾ വലിച്ചുപൊട്ടിയ്ക്കും; തുടർന്നു സ്വന്തം കൈ രാജാവിന്റെ കൈപ്പടത്തിനു മീതേ വെച്ചു വിരലുകൾ വീണ്ടും വലിച്ചു പൊട്ടിയ്ക്കും. ഈ ചടങ്ങ് നാലഞ്ചു തവണ ആവർത്തിയ്ക്കു

ന്നതോടെ അവരുടെ മരണഭയം മാറിപ്പോകും. ദിവ്യനായൊരു വ്യ ക്തിയെ തൊട്ടശേഷം ആ കൈകൊണ്ടു ഭക്ഷണം കഴിച്ചാൽ മരിച്ചു പോകുമെന്നു തോങ്ഗക്കാർ വിശ്വസിച്ചു. ആ പരിശുദ്ധി ഒരു വിഷം പോലെ അദ്ദേഹത്തിന്റെ ശരീരത്തിൽനിന്നു തൊട്ടയാളുടെ കൈക ളിലേയ്ക്കു പകർന്നു കരൾവീക്കംപോലുള്ള രോഗമാകുന്നതായാണു ക രുതപ്പെടുന്നത്. പരിഹാരമായി അദ്ദേഹത്തിന്റെ പാദം തൊട്ടു വന്ദി ച്ചു കൈ കഴുകിയാൽ മതി. ചിലപ്പോൾ രോഗം ഗുരുതരമായ അയാ ൾ നേരേ അദ്ദേഹത്തിന്റെ പാദമെടുത്തു സ്വന്തം വയറ്റിൽ ചേർത്തു രോഗശമനത്തിനുവേണ്ടി പ്രാർത്ഥിയ്ക്കും. കണ്ഠമാല ബാധിച്ച രോഗി കൾക്കു രാജസ്പർശംകൊണ്ടു സുഖം ലഭിയ്ക്കുമെന്ന ഇംഗ്ലീഷുകാരുടെ വിശ്വാസത്തെ ഈ ആചാരം സാധൂകരിയ്ക്കുന്നുണ്ട്.

ന്യൂസിലണ്ടിലെ രാജാവിനു പൂർവികരിൽനിന്നൊരു പൈശാചി കശക്തി ജന്മനാ ലഭിയ്ക്കുന്നുണ്ടെന്നാണു വിശ്വാസം. ഒരിയ്ക്കൽ വിശന്നു വലഞ്ഞ ഒരടിമ പ്രത്യേകിച്ചു യാതൊന്നും ശങ്കിയ്ക്കാതെ രാജാവിന്റെ ഭക്ഷണാവശിഷ്ടമെടുത്തു കഴിച്ചു. പക്ഷേ സംഭവിയ്ക്കാൻ പോകുന്ന ദുര ന്തം, കണ്ടു നിന്നവർ ധരിപ്പിച്ചതോടെ വയറ്റിൽ അസഹ്യമായ വേദ ന തുടങ്ങി താമസിയാതെ അയാൾ മരണമടയുകയും ചെയ്തു. അതൊ രു ഒറ്റപ്പെട്ട സംഭവമല്ല. മവോറിയിലെ പ്രമാണി സ്ഥിരമായി കൈ യിൽ കൊണ്ടുനടക്കാറുള്ള തീപ്പെട്ടി എവിടെയോ കളഞ്ഞു പോയി. വഴിയിൽ കിടന്നു കിട്ടിയ തീപ്പെട്ടിയെടുത്തു ചിലർ പുകക്കുഴൽ ക ത്തിയ്ക്കാൻ തുടങ്ങി. പക്ഷേ, തീപ്പെട്ടിയുടെ ഉടമയെക്കുറിച്ചു വിവരം ല ഭിച്ച ഉടനെ അവർ പേടിച്ചരണ്ടു തൽക്ഷണം കുഴഞ്ഞു വീണു മരിച്ചു. മറ്റൊരു പ്രമാണി യാത്രയ്ക്കിടയിൽ തോളത്തെ പുതപ്പെടുത്തു തൊട്ടടു ത്ത കൊക്കയിലേക്കു വലിച്ചെറിഞ്ഞു. ഒരു മരക്കൊമ്പത്തു തൂക്കിയി ട്ടിരുന്നെങ്കിൽ അതു മറ്റാർക്കെങ്കിലും ഉപകരിയ്ക്കുമായിരുന്നില്ലേയെന്ന ചോദ്യത്തിനു സമ്പർക്കം വഴി മാന്ത്രികശക്തി പകർന്ന ആ പുതപ്പു മറ്റൊരാൾക്കും ഉപയോഗിയ്ക്കാനാവില്ലെന്നായിരുന്നു മറുപടി. ഇതേ കാരണംകൊണ്ട് അടുപ്പിലെ തീ ഊതിക്കത്തിയ്ക്കാനും ചിലർ ശ്രമി യ്ക്കാറില്ല. ഉള്ളിൽനിന്നു വരുന്ന വായുവിലൂടെ മാന്ത്രികശക്തി തീയും

കടന്ന പാത്രത്തിലേയ്ക്കു പകർന്ന് അതിനകത്തു കിടന്നു വെന്ത മാം സം കഴിച്ചാൽ മരണസാദ്ധ്യതപോലുമുണ്ട്. അന്ധവിശ്വാസജന്യമായ ഭയത്തിലൂടെ പ്രവർത്തിയ്ക്കുന്ന ഈ മാരകശക്തി പ്രാചീനകാലത്തു പ്രത്യേകമായ ചില പ്രദേശങ്ങളിൽ മാത്രമല്ല, സാർവത്രികമായി നിലനിന്നിരുന്നു. ചെറിയൊരു പരിക്കായാലും സംഭവിച്ചതു വിലക്കപ്പെട്ട വ്യക്തിയുടെ ആയുധം മൂലമാണെന്നു കേൾക്കുന്നതോടെ പലരും ആഹാരമുപേക്ഷിച്ചു സ്വയം മരിയ്ക്കാൻ തയാറായി നീണ്ടുനിവർന്നു കിടക്കുകതന്നെ ചെയ്യും.

മവോറിവർഗക്കാരിൽ ശവശരീരം തൊട്ടവരുമായി മറ്റുള്ളവർ യാതൊരു ബന്ധവും പുലർത്താറില്ല. ശവത്തിന്റെ അശുദ്ധി തീർത്തും നിർവീര്യമാക്കിയതിനു ശേഷമേ അയാൾക്കു ബന്ധുക്കളുടെ വീട്ടിൽ കയറാനും ഭക്ഷണം കഴിയ്ക്കാനും അനുവാദമുള്ളൂ. അതിനിടയിൽ അയാളുടെ ഭക്ഷണം ബന്ധുക്കൾ വെറും മണ്ണിൽ വിളമ്പിക്കൊടുക്കും; കൈയുപയോഗിച്ചു ഭക്ഷണം കഴിയ്ക്കാൻ വിലക്കുള്ളതിനാൽ അയാൾ മുട്ടുകുത്തിയിരുന്നു നാവുകൊണ്ടു നക്കിയെടുക്കുകയേയുള്ളൂ. ചിലപ്പോൾ മറ്റാരെങ്കിലും ദൂരെ മാറിനിന്നു നീട്ടിയ കൈകൊണ്ടു വായിലേയ്ക്കെന്തെങ്കിലും ഒഴിച്ചു കൊടുത്തേക്കാം. മിക്ക ഗ്രാമങ്ങളിലും ശവം കൈകാര്യം ചെയ്യുന്നതിനായി മാത്രം യാചകരെപ്പോലെ കീറത്തുണി ധരിച്ചു വഴിയോരങ്ങളിൽ താമസിയ്ക്കുന്ന ചിലരെ കാണാം. സ്വഭാവേന ഒരുപോലെയാണെങ്കിലും ദിവ്യപുരുഷന്മാരുടെ പരിശുദ്ധിയ്ക്കു നേർവിപരീതമാണവരുടെ സ്ഥിതി! തോങ്ഗായിൽ ശവം തൊട്ടവർ പത്തു മാസക്കാലത്തേയ്ക്കു മറ്റുള്ളവരുമായി ഇടപെടാൻ പാടില്ലെന്നു വിലക്കുണ്ട്. കൊളംബിയയിൽ ഭാര്യയോ ഭർത്താവോ മരിച്ചവർ മറ്റുള്ളവരിൽനിന്നും അകന്നു കഴിയണം; സ്വന്തം തലയോ ഉടലോ കൈകൊണ്ടു തൊടാൻ പാടില്ല; അവരുപയോഗിച്ച പാത്രങ്ങൾ മറ്റാരും തൊടരുത്; നദിയിൽ ദിവസേന കുളിച്ചു പൈൻമരത്തൊലികൊണ്ടു ശരീരം തേച്ചു വൃത്തിയാക്കണം; അവരെ കാണുന്നതും അവരുടെ നിഴൽ പതിയ്ക്കുന്നതും നിഷിദ്ധമാണ്; അവർ മുൾച്ചില്ലകൊണ്ടുള്ള കട്ടിലിലാ

ണറങ്ങേണ്ടത്. ഗയാനയിൽ സാധാരണക്കാർക്കുള്ള പൗരാവകാശം വിധവകൾക്കും വിധുരർക്കുമില്ല. പരസ്യമായി പുറത്തിറങ്ങാതെ പകൽ മുഴുവൻ അവരൊരു കുറ്റിക്കാട്ടിൽ ഒളിച്ചുകഴിയണം. എവിടെ പോകുമ്പോഴും അവരുടെ കൈയിലൊരു ചൂരലുണ്ടാകും. ശത്രുക്കളുടേയോ മൃഗങ്ങളുടേയോ നേർക്കല്ല, അവർ സ്വന്തം ജീവിതപങ്കാളിയുടെ പ്രേതത്തിനുനേർക്കാണു ചൂരലുപയോഗിക്കുന്നത്. മരിച്ചവരുടെ ആത്മാക്കൾ ദുഷ്ടരാണെന്നും ജീവിച്ചിരിക്കുന്നവരെ നിരന്തരം ദ്രോഹിക്കുകയാണവരുടെ വിനോദമെന്നും പ്രാചീനമനുഷ്യർ വിശ്വസിച്ചിരുന്നു.

രാജാവിന്റെ വസ്തുങ്ങൾപോലെതന്നെ ആർത്തവകാലത്തു സ്ത്രീകൾ ഉപയോഗിച്ച വസ്തുക്കളും അസ്പൃശ്യമായിരുന്നു. ആസ്ത്രേലിയയിലെ കറുത്ത വർഗക്കാരിലൊരാൾ ആർത്തവകാലത്തു തന്റെ പുതപ്പുപയോഗിച്ചതിന്റെ പേരിൽ ഭാര്യയെ കൊന്നശേഷം രണ്ടാഴ്ച കഴിഞ്ഞ് അതേ ഭീതികൊണ്ടു മരണമടഞ്ഞു. പുരുഷന്മാർ നടക്കുന്ന വഴി സഞ്ചരിക്കാനോ അവരുടെ വസ്തുക്കൾ തൊടാനോ ആസ്ത്രേലിയയിലെ രജസ്വലകൾക്കധികാരമില്ല. പ്രസവകാലത്തുപയോഗിച്ച പാത്രങ്ങൾ ആവശ്യത്തിനുശേഷം കത്തിച്ചു കളയുകയാണു പതിവ്; ആയുധങ്ങൾ പക്ഷേ ശുദ്ധീകരിച്ചെടുക്കും. തെക്കേ അമേരിക്കയിലെ ആദിവാസികൾക്കിടയിൽ രജസ്വലകളെപ്പോലെ ഭീതി പരത്തുന്നവർ വേറെയില്ല. ആർത്തവം തുടങ്ങാനുള്ള ലക്ഷണം കണ്ടാൽ പെൺകുട്ടികൾ മറ്റാരും കടന്നുചെല്ലാത്ത ഒരു കുടിലിലേക്കു താമസം മാറ്റും. പുരുഷന്മാരുടെ കരസ്പർശമേറ്റ യാതൊന്നും അവർ തൊടാൻ പാടില്ല; ഉണക്കിയ മത്സ്യവും പച്ചവെള്ളവുംമാത്രമേ കഴിക്കാവൂ; അവരെ കാണുന്നതുപോലും മറ്റുള്ളവർക്കു നിഷിദ്ധമായതുകൊണ്ട് മുഖവും മാറിടവും മറച്ചേ നടക്കാവൂ. ആർത്തവകാലം വൃത്തിഹീനമാണെന്നു കോസ്റ്ററിക്കയിലുള്ളവർ കരുതി. അവർ ഭക്ഷണം കഴിക്കാനുപയോഗിച്ച വാഴയില പശുക്കൾ തിന്നാനിടവരാതെ പ്രത്യേകം ശ്രദ്ധിക്കണം.

രജസ്വലകളെപ്പോലെ ഗർഭിണികളും പ്രസവിച്ചു കിടക്കുന്ന സ്ത്രീകളും സ്പർശത്തിലൂടെ മറ്റുള്ളവർക്കു ദുരന്തം വിതയ്ക്കാൻ സാദ്ധ്യതയുള്ളവരാണെന്നു കരുതുന്നവരുണ്ട്. അതുകൊണ്ട് താഹിതിയിലെ സ്ത്രീക

ൾ പ്രസവത്തിനുശേഷം മൂന്നാഴ്ചക്കാലം പ്രത്യേകം കെട്ടിയുണ്ടാക്കിയ കുടിലിൽ ഭക്ഷണം തൊടാതെ മറ്റുള്ളവർ വായിലേയ്ക്കു തരുന്നതുമാത്രം കഴിച്ചു താമസിയ്ക്കണം. അതിനിടയിൽ അബദ്ധവശാൽ ആരെങ്കിലും ചെന്നു കുഞ്ഞിനെ എടുത്താൽ അവർക്കും അതേ വിലക്കുകൾ ബാധകമാണ്. ആർത്തവകാലത്തുപയോഗിച്ച മെത്തയേക്കാൾ ആപൽക്കരമാണു പ്രസവകാലത്തു കുഞ്ഞിനേയുംകൊണ്ടു സ്ത്രീകൾ കിടക്കുന്ന കിടയ്ക്കയെന്നു ബ്രിബ്രിയിലെ ആദിവാസികൾ വിശ്വസിയ്ക്കുന്നു. ജീവനില്ലാത്ത ശിശുവിനെയാണു പ്രസവിയ്ക്കുന്നതെങ്കിൽ മാരകമായ അശുദ്ധിയാണു സ്ത്രീകളെ ബാധിയ്ക്കുന്നത്. മൂന്നാഴ്ചക്കാലത്തേയ്ക്കു ജീവനുള്ള മറ്റൊരു ജീവിയും അവരുടെ അടുത്തേയ്ക്കു ചെല്ലാൻ പാടില്ല. ആർത്തവരക്തത്തേക്കാൾ അപകടകരമാണു പ്രസവരക്തമെന്ന് ആഫ്രിയ്ക്കയിലെ ബാന്തുവർഗക്കാർ കരുതി. പ്രസവത്തിനു ശേഷം എട്ടു ദിവസത്തേയ്ക്കു ഭർത്താവ് ഭാര്യയെ കാണാൻ പാടില്ല; മൂന്നു മാസം കഴിഞ്ഞു മാത്രമേ അയാൾ കുഞ്ഞിനെ കൈയിലെടുക്കാവൂ. പ്രസവത്തിനു പകരം ഗർഭഛിദ്രമാണു നടന്നതെങ്കിൽ ഭർത്താവിനു മാത്രമല്ല, നാടിനാകെ ദുരന്തം വരുമെന്നാണു വിശ്വാസം. ഗർഭം അലസിയതിനെ തുടർന്നുള്ള രക്തസ്രാവം നിലത്തൊഴുകാൻ പാടില്ല. ഗ്രാമത്തിലെ പ്രമാണി ഇടയ്ക്കിടെ വീടുകളിൽ ചെന്നു വിവരങ്ങളന്വേഷിയ്ക്കുന്നതിനിടയിൽ ചിലർ പറയും: "അടുത്ത വീട്ടിലെ സ്ത്രീ ഗർഭിണിയായിരുന്നു. പക്ഷേ, കുഞ്ഞിനെ ഞങ്ങളിതുവരെ കണ്ടിട്ടില്ല!". ഉടനെ നാട്ടുകാർ കൂട്ടം ചേർന്ന് അവളെ ചോദ്യം ചെയ്യും. അവസാനം ചാപിള്ളയെ മറവു ചെയ്ത സ്ഥലം അവളവർക്കു കാണിച്ചുകൊടുക്കും. തുടർന്നു സുദീർഘമായൊരു ശുദ്ധീകരണക്രിയയാണു നടക്കുന്നത്. രണ്ടു ചെടികളുടെ വേരുകൾ ചേർത്തരച്ചു മൺപാത്രത്തിൽ കലക്കിയ വെള്ളം ചാപിള്ളയെ കുഴിച്ചിട്ടിടത്തു തളിച്ചു മണ്ണ് കിളച്ചെടുത്തു നദിയിൽ കൊണ്ടുചെന്നൊഴുക്കും; കൂടാതെ നദിയിലെ ജലമെടുത്തു രക്തം വീണയിടത്തു തളിക്കുകയും ചെയ്യണമെന്നാണു നിയമം. പ്രസവിച്ച സ്ത്രീ തുടർന്നു ദിവസേന മരുന്നരച്ച വെള്ളത്തിൽ കുളിയ്ക്കണം;

കൂടാതെ, മന്ത്രവാദി പ്രത്യേകമായുണ്ടാക്കിയ ഒരൌഷധം കാളക്കൊമ്പിൽ പുരട്ടി ഗ്രാമത്തിലെ ആബാലവൃദ്ധം ജനങ്ങളുടെ സാന്നിദ്ധ്യത്തിൽ ആ പെൺകുട്ടികൾ കൃഷിനിലം ഉഴുതുമറിയ്ക്കണം.

മനുഷ്യദൈവങ്ങൾക്കു സംഭവിയ്ക്കാൻ സാദ്ധ്യതയുള്ള ദുരന്തങ്ങളാണു പ്രാചീനമനുഷ്യർ യോദ്ധാക്കളിലും കണ്ടത്. മാവോറിസുകാർ യുദ്ധത്തിനു പോയ ഭടന്മാർക്കും വീട്ടിലിരിയ്ക്കുന്ന ബന്ധുക്കൾക്കും കർശനമായ പലതരം വിലക്കുകളും വിധിച്ചിരുന്നു. തികഞ്ഞ ബ്രഹ്മചര്യം ദീക്ഷിയ്ക്കുന്നതിനു പുറമേ അവർ സ്വന്തം വിരലുകൾകൊണ്ടു ശരീരത്തിലൊരിടത്തും സ്പർശിയ്ക്കാൻ പാടില്ലെന്നാണു നിയമം. അസഹ്യമായ വേദന തോന്നിയാൽ ഒരു വടികൊണ്ടു വേണമെങ്കിൽ ചൊറിയാം. രാത്രി കിടക്കുമ്പോൾ മുഖം സ്വദേശത്തിനഭിമുഖമായി വേണം വെയ്ക്കേണ്ടത്. വെറും നിലത്തിരിയ്ക്കാനോ പാദങ്ങൾ നനയ്ക്കാനോ നാട്ടുപാതയിലൂടെ നടക്കാനോ പാടില്ല; സ്വന്തം കൂട്ടത്തിലുള്ളവരുടെ കാലോ കൈയോപോലുള്ള അവയവങ്ങൾ കവച്ചു കടക്കാൻ പാടില്ല. അഥവാ അങ്ങനെ സംഭവിച്ചാൽ തെറ്റു ചെയ്തയാളെ മറ്റേയാൾ ബലാൽക്കാരേണ മറിച്ചിടുകയും അയാളതിനു സ്വയം എതിർപ്പില്ലാതെ വിധേയനാകുകയും വേണം. യുദ്ധത്തിനു പോകുമ്പോഴും തിരിച്ചു വരുമ്പോഴും ഉപയോഗിയ്ക്കാവുന്നവിധം ഇരുവശങ്ങളും പ്രത്യേകമായി അടയാളപ്പെടുത്തിയ പാത്രങ്ങളിലാണവർ ഭക്ഷണം കഴിയ്ക്കേണ്ടത്. യുദ്ധത്തിന്റെ ആവശ്യത്തിനു ശേഷം ആ പാത്രങ്ങൾ മറ്റാരുമെടുക്കാതിരിയ്ക്കാൻ വലിയൊരു മരക്കൊമ്പിൽ തൂക്കിയിടണം. ആഫ്രിയ്ക്കയിലെ ബാതോങ്ഗാവർഗക്കാർ യുദ്ധകാലത്തു ഭാര്യയെ കാണാനും ലൈംഗികബന്ധം പുലർത്താനും പാടില്ല. ബ്രഹ്മചര്യം തെറ്റിച്ചാൽ യോദ്ധാക്കളുടെ വഴിയിൽ കൂർത്ത മുള്ളുകൾ മുളയ്ക്കുമെന്നാണവരുടെ വിശ്വാസം. സ്ത്രീകളുമായുള്ള സംസർഗംമൂലം ചാപല്യവും ഭീരുത്വവും വരുമെന്നവർ കരുതി. ചിലപ്പോൾ ലൈംഗികബന്ധം മാത്രമല്ല, സ്ത്രീകളുമായി ബന്ധപ്പെട്ട സംസാരവും അവരുപേക്ഷിയ്ക്കും.

അന്ധവിശ്വാസങ്ങളുടെ ആശങ്കകളും യുക്തിസഹമായ ജാഗ്രതയുമാണു മുൻപറഞ്ഞ പെരുമാറ്റമര്യാദകൾക്കു കാരണമെന്നു വിശ്വസി

യ്ക്കുന്നവരെ കൂടുതൽ അമ്പരപ്പിയ്ക്കുന്നതാണു വിജയശ്രീലാളിതരായി തിരിച്ചെത്തുന്ന യോദ്ധാക്കൾക്കു സമൂഹം വിധിയ്ക്കുന്ന വിലക്കുകൾ. അവരുടെ ആയുധങ്ങൾക്കിരയായി മരിച്ചു വീണവർ പ്രേതങ്ങളായി പ്രതികാരത്തിനു തയാറായേക്കുമെന്ന ഭയമാണതിന്റെ അടിസ്ഥാനം. രാജാക്കന്മാർക്കും മരിച്ചവരുടെ ബന്ധുക്കൾക്കും ഗർഭിണികൾക്കും യോദ്ധാക്കൾക്കുമുള്ള വിലക്കുകൾ പൂർണമായിത്തന്നെ ശത്രുവിനെ തോൽപ്പിച്ചു വന്നവർക്കും ബാധകമാണ്. അവർക്കു ശാരീരികവും മാനസികവുമായ പരിശുദ്ധി വീണ്ടെടുക്കാൻ തിമോറിലുള്ളവർ രണ്ടു മാസക്കാലത്തേയ്ക്കു പ്രത്യേകമായൊരു വീടുതന്നെ തയാറാക്കും. ശുദ്ധീകരണത്തിന്റെ ചടങ്ങുകൾ ദിവസങ്ങളോളം നീണ്ടുനിൽക്കും; ശത്രുവിനെ കൊന്നു വന്ന സൈന്യാധിപൻ നദിയിലിറങ്ങി കുളിച്ച് ആയുധം കഴുകി വൃത്തിയാക്കണം; ചുട്ടെടുത്ത നേന്ത്രപ്പഴത്തിന്റെ നടുവിലെ ഭാഗം മാത്രമേ ഭക്ഷണമായി കഴിയ്ക്കാവൂ; മൂന്നാമത്തെ ദിവസം സുഹൃത്തുക്കൾ നടത്തുന്ന ഒരു സൽക്കാരത്തെത്തുടർന്നു സൈന്യാധിപന്റെ ഔദ്യോഗികവേഷവും ആയുധവും ധരിച്ച് പരിവാരങ്ങളുടെ കൂടെ ഗ്രാമത്തിലെ തെരുവുകളിൽ പര്യടനം നടത്തണം; അടുത്ത ദിവസം കാട്ടിൽ നായാട്ടിനു പോകണം; കൂടെയുള്ളവർ ഒരു കംഗാരുവിനെ കൊന്നു കരൾ തുരന്നെടുത്തു സൈന്യാധിപന്റെ പുറത്തു തേച്ചുപിടിപ്പിയ്ക്കും; ഉടനെ അദ്ദേഹം അടുത്ത നദിയിൽ ചെന്നു കാലുകൾ കവച്ചു നിന്നു കുളിയ്ക്കണം; അപ്പോൾ ചില യുവഭടന്മാർ അദ്ദേഹത്തിന്റെ കാലിനിടയിലൂടെ നൂഴ്ന്നു കടക്കും; ധൈര്യവും ശക്തിയും വർദ്ധിപ്പിയ്ക്കാനുള്ള മാർഗമായാണതു കരുതപ്പെടുന്നത്. പിറ്റേന്നു കാലത്തു സൈന്യാധിപൻ യുദ്ധസന്നദ്ധനായി വീട്ടിൽനിന്നു പുറത്തു വന്നു ശത്രുവിനെ പേരു പറഞ്ഞു പോരിനു വിളിയ്ക്കും. അങ്ങനെ കൊല്ലപ്പെട്ട ശത്രുവിന്റെ ഭീഷണി ഒരിയ്ക്കലും ആവർത്തിയ്ക്കില്ലെന്നു തീർച്ച വരുത്തി അദ്ദേഹം വീട്ടിലേയ്ക്കു തിരിച്ചുചെന്നു ബന്ധുക്കളോടു ചേരും.

വടക്കെ അമേരിയ്ക്കയിലെ ആദിവാസികളിൽ ആദ്യമായി നരഹത്യ ചെയ്ത യുവാവ് ആറുമാസത്തേയ്ക്കു ബ്രഹ്മചര്യം ദീക്ഷിയ്ക്കണമെന്നു

നിയമമുണ്ട്. അയാൾ ഭാര്യയോടൊത്തു കിടക്കാനോ മാംസം ഭക്ഷി യ്ക്കാനോ പാടില്ല. വ്രതഭംഗം വന്നാൽ കൊല്ലപ്പെട്ടവന്റെ പ്രേതം ഉയി ർത്തെഴുന്നേറ്റു വന്നു പ്രതികാരം ചെയ്യും. ഈ വിശ്വാസത്തിന്റെ അ നുബന്ധമെന്ന നിലയിൽ കൊല ചെയ്യപ്പെട്ടവരുടെ ബന്ധുക്കൾക്കു കൊലയാളിയെ കൊല്ലാനുള്ള അധികാരം ചിലർ നൽകുന്നുണ്ട്. അ തിൽനിന്നു വിടുതൽ വേണമെങ്കിൽ കൊലയാളി രണ്ടുകൊല്ലം കഠി നമായ ചില നിബന്ധനകൾ പാലിച്ചിരിയ്ക്കണം: നഗ്നപാദനായേ നട ക്കാവൂ, തണുത്ത ഭക്ഷണമേ കഴിയ്ക്കാവൂ, ശബ്ദമുയർത്തി സംസാരി യ്ക്കാൻ പാടില്ല, മുടി ചീകാൻ പാടില്ല, വസ്ത്രം കാറ്റത്തുലയാതെ കഴു ത്തിൽ കെട്ടണം, എന്നിങ്ങനെ പോകുന്നു ആ നിബന്ധനകൾ. അവ സാനം ജീവിതംതന്നെ മടുത്തു നിസ്സഹായനായി കരയുന്ന അയാ ളോടു കൊല്ലപ്പെട്ടവന്റെ ബന്ധുക്കൾ വിളിച്ചു പറയും: "മതി, ഇത്ര ത്തോളം മതി, ഇനി നിനക്കു നല്ല വസ്ത്രം ധരിച്ചു വീട്ടുകാരോടു ചേ രാം!" കൊല്ലപ്പെട്ടവന്റെ ആത്മാവ് കൊലയാളിയെ പീഡിപ്പിച്ചു സ ദാ പിന്തുടരുമെന്നു പ്രാചീനകാലത്തെ ഗ്രീക്കുകാർ വിശ്വസിച്ചു. അതു കൊണ്ട് മനഃപൂർവമല്ലാതെ നടന്ന കൊലയായാലും കൊലയാളി കുറ ച്ചുകാലം ഒളിച്ചിരിയ്ക്കുന്നതാണു നല്ലതെന്നവർ കരുതി. മാതൃഹത്യ നട ത്തിയതിനാൽ ഒരിടത്തിരിയ്ക്കാതെ ദേശാന്തരങ്ങളിൽ അലഞ്ഞു നട ന്ന ഒറാസ്റ്റെസിന്റെ കഥ ഈ വിശ്വാസമാണു പ്രതിഫലിപ്പിയ്ക്കുന്നത്.

കൊല്ലപ്പെട്ടവരുടെ പ്രേതമാണു യോദ്ധാക്കളേയും കൊലയാളിക ളേയും വേട്ടയാടുന്നതെങ്കിൽ ജീവികളുടെ ആത്മാവാണു നായാട്ടുകാ രേയും മുക്കുവരേയും പിന്തുടരുന്നത്. മൃഗങ്ങൾക്കും ആത്മാവുണ്ടെന്നു വിശ്വസിച്ച മനുഷ്യർ അവയുടെ ആത്മശാന്തിയ്ക്കുവേണ്ടിയും ചടങ്ങുക ൾ നടത്താറുണ്ട്. ആ വിഷയത്തിലേയ്ക്കു കടക്കുന്നതിനുമുമ്പ് നായാട്ടു കാരും മുക്കുവരും നേരിടുന്ന ചില വിലക്കുകളെക്കുറിച്ചു നോക്കാം. മൃ ഗങ്ങളുടെ വലിപ്പവും ശക്തിയും ഭീകരതയുമനുസരിച്ച് വിലക്കുകൾക്ക് വ്യത്യാസമുണ്ടായിരുന്നു. നൂത്കാനിവാസികൾ തിമിംഗലത്തെ പി ടിയ്ക്കാൻ പോകുന്നതിനുമുമ്പ് ഒരാഴ്ച ബ്രഹ്മചര്യം ദീക്ഷിച്ച് ഉപവസി യ്ക്കുകയും ദിവസേന നിരവധി തവണ മുങ്ങിക്കുളിയ്ക്കുകയും ചെയ്യും. ന

വംബറിൽ അവിവാഹിതർ തമ്മിൽ ലൈംഗികമായി ബന്ധപ്പെട്ടാ ൽ മുക്കുവരുടെ തോണി കാണുമ്പോഴേയ്ക്കും കടലാമകൾ ഇണപിരി ഞ്ഞു വിപരീതദിശയിൽ പോകുമെന്നാണ മാബുയാങ് ദ്വീപിലുള്ളവ ർ വിശ്വസിയ്ക്കുന്നത്. മിർസാപ്പൂരിൽ പട്ടുനൂൽപ്പുഴക്കളെ വളർത്തുന്ന ഗൃ ഹനാഥൻ ചാണകം മെഴുകിയ നിലത്തു വിരിച്ച വിത്തിൽനിന്നു പുഴ ക്കൾ പുറത്തിറങ്ങുന്നതുവരെ നഖവും മുടിയും മുറിയ്ക്കാതെ, സ്ത്രീകളെ സ്പർശിയ്ക്കാതെ, മോരുപയോഗിയ്ക്കാതെ, വ്രതമനുഷ്ഠിയ്ക്കണമെന്നാണ നിയമം. കൂട്ട വിരിഞ്ഞു പുഴ പ്രത്യക്ഷപ്പെട്ടാൽ വീട്ടിലൊരു കുഞ്ഞു പിറന്നതുപോലുള്ള ആഘോഷങ്ങളാണ നടക്കുക പതിവ്. സ്ത്രീകൾ നെറ്റിയിൽ സിന്ദൂരമണിഞ്ഞു പാട്ടു പാടി നൃത്തം ചെയ്യും. പുഴക്കൾ ഇ ണചേരുന്ന സമയത്തു വിവാഹാഘോഷമാണ നടക്കുന്നത്. നിയാ സ്ദ്വീപിലെ നായാട്ടുകാർ മൃഗങ്ങളെ കെണി വെച്ചു പിടിയ്ക്കാനായി മ ണ്ണിൽ കുഴികളുണ്ടാക്കി കമ്പുകളും പുല്ലുകളും മൂടിയിടും. കുഴി കുഴിയ്ക്കു ന്നവർ തുപ്പുകയും ചിരിയ്ക്കുകയും ചെയ്താൽ കുഴിയുടെ വശങ്ങൾ ഇടി ഞ്ഞു വീഴുമെന്നാണ വിശ്വാസം. അതിനിടയിൽ അവരെങ്ങാനും ഉപ്പു ള്ള ഭക്ഷണം കഴിച്ചാൽ മണ്ണിന്റെ പശിമ നഷ്ടപ്പെട്ടും കുഴിയിടിയാം. മൃഗങ്ങൾക്കുവേണ്ടി കെണിയൊരുക്കുന്നവർ രാത്രി ഭാര്യയുമായി ബ ന്ധം പുലർത്തിയാൽ ചെയ്തതെല്ലാം വെറുതെയാകും. പാമ്പിന്റെ ആ ത്മാവിനു മനുഷ്യരേക്കാൾ ശക്തിയുണ്ടെന്നു കയാൻവർഗക്കാർ വി ശ്വസിയ്ക്കുന്നു. അതുകൊണ്ട് സർപ്പത്തെ കൊന്നു വീട്ടിൽ തിരിച്ചെ ത്തിൽ അവർ ആയുധം കോഴിരക്തം തളിച്ചു ശുദ്ധിയാക്കും. പിന്നീട് എട്ടു ദിവസത്തെ വ്രതം ദീക്ഷിച്ചശേഷം മാത്രമേ അടുത്ത നായാട്ടിനു പുറപ്പെടൂ. സിംഹത്തേയോ പുലിയേയോ കൊല്ലുന്നവരെ ഹോട്ടൻ ടോട്ടുകാർ വീരനായകരായാണ കാണുന്നത്. പക്ഷേ, തുടർന്നു മൂന്നു ദിവസത്തേയ്ക്കു പുറത്തു പോകാതെ, ഭാര്യയെ കാണാതെ, അയാൾ ഏകാന്തവാസം അനുഷ്ഠിയ്ക്കണം. ആ ദിവസങ്ങളിൽ അയാളുടെ ഭാ ര്യയും മിതാഹാരമേ കഴിയ്ക്കാവൂ.

**12.3. നിഷിദ്ധവസ്തുക്കൾ:** രാജാവിനും പുരോഹിതനുമുള്ള അതേ പ

രിശുദ്ധിയാണ മറ്റൊരുതരത്തിൽ ആർത്തവകാലത്തെ സ്ത്രീകൾക്കും മരിച്ചവരുടെ ബന്ധുക്കൾക്കും കൊലയാളികൾക്കും സമൂഹം നൽകി യതെന്ന വസ്തുത ഒരുപക്ഷേ കൗതുകകരമായി തോന്നാം. അതായ ത്, അശുദ്ധിയുടേയും വിശുദ്ധിയുടേയും മൗലികമായ പരിഗണനക ളൊന്നും അവർ ഗൗരവമായെടുത്തിരുന്നില്ല. മറിച്ച്, സമുദായത്തിനു പൊതുവേ അപകടകരമായ ഒരു അവസ്ഥയിലാണവർ നിൽക്കുന്ന തെന്ന ഭാവനാത്മകമായ നിലപാടാണ സമൂഹം കൈക്കൊണ്ടത്. ഭാവനകൾ ചിലപ്പോൾ മനുഷ്യരെ ഭൂഗുരുത്വാകർഷണംപോലെ നാ ശത്തിലേയ്ക്കും നയിയ്ക്കാം. അതുകൊണ്ട് ഭീഷണമായ അപകടസാധ്യ തയിൽനിന്നു സമൂഹത്തെ രക്ഷിയ്ക്കാൻ അത്തരം വ്യക്തികളെ ഒറ്റപ്പെ ടുത്തുകയല്ലാതെ മറ്റൊരു മാർഗമില്ല. ആത്മാക്കളുമായുള്ള സമ്പർക്ക ത്തിലൂടെ അവർക്കു ലഭിയ്ക്കുന്ന അലൗകികശക്തി സ്വയം നിർവീര്യ മാകുന്നതുവരെ പ്രതിരോധിയ്ക്കാനുള്ള വഴികളാണ സത്യത്തിൽ പല വിധ വിലക്കുകളായി വന്നത്. വ്യക്തികളെപ്പോലെ നിഗൂഢശക്തി സഹജമാണെന്നു കരുതപ്പെടുന്ന ചില വസ്തുക്കളെക്കൂടി നമുക്കിനി പരിചയപ്പെടാം.

രാജാവിന്റെ ദിവ്യപരിവേഷം മറ്റുള്ളവരിൽ ജനിപ്പിയ്ക്കുന്ന അസ്പൃ ശ്യത പല വിഷമതകൾക്കും കാരണമാകാറുണ്ട്. 1847-ൽ കംബോ ഡിയയിലെ രാജാവ് സഞ്ചരിച്ചിരുന്ന വാഹനം മറിഞ്ഞു താഴെ നി ശ്ചലനായി വീണു കിടന്നു; അപ്പോൾ ചുറ്റും കൂടിനിന്നവർക്കാർക്കും അദ്ദേഹത്തെ എടുത്തുയർത്താൻ ധൈര്യം വന്നില്ല. ഒടുവിൽ ആ വഴി വന്ന ഒരു യൂറോപ്പുകാരൻ അദ്ദേഹത്തെ സ്വന്തം തോളിലേറ്റി വീട്ടി ലേയ്ക്കു കൊണ്ടുപോയി. മനുഷ്യരുടെ മാത്രമല്ല, ഇരുമ്പിന്റെ സ്പർശ വും രാജാക്കന്മാർക്കു നിഷിദ്ധമായിരുന്നു. 1800-ൽ കൊറിയയിലെ രാജാവിനു പുറത്തു വലിയൊരു മുഴയുണ്ടായി. ചെറിയൊരു ശസ്ത്രക്രി യയിൽ തീർക്കാവുന്ന അസുഖം കത്തി ഉപയോഗിയ്ക്കാനുള്ള വിലക്കു മൂലം രാജാവിന്റെ മരണത്തിൽ ചെന്നെത്തി. റോമിലെ പുരോഹിത ന്മാർ ഇരുമ്പിനുപകരം വെള്ളോടിന്റെ കത്തിയാണ ക്ഷൗരം ചെയ്യാ നുപയോഗിച്ചിരുന്നത്. ട്രോജൻയുദ്ധത്തിൽ മെനെഡെമെസ് ഇരുമ്പി

ന്റെ ആയുധമേറ്റ കൊല്ലപ്പെട്ടതുകൊണ്ട് ക്രീറ്റിലെ ബലികർമ്മങ്ങളിൽ ഇരുമ്പിനു പതിത്വമുണ്ട്. ആഫ്രിക്കയിലെ ഒവാംബോക്കാർ ആൺകുട്ടികളുടെ ലിംഗചർമ്മം മുറിക്കാനുപയോഗിച്ച കത്തി മറ്റാരും കാണാതെ മണ്ണിൽ കുഴിച്ചിടുകയാണു പതിവ്. ഇരുമ്പുപയോഗിക്കാതെയാണു ജൂതന്മാർ ജെറുസലേമിലെ പ്രസിദ്ധമായ പള്ളിയും അൾത്താരയും പണി കഴിപ്പിച്ചത്. പുതിയതെന്തും സംശയത്തോടെ കാണുന്ന യാഥാസ്ഥിതികതമൂലമായിരിക്കാം ഒരുപക്ഷേ അവർക്ക് ഇരുമ്പിനോടൊരു അനിഷ്ടം തോന്നിയത്. നല്ല വിളവെടുപ്പ് ലഭിക്കാത്തതിനു കാരണം ഇരുമ്പിന്റെ കലപ്പയാണെന്നു വിധിയെഴുതിയ പോളണ്ടിലെ കൃഷിക്കാർ വീണ്ടും മരക്കലപ്പയിലേക്കു മടങ്ങി. ജാവയിലെ ആദിവാസികൾ ഈയടുത്തകാലത്തും ഇരുമ്പിന്റെ ആയുധങ്ങൾ കൃഷിക്കുപയോഗിക്കാറില്ല. ഇരുമ്പിനോടു പൊതുവേ ജനങ്ങൾക്കുള്ള ഈ അസ്പൃശ്യമനോഭാവം സ്വാഭാവികമായും ഭൂതപ്രേതങ്ങളെ ഒഴിപ്പിക്കാനുള്ള ആഭിചാരങ്ങളിൽ മന്ത്രവാദികൾ കാര്യക്ഷമമായി പ്രയോഗിച്ചു. സ്ക്കോട്ട്ലന്റിൽ കുട്ടിച്ചാത്തന്മാരുടെ ഉപദ്രവം തടയാൻ വീടിന്റെ വാതിലുകളിൽ ആണിയോ സൂചിയോ തറയ്ക്കും; സ്വപ്നത്തിൽ മാലാഖ വന്നു സ്വർഗത്തിലേക്കു കുട്ടിക്കൊണ്ടുപോകാതിരിക്കാൻ തൊട്ടുത്തൊരു കത്തി കരുതിയാൽ മതി. ജൂതന്മാർ പാടുന്ന വീണയിലെ ഉരുക്കുതന്ത്രികളിൽനിന്നുള്ള സംഗീതം ദുർമ്മന്ത്രവാദിനികളെ അകറ്റിനിർത്തും. ഒരിടത്തുനിന്നു മറ്റൊരിടത്തേക്കു കൊണ്ടു പോകുന്ന ഭക്ഷണം വഴിയിൽവെച്ചു പിശാചുക്കൾ രുചിച്ചു നോക്കാതിരിക്കാൻ സിംഹളക്കാർ പാത്രത്തിലൊരു ഇരുമ്പാണികൂടി കരുതിയിരിക്കും. ദുർബലമായ ശരീരത്തിൽ ഭൂതപ്രേതബാധയ്ക്കു സാദ്ധ്യത കൂടുതലുള്ളതുകൊണ്ട് രോഗി പുറത്തിറങ്ങി നടക്കുമ്പോൾ കത്തിയോ താക്കോലോ കൈയിൽ കരുതണം. അമ്മമാർ ഇരുമ്പുവളകളും ഇരുമ്പുമണികോർത്ത മാലയുമണിയിച്ചു കുട്ടികളെ ഭൂതങ്ങളിൽനിന്നു രക്ഷിക്കും.

മരണശേഷം പരിസരത്തു ചുറ്റിത്തിരിയുന്ന ആത്മാവിനു പരിക്കു പറ്റാൻ സാദ്ധ്യതയുള്ള മൂർച്ചയേറിയ ആയുധങ്ങൾ മരിച്ച വീട്ടിൽ നി

രോധിയ്ക്കപ്പെട്ടിരുന്നു. എസ്കിമോക്സ്വർഗക്കാരിൽ ആരെങ്കിലും മരിയ്ക്കുന്ന ദിവസം ഗ്രാമവാസികൾ യാതൊരു പണിയും ചെയ്യാറില്ല; ബന്ധുക്കൾ മൂന്നുദിവസം ജോലിയിൽ നിന്നു വിട്ടുനിൽക്കും. പ്രത്യേകിച്ച് കത്തി, കോടാലി തുടങ്ങിയ ആയുധങ്ങളൊന്നും ആ ദിവസങ്ങളിൽ ഉപയോഗിയ്ക്കാൻ പാടില്ല. ശവശരീരത്തിനരികെ വായ്ത്തല കാണാവുന്നവിധം കത്തി വെയ്ക്കരുതെന്നു റൂമാനിയക്കാർ നിഷ്ക്കർഷിയ്ക്കാറുണ്ട്. ഭക്ഷണം കഴിയ്ക്കുന്ന മുളങ്കോലുപോലും ചൈനാക്കാർ മരിച്ച വീട്ടിൽ ഉപയോഗിയ്ക്കാറില്ല. ശവസംസ്കാരം കഴിഞ്ഞു ചില നിശ്ചിതദിവസങ്ങളിൽ ലിത്വേനിയക്കാർ ആത്മാവിനെ ക്ഷണിച്ചു വരുത്തി നല്ലൊരു സദ്യയൊരുക്കി സൽക്കരിയ്ക്കാറുണ്ട്; മേശയ്ക്കു ചുറ്റും നിശ്ശബ്ദരായിരുന്നു കത്തിയുപയോഗിയ്ക്കാതെ മരിച്ചവനു നിത്യശാന്തി നേർന്നുകൊണ്ട് അവർ ഭക്ഷണം കഴിയ്ക്കും. മേശപ്പുറത്തുനിന്നു താഴെ വീണ അവശിഷ്ടം ബന്ധുക്കളില്ലാത്ത ആത്മാക്കൾക്കായി സമർപ്പിയ്ക്കും. സൽക്കാരത്തിനുശേഷം പുരോഹിതൻ ഒരു ചൂലെടുത്ത് അവശിഷ്ടങ്ങളെല്ലാം അടിച്ചുവാരി വീടിനു വെളിയിൽ കൊണ്ടുചെന്നു കളയും. ശരീരത്തിൽനിന്നു വിട്ടു പോയ ആത്മാവിനു മൂർച്ചയുള്ള ആയുധങ്ങൾകൊണ്ടു മുറിവേറ്റു സ്വച്ഛന്ദമായ സഞ്ചാരം ഒരുപക്ഷേ സാദ്ധ്യമാവില്ലെന്നു പ്രാചീനമനുഷ്യർ വിശ്വസിച്ചിരിയ്ക്കാം. സത്യത്തിൽ അത്തരം ഭയാശങ്കകളാണു ദിവ്യപുരുഷന്മാരായ മതാദ്ധ്യക്ഷന്മാരുടെ വസതിയിൽ മൂർച്ചയുള്ള ആയുധങ്ങൾ കടത്തരുതെന്ന വിലക്കിനു പിന്നിലുള്ളത്.

വേദാദ്ധ്യയനം നടത്തുന്ന ബ്രാഹ്മണർക്കു രക്തമാംസങ്ങൾ കാണാൻ വിലക്കുള്ള ചില സമയങ്ങളുണ്ട്. ഉഗാണ്ടയിൽ ഇരട്ടക്കുട്ടികളുടെ ജനനശേഷം അച്ഛൻ കുറച്ചുകാലം മൃഗങ്ങളെ കൊല്ലുകയോ രക്തം കൈകൊണ്ടു സ്പർശിയ്ക്കുകയോ ചെയ്യാൻ പാടില്ല. പെലെദ്വീപിലെ ആചാരപ്രകാരം ശത്രുക്കളുടെ ആക്രമണത്തിൽ കൊല്ലപ്പെട്ടവരുടെ ബന്ധുക്കൾ ആരുമായും ഇടപഴകാതെ വീട്ടിൽ അടച്ചിരുന്നു മന്ത്രവാദി ജപിച്ചു നൽകുന്ന വെറ്റിലയും ചവച്ചിരിയ്ക്കണം. അങ്ങിനെ ചെയ്താൽ മരിച്ചവരുടെ ആത്മാക്കൾ പ്രതികാരദാഹത്തോടെ ശത്രുക്ക

ളെ പിന്തുടർന്നു നശിപ്പിയ്ക്കും. കൊല്ലപ്പെട്ടവരുടെ ആത്മാവ് സ്വന്തം ശരീരത്തിലേക്കു രക്തം വഴി പ്രവേശിയ്ക്കുമെന്ന ഭയം മൂലം എസ്തോണിയക്കാർ ഒരിയ്ക്കലും രക്തപാനം ചെയ്യാറില്ല. ജൂതന്മാരായ നായാട്ടുകാർ വന്യമൃഗങ്ങളെ കൊന്ന രക്തം മണ്ണിൽ കുഴിച്ചിടുകയാണു പതിവ്. രാജരക്തം നിലത്തു വീഴാൻ പാടില്ലെന്ന വിലക്കു പല നാടുകളിലുമുണ്ട്. 1688-ൽ സയാമിലെ സർവസൈന്യാധിപൻ ബലാൽക്കാരേണ അധികാരം കൈയേറ്റ രാജാവിനെ വധിച്ചു; പക്ഷേ, രക്തം നിലത്തൊഴുകാതെ രാജാവിനെ ഇരുമ്പുതോണിയിൽ കിടത്തി മരത്തടികൊണ്ടു തല്ലിച്ചതച്ചാണു കൊന്നത്. ബെയ്ജിങിലെ തെരുവുകളിൽ അസമയത്തു കാണുന്നവരെ ഭടന്മാർ വടികൊണ്ട് അടിയ്ക്കാറുണ്ടെന്നു മാർക്കോപോളോ രേഖപ്പെടുത്തുന്നുണ്ട്. അടിയുടെ കാഠിന്യം മൂലം ചിലർ മരിയ്ക്കാറുണ്ടെങ്കിലും രക്തം ചിന്താതെ പ്രതികളെ കൊല്ലാൻ കഴിഞ്ഞതിൽ സംതൃപ്തിയടയുകയാണവർ പതിവ്. മനുഷ്യരക്തം വീണ സ്ഥലത്തു സസ്യങ്ങൾ വളരില്ലെന്നു സസെക്സുകാർ കരുതി. പല്ലു പറിയ്ക്കുകയോ ലിംഗചർമ്മം മുറിയ്ക്കുകയോ ചെയ്യുമ്പോൾ ഒഴുകുന്ന രക്തം കൂടെയുള്ളവർ നിലത്തു വീഴാതെ കൈയേൽക്കണമെന്നാണു ചിലരുടെ വിശ്വാസം. രക്തക്കറ ദുർമ്മന്ത്രവാദികളുടെ പക്കലെത്താതിരിയ്ക്കാനുള്ള മുൻകരുതലായും ചിലരതിനെ വ്യാഖ്യാനിയ്ക്കുന്നുണ്ട്. ഗയാനയിലുള്ളവർ രക്തം പുരണ്ട തുണികളും വടികളും ഇലകളും മറ്റും കത്തിച്ചു കളയുകയാണു പതിവ്. രാജാവിന്റെ നഖം തിന്നുകയും രക്തക്കറ നക്കുകയുമാണു മഡഗാസ്ക്കറിലെ 'നീലരക്ത'വർഗക്കാരുടെ കുലത്തൊഴിൽ; അവരെ കൂട്ടാതെ രാജാവ് ഒരിയ്ക്കലും യാത്ര പോകാൻ ധൈര്യപ്പെടാറില്ല. ആത്മാവ് രക്തത്തിലാണുള്ളതെന്നു ചിലർ വിശ്വസിച്ചു. അതുകൊണ്ടു ന്യൂസിലണ്ടിൽ രാജാവിന്റെ രക്തക്കറ വീണ സ്ഥലം പരിപാവനമായി കണക്കാക്കപ്പെട്ടു. ഒരു ഗ്രാമാദ്ധ്യക്ഷൻ പുതിയതായി പണിത വള്ളത്തിൽ പരിവാരസമേതം പ്രഭുവിനെ കാണാനെത്തി. അദ്ദേഹത്തെ സ്വീകരിയ്ക്കാൻ ചെന്ന പ്രഭുവിന്റെ കാലിൽ പെട്ടെന്നൊരു മുള്ളു തറച്ചു ധാരയായി ഒഴുകിയ രക്തം വള്ളത്തിൽ

തളംകെട്ടി; ഉടനെ വള്ളം പ്രഭുവിന്റെ വസതിയ്ക്കു മുമ്പിൽ കെട്ടിയിട്ടു ഗ്രാമത്തിലേയ്ക്കു കാൽനടയായി മടങ്ങാൻ ഗ്രാമാദ്ധ്യക്ഷനു തെല്ലും സംശയിയ്ക്കേണ്ടിവന്നില്ല.

പലവിധപീഡനങ്ങളും അവഹേളനവുമേൽക്കേണ്ടിവന്ന ആത്മാവിന്റെ ആസ്ഥാനമായി ശിരസ്സിനു പ്രത്യേകമായൊരു പരിഗണന പലരും നൽകാറുണ്ട്. മനുഷ്യന്റെ രക്ഷകനും വഴികാട്ടിയുമായ ഭൂതമാണു ശിരസ്സിൽ ഇരിയ്ക്കുന്നതെന്നു യോരുബവർഗക്കാർ വിശ്വസിച്ചു. ഏഴു തരം വികാരങ്ങളെ നിയന്ത്രിച്ചു നിർത്തുന്ന ശിരസ്സിനെ പ്രീതിപ്പെടുത്താൻ അവർ കോഴിയെ ബലിയർപ്പിച്ചു നെറ്റിയിൽ രക്തക്കുറിയണിയും. സയാമീസുകാർ ശിരസ്സിലിരിയ്ക്കുന്ന ഭൂതത്തിനു യാതൊരു പരിക്കുമേൽക്കാതിരിയ്ക്കാൻ മുടി മുറിയ്ക്കുന്നതിനു മുമ്പു പല ചടങ്ങുകളും നടത്താറുണ്ട്. അപരിചിതരുടെ കരസ്പർശം ശിരസ്സിനൊരു അവഹേളനമായി കരുതുന്ന കംബോഡിയക്കാർ വീടിന്റെ മുകളിലെ നിലയിൽ താമസിയ്ക്കാറില്ല. മറ്റൊരാളുടെ തലയ്ക്കു മുകളിലൂടെ നടക്കാനിഷ്ടപ്പെടാത്ത ജാവയിലെ ജനങ്ങൾ ഒന്നിലേറെ നിലകളുള്ള വീടുകൾ പണിയാറുമില്ല. മർക്വേസാൻ വർഗക്കാർക്കിടയിൽ ഒരാളും മറ്റൊരാളുടെ ശിരസ്സു കൈകൊണ്ടു തൊടാൻ പാടില്ലെന്നു വിലക്കുണ്ട്. ഉറങ്ങുന്ന കുഞ്ഞിന്റെ ശിരസ്സു തലോടാൻ അമ്മയ്ക്ക് അവകാശമില്ല, ഭാര്യയുടെ മുടി തൊടാൻ ഭർത്താവിനും അധികാരമില്ല. താഹിതിയിൽ രാജാ വിന്റെ തലയ്ക്കുമീതേ കൈ ഉയർത്തുന്നവർ തൽക്ഷണം വധിയ്ക്കപ്പെടും. ശിശുക്കളുടെ ശിരസ്സുമായി സ്പർശം വരുന്ന സകലതും പവിത്രമായി കണ്ടു വീട്ടിലൊരിടത്തു ഭദ്രമായി സൂക്ഷിയ്ക്കണം. മരക്കൊമ്പാണു കുഞ്ഞിന്റെ തലയിൽ തട്ടിയതെങ്കിൽ ആ മരം വെട്ടി വീഴ്ത്തണം. ഈ വിലക്കുകൾക്കു ചില പരിഹാരങ്ങളുമുണ്ട്. മാവോറിയിലെ രാജാവ് തല കൈകൊണ്ടു ചൊറിഞ്ഞതിനു പ്രായശ്ചിത്തമായി കൈ മൂക്കിനോടു ചേർത്തു ശ്വാസം അകത്തേയ്ക്കു വലിയ്ക്കുകയാണു ചെയ്തത്. ശിരസ്സിൽനിന്നു സ്പർശം വഴി കൈയിലേയ്ക്കു പകർന്ന ശക്തി തീരെ ചോർന്നുപോകാതെ യഥാസ്ഥാനത്തു തിരിച്ചെത്തിയ്ക്കുകയാണതിന്റെ ലക്ഷ്യം.

*12. വിധിനിഷേധങ്ങൾ*

ശിരസ്സു കൈകൊണ്ടു തൊടാൻ പാടില്ലെന്ന വിലക്കുള്ളപ്പോൾ മുടി മുറിയ്ക്കുന്നതു ദുഷ്ക്കരമാകാതെ വയ്യ. അതുകൊണ്ടു രണ്ടുതരം വിഷമതകളാണു പ്രാചീനകാലത്തെ ക്ഷുരകന്മാർ നേരിട്ടത്. ശിരസ്സിലിരിയ്ക്കുന്ന ഭൂതത്തിനു പരിക്കേൽക്കരുത്; മുറിച്ചെടുത്ത മുടിച്ചുരുൾ മന്ത്രവാദിയുടെ പക്കലെത്താതെ നീക്കം ചെയ്യുകയും വേണം. മുടി തീരെ മുറിയ്ക്കാതെ വളർത്തുകയാണു പലപ്പോഴും ഈ ദുരവസ്ഥ ഒഴിവാക്കാൻ പൊതുവേ സ്വീകരിയ്ക്കുന്ന പോംവഴി. ഫ്രാൻസിലെ രാജാക്കന്മാർക്ക് ഒരിയ്ക്കലും മുടി മുറിയ്ക്കാൻ അനുവാദമുണ്ടായിരുന്നില്ല. അവരെ സംബന്ധിച്ചിടത്തോളം രാജാധികാരം പരിത്യജിയ്ക്കുന്നതിനു തുല്യമാണു ചുമലിൽ തൂങ്ങിയാടുന്ന മുടി മുറിയ്ക്കുന്നത്. ക്ലോദോമിർ രാജാവ് മരിച്ചപ്പോൾ മക്കളിൽനിന്നു രാജാധികാരം തട്ടിയെടുക്കാൻ സഹോദരനായ ക്ലോട്ടെയർ വാളും കത്രികയുമായി ഒരു ദൂതനെ കുട്ടികളുടെ മുത്തശ്ശിയായ രാജ്ഞിയുടെ അടുത്തേയ്ക്കു പറഞ്ഞയച്ചു; കുട്ടികൾ മുടിയില്ലാതെ ജീവിയ്ക്കണോ അതല്ല, മുടിയോടെ വാളിനിരയാകണോ വേണ്ടതെന്നു തീരുമാനിയ്ക്കാൻ ദൂതൻ രാജ്ഞിയോട് ആവശ്യപ്പെട്ടു. അധികാരം അടിയറവെച്ചു മുടിയില്ലാതെ ജീവിയ്ക്കുന്നതിനേക്കാൾ കുട്ടികളുടെ മൃതശരീരം കാണുന്നതാണു തനിയ്ക്കഭികാമ്യമെന്ന് അവർ തുറന്നടിച്ചു. തുടർന്നു നിഷ്ഠുരനായ അമ്മാമൻ രാജാവിന്റെ രണ്ടു മക്കളേയും കൊന്നു ഭരണാധികാരം കൈക്കലാക്കി. പശ്ചിമാഫ്രിക്കയിലെ പുരോഹിതന്മാരുടെ വിശ്വാസപ്രകാരം ദൈവത്തിന്റെ ഇരിപ്പിടമാണു മുടി. ജീവിതത്തിൽ ഒരിയ്ക്കലും അവർ മുടി മുറിയ്ക്കാറില്ല. മഴ പെയ്യിയ്ക്കാനുള്ള മന്ത്രവിദ്യ അറിയാമെന്ന് അവകാശപ്പെടുന്ന മസായ്വർഗക്കാർ ആ അലൗകികസിദ്ധി നഷ്ടപ്പെടുമെന്ന ഭയം മൂലം ഒരിയ്ക്കലും താടി വടിയ്ക്കാറില്ല. പ്രതികാരപ്രതിജ്ഞ സാക്ഷാത്ക്കരിയ്ക്കുന്നതുവരെ മുടി മുറിയ്ക്കാതെ നടക്കുന്ന ചിലരേയും ചിലയിടങ്ങളിൽ കാണാം. അതിനുവേണ്ടി നെറുകയിലൊരു ചുരുൾ കുരുക്കിട്ടു നിർത്തി തല മുണ്ഡനം ചെയ്യുന്നവരാണു മർക്വേസാൻവർഗക്കാർ. ജർമ്മനിയിലെ ഭടന്മാർ യുദ്ധത്തിനു പുറപ്പെടുമ്പോൾ ശത്രുക്കളെ തോൽപ്പിയ്ക്കാതെ മുടിയോ

താടിയോ വടിയ്ക്കില്ലെന്നു ശപഥം ചെയ്യും. പേൻപോലുള്ള കീടങ്ങളു ടെ ശല്യത്തിൽനിന്നു രക്ഷനേടാൻ കുട്ടികളുടെ മുടി മുറിയ്ക്കുന്ന തൊറാ ഡ്ജാവാസികൾ ആത്മാവിനു ജീവിതകാലം മുഴുവൻ സുരക്ഷിതമാ യി താമസിയ്ക്കാൻ ചെറിയൊരു ചുരുൾമാത്രം ബാക്കിവെയ്ക്കും.

തലമുടി മുറിയ്ക്കേണ്ടിവരുന്ന അടിയന്തിരസന്ദർഭങ്ങളിൽ അപകട ങ്ങൾ ഒഴിവാക്കാനുള്ള മുൻകരുതലുകളാണു ക്ഷൗരകർമ്മങ്ങളുടെ അ ടിസ്ഥാനം. അവിചാരിതമായി സംഭവിയ്ക്കാവുന്ന ഇടിമിന്നൽ ഒഴിവാ ക്കാനും ഉപയോഗിയ്ക്കുന്ന കത്തി ശുദ്ധീകരിയ്ക്കാനുംവേണ്ടി മാവോറി സുകാർ പല മന്ത്രങ്ങളും ഉച്ചരിയ്ക്കാറുണ്ട്. ഫിജിയിലെ രാജാവ് മുടി വെട്ടുന്നതിനുമുമ്പു നടത്തുന്ന വിരുന്നിനോടനുബന്ധിച്ച് ബന്ധുക്കൾ കാൺകെ മനുഷ്യന്റെ പച്ചയിറച്ചി ഭക്ഷിയ്ക്കും. പ്രത്യേകമായൊരു കൂട്ട രെയാണു രാജാവതിനു നിയോഗിയ്ക്കുന്നത്. ക്ഷൗരം കഴിഞ്ഞാൽ മി ക്കവാറും ഭ്രതാവേശമുണ്ടാകാനിടയുള്ളതുകൊണ്ട് അവർ മറ്റുള്ളവരു മായി ബന്ധപ്പെടാൻ പാടില്ല; കുറച്ചു ദിവസത്തേയ്ക്കു ഭക്ഷണം കൈ കൊണ്ടു കഴിയ്ക്കാനോ പതിവുജോലി തുടരാനോ പാടില്ല; വിശുദ്ധമാ യൊരു ശിരസ്സ് കൈകൊണ്ടു സ്പർശിച്ചതിന്റെ പേരിൽ ക്ഷുരകനും ചില വിലക്കുകൾ അനുസരിച്ചേ തീരൂ. ക്ഷൗരത്തിനുവേണ്ടി ഉപ യോഗിച്ച കൈ വേവിച്ച ഉരുളക്കിഴങ്ങുകൊണ്ടു നന്നായുരസി ശുദ്ധി യാക്കിയ ശേഷം മാത്രമേ അയാൾ മറ്റൊരു ക്ഷൌരം ചെയ്യാവൂ. നല്ല മുഹൂർത്തം നോക്കി ബന്ധുക്കളേയും അയൽക്കാരേയും വിളിച്ച് ആ ഘോഷമായാണു ന്യൂസിലണ്ടുകാർ ക്ഷൗരകർമ്മം നടത്താറുള്ളത്.

സുരക്ഷിതമായി മുറിച്ചു മാറ്റിയ നഖവും മുടിയും മന്ത്രവാദികളുടെ പക്കൽ ചെന്നെത്താതെ നീക്കം ചെയ്തു സൂക്ഷിയ്ക്കുകയോ നശിപ്പിയ്ക്കുക യോ ചെയ്യേണ്ട ബാദ്ധ്യതകൂടി ക്ഷുരകനുണ്ട്. മർക്വേസൻദ്വീപിലെ മന്ത്രവാദികൾ ശത്രുക്കളുടെ നഖവും മുടിയും ഉമിനീരും വാഴയിലയി ൽ പൊതിഞ്ഞു സഞ്ചിയിലാക്കി പ്രത്യേകമായ കടുംകെട്ടിട്ടു മന്ത്രോ ച്ചാരണത്തോടെ മണ്ണിൽ കുഴിച്ചിടും; അങ്ങനെ ചെയ്താൽ ഇരുപതു രാവിന്നകം ശത്രു രോഗം വന്നു മരിയ്ക്കുമെന്നാണു വിശ്വാസം. ആസ്ത്രേ ലിയയിലെ കറുത്ത വർഗക്കാർക്കു ഭാര്യയെ ഒഴിവാക്കണമെങ്കിൽ ഉ

റങ്ങുന്ന അവളുടെ മുടിച്ചുരുൾ മുറിച്ചെടുത്തു കുന്തമുനയിൽ കെട്ടി തീക്കുണ്ഡത്തിലേയ്ക്കു വലിച്ചെറിഞ്ഞാൽ മതി. മുടിനാരുപയോഗിച്ചു കിളികൾ കൂടുവെച്ചാൽ ബന്ധപ്പെട്ടവർക്കു തലവേദന വരുമെന്നു ജർമ്മനിക്കാർ വിശ്വസിച്ചു. മുറിയ്ക്കുകയോ ചീകുകയോ ചെയ്ത മുടിയിഴകൾ മൂലം മഴയും മിന്നലും കാറ്റുമുണ്ടാകുമെന്നു ന്യൂസിലണ്ടുകാർ കരുതുന്നു. കൊടുങ്കാറ്റു വീശുമ്പോൾ മുടി മുറിയ്ക്കാമെന്ന റോമൻപ്രമാണം ഈ വിശ്വാസമാണു സാധൂകരിയ്ക്കുന്നത്. സഹോദരൻ കടലിൽ പോയ സമയം പെൺകുട്ടികൾ മുടി ചീകുന്നതു സ്കോട്ട്ലണ്ടുകാർ വിലക്കി. പശ്ചിമാഫ്രിയ്ക്കയിലെ ചിതോംബെരാജാവ് മരിച്ചെന്ന വാർത്ത കേട്ട നിമിഷംതന്നെ അദ്ദേഹത്തിന്റെ നഖവും മുടിയും പല്ലും കൈക്കലാക്കാൻ നാട്ടുകാർ ഓടിക്കൂടി; അവയില്ലെങ്കിൽ അടുത്ത വർഷം മഴ പെയ്യില്ലെന്ന് അവർക്കറിയാം. മുറിച്ചെടുത്ത മുടിയ്ക്ക് ഉടമസ്ഥനുമായുള്ള ബന്ധം ജാമ്യമായി പരിഗണിയ്ക്കുന്ന സന്ദർഭങ്ങളുമുണ്ട്. അതിലൊന്നാണു കുറ്റവാളിയെ ജയിലിലടയ്ക്കുന്നതിനു മുമ്പ് ക്ഷൗരം ചെയ്യുന്ന രീതി. തടവുകാരൻ ജയിലിൽനിന്നു ചാടിപ്പോകുന്നതിനെതിരെ ആ മുടി ജയിലധികൃതർക്കു വേണമെങ്കിൽ ജാമ്യമായി സൂക്ഷിയ്ക്കാം. മുറിച്ചെടുത്ത നഖവും മുടിയും സുരക്ഷിതമായി സൂക്ഷിയ്ക്കാനും ചിലർ വഴി കണ്ടെത്തിയിരുന്നു. മാവോറിരാജാവിന്റെ മുടിച്ചുരുൾ പള്ളിയോടു ചേർന്നുള്ള സിമിത്തേരിയിലാണു സൂക്ഷിച്ചിരുന്നത്. സുകോവിലെ ജനങ്ങൾ തെരുവുകളിൽ ദിശാസൂചകമായി സ്ഥാപിച്ച കല്ലുകളുടെ വിള്ളലുകളിൽ മരിച്ചവരുടെ മുടി നിക്ഷേപിച്ചിരുന്നു. കുട്ടികളുടെ ക്ഷൗരം കഴിഞ്ഞു ചുറ്റും ചിതറിയ മുടിനാരുകൾ വടിച്ചെടുത്തു വാഴയിലയിലാക്കി നദിയിലൊഴുക്കുകുകയാണു സയാമീസുകാർ ചെയ്യുന്നത്. അവരുടെ ബാലാരിഷ്ടത അതോടെ ഒഴിഞ്ഞുപോകുമെന്നവർ കരുതി. നീണ്ട മുടിച്ചുരുളുകൾ അവർ മലമുകളിലുള്ള ബുദ്ധന്റെ വിശുദ്ധപാദത്തിൽ കൊണ്ടുചെന്നു സമർപ്പിയ്ക്കും. പുരോഹിതന്മാർ ക്ഷേത്രപരിസരവും ശ്രീകോവിലും അടിച്ചുവാരുന്ന ചൂലുണ്ടാക്കാനും മുടിനാരുകൾ കരുതിവെയ്ക്കാറുണ്ട്. മരണശേഷം ആത്മാവ് വീണ്ടുമൊരു ശരീരം തേടു

മെന്നു വിശ്വസിയ്ക്കുന്ന ഇൻകാസ്വർഗക്കാർ ചുമരിലെ പൊത്തുപോലെ തിരിച്ചെടുക്കാൻ സൗകര്യമുള്ള സ്ഥലത്താണു നഖവും മുടിയും സൂക്ഷിയ്ക്കുന്നത്. ഈ വിശ്വാസമുള്ളവരെ തുർക്കിയിലും അർമേനിയയിലും കാണാം. സ്വയം പൊഴിഞ്ഞുപോകുന്ന മുടി മന്ത്രവാദിയുടെ പക്കലെത്താതെ കത്തിച്ചു കളയുന്നവരുണ്ട്. ഇറ്റലിയിലെ സ്ത്രീകൾ തലമുടി മറ്റാരും കാണാത്ത സ്ഥലത്തു നിക്ഷേപിയ്ക്കുകയോ കത്തിയ്ക്കുകയോ ചെയ്യുകയാണു പതിവ്.

ദുർമ്മന്ത്രവാദികളുടെ ആഭിചാരപ്രയോഗം ഭയന്നു നഖവും മുടിയും നശിപ്പിയ്ക്കുകയോ ഒളിപ്പിയ്ക്കുകയോ ചെയ്യുന്നതുപോലെയാണു പ്രാചീനജനങ്ങൾ ഉമിനീരും കൈകാര്യം ചെയ്തത്. ചിലോതെയിലെ ആദിവാസികൾ ശത്രുവിന്റെ ഉമിനീരൊരു ഉരുളക്കിഴങ്ങിലാക്കി മന്ത്രങ്ങളുച്ചരിച്ചു കത്തിയ്ക്കും. അതോടെ അസഹ്യമായ പുകയും ചൂടുമേറ്റ് ഉരുളക്കിഴങ്ങ് ചുക്കിച്ചുളിയുന്നതുപോലെ ശത്രു വെള്ളം വാർന്നു മരിയ്ക്കുമെന്നാണവരുടെ വിശ്വാസം. അതല്ലെങ്കിൽ ആ ഉമിനീരൊരു തവളയുടെ വായിലൊഴിച്ച് കുത്തിയൊഴുകുന്ന നദിയിലേയ്ക്കു വലിച്ചെറിയും. ഒഴുക്കിൽപ്പെട്ടു നീന്താനാകാതെ പിടയുന്ന തവളയെപ്പോലെ ശത്രുക്കളും ശ്വാസം മുട്ടി മരിയ്ക്കും. മന്ത്രവാദികളായ ന്യൂസിലണ്ടിലെ ഉറെവെരക്കാർ മനുഷ്യരുടെ ഉമിനീരാണു കർമ്മങ്ങൾക്കുപയോഗിച്ചിരുന്നത്. അവരുടെ മുമ്പിൽവെച്ചു വായിലൂറിയ ഉമിനീരു തുപ്പിക്കളയാൻ ആരും ധൈര്യപ്പെടാറില്ല. പശ്ചിമാഫ്രിയ്ക്കയിലെ ചിലർ ശത്രുക്കളുടെ മുമ്പിൽവെച്ച് ഉമിനീരു തുപ്പാതിരിയ്ക്കാൻ പ്രത്യേകം ശ്രദ്ധിയ്ക്കാറുണ്ട്. സ്വന്തം വീട്ടിൽപ്പോലും അവർ പുറമേയ്ക്കു വീണ ഉമിനീരു ശ്രദ്ധാപൂർവം ഒപ്പിയെടുത്തു പുറത്തെവിടെയെങ്കിലും കൊണ്ടുപോയി കളയും. സാന്റ്‌വിച്ചിലെ രാജാവിനടുത്തു സദാ സമയവും ഒരു സേവകൻ ഉമിനീരു ശേഖരിയ്ക്കുന്ന കോളാമ്പിയുമായി നിൽക്കും. ദിവസേന രാവിലെ ആ കോളാമ്പിയിലെ ഉമിനീരു മുഴുവൻ മണ്ണിൽ കുഴിച്ചുമൂടും. രണ്ടുപേർ തമ്മിലുള്ള ഉടമ്പടിയുടെ ഉപാധിയായും ചിലപ്പോൾ ഉമിനീരുപയോഗിയ്ക്കാറുണ്ട്. പരസ്പരവിശ്വാസം ഉമിനീരുവഴി പങ്കിടുമ്പോൾ വാഗ്ദാനലംഘനം നടന്നാൽ പ്രതിക്രിയ ചെയ്യാനും സൗകര്യമുണ്ട്.

കിഴക്കേ ആഫ്രിയ്ക്കക്കാർ പ്രത്യേകമായൊരു ചടങ്ങു നടത്തിയാണ് അത്തരം കരാറിലേർപ്പെടുന്നത്. രണ്ടുപേരും പരസ്പരം അഭിമുഖമായി ഇരുന്നു മുമ്പിൽ വെച്ച മദ്യചഷകത്തിലേയ്ക്കു നീട്ടിത്തുപ്പും. തുടർന്നു കപ്പുകൾ പരസ്പരം കൈമാറി അവർ മദ്യം വലിച്ചു കുടിയ്ക്കും. ചടങ്ങിനു വേണ്ടത്ര സമയമില്ലെങ്കിൽ വായിലേയ്ക്കു നേരേ തുപ്പുന്ന പതിവുമുണ്ട്.

പ്രാകൃതമനുഷ്യരുടെ കടുത്ത അന്ധവിശ്വാസങ്ങളിൽ നല്ലൊരു പങ്കും ഭക്ഷണവുമായി ബന്ധപ്പെട്ടതാണെന്നു നാം കണ്ടു. പലതരം സസ്യങ്ങളേയും ജീവികളേയും മാരകമാണെന്നു കരുതി അവർ ഭക്ഷണ ത്തിൽനിന്നു മാറ്റിനിർത്തി. രാജാക്കന്മാരും പുരോഹിതന്മാരുമാകുമ്പോൾ വിലക്കുകൾക്കു തീക്ഷ്ണത കൂടും. ഈജിപ്തിലെ രാജാക്കന്മാർക്കു കോഴിയുടേയും ആടിന്റേയും മാംസം മാത്രമേ കഴിയ്ക്കാനവകാശമുള്ളൂ. ഗോത്രാധിപന്മാരായ പലരും പ്രാചീനകാലത്തു തികഞ്ഞ സസ്യഭുക്കുകളായിരുന്നു. ലോവങ്ഗോയിലെ പുരോഹിതന്മാർ പഴവും കിഴങ്ങും മാത്രം കഴിച്ചാണു ജീവിച്ചിരുന്നത്; പക്ഷേ, വല്ലപ്പോഴുമൊരിയ്ക്കൽ അവർ ചുടുരക്തം കുടിയ്ക്കാറുണ്ട്. കിരീടാവകാശിയായ രാജാവിനു ശൈശവം മുതൽക്കേ പന്നിയിറച്ചി നിഷേധിച്ചിരുന്നു. യൗവനത്തിൽ സ്വയം കൊന്നു പാകം ചെയ്ത കോഴിയെ കഴിയ്ക്കുന്നതിനു വിലക്കില്ല. രാജാവിനു പ്രായം വർദ്ധിയ്ക്കുന്തോറും വിലക്കുകളുടെ എണ്ണവും കൂടി. ഫെർണാണ്ടോവിൽ സ്ഥാനാരോഹണം ചെയ്ത രാജാവ് ഒരിയ്ക്കലും സാധാരണക്കാരുടെ ആഹാരരീതി പിന്തുടരാൻ പാടില്ല. തേനും പാലും ആടിന്റെ പൊരിച്ചെടുത്ത കരളും മാത്രമാണു മസായ്യിലെ രാജാവിന്റെ ഭക്ഷണം. മറ്റെന്തു കഴിച്ചാലും പ്രവചനത്തിനും മന്ത്രവാദത്തിനുമുള്ള സിദ്ധി നഷ്ടപ്പെടുമെന്നാണു വിശ്വാസം.

പ്രസവം, വിവാഹം, മരണം തുടങ്ങിയ സമയങ്ങളിൽ ശരീരത്തിലൊരുതരം കെട്ടുകളും പാടില്ലെന്ന വിശ്വാസം ലോകത്തിന്റെ പല ഭാഗങ്ങളിലും പ്രചാരത്തിലുണ്ട്. ട്രാൻസിൽവേനിയയിലെ സാക്സൺ വർഗക്കാർ പ്രസവവേദന തുടങ്ങുന്ന സ്ത്രീയുടെ വസ്ത്രത്തിലെ കെട്ടഴിച്ചു വീട്ടിലെ വാതിലുകളും പെട്ടികളും തുറന്നു വെയ്ക്കും. ഈസ്റ്റിൻഡീസി

ൽ ഗർഭിണികളൊരിയ്ക്കലും കുപ്പായത്തിന്റെ കുടുക്കിടുകയോ മുടി പിന്നുകയോ പായ നെയ്യുകയോ ചെയ്യരുതെന്ന വിധിയുണ്ട്. പ്രസവം നടക്കുന്നതുവരെ ഭർത്താവ് കാലു പിണച്ച് ഇരിയ്ക്കരുതെന്നും ചിലർ നിഷ്ക്കർഷിയ്ക്കുന്നു. കെട്ടുകളും പൂട്ടുകളും പ്രസവത്തിനു തടസ്സവും താമസവും വരുത്തുമെന്ന വിശ്വാസമാകാം ഒരുപക്ഷേ ഈ ആചാരങ്ങൾക്കു പിന്നിലുള്ളത്. ആഫ്രിയ്ക്കയിലെ ഹോസ്‌വർഗക്കാർ കുഞ്ഞു പുറത്തേയ്ക്കു വരാതെ വേദനിച്ചു പിടയുന്ന ഗർഭിണിയുടെ സഹായത്തിനൊരു മന്ത്രവാദിയെ വിളിച്ചുവരുത്തും. കുഞ്ഞ് ഗർഭാശയത്തിൽ കെട്ടുപിണഞ്ഞു കിടക്കുകയാണെന്നു പ്രഖ്യാപിച്ച് അയാൾ കാട്ടിൽനിന്നു ചില വള്ളികൾ പറിച്ചു കൊണ്ടുവരാൻ ബന്ധുക്കളോടു പറയും. ഗർഭിണിയുടെ കൈയും കാലും വള്ളികൊണ്ടു വരിഞ്ഞു കെട്ടി അയാളൊരു കത്തിയെടുത്തു പതുക്കെ കെട്ടുകൾ ഓരോന്നായി അറുത്തു മാറ്റാൻ തുടങ്ങും. അതോടെ വയറ്റിനകത്തെ കുഞ്ഞിന്റെ കെട്ടുപാടുകളും അഴിഞ്ഞു പോകുമെന്നാണു സങ്കൽപ്പം. അവസാനം അറുത്തെടുത്ത വള്ളി ചെറുതായരിഞ്ഞ് വെള്ളത്തിൽ തിളപ്പിച്ചു ഗർഭിണിയെ കുളിപ്പിയ്ക്കും. അതേസമയം ചിറ്റഗോങ്ങിലെ വയറ്റാട്ടി ഗൃഹനാഥനോടു വീടിന്റെ വാതിലും ജനലും കുപ്പികളുടെ അടപ്പും തുറന്നിടാനാണ് ആവശ്യപ്പെടുന്നത്. ചിലപ്പോൾ തൊഴുത്തിലെ വളർത്തുമൃഗങ്ങളെ യഥേഷ്ടം അഴിച്ചുവിടാനും അവർ പറയും. രോഗശയ്യയ്ക്കു സമീപം ഒരു കാൽ മറ്റേക്കാലിൽ കയറ്റി ഇരുകൈകളും ചേർത്തുപിടിച്ച് ഇരിയ്ക്കുന്നവർ രോഗിയുടെമേൽ മാരകമായൊരു ശക്തിയാണു പകരുന്നതെന്നു പ്ലിനി പറയുന്നു. അങ്ങനെ നിൽക്കുന്നതും ഇരിയ്ക്കുന്നതും ക്ഷേത്രം, കോടതി, യുദ്ധക്കളം, ശവമാടം തുടങ്ങിയ സ്ഥലങ്ങളിലെ അന്തരീ-ക്ഷത്തിനു യോജിച്ചതല്ലെന്നു റോമാക്കാർ കരുതി. സന്ധിസംഭാഷണം വഴിമുട്ടി പെട്ടെന്നൊരു നിശ്ശബ്ദത പടർന്നാൽ ബവേറിയക്കാർ ഉടനെ പറയും: "കൂട്ടത്തിലാരോ കാൽ പിണച്ചിരിയ്ക്കുന്നുണ്ട്, തീർച്ച!" എന്തിനും തടസ്സമുണ്ടാക്കുന്ന കെട്ടുകളുടെ മാന്ത്രികശക്തി വിവാഹത്തിലും പ്രതിഫലിയ്ക്കാറുണ്ട്. മന്ത്രച്ചരടു കെട്ടിട്ടു വെള്ളത്തിലൊഴുക്കിയാൽ വിവാഹം മുടക്കാൻ കഴിയുമെന്ന വിശ്വാസം ഈയടുത്ത കാ

ലംവരെ യൂറോപ്പിലുണ്ടായിരുന്നു. ഒരു കുടുംബത്തെയൊന്നാകെ അങ്ങനെ നശിപ്പിച്ച കുറ്റവാളിയെ ബോർഡോക്സിലെ ഭരണകൂടം വധശിക്ഷയ്ക്കു വിധിച്ചതായി രേഖയുണ്ട്. സിറിയയിൽ വിവാഹത്തിനു വരനെ അണിയിച്ച് ഒരുക്കുന്നവർ വസ്ത്രങ്ങളിൽ കെട്ടുകളില്ലെന്നു പ്രത്യേകം ഉറപ്പാക്കിയശേഷമേ വേദിയിലേയ്ക്കു പറഞ്ഞയയ്ക്കൂ. ചരടിൽ കെട്ടിട്ടു ദോഷം വിതയ്ക്കുന്ന ചില ദുർമ്മന്ത്രവാദികളെക്കുറിച്ചു ഖുറാനിൽപ്പോലും പരാമർശമുണ്ട്. ഒരിയ്ക്കലൊരു മന്ത്രവാദി പ്രവാചകനായ മുഹമ്മദിനെ അപായപ്പെടുത്താൻ ചരടിൽ ഒൻപതു കെട്ടിട്ടു കിണറ്റിലിട്ടു; തുടർന്നു രോഗം ബാധിച്ച പ്രവാചകനു ഗബ്രിയേൽ മാലാഖ പ്രത്യക്ഷപ്പെട്ടു ചരടിരിയ്ക്കുന്ന സ്ഥലം കാണിച്ചുകൊടുത്തു. വിശ്വസ്തസേവകർ കൊണ്ടുവന്ന ചരടിനു നേരേ നോക്കി അദ്ദേഹം ഒൻപതു മന്ത്രങ്ങൾ ചൊല്ലി; അതോടെ ചരടിന്റെ കെട്ടുകളഴിഞ്ഞ് അദ്ദേഹം സുഖം പ്രാപിച്ചു. ചിലപ്പോൾ രോഗശാന്തിയ്ക്കും കെട്ടുകൾ ഉപയോഗപ്പെടാറുണ്ട്. ടർക്കോമാനിലെ മന്ത്രവാദി പനി മാറ്റുന്നതിനു മന്ത്രം ജപിച്ച് ഒട്ടകത്തിന്റെ രോമംകൊണ്ടൊരു ചരടു പിരിയ്ക്കും. ഏഴു കെട്ടിട്ട ചരട് അയാൾ രോഗിയുടെ കൈത്തണ്ടയിൽ കെട്ടി ദിവസേന മന്ത്രം ജപിച്ച് ഓരോ കെട്ടായി അഴിച്ചുമാറ്റും. ഏഴാമത്തെ ദിവസം അഴിച്ചെടുത്ത ചരട് ഗോളാകൃതിയിലാക്കി പുഴയിലേയ്ക്കു വലിച്ചെറിയും. അതോടെ രോഗിയുടെ പനി മാറിയിരിയ്ക്കും. ഇഷ്ടപ്പെട്ട പുരുഷനെ വശീകരിച്ചു വശത്താക്കാനും കെട്ടുകൾ ഉപയോഗിയ്ക്കാം. സുന്ദരനായ യോദ്ധാവിനെ പ്രേമിച്ച അറേബിയയിലെ യുവതി വശീകരണാർത്ഥം അയാളുടെ ചാട്ടയിൽ ചില കെട്ടുകളിട്ടു. പക്ഷേ, അവളോട് അസൂയ തോന്നിയ മറ്റൊരുവൾ കെട്ടുകൾ അഴിച്ചുകളഞ്ഞതുകൊണ്ട് മന്ത്രവിദ്യ ഫലിച്ചില്ല. ഒളിച്ചോടിയവരെ പിടിച്ചുനിർത്താനും കെട്ടുകളുപയോഗപ്പെടാറുണ്ട്. സ്വസീലന്റിൽ നടപ്പാതയുടെ ഇരുവശവും പുൽക്കെട്ടു കണ്ടാൽ അടുത്ത വീട്ടിൽ അരുതാത്തതെന്തോ നടന്നതായി ഉറപ്പിയ്ക്കാം. ഭാര്യ ഉപേക്ഷിച്ചുപോയ ഭർത്താവും കൂട്ടുകാരും അവളെ പിന്തുടരുമ്പോൾ കൊണ്ടിടുന്ന പുൽക്കെട്ടുകളാണവ. ഓരോ പുൽക്കെട്ടും ക

വച്ചുവെച്ചു പോകുന്നതിന്റെ ഇരട്ടി വേഗത്തിൽ അവൾ തിരിച്ചെത്തു മെന്നാണു പൊതുവായ വിശ്വാസം. ദുർമ്മന്ത്രവാദികൾക്കെതിരെ ന ല്ലൊരു പ്രതിരോധമാണു വലയുടെ കെട്ടുകളെന്നു റഷ്യാക്കാർ കരുതു ന്നു. അതാണു വിവാഹാവസരത്തിൽ വലപോലെ വധു ധരിയ്ക്കുന്ന ശി രോവസ്ത്രത്തിന്റെ പ്രസക്തി. കെട്ടിട്ട വെറുമൊരു ചരടാണു റഷ്യാക്കാ രുടെ മന്ത്രേലസ്സുകൾ. കൈയിലും കാലിലും ചുവന്ന ചരടു ചുറ്റിക്കെട്ടി യാൽ കുട്ടികളുടെ പനി മാറുമെന്ന് അവർ വിശ്വസിയ്ക്കുന്നു. രോഗം മാ റ്റാൻ മാത്രമല്ല, കെട്ടുകൾകൊണ്ടു മരണംപോലും ഒഴിവാക്കാമെന്നു കരുതുന്നവരുണ്ട്. മുറികളും പെട്ടികളും പൂട്ടിക്കിടക്കുമ്പോൾ വീട്ടിനക ത്തുനിന്നൊരു ജീവനു പുറത്തു കടക്കാനാകില്ലെന്നാണു ചിലരുടെ വിശ്വാസം. ഇംഗ്ലണ്ടിൽ ആസന്നമരണനായി കിടക്കുന്ന രോഗിയ്ക്കു സുഖമരണം ലഭിയ്ക്കാൻ വീടിന്റെ വാതിലുകളെല്ലാം മലർക്കെ തുറന്നി ടാറുണ്ട്. 1863-ൽ ടാണ്ടനിലൊരു കുട്ടിയ്ക്കു കഠിനമായ പനി ബാധിച്ചു മരണം അനിവാര്യമായപ്പോൾ കുടുംബത്തിലെ സ്ത്രീകളൊരു തീരുമാ നമെടുത്തു. കുട്ടിയ്ക്ക് അനായാസമരണം ആശംസിച്ചുകൊണ്ട് അവർ വീട്ടിലെ വാതിലുകളും മേശകളും അലമാരകളും പെട്ടികളും പാത്രങ്ങ ളും തുറന്നുവെച്ചു. വിചിത്രമെന്നു പറയട്ടെ, ആ സുഗമവഴിയിലൂടെ നട ന്നു ചെന്നു സ്വർഗം കാണാനല്ല, അമ്മയുടെ സുഖലാളനമേറ്റു ഭൂമിയി ൽത്തന്നെ ജീവിയ്ക്കാനാണു കുട്ടി തീരുമാനിച്ചത്!

മതപരമായ ചടങ്ങുകളും മന്ത്രവാദങ്ങളും നഗ്നപാദനായി മുടിയഴി ച്ചിട്ടു ചെയ്യണമെന്ന നിബന്ധന ഒരുപക്ഷേ കെട്ടുകളുണ്ടാക്കുന്ന തട സ്സങ്ങളിൽനിന്നു രക്ഷപ്പെടാനുള്ള മാർഗമായി കാണുന്നതിൽ തെറ്റി ല്ല. അതുപോലെ ആത്മീയമായ കർമ്മങ്ങൾക്കു നിഷിദ്ധമാണു വിര ലിലെ മോതിരങ്ങൾ. കാർപാത്തസ്ദ്വീപിലെ ജനങ്ങൾ ശവശരീര ത്തിൽനിന്നു കുടുക്കുകളും മോതിരങ്ങളും ഊരിമാറ്റിയതിനു ശേഷമേ സംസ്കാരം നടത്താറുള്ളൂ. ജനങ്ങൾ മോതിരം ധരിയ്ക്കരുതെന്ന പൈത ഗോറസിന്റെ അനുശാസനം ഈ വിശ്വാസമാണു സാക്ഷ്യപ്പെടുത്തു ന്നത്. ഗ്രീസിൽ ഫോനസിന്റെ വെളിപാടു കേൾക്കാനായി മാംസഭ ക്ഷണം വെടിഞ്ഞു ബ്രഹ്മചര്യത്തോടെ വരുന്നവർ മോതിരമണിയാ

ൻ പാടില്ലെന്നൊരു വ്യവസ്ഥ പാലിയ്ക്കേണ്ടതുണ്ട്. ആത്മാവ് ശരീര ത്തിൽനിന്നു പുറത്തുപോകുന്നതു തടയുന്ന മോതിരം പക്ഷേ, പാപാ ത്മാക്കളായ ഭൂതങ്ങളെ വിലക്കുകയും ചെയ്യും. അതുകൊണ്ടു പ്രേത ബാധയ്ക്കും ദുർമ്മന്ത്രവാദത്തിനുമെതിരായ രക്ഷാകവചവുമാണു മോ തിരം. സംസ്കാരത്തിനു സഹായിയായി നിൽക്കുന്നവർ മരിച്ചയാളു ടെ ബന്ധുക്കളിൽ നിന്നൊരു മോതിരം വാങ്ങി വിരലിലിടുന്ന പതി വ് ലാപ്പ്‌വർഗക്കാർ ആചരിച്ചു വരുന്നുണ്ട്. അയാളെ പ്രേതങ്ങളുപദ്ര വിയ്ക്കില്ലെന്ന ഉറപ്പാണവർ നൽകുന്നത്. ടൈറോളിൽ കുഞ്ഞുങ്ങളെ മു ലയൂട്ടുന്ന അമ്മമാർ പ്രേതങ്ങളെ ഭയന്നു വിരലിലെ വിവാഹമോതി രം ഒരിയ്ക്കലും ഊരി വെയ്ക്കാറില്ല. പക്ഷേ, ആത്മാവിനെ അടക്കാനാ ണോ പ്രേതങ്ങളെ അകറ്റാനാണോ മോതിരം കൂടുതൽ ഫലപ്രദമെ ന്ന ചോദ്യം ഇപ്പോഴും ഉത്തരമില്ലാതെ അവശേഷിയ്ക്കുന്നു.

**12.4. നിഷിദ്ധവാക്കുകൾ:** വാക്കുകളും വസ്തുക്കളും തമ്മിൽ കൃത്യമാ യൊരു വിവേചനമില്ലാതിരുന്ന പ്രാചീനകാലത്തു മനുഷ്യർ സ്വന്തമാ യ ഒരവയവംപോലെ പേരിനേയും കണക്കാക്കി. കണ്ണും മുഖവുംപോ ലെ വ്യക്തിത്വത്തിന്റെ മൗലികമായൊരു ഘടകമായിരുന്നു അവർ ക്കു പേരുകൾ. അശ്രദ്ധമൂലം ദേഹത്തിനുണ്ടാകുന്ന പരിക്കു പേരിനും പറ്റുമെന്ന് അവർ കരുതി. വാർദ്ധക്യത്തിൽ ജീവിതത്തിനു നവോ ന്മേഷം ലഭിയ്ക്കാൻ എസ്ക്വിമോക്സ്‌വർഗക്കാർ പുതിയ പേരുപോലും സ്വീകരിയ്ക്കാറുണ്ട്. മറ്റൊരാളുടെ പേരെഴുതിയ കടലാസ് കൈയിലെടു ക്കുന്നവർ അയാളുടെ ആത്മാവിനേയും കൊണ്ടുപോകുന്നതായി സെ ലിബസുകാർ കരുതി. മന്ത്രവാദികളുടെ ദുരുപയോഗം ഭയന്ന് ആസ്ത്രേ ലിയയിലെ ആദിവാസികൾ സ്വന്തം പേരു മറ്റാരോടും വെളിപ്പെടു ത്താറില്ല. അതുകൊണ്ടു കുടുംബത്തിലെ മുതിർന്നവർക്കു മാത്രമറിയാ വുന്ന പൈതൃകനാമം മറച്ചുവെച്ച് അവർ സാധാരണ ആവശ്യങ്ങൾ ക്കു മറ്റൊരു പേരു സ്വീകരിച്ചു. യഥാർത്ഥനാമം പരാമർശിയ്ക്കേണ്ടി വ രുന്ന മതപരമായ ചടങ്ങുകളിൽ അവരതു മറ്റാരും കേൾക്കാതെ മ ന്ത്രിയ്ക്കുകയേ പതിവുള്ളൂ. സാംസ്കാരികമായി താരതമ്യേന ഉയർന്ന

നിലവാരം പുലർത്തിയ ഈജിപ്തുകാരും ഇന്ത്യയിലെ ബ്രാഹ്മണരും പൊതുവേ രണ്ടു പേരുകൾ സ്വീകരിച്ചിരുന്നു. മാതാപിതാക്കൾക്കു മാത്രം അറിയാവുന്ന മക്കളുടെ നാമം വിവാഹംപോലെ പവിത്രമായ ചടങ്ങുകളിൽ മാത്രമേ ഉച്ചരിക്കപ്പെടാറുള്ളൂ. സ്വന്തം പേരു പുറമേ പറയുമ്പോൾ ആ ഉച്ഛ്വാസത്തിലൂടെ ഉള്ളിൽ നിന്നൊരു ശക്തി പുറത്തേയ്ക്കു പറന്നുപോയി വളർച്ച മുരടിയ്ക്കുമെന്നാണ് ഒജേബ്‌വേക്കാർ വിശ്വസിയ്ക്കുന്നത്. മഡഗാസ്ക്കറിലുള്ളവർക്കു പേരു പറയാൻ മടിയുണ്ടെങ്കിലും അടുത്തു നിൽക്കുന്ന സുഹൃത്തോ പരിചാരകനോ അതുച്ചരിച്ചു കേൾക്കുന്നതിൽ വിരോധമില്ല. അതുകൊണ്ട് അപരിചിതരെ കണ്ടാൽ 'എന്താണു പേരെ'ന്ന സർവസാധാരണമായ ചോദ്യം പലർക്കും അസ്വസ്ഥത ജനിപ്പിച്ചിരുന്നു. ഭരണപരവും നീതിന്യായപരവുമായ ആവശ്യങ്ങൾക്കു സാധാരണക്കാരോടു പേരു ചോദിയ്ക്കുമ്പോൾ നേരിട്ടു മറുപടി നൽകുന്നതിനു പകരം അവർ തൊട്ടടുത്തു നിൽക്കുന്ന സുഹൃത്തിനെ ചൂണ്ടിക്കാട്ടി പറയും: “അയാളോടു ചോദിയ്ക്കൂ!“. ശരിയായ പേരുച്ചരിയ്ക്കുന്നതിനുള്ള ഈ വിലക്കു ചിലർക്കു ചില സന്ദർഭങ്ങളിൽ മാത്രമേയുള്ളൂ. നന്ദിവർഗക്കാർ യുദ്ധത്തിനു പോയ യുവാക്കളുടെ പേരു വീട്ടിൽ പറയാറില്ല. കുട്ടികൾ അച്ഛനെക്കുറിച്ച് ആരായുമ്പോൾ അമ്മ ശകാരിയ്ക്കും: “സ്വർഗത്തിലേയ്ക്കു പറന്ന പറവകളെക്കുറിച്ചു മിണ്ടരുത്!“. കടലിൽ സ്വച്ഛന്ദവിഹാരം നടത്തുന്ന ഭൂതങ്ങളെ ഭയന്നു കോംഗോയിലുള്ളവർ മത്സ്യവുമായി വരുന്ന മുക്കുവരെ പേരെടുത്തു വിളിയ്ക്കാറില്ല. സുൽക്കാവർഗക്കാർ രാജ്യത്തിന്റെ അതിർത്തിയിൽവെച്ചു ശത്രുക്കളെ 'മരത്തടി'കളെന്നാണു വിളിയ്ക്കുക പതിവ്; അതോടെ വെട്ടിയിട്ട മരത്തടിപോലെ ശത്രുക്കളുടെ വീര്യം ചോർന്നു പോകുമെന്ന് അവർ വിശ്വസിച്ചു. വാക്കുകളുടെ പ്രകൃതത്തെക്കുറിച്ചു പ്രാകൃതമനുഷ്യർ പുലർത്തിപ്പോന്ന ചില മിഥ്യാധാരണകളാണ് ഇവയ്ക്കു പിന്നിലുള്ളത്. കൗതുകകരമായ ആ ധാരണകളുടെ മറ്റൊരുദാഹരണമാണു ഗ്രാമത്തിലെ തെമ്മാടിയുടെ സ്വഭാവം മാറ്റാൻ കാഫ്രേക്കാർ സ്വീകരിയ്ക്കുന്ന തന്ത്രം. മരുന്നിട്ടു തിളപ്പിച്ച് ആവി പറക്കുന്ന പാത്രത്തിനുമീതെ അവരയാളുടെ പേര് ഉച്ചത്തിൽ വിളിച്ചു പാത്രം മൂടിവെയ്ക്കും; മരുന്നി

ന്റെ വീര്യം വെള്ളത്തിലലിഞ്ഞു പ്രകൃതം മാറുന്നതുപോലെ തെമ്മാടി യുടെ സ്വഭാവത്തിലും വൈകാതെ മാറ്റം വരുമെന്ന് അവർ കരുതി. യഥാർത്ഥനാമം വെളിവാക്കാനുള്ള വൈമനസ്യംമൂലം ബന്ധുക്കളും സുഹൃത്തുക്കളും പരസ്പരം ഇരട്ടപ്പേരുകളിൽ അറിയപ്പെടാൻ തുടങ്ങി. ചിലപ്പോൾ ശരിയായ പേരു പറയാതെ കുട്ടികളുടെ അച്ഛനും മുത്തച്ഛ നും അമ്മാമനുമൊക്കെയായി ചിലരറിയപ്പെട്ടു. ഒരുപക്ഷേ കുട്ടികൾ ക്കു ശത്രുക്കളുണ്ടാകാൻ സാദ്ധ്യതയില്ലെന്നും അവർ ധരിച്ചിരിയ്ക്കാം!.

അപരിചിതരോടു പേരു വെളിപ്പെടുത്താൻ പാടില്ലെന്ന വിലക്കി നു പക്ഷേ ബന്ധുക്കൾക്കിടയിൽ ഇളവുണ്ടാകുമെന്നു സ്വാഭാവികമാ യും പ്രതീക്ഷിയ്ക്കാം. പക്ഷേ, പ്രായോഗികതലത്തിൽ നേർവിപരീത മാണു പലപ്പോഴും സംഭവിച്ചത്. വിവാഹവും രക്തബന്ധവും വഴി അ ടുത്ത ബന്ധുക്കൾക്കുതന്നെ വിലക്കിന്റെ കാർക്കശ്യം നേരിട്ടനുഭവ പ്പെട്ടു. പരസ്പരം പേരു വിളിയ്ക്കുന്നതിലുപരി പേരുമായി സാമ്യമുള്ള മ റ്റു വാക്കുകൾപോലും ഉച്ചരിയ്ക്കരുതെന്ന രീതി നിലവിൽ വന്നു. ഈ വിഭാഗത്തിൽപ്പെടുന്നവരാണു ഭാര്യയും ഭർത്താവും അവരുടെ അച്ഛ ന്മാരും. ഭർത്താവിന്റെ പേരു സ്വപ്നത്തിൽപ്പോലും ഉച്ചരിച്ചുപോയാൽ വൈധവ്യം വരുമെന്നു ദക്ഷിണേന്ത്യയിലെ സ്ത്രീകൾ വിശ്വസിച്ചു. കാ ഫ്രേവർഗത്തിൽപ്പെട്ട ഭാര്യയ്ക്കു ഭർത്താവിന്റേയോ ഭർത്തൃകുടുംബത്തി ലെ പുരുഷന്മാരുടേയോ പേരു പറയാൻ പാടില്ല. അതുകൊണ്ടു പേ രിലെ ചില അക്ഷരങ്ങൾ മന:പൂർവം മാറ്റിയും മറിച്ചും പുതിയൊരു 'പെൺമൊഴി'തന്നെ അവരുണ്ടാക്കി. അത്തരം മാറ്റങ്ങൾക്കു കൃത്യമാ യൊരു നിയമമില്ലാത്തതുകൊണ്ട് ശരിയായ പേരു വ്യാഖ്യാനിച്ചെടു ക്കാൻ മറ്റുള്ളവരും കഷ്ടപ്പെട്ടു. പേരുകൾ പലപ്പോഴും പ്രകൃതിയിലെ ചില വസ്തുക്കളും ജീവികളുമായി ബന്ധപ്പെട്ടതുകൊണ്ട് കാര്യം പറ ഞ്ഞു കൊടുക്കാൻ പിന്നീടവർ ചില എളുപ്പവഴികളും കണ്ടെത്തി. ഭർ ത്തൃപിതാവിന്റെ പേരിനു കുതിരയോടാണു സാമ്യമെങ്കിൽ അദ്ദേഹ ത്തെ 'ഓടുന്ന മൃഗ'മെന്ന് അവർ വിശേഷിപ്പിയ്ക്കും; വെറ്റിലയ്ക്കു തുല്യമാ യ പേരുള്ള ഭർത്തൃമാതാവിനോട് അവർ 'ചുവന്ന ചുണ്ടു' ചോദിയ്ക്കും.

ചില സ്ഥലങ്ങളിൽ പേരുച്ചരിയ്ക്കാൻ പാടില്ലാത്ത ബന്ധുക്കൾ തമ്മി ൽ കാണരുതെന്നും നിയമമുണ്ട്. അവിചാരിതമായി നേർക്കുനേർ ക ണ്ടുമുട്ടിയാൽ കൂടെയുള്ളവർക്കു രസകരമായ ചില രംഗങ്ങൾക്കു സാ ക്ഷ്യം വഹിയ്ക്കാം. ടോറസ് ദ്വീപിലൊരു യുവാവ് അറിയാതെ ഭാര്യാ സഹോദരന്റെ പേരുച്ചരിച്ചതിനു പ്രായശ്ചിത്തമായി അതേ പേരുള്ള മറ്റൊരാൾക്കു നല്ലൊരു പാരിതോഷികം കൊടുക്കേണ്ടിവന്നു!

അൽബേനിയക്കാർ പൂർവികരുടെ പേരു യാതൊരു കാരണവ ശാലും ഉച്ചരിയ്ക്കരുതെന്ന നിയമം കർശനമായി പാലിച്ചിരുന്നു. ഓർ മ്മകളുണർത്തുന്ന ദു:ഖത്തേക്കാൾ അവരുടെ പ്രേതങ്ങൾ ഉയിർത്തെ ഴുന്നേറ്റുവന്നു കുടുംബത്തിൽ നാശം വിതയ്ക്കുമെന്ന ഭയാശങ്കയായിരു ന്നു പ്രധാനമായും ആ വിലക്കിനു കാരണം. വിക്ടോറിയയിലെ ആദി വാസികൾ മരിച്ചവരെക്കുറിച്ച് താഴ്ന്ന സ്വരത്തിൽ 'കഴിഞ്ഞുപോയ സാധു'വെന്നു മാത്രമേ പറയൂ. പിൻതലമുറക്കാർ തങ്ങളുടെ പേരു ശ ബ്ദമുയർത്തി പറയുന്നതു തികഞ്ഞ അനാദരവായി കാണുന്ന പ്രേത ങ്ങളെ സത്യത്തിൽ അവർക്കു ഭയമായിരുന്നു. കൊളംബിയയിലെ ഗോജിറോവർഗക്കാർ ബന്ധുക്കളുടെ സാന്നിദ്ധ്യത്തിൽ മരിച്ചവരുടെ പേരു പറയുന്നവരെ തൽക്ഷണം വധശിക്ഷയ്ക്കു വിധേയരാക്കി. പഴ യ പേരുകൾ അബദ്ധത്തിൽ പറയാതിരിയ്ക്കാൻ കുടുംബത്തിലെ പു തിയ അംഗങ്ങൾക്കു പൂർവികരുടെ പേരിടുന്നതുപോലും ചിലർ അവ സാനിപ്പിച്ചു. വടക്കേ അമേരിയ്ക്കയിൽ ഒരേ പേരുള്ള ആരെങ്കിലും മ രിച്ചെന്നു കേട്ടാൽ ഉടനെ സ്വന്തം പേരു മാറ്റുന്ന പതിവും നിലനിന്നി രുന്നു. മരണദേവൻ പരസരങ്ങളിൽ ചുറ്റിക്കറങ്ങി സകല പേരുകളും കുറിച്ചെടുത്തെന്നും അവരെ കൊണ്ടുപോകാൻ തിരിച്ചെത്തുന്ന അദ്ദേ ഹത്തെ തോൽപ്പിയ്ക്കാനാണു തങ്ങളിങ്ങനെ പേരു മാറ്റുന്നതെന്നും അവർ വിശദീകരിയ്ക്കുന്നു. നിക്കോബാറിലെ ആദിവാസികൾ പേരു മാത്രമല്ല, താടിയും മുടിയും വടിച്ചു രൂപവും മാറ്റാറുണ്ട്! ചിലപ്പോൾ സംഭാഷണത്തിനുപയോഗിയ്ക്കുന്ന ഒരു വാക്കും മരിച്ചയാളുടെ പേരും ഒന്നായി വന്നാൽ മരണദിനംമുതൽ അവർ ആ വാക്കിനു പകരം മ റ്റൊരു വാക്കു പ്രയോഗിയ്ക്കാൻ തുടങ്ങും. സ്വാഭാവികമായും അങ്ങനെ

ഭാഷയിൽ ഒരേ വാക്കിനു നിരവധി പര്യായങ്ങൾ പ്രചാരത്തിലായി. കാലഹരണപ്പെട്ട പഴയ വാക്കുകൾക്കു പകരം പുതിയവ പ്രചാരത്തിൽ വന്നു. പരാഗ്വേയിലും മറ്റും സാധാരണക്കാരുടെ ഭാഷ അങ്ങനെ നിരന്തരപരിണാമത്തിനു വിധേയമായി. കുടുംബത്തിലെ പ്രായം ചെന്ന സ്ത്രീകളാണു പുതിയ വാക്കുകളുടെ കമ്മട്ടങ്ങളായി പ്രവർത്തിച്ചത്. അവർ അംഗീകാരം നൽകി മുദ്ര പതിയ്ക്കുന്ന വാക്കുകൾ യാതൊരെതിർപ്പും കൂടാതെ സ്വീകരിയ്ക്കപ്പെട്ടു. ഈ പ്രത്യേകതകൊണ്ടു മതപ്രചാരകന്മാർ വളരെ കഷ്ടപ്പെട്ടു ശേഖരിച്ച ഗോത്രവർഗങ്ങളുടെ ശബ്ദാവലി പലപ്പോഴും പാടേ മാറ്റിയെഴുതേണ്ടി വന്നു. വിചിത്രമായ ഈ സമ്പ്രദായം ചിലപ്പോഴൊക്കെ ഭാഷയുടെ സ്ഥിരത തകർക്കുകയും ചരിത്രത്തിന്റെ നൈരന്തര്യം നശിപ്പിയ്ക്കുകയും ചെയ്തു വിവരങ്ങളുടെ വ്യാഖ്യാനം അസാദ്ധ്യമാക്കി. ഇവയിൽനിന്നെല്ലാം വ്യത്യസ്തമായൊരു രീതിയാണു ലാപ്പ്വർഗക്കാർ സ്വീകരിയ്ക്കുന്നത്. ഗർഭിണി പിറക്കാൻ പോകുന്ന കുഞ്ഞിന്റെ രൂപത്തിൽ മരിച്ചുപോയ പൂർവികരിലൊരാളെ സ്വപ്നം കാണും; അദ്ദേഹത്തിന്റെ പേരുതന്നെ കുഞ്ഞിനിടണമെന്നാണവരുടെ നിയമം; അഥവാ സ്വപ്നങ്ങളൊന്നും കണ്ടില്ലെങ്കിൽ ബന്ധുക്കൾ മന്ത്രവാദിയെ വിളിച്ചു വരുത്തി കുഞ്ഞിനൊരു പേരു നിർദ്ദേശിയ്ക്കാൻ ആവശ്യപ്പെടും. ഖോന്ദ്വർഗക്കാർ പ്രസവത്തിന്റെ ഏഴാം ദിനം പുരോഹിതനേയും ചില ബന്ധുക്കളേയും ക്ഷണിച്ചു സദ്യ നൽകി സൽക്കരിയ്ക്കും. കുഞ്ഞിന്റെ പേരു നിശ്ചയിയ്ക്കാൻവേണ്ടി പുരോഹിതൻ പൂർവികരുടെ പേരുച്ചരിച്ച് ഒരു കപ്പു വെള്ളത്തിൽ അരിമണികളിട്ട് ഓരോന്നിന്റേയും ചലനം ശ്രദ്ധിയ്ക്കും. പിന്നീട് കുഞ്ഞിന്റെ സവിശേഷതകൾകൂടി നിരീക്ഷിച്ചശേഷം അദ്ദേഹം കുറച്ചു നേരം ധ്യാനിച്ചിരുന്നു പൂർവികരിലൊരാളുടെ പേരു പ്രഖ്യാപിയ്ക്കും.

ജീവിച്ചിരിയ്ക്കുകയും മരിച്ചവരുമായ സാധാരണക്കാരുടെ പേരുകൾക്കു നൽകുന്ന പ്രാധാന്യം നോക്കുമ്പോൾ രാജാക്കന്മാരുടേയും പുരോഹിതന്മാരുടേയും കാര്യത്തിൽ സമൂഹം എത്ര ഉൽക്കണ്ഠാകുലരാണെന്ന് ഊഹിയ്ക്കാവുന്നതേയുള്ളൂ. ദുഷ്ടബുദ്ധികളുടെ ശല്യം ഭയന്നു ദ

ഹോമിയിലെ രാജാവിന്റെ പേര് രഹസ്യമായി സൂക്ഷിയ്ക്കുകയാണു പ
തിവ്. 'അധികാരി', 'ചക്രവർത്തി', തുടങ്ങിയ വാക്കുകൾ മാത്രമേ മറ്റു
ള്ളവർക്കറിയാവൂ. മദ്ധ്യാഫ്രിയ്ക്കയിലെ ബഹിമയിൽ മരിച്ചുപോയ രാ
ജാവിന്റെ പേരു കുറിയ്ക്കുന്ന വാക്കുതന്നെ ഭാഷയിൽനിന്നു പിന്നീടു
നീക്കും. ദ്വാന്ദേസ്‌വർഗക്കാരിൽ ഒരുകാലത്തു സൂര്യദേവന്റെ പര്യായ
മായ 'ഗാല'യെന്ന പേരിലൊരു രാജാവുണ്ടായിരുന്നു. അതുകൊണ്ടു
നാട്ടുകാർ സൂര്യനെ 'ലാഗ'യെന്നു പറയാൻ തുടങ്ങി. പക്ഷേ, 'ഗാല'
രാജാവ് മരിച്ചു വർഷങ്ങൾ കഴിഞ്ഞിട്ടും സൂര്യന്റെ പേരിനു മാറ്റമുണ്ടാ
യില്ല! മഡഗാസ്‌ക്കറിൽ ജീവിച്ചിരിയ്ക്കുന്നവരുടെ മാത്രമല്ല മൺമറ
ഞ്ഞ രാജാക്കന്മാരുടെ പേരുകൾക്കും വിലക്കുകളുണ്ടായിരുന്നു. രാ
ജാവ് മരിയ്ക്കുമ്പോൾ പ്രഭുക്കളും പ്രമാണിമാരും ശവശരീരത്തിനു ചുറ്റും
നിന്നു പരേതനു പുതിയൊരു പേരു നിർദ്ദേശിയ്ക്കും. അതിനുശേഷം
അദ്ദേഹത്തിന്റെ പഴയ പേരു രാജ്യത്താരും ഉച്ചരിയ്ക്കാൻ പാടില്ല.
പോളിനേഷ്യയിൽ രാജാവിനുള്ള പ്രാധാന്യം പേരിനും ജനങ്ങൾ ന
ൽകി. ന്യൂസിലണ്ടിൽ സാധാരണ പ്രയോഗത്തിലുള്ള ഒരു വാക്ക് രാ
ജാവിന്റെ പേരായി വന്നാൽ ജനങ്ങൾ ആ വാക്കിനു പകരം മറ്റൊരു
വാക്കുപയോഗിയ്ക്കാൻ തുടങ്ങും. ക്രമേണ ഒരേ വസ്തുവിനു നിരവധി
വാക്കുകൾ പ്രചാരത്തിൽ വന്നതു സഞ്ചാരികളെ വല്ലാതെ വിഷമി
പ്പിച്ചിരുന്നു. മരണശിക്ഷ നേരിടേണ്ടിവന്നാലും ജനങ്ങൾ വാക്കുകൾ
ക്കും പേരുകൾക്കുമുള്ള വിലക്കുകൾ കണിശമായി അനുസരിച്ചുപോ
ന്നു. ഗ്രീസിൽ മതപരമായ അനുഷ്ഠാനങ്ങളിലെ രഹസ്യക്രിയകൾക്കു
നേതൃത്വം നൽകിയിരുന്ന മതാദ്ധ്യക്ഷന്മാരുടെ പേരുകൾ പരസ്യമാ
യി ഉച്ചരിയ്ക്കുന്നതു നിയമലംഘനമായി കരുതിയിരുന്നു. മരണശേഷം
അവരുടെ പേരുള്ള ഫലകങ്ങൾ ആരുമറിയാതെ കടലിന്റെ അഗാധ
തയിലേയ്ക്കു വലിച്ചെറിയുകയാണു പതിവെന്ന് എലേസിസിലെ ശി
ലാശാസനങ്ങളിൽ കുറിച്ചിട്ടുണ്ട്. പേരിനു വ്യക്തിയോടും ആത്മാവി
നു ദേഹത്തോടുമുള്ള ബന്ധത്തെക്കുറിച്ചു പ്രാകൃതർക്കുണ്ടായ ആശയ
ക്കുഴപ്പങ്ങളിൽനിന്നു പരിഷ്കൃതരായ ഗ്രീക്കുകാർക്കുപോലും ഒഴിഞ്ഞു
നിൽക്കാനായില്ലെന്നതാണ് ഈ ഉദാഹരണം തെളിയിയ്ക്കുന്നത്.

പ്രാകൃതമനുഷ്യർ സ്വന്തം രൂപത്തിലാണു ദൈവത്തേയും സൃഷ്ടിച്ചത്. നീഗ്രോദൈവങ്ങൾക്കു കറുത്ത നിറവും പരന്ന മൂക്കും യൂറേഷ്യാ ദൈവങ്ങൾക്കു ചുവന്ന നിറവും നീലക്കണ്ണുകളുമാണെന്നു സെനോഫെനിസ് പറയുന്നു. സ്വന്തം പേരുപോലും ദുർമ്മന്ത്രവാദികളെ ഭയന്നു വെളിപ്പെടുത്താതെ ജീവിച്ച അവർ സ്വാഭാവികമായി ദൈവനാമങ്ങളും രഹസ്യമാക്കിവെച്ചതിൽ അത്ഭുതപ്പെടാനില്ല. ഈജിപ്തിലായിരുന്നു അത്തരം അന്ധവിശ്വാസങ്ങൾ കൂടുതലും വളർന്നു വന്നത്. അതിനൊരു ഉദാഹരണമാണു സൂര്യദേവന്റെ യഥാർത്ഥനാമം മനസ്സിലാക്കാൻ സൂക്ഷ്മബുദ്ധിയായ ഐസിസ്ദേവത സ്വീകരിച്ച തന്ത്രം: പുരുഷന്മാർക്കിടയിൽ ജീവിച്ചു മടുത്തു ദേവലോകത്തേയ്ക്കു പോകാനാഗ്രഹിച്ച ഐസിസ് ധ്യാനത്തിലിരുന്നു ചിന്തിച്ചു: "എനിയ്ക്കെന്തുകൊണ്ട് സൂര്യദേവനെപ്പോലെ ഭൂമിയും സ്വർഗവും ഭരിയ്ക്കുന്ന ദേവതയായിക്കൂടാ?'. സൂര്യദേവനു നിരവധി പേരുകൾ നിലവിലുണ്ടെങ്കിലും അദ്ദേഹത്തിനു ശക്തി പകരുന്ന യഥാർത്ഥനാമം പക്ഷേ ആർക്കുമറിയാമായിരുന്നില്ല. ധ്യാനത്തിലിരുന്ന ഐസിസിന്റെ മുമ്പിൽ പെട്ടെന്നു സൂര്യദേവന്റെ വായിൽനിന്നൊഴുകിയ ഉമിനീരു വന്നു വീണു. മണ്ണിൽ കുഴഞ്ഞ ആ ഉമിനീരു കൈയിലെടുത്തു മന്ത്രം ചൊല്ലി അവളൊരു സർപ്പത്തിന്റെ രൂപത്തിൽ സൂര്യദേവൻ യാത്ര ചെയ്യുന്ന വഴിയിൽ ചെന്നു കിടന്നു. പരിവാരങ്ങളുമായി പതിവു തെറ്റാതെ ആ വഴി വന്ന സൂര്യദേവന്റെ കാലിൽ ഐസിസൊരു കടി കൊടുത്തു. പെട്ടെന്നു പരിഭ്രമിച്ച സൂര്യദേവന്റെ നിലവിളി സ്വർഗത്തോളമെത്തി. ദേവന്മാർ ഓടിവന്ന് അദ്ദേഹത്തോടു ചോദിച്ചു: "അങ്ങേയ്ക്കെന്തു പറ്റി?". സൂര്യദേവനു സംസാരിയ്ക്കാൻ കഴിഞ്ഞില്ല. അദ്ദേഹത്തിന്റെ വിരലുകൾ വിറയ്ക്കുകയും താടി കൂട്ടിയിടിയ്ക്കുകയും ചെയ്തു. സർപ്പവിഷം സാവധാനം ദേഹമാകെ വ്യാപിയ്ക്കാൻ തുടങ്ങി. ഒടുവിൽ മനസ്സാന്നിദ്ധ്യം വീണ്ടെടുത്ത സൂര്യദേവൻ ദേവന്മാരോടു പറഞ്ഞു: "ശിഷ്യരേ, അടുത്തു വരൂ, ദേവനായിത്തീർന്ന ഒരു രാജകുമാരനാണു ഞാൻ. മാതാപിതാക്കൾ എനിയ്ക്കു നൽകിയ യഥാർത്ഥനാമം ഇത്ര കാലവും എന്റെ ശരീരത്തി

ൽത്തന്നെ ഒളിഞ്ഞുകിടന്നു. ഒരു മന്ത്രവാദിയ്ക്കും എന്റെമേൽ ആഭിചാരം ചെയ്യാനാവില്ല. സ്വയം സൃഷ്ടിച്ച ലോകങ്ങളിൽ സ്വച്ഛന്ദസഞ്ചാരം നടത്തുന്നവനാണ് ഞാൻ. പക്ഷേ, ഇന്നെന്തോ ഒരു ജന്തു എന്റെ കാലിൽ വന്നു കടിച്ചു. എന്താണെന്നെനിയ്ക്കറിയില്ല, തീയോ വെള്ളമോ? തീയേക്കാൾ ചൂടും വെള്ളത്തേക്കാൾ തണുപ്പും എനിയ്ക്കനുഭവപ്പെടുന്നുണ്ട്. എന്റെ ഹൃദയം പൊള്ളുകയും ശരീരം തണുക്കുകയും ചെയ്യുന്നു! എന്റെ കളങ്കമില്ലാത്ത ഈ ചുണ്ടുകൾകൊണ്ടു വേദമന്ത്രങ്ങൾ ഉപദേശിച്ചു കൊടുക്കാൻ കുട്ടികളെ കൊണ്ടുവരൂ!". അപ്പോൾ സ്വന്തം കുട്ടികളേയും കൂട്ടി സംഭവസ്ഥലത്തേയ്ക്ക് ഓടിക്കിതച്ചെത്തിയ ഐസിസ് ചോദിച്ചു: "എന്താണിത്, ദേവപിതാവേ? അങ്ങേയ്ക്കെന്തു പറ്റി?". സൂര്യദേവൻ ശിഷ്യന്മാരോടു പറഞ്ഞതുതന്നെ ആവർത്തിച്ചു. അതു കേട്ട് ഐസിസ് പറഞ്ഞു: "ദേവപിതാവേ, പേരു പറഞ്ഞു വിളിച്ചാൽ ഏതു മരിച്ചവനും ഉയിർത്തെഴുന്നേൽക്കുമെന്നു ഞാൻ കേട്ടിട്ടുണ്ട്. അങ്ങയുടെ യഥാർത്ഥനാമം എനിയ്ക്കു പറഞ്ഞു തരൂ!". മറുപടിയായി സൂര്യൻ പറഞ്ഞു: "ഞാൻ ഭൂമിയും സ്വർഗവും സൃഷ്ടിച്ചു, പർവതങ്ങളെ യഥാസ്ഥാനത്തു സ്ഥാപിച്ചു, വിശാലമായ സമുദ്രങ്ങൾക്കു രൂപം നൽകി, ചക്രവാളങ്ങൾ തിരശ്ശീലപോലെ പകുത്തിട്ടു. എന്റെ കണ്ണടഞ്ഞാൽ രാത്രിയും കണ്ണു തുറന്നാൽ പകലുമുണ്ടാകുന്നു. പക്ഷേ, ഒരാൾക്കും എന്റെ പേരു മാത്രമറിയില്ല. ഉഷസ്സിൽ 'ഖെപേര'യാണു ഞാൻ, ഉച്ചയ്ക്ക് 'രാ'യും സന്ധ്യയ്ക്ക് 'തമ'വും!". അപ്പോഴേയ്ക്കും ആന്തരാവയവങ്ങളെ ബാധിച്ച വിഷത്തിന്റെ വീര്യം മൂലം അദ്ദേഹത്തിനു സംസാരിയ്ക്കാൻ കഴിയാതായി. അതു കണ്ട് ഐസിസ് അദ്ദേഹത്തെ ഓർമ്മിപ്പിച്ചു: "ഇപ്പറഞ്ഞതൊന്നുമല്ല അങ്ങയുടെ യഥാർത്ഥനാമം. വിഷം നിർവീര്യമാകണമെങ്കിൽ എനിയ്ക്കതു പറഞ്ഞുതന്നേ തീരൂ!". തീനാളങ്ങളേക്കാൾ ചൂടുള്ള വിഷമേറ്റു ശരീരം പുകയാൻ തുടങ്ങിയ സൂര്യദേവൻ പറഞ്ഞു: "എന്റെ ഹൃദയത്തിൽനിന്നു പേരു വലിച്ചെടുക്കാൻ ഞാനിതാ നിനക്കനുവാദം തരുന്നു!". തുടർന്നു കാലത്തിന്റെ കപ്പലിൽ സ്വസ്ഥാനം ശൂന്യമാക്കി അദ്ദേഹം മറ്റുള്ളവരുടെ ദൃഷ്ടിയിൽനിന്നു തീർത്തും അപ്രത്യക്ഷനായി. അങ്ങനെ സൂര്യന്റെ ഹൃദയത്തിൽ എവിടെയോ

സൂക്ഷിച്ചിരുന്ന യഥാർത്ഥനാമം ഒരുതരം ശസ്ത്രക്രിയയിലൂടെ ഐസിസ് വലിച്ചെടുത്തു സ്വയം ഉൾക്കൊണ്ടു. ഈ കഥ കാരണമാണ ശരിയായ പേരു മനസ്സിലാക്കാൻ കഴിഞ്ഞാൽ ദേവന്മാരെപ്പോലും അടിമകളാക്കാമെന്ന ധാരണ ഈജിപ്റ്റിലെ മന്ത്രവാദികളിൽ രൂഢമൂലമായത്. ദൈവനാമങ്ങളുടെ മാന്ത്രികശക്തിയിൽ റോമാക്കാരും വിശ്വസിച്ചിരുന്നു. യുദ്ധത്തിൽ കീഴടക്കിയ നഗരത്തിനു മുമ്പിൽ ചെന്നു നിന്നു പുരോഹിതന്മാർ അവിടത്തെ രക്ഷാദേവതയെ റോമിലേയ്ക്ക് ആവാഹിച്ചു കൊണ്ടുപോകുന്ന ഒരു ചടങ്ങുണ്ട്. അതേ സമയം റോമിന്റെ രക്ഷാദേവതയെക്കുറിച്ചുള്ള വിവരങ്ങൾ ശത്രുക്കളുടെ പക്കലെത്താതെ രഹസ്യമായി സൂക്ഷിയ്ക്കുകയും വേണം. അസ്സീറിയക്കാർ രക്ഷാദേവതയുടെ മാത്രമല്ല നഗരത്തിന്റേപോലും യഥാർത്ഥനാമം മറ്റുള്ളവർക്കു വെളിപ്പെടുത്തി കൊടുക്കാറില്ല. ഈ അന്ധവിശ്വാസം പിന്തുടർന്ന കാക്കസസ്സിലെ ഗ്രാമങ്ങളുടെ പേരുകൾ ഇന്നും വിദേശസഞ്ചാരികൾക്ക് അജ്ഞാതമാണ്.

# 13. പ്രാകൃതമനുഷ്യരോടുള്ള കടപ്പാട്

പ്രാചീനസമൂഹത്തിൽ നിലനിന്നിരുന്ന വിവിധവിലക്കുകളെക്കുറിച്ചുള്ള വിശദീകരണങ്ങളിൽനിന്നു പൊതുവായ ചില നിഗമനങ്ങളിലേയ്ക്കു നമുക്കിനി കടക്കാം. പ്രകൃതിയുടെ സ്വാഭാവികഗതി അനുകൂലമാക്കി മാറ്റുന്നവരെ പ്രാകൃതമനുഷ്യർ ദൈവമായി കരുതി ആരാധിച്ചു പോന്നതായി നാം മനസ്സിലാക്കി. വ്യക്തിപരമായ ഗുണങ്ങളേക്കാൾ രാജാവും പുരോഹിതനുമെന്ന അവരുടെ ദിവ്യപരിവേഷമാണ ജനങ്ങളുടെ ആദരവിനു കാരണമായത്. നാടിന്റെ സ്വസ്ഥതയ്ക്കും പുരോഗതിയ്ക്കും ആധാരഭൂതരായ അവരെ അപകടങ്ങളിൽനിന്നു രക്ഷിയ്ക്കുന്നതിനു കർശനമായ വിലക്കുകൾ വേണ്ടിവരുമെന്നു സ്വാഭാവികമായും അവർക്കു ബോദ്ധ്യമായി. നിയമങ്ങൾ അനുസരിയ്ക്കാത്തവരെ വധിയ്ക്കാനും സ്ഥാനഭ്രഷ്ടരാക്കാനും അവർ മടിച്ചില്ല. അങ്ങനെ വിചിത്രമായ ചില വിശ്വാസങ്ങളുടെ ചിലന്തിവലയിൽപ്പെട്ടു പിടയുന്ന ജീവി

യായി ചെറുവിരലനക്കാൻപോലും സ്വാതന്ത്ര്യമില്ലാതെ രാജാക്കന്മാരും പുരോഹിതന്മാരുമായ ദിവ്യപുരുഷന്മാർ ജീവിച്ചു. അവരുടെ ജീവിതരീതിയിൽ പക്ഷേ മനുഷ്യരാശി അതുവരെ നേടിയ അറിവുകൾ സകലതും സമഗ്രമായി സമന്വയിക്കുന്നതു ചരിത്രവിദ്യാർത്ഥികൾക്കു നേരിട്ടു കാണാം. അപക്വവും അബദ്ധജടിലവുമാണെങ്കിലും അക്കാലത്തെ ചിന്തകൾക്കു യുക്തിഭദ്രതയില്ലെന്നു നമുക്കൊരിക്കലും തെളിയിക്കാനാവില്ല. യുക്തിയിലല്ല, നിഗമനങ്ങളിലായിരുന്നു അഥവാ, ജീവപ്രകൃതത്തെക്കുറിച്ചുള്ള അവബോധത്തിലാണവർക്കു പിഴവു പറ്റിയത്. പക്ഷേ, ആ അടിത്തറയിൽനിന്നു തലമുറകൾ പിന്നിട്ടു പോന്ന നാം ഇന്നിപ്പോൾ അവയെല്ലാം തീർത്തും അപഹാസ്യമായി മുദ്ര കുത്തുന്നതു തീർച്ചയായും അവരോടു കാണിക്കുന്ന കടുത്ത കൃതഘ്നതയായിരിക്കും. കഴിഞ്ഞുപോയ കാലങ്ങളിൽ ജീവിച്ചിരുന്ന ഒറ്റപ്പെട്ട ചില വ്യക്തികളുടെ മൗലികമായ നേട്ടങ്ങളാണു വിജ്ഞാനവിസ്ഫോടനത്തിനുതന്നെ വഴി തെളിച്ചതെന്ന വസ്തുത തീരെ മറക്കുന്നതു ശരിയല്ല. മനുഷ്യരാശിയുടെ പുരോഗതിക്കു പ്രാകൃതമനുഷ്യരെന്നല്ല, ആധുനികരായവർ സമർപ്പിച്ച സംഭാവനകൾപോലും നിസ്സാരമാക്കിയതുകൊണ്ട് പ്രത്യേകിച്ചൊന്നും വരാനില്ല. പക്ഷേ, പരിധിയില്ലാത്ത പരിഹാസവും പുച്ഛവും നിന്ദയും വെറുപ്പുമാണു നാമെന്നും പ്രാകൃതമനുഷ്യരോടു പുലർത്തുന്നത്. അതേസമയം, അത്യധികമായ ആദരവോടെ നാം മനസ്സിൽ പ്രകീർത്തിക്കുന്ന മിക്കവരും ആ സമൂഹത്തിലെ അംഗങ്ങളാണെന്നതാണു സത്യം. ആധുനികരായ നമുക്കു പ്രാകൃതമനുഷ്യരിൽനിന്നു ഭിന്നതകളേക്കാൾ കൂടുതൽ സാമ്യങ്ങളാണുള്ളത്. ദേശകാലങ്ങളുടെ മൂല്യശോഷണത്തിനു വിധേയമാക്കാതെ ഈട്ടംകൂട്ടിവെച്ച പാരമ്പര്യത്തിന്റെ മൗലികതകൾ തലമുറകളിലൂടെ പകർന്നുതന്നതിനു നമുക്കവരോടു തീർത്താൽ തീരാത്ത കടപ്പാടുണ്ട്. ജനയിതാക്കളുടെ ഓർമ്മപോലും മാഞ്ഞുപോകത്തക്ക വിധം അനന്തമായ കാലത്തിലൂടെ കൈമാറിപ്പോന്ന അമൂല്യമായൊരു നിധിയുടെ അവകാശികളാണു നാം. പക്ഷേ നമുക്കു മാത്രമായി ലഭിച്ച അസുലഭമായ വരദാനമാണെന്ന നിലയ്ക്കാണു നാമതെല്ലാം ഇന്നു കൈകാര്യം

ചെയ്യുന്നത്. ഭാവനാദാരിദ്ര്യമോ ബുദ്ധിമാന്ദ്യമോ അല്ല, അനുഭവങ്ങളു ടെ അപര്യാപ്തതയാണ് പ്രാകൃതമനുഷ്യരുടെ പരികൽപ്പനകൾക്കു ണ്ടായ അബദ്ധങ്ങൾക്കു മുഖ്യകാരണം. ആ പരികൽപ്പനകൾ വീ ണ്ടും വീണ്ടും പരിശോധനയ്ക്കു വിധേയമാക്കുമ്പോൾ മാത്രമേ യാഥാ ർത്ഥ്യം കണ്ടെത്താനാവൂ. ഏറ്റവും മികച്ച പരികൽപ്പനയെ നാം സ ത്യമെന്നു വിളിയ്ക്കുന്നു. അതുകൊണ്ട് പ്രാചീനരുടെ ചിന്തകളും പ്രയോ ഗങ്ങളും പുനരവലോകനം ചെയ്യുമ്പോൾ സത്യാന്വേഷണമാർഗത്തി ൽ സംഭവിയ്ക്കാവുന്ന തെറ്റുകളും അനിവാര്യമായ പാളിച്ചകളും സൗമ്യ തയോടെ പരിഗണിയ്ക്കുകയും അത്തരമൊരു ആനുകൂല്യം സമീപഭാ വിയിൽ നമുക്കുതന്നെ വേണ്ടിവരുമെന്നു മനസ്സിലാക്കുകയും ചെയ്യേ ണ്ടതുണ്ട്. സത്യം കണ്ടെത്താൻ കഴിയുമെന്ന പ്രതീക്ഷ നൽകിയ മ നുഷ്യനാണു യഥാർത്ഥത്തിൽ ഏറ്റവും മഹത്തായ കണ്ടുപിടുത്തം ന ടത്തിയത്. അതുകൊണ്ടു പ്രാകൃതമനുഷ്യരെ അനുഭാവപൂർവം ആദര വോടെ നാം പരിഗണിച്ചേ മതിയാകൂ.

# 14. ബലിയർപ്പിയ്ക്കപ്പെട്ട രാജാക്കന്മാർ

**14.1. ദിവ്യരാജാക്കന്മാർ:** സ്വാഭാവികമായ ഒരു മരണം മനുഷ്യസൃ ഷ്ടികളായ ദൈവങ്ങൾക്കുമുണ്ടെന്നു പ്രാചീനമനുഷ്യർ മനസ്സിലാക്കി യിരുന്നു. ശക്തനായ ദൈവംപോലും കൊടുങ്കാറ്റിനടിപ്പെടുമെന്നു ഗ്രീ ൻലണ്ടുകാർ കരുതി. സൃഷ്ടിദേവന്റെ ശവമാടം കാബൂണിയയിലൊരു മലയിലാണെന്നു സ്പാനിഷ് സൈന്യാധിപർക്കു ഫിലിപ്പൈൻസു കാർ കൃത്യമായി ചൂണ്ടിക്കാണിച്ചുകൊടുത്തു. ഗ്രീക്കുകാരുടെ സിയൂസ് ദേവന്റെ ശവകുടീരം സന്ദർശകർക്കു കാണാവുന്നവിധം ക്രീറ്റിൽ ഇ ന്നും നിലനിൽക്കുന്നുണ്ട്. ഡെൽഫിയിൽ അപ്പോളോയുടെ പ്രതിമയ്ക്കു സമീപമാണു ഡയോണിസസിനെ അടക്കം ചെയ്തിരിക്കുന്നത്. സുഗ ന്ധതൈലം പൂശി മൃതദേഹം വളരെക്കാലം കേടുകൂടാതെ സൂക്ഷിയ്ക്കാ നുള്ള വിദ്യ വന്നതോടെ ദേവന്മാരുടെ അമരത്വത്തിനു സാദ്ധ്യത വർ ദ്ധിച്ചു. മണ്മറഞ്ഞ ദൈവങ്ങളുടെ ശരീരം സൂക്ഷിയ്ക്കുന്ന കല്ലറകൾ ഈ

ജിപ്തിലെ വിവിധഭാഗങ്ങളിൽ നൂറുകണക്കിനു പൊങ്ങിവന്നു. ഹീലി യോപ്പൊലിസ് തൗമൗവിലും ഓസിരിസ് മെൻഡെസിലും തിനിസ് അൻഹൗരിയിലും അന്ത്യവിശ്രമംകൊണ്ടു. സ്വപ്നത്തിലും ധ്യാനത്തി ലും മാത്രം പ്രത്യക്ഷപ്പെടാറുള്ള ബാബിലോണിലെ ദൈവങ്ങളും മനു ഷ്യരെപ്പോലെ ജനിയ്ക്കുകയും വളരുകയും മരിയ്ക്കുകയും ചെയ്തുപോന്നു.

ലൌകികജീവിതത്തിന്റെ മഞ്ഞും വെയിലുമേൽക്കാതെ സ്വർഗ ത്തിൽ കഴിയുന്ന ദൈവങ്ങൾക്കു മരണം സുനിശ്ചിതമാണെന്നു വന്ന പ്പോൾ അവരുടെ പ്രതിപുരുഷന്മാരായി നാടു വാണ രാജാക്കന്മാരും മരണത്തിനു വിധേയരാകാതെ വയ്യ. പ്രജകളുടെ മാത്രമല്ല ലോക ത്തിന്റെ സുരക്ഷയ്ക്കും രാജാവിന്റെ ആരോഗ്യം അനിവാര്യമാണെന്നു വിശ്വസിച്ച പ്രാചീനസമൂഹം സ്വാഭാവികമായും അവരുടെ ജീവൻ പ രിപാലിയ്ക്കുന്നതിൽ ജാഗ്രത പുലർത്തി. പക്ഷേ, എത്ര ശ്രദ്ധിച്ചാലും ഒരു ദിവസം അനിവാര്യമായ മരണത്തിനു കീഴടങ്ങിയേ തീരൂ. രാ ജാവിന്റെ ചെറിയൊരു അസ്വസ്ഥതപോലും പ്രകൃതിയിൽ പ്രകടമാ യി കാണാമെങ്കിൽ വാർദ്ധക്യം മൂലം ശക്തി ക്ഷയിച്ചുള്ള സ്വാഭാവി കമരണം നാടിനും നാട്ടാർക്കും എന്തു ദുരന്തങ്ങളായിരിയ്ക്കും ക്ഷണിച്ചു വരുത്തുകയെന്നവർ ഭയപ്പെട്ടു. മാരകമായ ആ ദുരന്തമൊഴിവാക്കാൻ ഒരൊറ്റ മാർഗമേയുള്ളു; ദിവ്യശക്തി ക്ഷയിയ്ക്കുന്ന രാജാവിനെ വധിച്ച്, ശരീരത്തിൽനിന്നു ജീവനുള്ള ആത്മാവിനെ അനന്തരാവകാശിയി ലേയ്ക്കു മാറ്റുക! കംബോഡിയയിലെ രാജാവിനു ഗുരുതരമായ അസു ഖം ബാധിച്ചതായി അറിഞ്ഞാൽ രാജ്യത്തെ പ്രമാണിമാർ ഒത്തുചേ ർന്ന് അദ്ദേഹത്തെ കുന്തംകൊണ്ടു കുത്തിക്കൊല്ലുകയാണു പതിവ്. കോങ്ഗോയിൽ മഹാചാര്യനായ ചിതോമ്പേ രാജാവിന്റെ ഉറക്കറ യിലേയ്ക്കു രഹസ്യമായി കടന്നു ചെല്ലുന്ന അനന്തരാവകാശി അദ്ദേഹ ത്തെ കഴുത്തിൽ കയറിന്റെ കുരുക്കിട്ടാണു വധിയ്ക്കുന്നത്. എത്യോപ്യ യിൽ സുവർണക്ഷേത്രത്തിലെ പുരോഹിതന്മാർ കൊടുത്തയയ്ക്കുന്ന ദി വ്യവെളിപാടു വായിയ്ക്കുന്ന നിമിഷം ദേഹത്യാഗം ചെയ്യണമെന്നാണു രാജാവിനുള്ള നിർദ്ദേശം. പക്ഷേ, ഗ്രീസിൽ ചെന്നു നല്ല വിദ്യാഭ്യാ സം നേടി തിരിച്ചുവന്ന എർഗമെനെസ് രാജാവ് അത്തരം വിശ്വാസ

ങ്ങളെ പുച്ഛിച്ചുതള്ളി. ദൈവത്തിന്റെ സന്ദേശം ലഭിച്ചയുടനെ അദ്ദേഹം വിശ്വസ്തരായ ചില ഭടന്മാരുമായി നേരേ സുവർണക്ഷേത്രത്തിൽ ചെന്നു പുരോഹിതന്മാരെ മുഴുവൻ വധിച്ചുകളഞ്ഞു. ആഫ്രിയ്ക്കയിലെ ഫസോക്‌വർഗക്കാരുടെ രാജാവ് ദിവസേന ഒരു പ്രത്യേകവൃക്ഷത്തിന്റെ തണലിലിരുന്നു നീതിന്യായം നിർവഹിയ്ക്കണമെന്നു വ്യവസ്ഥയുണ്ട്. അസുഖം മൂലമോ മറ്റോ മൂന്നു ദിവസം തുടർച്ചയായി രാജാവ് സ്ഥലത്തു ഹാജരായില്ലെങ്കിൽ ജനങ്ങളദ്ദേഹത്തെ ആ മരത്തിന്റെ കൊമ്പിൽ കെട്ടിത്തൂക്കി വധിയ്ക്കും. നൈൽനദീതീരത്തെ ഷില്ലുക്കിൽ ശക്തി ക്ഷയിച്ച രാജാക്കന്മാരെ വധിയ്ക്കാൻ സ്വീകരിച്ച രീതി സെലിഗ്‌മാൻ രേഖപ്പെടുത്തുന്നുണ്ട്. രാജവംശസ്ഥാപകനായ ന്യാകാങ്ദേവന്റെ അവതാരമായി ഭയഭക്ത്യാദരവോടെയാണു നാട്ടുകാർ രാജാവിനെ കണ്ടത്. പക്ഷേ, രാജാവിനു രോഗമോ ബലക്ഷയമോ വന്നാൽ നാട്ടിലെ സസ്യവിളവുകൾ നശിയ്ക്കാനും കന്നുകാലികൾ ചത്തൊടുങ്ങാനും സാദ്ധ്യതയുണ്ട്; അതുകൊണ്ട് ഗുരുതരമായ ലക്ഷണങ്ങൾ കണ്ടാൽ ഉടനെതന്നെ അദ്ദേഹത്തെ വധിയ്ക്കാമെന്നാണു നിയമം; ഭാര്യമാരുടെ ലൈംഗികാസക്തി ശമിപ്പിയ്ക്കാൻ കഴിവില്ലാതെ വരുന്നതാണു ബലക്ഷയത്തിനു നിശ്ചയിച്ച മുഖ്യമാനദണ്ഡം; രാജഭാര്യമാരിൽനിന്നു വിവരം മനസ്സിലാക്കുന്ന നാട്ടുപ്രമാണിമാർ രാജാവിനെ ചെന്നു കണ്ടു ശിക്ഷാവിധിയുടെ സൂചനയായി വെളുത്ത തുണികൊണ്ട് അദ്ദേഹത്തിന്റെ മുഖം മൂടും; തുടർന്നു പ്രത്യേകമായൊരു കുടിൽ കെട്ടിയുണ്ടാക്കി അദ്ദേഹത്തെ വിവാഹപ്രായമെത്തിയ ഒരു കന്യകയുടെ മടിയിലിരുത്തി വാതിലടയ്ക്കും; വിശപ്പും ദാഹവും സഹിയ്ക്കാതെ കുടിലിൽക്കിടന്നു മരിയ്ക്കാനാണു രണ്ടുപേർക്കും വിധി. നല്ല ആരോഗ്യത്തോടെ കഴിയുമ്പോഴും രാജാധികാരം മോഹിച്ചു വരുന്ന എതിരാളിയെ തോൽപ്പിച്ചു പദവി നിലനിർത്തേണ്ടതു രാജാവിന്റെ ബാദ്ധ്യതയാണ്. ഷില്ലൂക്കിലെ ആചാരപ്രകാരം രാജാവിനു നിരവധി ഭാര്യമാരും അനവധി മക്കളുമുണ്ട്; സ്വന്തം പിതാവിനെ ഏതു രാജകുമാരനുവേണമെങ്കിലും കൈക്കരുത്തിൽ തോൽപ്പിച്ചു പദവി കൈയ

ടക്കാം. പക്ഷേ, പകൽ മുഴുവൻ രാജാവിനു ചുറ്റും അംഗരക്ഷകരും മന്ത്രിമാരുമുണ്ടാകും; അതുകൊണ്ട് രാത്രി ഭാര്യമാരോടൊത്തു കഴിയുമ്പോൾ മാത്രമേ അദ്ദേഹത്തെ നേരിടാൻ കഴിയൂ; ഈ വസ്തുത നന്നായറിയാവുന്ന രാജാവ് കട്ടിലിനു തൊട്ടടുത്തുതന്നെ ഒരു വാൾ സൂക്ഷിയ്ക്കും; മറ്റാരേയും സഹായത്തിനു വിളിയ്ക്കാതെ എതിരാളിയെ ഒറ്റയ്ക്കു നേരിടുന്നതാണു മാന്യതയെന്ന വിചാരവും രാജാവിനുണ്ട്. മരണശേഷം ഓരോ രാജാവിനും ദേവാലയങ്ങൾ പണിതു ജനങ്ങൾ ആരാധിയ്ക്കും. വധശിക്ഷ വിധിയ്ക്കുന്നതിലൂടെ രാജാവിനെ നിന്ദിയ്ക്കുകയല്ല, മറിച്ച് നാടിനു നന്മ നൽകുന്ന ശക്തിയ്ക്കു ക്ഷയം തട്ടാതെ ആദരിയ്ക്കുക മാത്രമാണു ജനങ്ങൾ ചെയ്യുത്. ഷില്ലൂക്കിലെ ദൈവാവതാരമായ രാജാവിനു പ്രകൃതത്തിലും പ്രയോഗത്തിലും നേമിയിലെ വൃക്ഷരാജാവുമായുള്ള സാദൃശ്യംകൂടി നാം പ്രത്യേകം ശ്രദ്ധിയ്ക്കണം. ഭൂമിയുടെ ഫലസമൃദ്ധിയും ജനങ്ങളുടെ വംശവർദ്ധനയും ഉറപ്പാക്കുകയാണു രണ്ടുപേരുടേയും നിയോഗം. അതിന്റെ സാഫല്യത്തിനു ദൈവികമായി ലഭിച്ച ഓജസ്സും ഊർജ്ജവും അണുവിട ചോർന്നുപോകാതെ അനന്തരാവകാശിയ്ക്കു കൈമാറി രണ്ടുപേരും മരണം വരിയ്ക്കുന്നു.

കന്നുകാലികളെ മേയ്ക്കുന്ന ഇടയന്മാരാണു നൈൽനദീതീരത്തെ ദിങ്കാവർഗക്കാർ. സ്ത്രീകൾ ചെറിയ തോതിൽ എള്ളും ചാമയും കൃഷി ചെയ്യും. മഴ കൃത്യമായി ലഭിച്ചില്ലെങ്കിൽ അവരുടെ ജീവിതമാകെ താറുമാറാകും. അതുകൊണ്ടു മഴ പെയ്യിയ്ക്കാൻ കഴിവുള്ളവരാണു രാജാവാകുന്നത്. വളരെ ആദരവോടെയാണു ജനങ്ങൾ പെരുമാറുന്നതെങ്കിലും രോഗമോ പ്രായാധിക്യമോ മൂലമുള്ള രാജാവിന്റെ മരണം നാടിനു നാശം വിതയ്ക്കുമെന്നവർ ഭയപ്പെട്ടു. വാർദ്ധക്യം മൂലം മനസ്സു ക്ഷീണിച്ചെന്നു ബോദ്ധ്യമായാൽ രാജാവ് മക്കളെ വിളിച്ചുവരുത്തി മരിയ്ക്കാനുള്ള മോഹമറിയിയ്ക്കും; അവരുടനെ പിതാവിനുവേണ്ടി ഒരു ശവക്കുഴി തയാറാക്കും. ബന്ധുക്കളും നാട്ടുകാരും നോക്കിനിൽക്കെ രാജാവ് ശവക്കുഴിയിലിറങ്ങി നിവർന്നു കിടന്നു ഭരണകാലത്തെ ഓർമ്മകൾ അയവിറക്കി മക്കളോടു ഭാവിയിൽ ചെയ്യേണ്ട കാര്യങ്ങൾ ഓരോന്നായി എണ്ണിയെണ്ണിപ്പറയും. അവസാനം തന്റെമേൽ മണ്ണിട്ടു മൂ

ടാൻ അദ്ദേഹം അവരോട് ആവശ്യപ്പെടും. അങ്ങനെ മണ്ണിനടിയിൽ കിടന്ന ശ്വാസം മുട്ടി അദ്ദേഹം മരിയ്ക്കും. അങ്കോളയിലെ രാജാവിനു യുദ്ധത്തിൽ ദാരുണമായി കൊല്ലപ്പെടാനാണു വിധി. രാജാവിന്റെ ശക്തി ക്ഷയിച്ചെന്നു കണ്ടാൽ രാജ്യത്തെ പ്രമാണിമാർ ചെന്ന് അദ്ദേഹത്തോട് അയൽരാജ്യവുമായി യുദ്ധം പ്രഖ്യാപിയ്ക്കാൻ ആവശ്യപ്പെടും. അൽപ്പസ്വൽപ്പം നാശമുണ്ടായാലും യുദ്ധത്തിൽ രാജാവിന്റെകൂടെ ജനങ്ങളും പങ്കെടുക്കും; പക്ഷേ, യുദ്ധക്കളത്തിൽ രാജാവിനേയും കുടുംബത്തേയും ഒറ്റയ്ക്കാക്കി മറ്റുള്ളവരെല്ലാം പിൻവാങ്ങും. ഏകാകിയായ രാജാവ് ശിരസ്സിൽ നിന്നു കിരീടമഴിയ്ക്കാതെ കുടുംബാംഗങ്ങളെ ഓരോരുത്തരെയായി അടുത്തേയ്ക്കു വിളിയ്ക്കും; ആദ്യം വന്നു കാൽക്കൽ വീഴുന്ന അമ്മയെ അദ്ദേഹം വാളെടുത്തു വെട്ടിക്കൊല്ലും; തുടർന്നു മക്കളേയും ഭാര്യമാരേയും അവസാനം പ്രിയപത്നിയേയും രാജാവ് വധിയ്ക്കും; അവസാനം അന്ത്യവിധി നേരിടാൻ തയാറായി നിൽക്കുമ്പോൾ അയൽരാജ്യത്തെ ഒരു യോദ്ധാവ് കൂടാരത്തിലേയ്ക്കു പ്രവേശിച്ചു രാജാവിന്റെ തലയും കൈകാലുകളും അറുത്തുമാറ്റും. മുഖത്തു ചുളിവോ തലയിൽ നരച്ച മുടിയോ കണ്ടാൽ രാജാവിനെ വധിയ്ക്കാമെന്നാണു സുലുവിലെ നിയമം പ്രഖ്യാപിയ്ക്കുന്നത്. വ്യക്തിപരമായ വീഴ്ചകൾ പ്രകടമാകുന്നതോടെ രാജാക്കന്മാരെ വധിയ്ക്കുന്ന രീതി രണ്ടു നൂറ്റാണ്ടുകൾക്കുമുമ്പുവരെ സൊഫാലയിൽ നില നിന്നിരുന്നു. ദൈവത്തെപ്പോലെ ആരാധിച്ചുപോന്ന രാജാവിനു ചെറിയ പോറലേൽക്കുന്നതുപോലും ജനങ്ങൾക്കു സഹിയ്ക്കാനാവില്ല. അങ്ങനെയെന്തെങ്കിലും സംഭവിച്ചാൽ രാജാവ് വിഷം കുടിച്ച് ആത്മഹത്യ ചെയ്യണമെന്നാണു സൊഫോലയിലെ ജനത വിധിച്ചത്. ഒരിയ്ക്കൽ മുൻവശത്തെ പല്ലു പൊഴിഞ്ഞ രാജാവ് ആത്മഹത്യ ചെയ്യാൻ തയാറല്ലെന്നും മുൻഗാമികൾ ചെയ്തതു ശുദ്ധവങ്കത്തമാണെന്നും രാജ്യമൊട്ടാകെ വിളംബരം ചെയ്ത് ആ അന്ധവിശ്വാസം അവസാനിപ്പിച്ചു. എയിയോരാജ്യത്തു രാജഭരണം കാര്യക്ഷമമായി മുന്നോട്ടു പോകുന്നില്ലെങ്കിൽ മന്ത്രിമാരുടെ ഉപദേശപ്രകാരം ജനങ്ങൾ തിരഞ്ഞെടുത്ത ഒരു പ്രതിനിധി

സംഘം രാജാവിനെ സന്ദർശിച്ച കുറച്ച കാലം വിശ്രമിയ്ക്കുന്നതാണ നല്ലതെന്ന നിർദ്ദേശിയ്ക്കും. അകൈതവസ്നേഹം പ്രകടിപ്പിയ്ക്കുന്ന പ്രജകളോട്ട നന്ദി പറഞ്ഞശേഷം അദ്ദേഹം അന്ത:പുരത്തിൽ ചെന്ന ഭാര്യമാരോട്ട തന്നെ കഴുത്തു ഞെരിച്ച കൊല്ലാനാവശ്യപ്പെട്ടും. വിധി നടന്ന കഴിഞ്ഞാൽ അനന്തരാവകാശിയായൊരു മകൻ അധികാരമേൽക്കുകയും ചെയ്യും. 1774-ൽ എയിയോ ഭരിച്ചിരുന്ന രാജാവ്, പ്രതിനിധിസംഘത്തിന്റെ നിർദ്ദേശം നിരാകരിച്ച് പ്രജാക്ഷേമത്തിന തുടർന്നും പ്രവർത്തിയ്ക്കുമെന്ന പ്രതിജ്ഞ ചെയ്തു. അദ്ദേഹത്തിന്റെ മർക്കടമുഷ്ടിയിൽ നിരാശയും കോപവും പൂണ്ട മന്ത്രിമാർ ഒരു വിപ്ലവത്തിന പുറപ്പെട്ടു. പക്ഷേ രാജാവ് നിശ്ചയദാർഢ്യത്തോടെ അവരുടെ ഉപജാപകഭരണം അവസാനിപ്പിച്ച് പുതിയൊരു പിന്തുടർച്ചാരീതിയ്ക്ക തുടക്കം കുറിച്ച. ദൈവത്തിന്റെ വക്താക്കളെന്ന സ്വയം അവകാശപ്പെട്ടിരുന്ന പ്രഷ്യയിലെ രാജാക്കന്മാർ മരിയ്ക്കുന്നതിനുമുമ്പായി വൈയ്ക്കോലും ഉണങ്ങിയ മുൾച്ചെടികളും വിരിച്ച മഞ്ചത്തിൽ കിടന്ന ജനങ്ങളോട്ട ദൈവഹിതത്തെക്കുറിച്ച ദീർഘമായി പ്രഭാഷണം നടത്തും. ഒടുവിൽ ഓക്കുമരച്ചില്ലകൾ എരിയുന്ന ഹോമകുണ്ഡത്തിൽനിന്നൊരു തീക്കൊള്ളിയെടുത്തു സ്വയം മഞ്ചം കത്തിച്ച് അദ്ദേഹം ചാമ്പലാകും.

കായികവും മാനസികവുമായ ശക്തിയ്ക്ക യാതൊരു ക്ഷീണവുമില്ലാത്ത നല്ല കാലത്തുതന്നെ വധിയ്ക്കപ്പെടുന്ന രാജാക്കന്മാരേയും ചിലയിടങ്ങളിൽ കാണാം. വാർദ്ധക്യത്തിന്റെ ഭീഷണി നേരിടാൻ രാജാധികാരത്തിന നിശ്ചിതമായൊരു കാലാവധി തീരുമാനിയ്ക്കുന്നതാണ നല്ലതെന്നും അവർ കരുതി. ദക്ഷിണേന്ത്യയിൽ മലബാർതീരത്തെ കോഴിക്കോട്ടു സാമൂതിരിയെന്ന പേരുള്ള രാജാവിന്റെ ഭരണം പന്ത്രണ്ടു വർഷമായി നിജപ്പെടുത്തിയിട്ടുണ്ട്. ദൈവത്തിന തൊട്ടു താഴെയാണ തന്റെ പദവിയെന്ന കരുതുന്ന അദ്ദേഹം ബ്രാഹ്മണരേക്കാൾ മേലെയാണെന്ന സ്വയം അഭിമാനിച്ചിരുന്ന. പ്രജകൾക്ക വിരോധമില്ലെങ്കിലും ബ്രാഹ്മണർ പക്ഷേ അദ്ദേഹത്തെ ശൂദ്രനായാണ കണ്ടത്. പന്ത്രണ്ടുവർഷത്തെ ഭരണശേഷം സാമൂതിരി പരസ്യമായി കഴുത്തറുത്ത് ആത്മഹത്യ ചെയ്യുകയായിരുന്ന പഴയ കാലത്തെ പതിവ്.

ബന്ധുക്കൾക്കും സാമന്തന്മാർക്കും വിഭവസമൃദ്ധമായൊരു വിരുന്ന ന ൽകി പ്രത്യേകം അലങ്കരിച്ചൊരുക്കിയ പന്തലിൽ കയറിനിൽക്കുന്ന അദ്ദേഹം സ്വയം കഴുത്തറക്കും. പതിനേഴാം നൂറ്റാണ്ടിന്റെ അവസാ നംമുതൽ ആ സമ്പ്രദായത്തിന മാറ്റം വന്നു. നിളാനദീതീരത്തെ വി ശാലമായൊരു പന്തലിൽ സൽക്കാരവും വാദ്യമേളവുമായി ഇരുപ ത്തെട്ടു ദിവസങ്ങൾ നീണ്ടു നിൽക്കുന്ന ഉത്സവാഘോഷത്തിന്റെ അ വസാനദിവസം നാൽപ്പതിനായിരത്തോളം വരുന്ന ഭടന്മാർക്കിടയി ൽ കടന്നുകയറി സാമൂതിരിയെ വധിക്കാൻ ധൈര്യപ്പെടുന്ന യോദ്ധാ വ് അടുത്ത സാമൂതിരിയായി വാഴിക്കപ്പെട്ടു. പന്ത്രണ്ടുവർഷം കൂടുമ്പോ ൾ വ്യാഴഗ്രഹം വൃശ്ചികരാശിയിൽനിന്ന മകരത്തിലേക്കു കടക്കുന്ന സമയം ഭാരതപ്പുഴയുടെ തീരത്തു തിരുനാവായ ക്ഷേത്രപരിസരത്തു വെച്ചു നടക്കുന്ന ആ ഉത്സവം 'മാമാങ്ക'മെന്ന പേരിലാണ് അറിയപ്പെ ട്ടത്. 1695-ലെ മാമാങ്കത്തിൽ മൂന്നു വീരയോദ്ധാക്കൾ വാൾ വീശി അംഗരക്ഷകരെ തട്ടി മാറ്റി സാമൂതിരിയുടെ സമീപമെത്തിയെങ്കിലും ലക്ഷ്യം നേടുന്നതിനുമുമ്പേ ഭടന്മാരുടെ വെട്ടേറ്റു മരിച്ചു വീണു; പെട്ടെ ന്നു ചാവേർപ്പടയിലൊരാളുടെ മരുമകനായി പതിനാറു വയസ്സുള്ള ഒ രു യുവാവ് അത്യാവേശത്തോടെ മുന്നോട്ടു കുതിച്ചു ചെന്നു രാജാവി ന്റെ കഴുത്തിനു നേരേ വാൾ വീശി; പക്ഷേ, വാൾ സാമൂതിരിയുടെ ശിരസ്സിനു മേലേ തൂങ്ങിക്കിടന്ന ഓട്ടുവിളക്കിൽ തട്ടിയതുമൂലം ശ്രമം പരാജയപ്പെട്ടു. ഒരിക്കൽക്കൂടി വാളോങ്ങാൻ ശ്രമിക്കുന്നതിനിടയിൽ രാജഭടന്മാർ അയാളെ കീഴടക്കി. ഈ സംഭവത്തെക്കുറിച്ചു സാമൂതി രികുടുംബത്തിലെ രേഖകൾ ആധാരമാക്കി ചരിത്രകാരനായ വില്യം ലോഗൻ വിശദമായൊരു വിവരണം തയാറാക്കിയിട്ടുണ്ട്. ബംഗാളി ൽ പാരമ്പര്യത്തോടെ രാജപദവി ലഭിക്കുന്ന പതിവ് ഒരിക്കലുമുണ്ടാ യിരുന്നില്ല. നിലവിലെ രാജാവിനെ വധിച്ചു സിംഹാസനം കരസ്ഥ മാക്കുന്നവർക്ക് അടുത്ത രാജാവാകാം. ജനങ്ങൾ അന്നുമുതൽ അദ്ദേ ഹത്തെ രാജാവായി അംഗീകരിക്കും. സുമാത്രയുടെ വടക്കുഭാഗത്തെ പാസിയറിലും ഇതേ രീതിയാണു തുടരുന്നത്. പക്ഷേ, പ്രജകൾ രാ

ജാവിനെ അധികകാലം ജീവിയ്ക്കാൻ അനുവദിയ്ക്കാത്തതുകൊണ്ട് വിവേകികളാരും രാജപദവി കൈയേൽക്കാൻ തയാറായില്ല. ഇടയ്ക്കിടെ ആവേശം മൂത്ത ജനങ്ങൾ തെരുവു തോറും ജാഥ നടത്തി “രാജാവ് മരിയ്ക്കട്ടെ“യെന്നാർത്തു വിളിയ്ക്കും. ആ മരണഗീതം കേൾക്കുന്നതോടെ അന്ത്യനിമിഷം വന്നെത്തിയതായി രാജാവ് മനസ്സിലാക്കും. നിശ്ചിതകാലാവധിയ്ക്കുശേഷം ആത്മഹത്യയോ കൊലപാതകമോ നേരിടേണ്ടി വരുന്ന രാജാക്കന്മാർ വേദനാകരമായ ആ ബാധ്യത, ചില ചില്ലറ ആനുകൂല്യങ്ങൾ നൽകി മറ്റൊരാൾക്കു കൈമാറാനും ശ്രമിയ്ക്കാറുണ്ട്. അത്തരമൊരു ധാരണയുടെ ഉദാഹരണമാണു മലബാറിൽ ഒരു കാലത്തു നിലനിന്നിരുന്ന 'തലവെട്ടിപാർവത്യം'. അഞ്ചുവർഷത്തേയ്ക്കു നാട്ടുപ്രമാണിമാർക്കു രാജപദവി അനുവദിച്ചുകൊടുക്കുന്ന ഒരു രീതിയാണത്. കാലാവധി കഴിഞ്ഞാൽ പരസ്യമായി അയാളുടെ കഴുത്തറുത്തു ചുറ്റും കൂടിനിൽക്കുന്ന ജനങ്ങളുടെ മുകളിലേയ്ക്കു തല വലിച്ചെറിയും. ആ തല കൈക്കലാക്കുന്നവർ അടുത്ത പ്രമാണിയായി പ്രഖ്യാപിയ്ക്കപ്പെടും. സ്വീഡനിലെ രാജാവ് ഒൻപതുവർഷത്തെ നിശ്ചിതകാലാവധി പൂർത്തിയായപ്പോൾ മരിയ്ക്കാൻ തയാറായ ഒരു പകരക്കാരനെ കണ്ടെത്താനുള്ള ശ്രമം തുടങ്ങി. ഒൻപതു വർഷം കൂടുമ്പോൾ ഓരോ മക്കളെവീതം ബലിയർപ്പിച്ചാൽ എത്രകാലം വേണമെങ്കിലും രാജാവായി തുടരാമെന്നു പിന്നീട് അദ്ദേഹത്തിനൊരു വെളിപാട് ലഭിച്ചു; അങ്ങനെ ഒൻപതു മക്കളെ അദ്ദേഹം കൊന്നൊടുക്കി. അവസാനം പത്താമത്തെ മകനേയും  കൊല്ലാനൊരുങ്ങിയ അദ്ദേഹത്തെ ജനങ്ങൾ തടയുകയാണുണ്ടായത്.

ഗ്രീക്കുരാജാക്കന്മാരുടെ കാലാവധി എട്ടുവർഷമായി നിശ്ചയിച്ചതിനു നിരവധി തെളിവുകളുണ്ട്. പുതിയ ഒരാളെ തിരഞ്ഞെടുത്തില്ലെങ്കിലും നിലവിലെ രാജാവിനു ഭരണം തുടരാൻ ദൈവികമായ അനുമതി ലഭിച്ചിരിയ്ക്കണം. എട്ടു വർഷം പൂർത്തിയായാൽ രാജാവ് നിലാവുള്ള ഒരു ദിവസം ആകാശത്തേയ്ക്കു ജാഗ്രതയോടെ നോക്കി ധ്യാനിയ്ക്കും. ഒരു നക്ഷത്രം പെട്ടെന്നു താഴോട്ടു വീഴുന്നതു കണ്ടാൽ അദ്ദേഹം ദൈവഹിതം എതിരാണെന്നു മനസ്സിലാക്കും. ഡെൽഫിയിൽ നിന്നു

ള്ള വെളിപാടുകൊണ്ടുമാത്രമേ പിന്നീടദ്ദേഹത്തിനു പദവി തിരിച്ചു ല ഭിയ്ക്കൂ. ഓരോ കാലാവധി കഴിയുമ്പോഴും ദൈവവുമായി സമ്പർക്കം പു ലർത്തി സ്വയം നവീകരിയ്ക്കപ്പെടണമെന്ന സന്ദേശംകൂടി ഈ രീതി യിൽ കാണാം. ഏതൻസിൽ എട്ടു വർഷം കൂടുമ്പോൾ ഏഴു യുവാക്ക ളേയും ഏഴു കന്യകളേയും മിനോസിലേക്കു ബലിയർപ്പിയ്ക്കണമെന്ന നിബന്ധനയ്ക്കു രാജാവിന്റെ നവീകരണനിയോഗവുമായി ബന്ധമു ണ്ടെന്നു പറയുന്നതിൽ തെറ്റില്ല. മിനോസിലെത്തുന്ന യുവതീയുവാ ക്കൾക്കു പിന്നീടെന്താണു സംഭവിയ്ക്കുന്നതെന്നു പക്ഷേ വ്യക്തതയില്ല. സൂര്യാവതാരമായ രാജാവിനു ബലിയർപ്പിയ്ക്കപ്പെടുന്ന അവരെ കാളയു ടെ ഓട്ടുപ്രതിമയിൽ ഇരുത്തി ജീവനോടെ ദഹിപ്പിയ്ക്കുന്നതായാണു വിശ്വാസം. ബാബിലോണിൽ രാജാവിന്റെ ഭരണകാലാവധി ആജീ വനാന്തമാണെന്നു നിശ്ചയിച്ചിട്ടുണ്ടെങ്കിലും വർഷന്തോറും സാഗ്മ ക്ക്ക്ഷേത്രത്തിൽ നടക്കുന്ന ഉത്സവത്തിൽ മാർദക്ക്ദേവന്റെ അനുഗ്ര ഹം വാങ്ങണമെന്നു വ്യവസ്ഥയുണ്ട്. അസ്സിറിയയ്ക്കു കീഴിലായ ബാ ബിലോണിലെ രാജാക്കന്മാർ ആ കടപ്പാടിൽനിന്ന് ഒഴിവാകാൻ സ്വയം രാജപദവി ഉപേക്ഷിച്ച് ഗവർണറുടെ അധികാരംകൊണ്ടു തൃ പ്തിപ്പെട്ടു. പക്ഷേ, അവരുടെ പൂർവികർ ഓരോ വർഷവും കിരീടം മാ ത്രമല്ല ജീവനുംകൂടി മാർദക്ക്ദേവനു സമർപ്പിച്ചിരുന്നതായി ചരിത്ര കാരനായ ബെറോസസ് പറയുന്നുണ്ട്. ലൗസ്മാസത്തിലെ പതിനാ റാം തീയതി തുടങ്ങി അഞ്ചുദിവസം നീണ്ടുനിൽക്കുന്ന ഉത്സവകാല ത്തു പ്രഭുക്കളും ഭൃത്യരും പരസ്പരം ആജ്ഞാപിയ്ക്കുകയും അനുസരിയ്ക്കുക യും ചെയ്തു സ്ഥാനം മാറും; മാത്രമല്ല, ജയിലിൽ വധശിക്ഷയ്ക്കു വിധിയ്ക്ക പ്പെട്ട ഒരു കുറ്റവാളിയെ രാജാവിന്റെ വേഷം ധരിപ്പിച്ചു സൽക്കാര ത്തിനുശേഷം രാജപത്നിമാരുടെ കൂടെ ഉറങ്ങാൻ അനുവദിയ്ക്കും; ഉത്സ വത്തിന്റെ അവസാനദിവസം പക്ഷേ, അയാളെ വിവസ്ത്രനാക്കി കഴു വിലേറ്റുകയാണു പതിവ്. ആഘോഷത്തിനു പൊലിമ കൂട്ടാൻ വെറു മൊരു സാധുവിനെ കരുവാക്കുന്നതു മാത്രമല്ല, രാജാവിനു പകരമാ ണയാൾ കഴുമരത്തിൽ കയറുന്നതെന്ന മറ്റൊരർത്ഥവും ഈ ചടങ്ങി

നണ്ട്. രാജകീയതയ്ക്കു പൂർണത വരുത്താനാകാം ഒരുപക്ഷേ അയാളെ അഞ്ചുദിവസം രാജപത്നിമാരുടെ കൂടെ കിടക്കാൻ അനുവദിയ്ക്കുന്നത്. ഹവായിൽ വർഷത്തിലെ അവസാനത്തെ മാസം മുഴുവൻ നീണ്ടുനിൽക്കുന്ന ഉത്സവാഘോഷത്തിനിടയിൽ ഒരു കൊല്ലത്തെ ഭരണം പൂർത്തിയായ രാജാവിനെ വധിയ്ക്കുന്ന ചടങ്ങു നടക്കും; ക്രിസ്തുമസ്കാലംപോലെ അന്നൊക്കെ ജനങ്ങൾ പാട്ടും കൂത്തും നാടകവുമായി ആഘോഷലഹരിയിൽ ആറാടും; ഉത്സവത്തിന്റെ ഉദ്ഘാടനദിവസം സൂര്യനുദിയ്ക്കുന്നതോടെ കിരീടം ധരിച്ച രാജാവ് വലിയൊരു വള്ളത്തിൽ കയറി പ്രജകളുടെ അകമ്പടിയോടെ ഹീവ്യൂ ക്ഷേത്രത്തിനു മുമ്പിലെത്തും; വള്ളത്തിൽ വന്നിറങ്ങിയ രാജാവിനെ സ്വീകരിയ്ക്കാൻ സൈന്യത്തിലെ ശക്തനായൊരു യോദ്ധാവ് സശ്രദ്ധം പരിസരം വീക്ഷിച്ചു തയാറായി നിൽക്കുന്നുണ്ടാകും. വള്ളം കരയ്ക്കടുത്തു രാജാവ് താഴെയിറങ്ങി മേലങ്കി മാറ്റുന്ന നിമിഷം അയാൾ മുന്നോട്ടു കുതിച്ചുചെന്നു കൈയിലിരുന്ന കുന്തം ഉന്നം നോക്കി വലിച്ചെറിയും; കുന്തം പിടിച്ചെടുക്കുകയോ കൊല്ലപ്പെടുകയോ ചെയ്യാതെ രാജാവിനു ഗത്യന്തരമില്ല. പക്ഷേ, അസാധാരണമായ മെയ്വഴക്കത്തോടെ രാജാവ് കുന്തം പിടിച്ചെടുത്തു യാതൊന്നും സംഭവിയ്ക്കാത്തതുപോലെ ക്ഷേത്രത്തിനകത്തേയ്ക്കു കടക്കും. അതേസമയം ക്ഷേത്രഗോപുരത്തിൽ കൂടിനിൽക്കുന്ന ജനങ്ങൾ പരസ്പരം തമാശയ്ക്കു കുന്തമെറിഞ്ഞു ശബ്ദമുണ്ടാക്കും. ജീവൻ അപകടത്തിലാക്കുന്നവിധം വർഷന്തോറും അരങ്ങേറുന്ന പരിഹാസ്യമായ ഈ ചടങ്ങ് നിർത്താൻ പക്ഷേ രാജാവ് ഒരിയ്ക്കലും ഒരുമ്പെട്ടില്ല. ഒരു വർഷക്കാലത്തെ ഭരണമല്ല, ഒരു ദിവസത്തെ രാജവാഴ്ച നിലനിന്ന രാജ്യമാണു കോങ്ഗോയിലെ എങ്ഗോയോ. കിരീടധാരണദിനത്തിന്റെ അന്നു രാത്രിതന്നെ കൊല്ലപ്പെടാനാണു രാജാവിനു വിധി; അതുകൊണ്ട് രാജ്യം ഭരിയ്ക്കാൻ അധികാരമുള്ള മുസുരോങ്ഗോയിലെ രാജാവ് ഒരിയ്ക്കലും അവകാശം ഉന്നയിയ്ക്കാതെ ആ സിംഹാസനം സദാ ഒഴിഞ്ഞു കിടന്നു. ക്ഷണികമായ ആനന്ദത്തിനുവേണ്ടി മാത്രം ആരും സ്വജീവിതം ഹോമിയ്ക്കാറില്ലല്ലോ!

**14.2. താൽക്കാലികരാജാക്കന്മാർ:** പഴയ കാലത്തു നിലനിന്നുപോ

ന്ന രാജഹത്യയുടെ കാർക്കശ്യം ബാബിലോണിൽ പിന്നീട്ട പരിഷ്ക്ക രിയ്ക്കുകയും മറ്റു ചിലയിടങ്ങളിൽ ലഘൂകരിയ്ക്കുകയും ചെയ്തതായി കാ ണന്നുണ്ട്. അങ്ങനെ വർഷത്തിൽ കുറച്ചു കാലം രാജാവ് അധികാര ത്തിൽനിന്നു മാറി മറ്റൊരാളെ വാഴിയ്ക്കുന്ന പതിവു തുടങ്ങി. ചിലപ്പോ ൾ രാജഹത്യയുടെ ഒരു ഹാസ്യാനുകരണം നടക്കുമെങ്കിലും ആ ചെ റിയ കാലാവധി കഴിഞ്ഞാൽ അധികാരം രാജാവിനുതന്നെ തിരിച്ചു കിട്ടും. കംബോഡിയയിലെ രാജാവ് വർഷന്തോറും ഫെബ്രുവരിയിൽ മൂന്നുദിവസം കുടുംബത്തിലെ ഒരകന്ന ബന്ധുവിനു രാജാധികാരം ഒ ഴിഞ്ഞു കൊടുക്കും. ജ്യോത്സ്യന്മാർ നിശ്ചയിയ്ക്കുന്ന ശുഭദിവസം നിയു ക്തരാജാവ് വെളുത്ത തലപ്പാവ് ധരിച്ച് വാദ്യമേളങ്ങളുടെ അകമ്പടി യോടെ ഘോഷയാത്രയായി ആനപ്പുറത്തു കയറി കൊട്ടാരത്തിൽ ചെന്നു രാജാവിൽനിന്ന് അധികാരം ഏറ്റുവാങ്ങും. അടുത്ത മൂന്നുദിവ സം നഗരത്തിലെ തെരുവുകളിൽ അനുചരന്മാരുമായി അദ്ദേഹം ചു റ്റിനടക്കും; ആ ദിവസങ്ങളിൽ കൊട്ടാരത്തിലേയ്ക്കു ലഭിയ്ക്കുന്ന വരുമാ നം മുഴുവൻ അദ്ദേഹത്തിനു സ്വന്തമാക്കാം; രണ്ടാം ദിവസം യാത്ര ക ഴിഞ്ഞു മടങ്ങുന്ന അദ്ദേഹം മൈതാനത്തു കൂട്ടിയിട്ട നെൽക്കറ്റകൾ ആനകളെക്കൊണ്ടു ചവിട്ടി മെതിപ്പിയ്ക്കാൻ ഉത്തരവിടും; ജനങ്ങൾ അതിലോരോ പിടി കതിരെടുത്തു നല്ല വിളവു ലഭിയ്ക്കുമെന്ന പ്രതീക്ഷ യോടെ വീട്ടിലേയ്ക്കു കൊണ്ടുപോകും. സയാമിൽ ഏപ്രിൽ മാസത്തി ലാണു താൽക്കാലികരാജാവ് ചുമതലയേൽക്കുന്നത്; പിറ്റേന്ന് അദ്ദേ ഹം അനുചരന്മാരെ നാലു ദിക്കിലേയ്ക്കും പറഞ്ഞയച്ചു കടകളും ചന്ത കളും കപ്പലുകളും കൊള്ളയടിച്ചു പണം മുഴുവൻ കൈക്കലാക്കും; മൂ ന്നാമത്തെ ദിവസം നഗരമദ്ധ്യത്തിലെ വയലിൽ ചെന്നു കാളകളെ ക്കൊണ്ടു കലപ്പ പൂട്ടി ഒൻപതു ചാൽ നടത്തും; അപ്പോൾ രാജവധുക്ക ൾ നിരനിരയായി നിന്നു വയലിൽ വിത്തു വിതയ്ക്കും; വരമ്പത്തു കാ ത്തുനിന്ന ജനങ്ങൾ വയലിലേയ്ക്കു ചാടി ചിതറിക്കിടന്ന വിത്തുകൾ പെറുക്കിയെടുക്കും; അരി, ചോളം, ചാമ, തിന, പഴവർഗങ്ങൾ തുട ങ്ങി നിരത്തിവെച്ചിരിയ്ക്കുന്നതിൽനിന്ന് ഇഷ്ടമുള്ളതെടുത്ത് അവർ ഭ

ക്ഷിയ്ക്കും. ആദ്യമായി കൈവെയ്ക്കുന്ന ധാന്യത്തിനു തൊട്ടടുത്ത വർഷം ക്ഷാമം വരാനിടയുണ്ടെന്ന് അവർ വിശ്വസിച്ചു; അപ്പോഴൊക്കെ രാജാവ് കരയ്ക്കൊരു മരത്തിൽ ചാരി വലതുകാൽ ഇടതുകാൽമുട്ടിൽ ചേർത്തു നിൽക്കണമെന്നാണു നിയമം. പുതുവത്സരദിനത്തിൽ സമർഖണ്ഡിലെ രാജാവും പ്രജകളും പുതുവസ്ത്രങ്ങൾ ധരിച്ച് മുടിയും താടിയും ചീകിയൊതുക്കി നഗരത്തോടു ചേർന്നുള്ള കാട്ടിൽ ഏഴു ദിവസം നീണ്ടുനിൽക്കുന്ന അമ്പെയ്ത്തിനു പുറപ്പെടും; നായാട്ടിന്റെ അവസാന ദിനം നടക്കുന്ന മത്സരത്തിൽ വിജയിയ്ക്കുന്നവർക്ക് ഒരു ദിവസത്തെ രാജപദവിയാണു സമ്മാനം. ഈജിപ്തിൽ നൈൽനദി നിറഞ്ഞുകവിഞ്ഞ് ഒഴുകുന്ന സെപ്തംബർ പത്താംതീയതി മുതൽ മൂന്നു ദിവസം നിലവിലെ രാജാവിനു പകരം ഓരോ നഗരത്തിനും അവരവർക്കുവേണ്ട ഭരണാധികാരിയെ തിരഞ്ഞെടുക്കാം. ആ താൽക്കാലികരാജാവ് തലയിലൊരു വിഡ്ഢിത്തൊപ്പി ധരിച്ച് അനുചരന്മാരെ കൂട്ടി കോടതിയിൽ ചെന്നു ന്യായാധിപന്റെ സ്ഥാനത്തിരുന്നു തർക്കവാദങ്ങൾ കേട്ടു പുറപ്പെടുവിയ്ക്കുന്ന വിധി പിന്നീടു മാറ്റാൻ പാടുള്ളതല്ല; മൂന്നാമത്തെ ദിവസം കഴിഞ്ഞാൽ അദ്ദേഹത്തെ ജീവനോടെ ചുട്ടു കൊല്ലുകയാണു ചെയ്യുന്നത്. ഇതൊരുപക്ഷേ, പഴയ രാജഹത്യയുടെ ഒരോർമ്മ പുതുക്കൽ മാത്രമായിരിയ്ക്കാം. മൊറോക്കോയിൽ ചില ആഴ്ചകളുടെ അധികാരം നിശ്ചയിച്ചു യുവാക്കളിൽനിന്നൊരു 'ഛ്മസ്തന്മാരുടെ സുൽത്താ'നെ നിയമിയ്ക്കാൻ ലേലം വിളിയ്ക്കുന്ന പതിവുണ്ട്. വിജയികൾക്കു കരമൊഴിവാകുക മാത്രമല്ല യഥാർത്ഥസുൽത്താനിൽനിന്നു ചില ആനുകൂല്യങ്ങൾ ചോദിച്ചു വാങ്ങുകയും ചെയ്യാം; പുതിയ സുൽത്താന്റെ കൂട്ടുകാർ വീട്ടുകാരിൽനിന്നും കടയുടമകളിൽ നിന്നും കനത്ത ഒരു തുക കരമായി വാങ്ങും; ആ പണം അവർ സൽക്കാരങ്ങൾക്കായി ചിലവഴിയ്ക്കും. 1664-ൽ നാടു വാണിരുന്ന റഷീദ് രണ്ടാമനെ പുറത്താക്കാനായി ഒരു ജൂതൻ നടത്തിയ വിപ്ലവശ്രമം അട്ടിമറിച്ചതു യുവാക്കളായിരുന്നു; അതിനു നന്ദിസൂചകമായി അവരിലൊരാളെ വർഷന്തോറും താൽക്കാലികരാജാവായി വാഴിയ്ക്കാമെന്നു സുൽത്താൻ വാഗ്ദാനം ചെയ്തതാണ് ഈ സംവിധാനത്തിനു പിന്നിലെ കഥ. ഓരോ

വർഷവും അധികാരം കൈമാറുന്നതിനുപകരം പുതിയ രാജാവ് ഭരണമേൽക്കുന്ന ഇടവേളയിൽ താൽക്കാലികരാജാവിനെ നിയമിയ്ക്കുന്ന സമ്പ്രദായവും ചിലയിടങ്ങളിലുണ്ട്. ബിലാസ്പൂരിൽ മരിച്ചുപോയ രാജാവിന്റെ കൈയിൽനിന്ന് അവസാനമായി അന്നം വാങ്ങി കഴിച്ച ബ്രാഹ്മണൻ ഒരു വർഷം കിരീടാവകാശിയായിത്തീരും. കാലാവധി കഴിഞ്ഞാൽ അദ്ദേഹത്തെ സമ്മാനം നൽകി ഒരിയ്ക്കലും തിരിച്ചു വരാനാകാത്ത ദിക്കിലേയ്ക്കു നാടു കടത്തും; മരിച്ച രാജാവ് നൽകിയ അന്നം വഴി ബ്രാഹ്മണന്റെ ഉള്ളിലേയ്ക്കു കടന്ന ആത്മാവിനെ പുറത്തു പോകാൻ അനുവദിയ്ക്കാതെ അധികാരക്കൈമാറ്റത്തിനു വഴിയൊരുക്കി ഒരു വർഷം തടവിൽ താമസിപ്പിയ്ക്കുകയാണു സത്യത്തിൽ അവർ ചെയ്യുന്നത്; ബ്രാഹ്മണനെ നാടുകടത്തുന്നതൊരുപക്ഷേ കാലാവധി കഴിഞ്ഞ രാജാവിനെ വധിയ്ക്കുന്നതിനു തുല്യവുമായി കാണാം. അധികാരത്തിന്റെ ആനുകൂല്യം പങ്കുവെയ്ക്കുന്നതിലേറെ ദൈവികവും മാന്ത്രികവുമായ കഴിവുകൾ താൽക്കാലികമായി കൈമാറാനുള്ള സംവിധാനമാണു മുൻപറഞ്ഞ ഉദാഹരണങ്ങളിൽ കാണുന്നത്. ആനയെക്കൊണ്ടു നെൽക്കറ്റ മെതിപ്പിയ്ക്കുന്നതും നിലമുഴുതു വിത്തു വിതയ്ക്കുന്നതും വിളവെടുപ്പിനുള്ള മാന്ത്രികപ്രയോഗങ്ങൾ മാത്രമായേ കാണാനാവൂ. വരമ്പത്തു നിൽക്കുന്ന ജനങ്ങൾ നിലമുഴുന്ന രാജാവിന്റെ കാലുറ പ്രത്യേകം ശ്രദ്ധിയ്ക്കും; കാലുറ കാൽമുട്ടിനു മീതെ കിടന്നിഴഞ്ഞാൽ ആ വർഷം അതിവൃഷ്ടിയും പാദം തൊടുന്നുണ്ടെങ്കിൽ അനാവൃഷ്ടിയുമാണു ഫലം. വലതുകാൽ ഇടതുകാൽമുട്ടിൽ ചവിട്ടി ഒറ്റക്കാലിൽ നിൽക്കുന്നതു നെൽച്ചെടികൾക്കു ശക്തി പകരാനുള്ള മറ്റൊരു പ്രയോഗവുമാകാം. വർഷന്തോറുമുള്ള നിയമനങ്ങൾക്ക് ഇങ്ങനെയൊരു വ്യാഖ്യാനം നൽകാമെങ്കിൽ മറ്റുള്ളവ അടിയന്തിരഘട്ടങ്ങൾ നേരിടാനുള്ള അടവുകളാണെന്നു കരുതേണ്ടി വരും. 1591-ൽ പേർഷ്യയിലെ മഹാനായ ഷാ അബ്ബാസിനു ഗുരുതരരോഗം പ്രവചിച്ച ജ്യോത്സ്യന്മാർ അവിശ്വാസിയായ യൂസഫിനെ ഇടക്കാലരാജാവായി നിയമിയ്ക്കാനാണു പ്രതിവിധി നിർദ്ദേശിച്ചത്. മൂന്നു ദിവസത്തെ ഹ്രസ്വമായ കാലാ

വധിയ്ക്കുശേഷം അദ്ദേഹത്തെ കൊലപ്പെടുത്തി, അബ്ബാസിനു നേർക്കു വന്ന രോഗത്തെ തുടച്ചുനീക്കുക മാത്രമല്ല, സമ്പത്സമൃദ്ധമായൊരു സുദീർഘഭരണത്തിനു വഴിയൊരുക്കുകയുംകൂടി ചെയ്തു, അവർ.

**14.3. രാജപുത്രന്മാർ:** കാലാവധി പൂർത്തിയാക്കിയ രാജാവിനെ വധിയ്ക്കുന്നതിനു പകരം ദിവ്യത്വം താൽക്കാലികമായി വെച്ചുമാറിയ മറ്റൊരാളെ ബലിയാടാക്കിയാൽ മതിയെന്ന കീഴ്വഴക്കത്തിനു സാധുത വന്നപ്പോൾ ആ ദൗത്യം നിർവഹിയ്ക്കാൻ രാജപുത്രന്മാരേക്കാൾ യോഗ്യരായി മറ്റാരുമില്ലെന്നു വന്നു. സ്വീഡനിലെ രാജാവ് അധികാരം നിലനിർത്തുന്നതിനുവേണ്ടി ഒൻപതു വർഷം കൂടുമ്പോൾ ഓരോ മക്കളെ വീതം ബലിയർപ്പിച്ച കഥ നാം കേട്ടു. പണ്ടുകാലത്തു ഗ്രീസിൽ പിതാവിനുവേണ്ടി മൂത്ത മകനെ കൊല്ലുന്നതു പതിവാക്കിയ ചില രാജകുടുംബങ്ങൾ നിലനിന്നിരുന്നതായി തെളിവുണ്ട്. സ്പാർട്ടയെ ആക്രമിയ്ക്കാൻ തെസ്സാലിയിലൂടെ കടന്നുപോയ സെർക്സെസ് വഴിമദ്ധ്യേ സിയൂസ്ദേവന്റെ ഒരു ദേവാലയം കണ്ടെത്തി. അതിനെക്കുറിച്ചു വിചിത്രമായൊരു കഥയാണ് അദ്ദേഹം പറഞ്ഞുകേട്ടത്: അതമാസ് രാജാവിന് ആദ്യത്തെ ഭാര്യയിൽ ഫ്രിക്സസെന്ന മകനും ഹെല്ലെയെന്ന മകളും രണ്ടാമത്തെ ഭാര്യയായ ഇനോയിൽ രണ്ട് ആൺമക്കളും ജനിച്ചു; സ്വാഭാവികമായും ഫ്രിക്സസിനു വന്നുചേരേണ്ട രാജാധികാരത്തിനെതിരെ ഇനോ ഗൂഢാലോചന നടത്തി നാട്ടിൽ വരൾച്ചയും ക്ഷാമവും സൃഷ്ടിച്ചു; മാത്രമല്ല, രാജാവിന്റെ ആദ്യഭാര്യയിലുണ്ടായ മക്കളെ സിയൂസ്ദേവനു ബലിയർപ്പിയ്ക്കാതെ നാട്ടിലെ ദുരിതം മാറില്ലെന്ന ഡെൽഫിയിലെ വെളിപാടും അവർ പരസ്യമാക്കി; ആ സമയം ആട്ടുകളെ മേച്ചുനടക്കുകയായിരുന്ന ഫ്രിക്സസിനേയും ഹെല്ലെയേയും സ്വർണരോമങ്ങളുള്ള ഒരു മുട്ടനാട്ടു വന്നു സ്വന്തം മുതുകിലേറ്റി രക്ഷപ്പെടുത്തി. ആകാശത്തുകൂടി പറന്നുപോകുമ്പോൾ ഹെല്ലെ മുട്ടനാടിന്റെ മുതുകത്തുനിന്നു താഴെ സമുദ്രത്തിൽ വീണു മുങ്ങിമരിച്ചു. ഫ്രിക്സസ് സുരക്ഷിതനായി കോൽക്കസിലെത്തി രാജാവിന്റെ മകളെ വിവാഹം ചെയ്തു സൈറ്റിസോറസെന്ന പുത്രനെ ജനിപ്പിച്ചു; അതിനിടയിൽ കാണാതായ മക്കൾക്കു പകരം അതമാസ് രാജാവിനെത്ത–

ന്നെ ബലിയർപ്പിയ്ക്കണമെന്ന ഡെൽഫിയിൽനിന്ന വെളിപാടുണ്ടായി. ജനങ്ങൾ അദ്ദേഹത്തെ ചുവന്ന മാലയണിയിച്ച ബലിപീഠത്തിലേയ്ക്ക കൈപിടിച്ച് ആനയിയ്ക്കുമ്പോൾ പൗത്രനായ സൈറ്റിസോറസ് കുതിരപ്പുറത്ത വന്ന ഫ്രിക്സസ് ജീവിച്ചിരിയ്ക്കുന്ന വിവരമറിയിച്ചു. വധശിക്ഷയിൽനിന്ന രക്ഷപ്പെട്ട രാജാവ് സ്വയം ചെയ്ത ദുഷ്കൃത്യങ്ങളിൽ പശ്ചാത്തപിച്ച് ഇനോയേയും മക്കളേയും രാജ്യത്തുനിന്ന നിഷ്കാസിതരാക്കി. ഭ്രാന്തനെപ്പോലെ അലഞ്ഞു നടന്ന അദ്ദേഹം കുറച്ചുകാലം വന്യമൃഗങ്ങളുടെ ഒരു സങ്കേതത്തിൽ താമസിച്ചു. രാജ്യത്തിനുവേണ്ടി ജീവൻ ബലിയർപ്പിയ്ക്കാത്തതിന ശിക്ഷയായി ഓരോ തലമുറയിലും ആദ്യത്തെ മകൻ നഗരകവാടത്തിൽ കാലെടുത്ത വെച്ചാൽ വധശിക്ഷയ്ക്ക വിധേയനാകണമെന്നൊരു ശാപവും രാജകുടുംബത്തിന വന്നു. പിന്നീടുണ്ടായവർ പലരും ദൈവശിക്ഷ ഭയന്ന മറുനാട്ടിൽ അഭയം പ്രാപിച്ചു; മടങ്ങിവന്നവർ ബലിയർപ്പിയ്ക്കപ്പെടുകയും ചെയ്തു.

ഓർക്കോമെനസ് നഗരത്തിൽ പ്ലൂട്ടാർക്കിന്റെ കാലത്തുതന്നെ നരബലി നടന്നിരുന്നതായി തെളിവുണ്ട്. ഓർക്കോമെനസിലെ രാജാവായിരുന്ന മിന്യാസ്; മദ്യലഹരിയിൽ മയങ്ങി പാട്ടും പാടി നടക്കുന്ന നാട്ടിലെ പെൺകുട്ടികളിൽനിന്ന വ്യത്യസ്തരായി വീട്ടിലിരുന്ന ചർക്കയിൽ നൂൽ നൂൽക്കാനായിരുന്ന മിന്യാസിന്റെ മൂന്ന പെൺമക്കൾക്കും താൽപ്പര്യം; പക്ഷേ, കലിദോഷം ബാധിച്ച അവർക്കു പെട്ടെന്നു നരമാംസം ഭക്ഷിയ്ക്കണമെന്ന മോഹം ജനിച്ചു; സ്വന്തം കുഞ്ഞുങ്ങളിൽ ഒരാളെ കൊല്ലാൻ തീരുമാനിച്ച അവരതിന നറുക്കിട്ടു; നറുക്കു വീണ ലൂസിപ്പെ സ്വന്തം മകനെ കൊന്ന പൊരിച്ചെടുത്ത മാംസം മൂന്ന പേർക്കുമായി പങ്കുവെച്ചു; അതിനെ തുടർന്ന വർഷന്തോറും ക്ഷേത്രത്തിൽ നടക്കുന്ന ഉത്സവത്തിന ഡയോണിസിന്റെ പുരോഹിതൻ ഊരിപ്പിടിച്ച വാളുമായി ചെന്ന രാജകുടുംബത്തിലെ സ്ത്രീകളിൽ ഒരാളെ തിരഞ്ഞുപിടിച്ച ക്ഷേത്രത്തിൽ ബലിയർപ്പിച്ചു തുടങ്ങി. മിന്യാസിന്റെ അനന്തരാവകാശികളെപ്പോലെ ബലിയർപ്പിയ്ക്കപ്പെട്ട രാജാക്കന്മാർ വേറേയും ചില സ്ഥലങ്ങളിൽ ജീവിച്ചിരുന്നു. പിന്നീടവർ ഭാ

രമേറിയ ആ ചുമതല മക്കളുടെ പേരിൽ നീക്കിവെച്ചിരിക്കാം. കാലാന്തരത്തിൽ ക്രൂരമായ നരബലിക്കു പകരം മുട്ടനാടിനെ കൊന്നാലും മതിയെന്ന വിധി നിലവിൽ വന്നു. ദുരന്തങ്ങൾക്കു പരിഹാരമായി രാജാവ് മക്കളെ ദൈവത്തിനു ബലിയർപ്പിക്കുന്ന പതിവ് പശ്ചിമേഷ്യയിലെ സെമെറ്റിക്‌വർഗക്കാരും പ്രാചീനകാലത്തു സ്വീകരിച്ചിരുന്നു.

**14.4. ആത്മാവിന്റെ കൂടുമാറ്റം:** കാലാവധിക്കുശേഷം രാജാക്കന്മാരെ വധിക്കുന്നതു നിരന്തരം തുടർന്നാൽ അവസാനം രാജകുടുംബംതന്നെ സമൂലം നശിക്കാനിടയുണ്ട്. പക്ഷേ, അക്കാലത്തു ഭരണാധികാരം പ്രത്യേകിച്ചൊരു കുടുംബത്തിനുമാത്രമായി അവകാശപ്പെട്ടതായിരുന്നില്ല. അതുകൊണ്ട് രാജാവിനെ യുദ്ധത്തിൽ തോൽപ്പിച്ചു രാജകുമാരിയെ വിവാഹം ചെയ്താൽ വിദേശികൾക്കുപോലും രാജപദവി ലഭ്യമായിരുന്നു. മാത്രമല്ല, ഇന്നത്തെപ്പോലെ അവർ സ്വന്തം കുടുംബത്തിന്റെ ഭാവിയെക്കുറിച്ചു വല്ലാതെ വ്യാകുലപ്പെടുകയും ചെയ്തിരുന്നില്ല. പല ഗോത്രവർഗങ്ങളും അടിയന്തിരഘട്ടങ്ങളിൽ കൂട്ടമായി ആത്മഹത്യ ചെയ്തതിനും തെളിവുകളുണ്ട്. മൂന്നിലൊന്നു കുട്ടികളെ നിലനിർത്തി ബാക്കിയായവരെ കൊല്ലുകയാണു പോളിനേഷ്യയിലെ പതിവ്. അങ്കോളയിലെ ജഗാവർഗക്കാർ പുതിയ സ്ഥലത്തേക്കു കുടിയേറുന്നതിനുമുമ്പ് സ്ത്രീകളുടെ ഭാരം കുറയ്ക്കാൻ കുഞ്ഞുങ്ങളെയെല്ലാം കൊന്നു കളയാറുണ്ട്. തെക്കേ അമേരിക്കയിലെ ആദിവാസികൾ അവസാനത്തെ കുഞ്ഞിനെ മാത്രമേ വളർത്തുക പതിവുള്ളൂ. ലെൻഗ്വാവർഗക്കാർ ആസൂത്രിതമായ വിഷപ്രയോഗം വഴി ഗർഭഛിദ്രം നടത്തി വംശവർദ്ധന തടഞ്ഞിരുന്നു. ഈയൊരു സാഹചര്യത്തിൽ ഒരു രാജകുടുംബം വേരറ്റുപോകുന്നതിൽ ആർക്കുമൊരു മനസ്സാക്ഷിക്കുത്തുമുണ്ടാകാനിടയില്ല. ആധുനികരുടെ അതേ ചിന്താഗതിയാണു പ്രാചീനരും പുലർത്തിയിരുന്നതെന്ന തെറ്റിദ്ധാരണ ഈ വിശ്വാസാനുഷ്ഠാനങ്ങൾകൊണ്ടു മാറ്റിയെടുക്കാവുന്നതേയുള്ളൂ.

മാന്ത്രികശക്തിയുള്ള ആത്മാവിനെ കായികശക്തിയുള്ള മറ്റൊരാളുടെ ശരീരത്തിലേക്കു മാറ്റുന്ന രീതിയാണു ദിവ്യത്വമുള്ള വ്യക്തികളുടെ വധത്തിൽ നമുക്കു കാണാവുന്നത്. ഷില്ലുക്കിലെ ആചാരങ്ങളൊ

ഴിച്ചാൽ മറ്റിടങ്ങളിലൊന്നും നമുക്കതിനു വ്യക്തമായ തെളിവില്ല. പക്ഷേ, ദിവ്യാത്മാവ് മരണശേഷം ചിലപ്പോൾ പരകായപ്രവേശം നടത്താറുണ്ടെന്നു നാം കണ്ടു. നിയാസിലെ ഭരണാധികാരം പൊതുവെ പിതാവിൽ നിന്നു മൂത്ത മകനാണു ലഭിക്കേണ്ടത്; പക്ഷേ, എന്തെങ്കിലുമൊരു കാരണവശാൽ അധികാരം മറ്റൊരു മകനു നൽകേണ്ടി വന്നാൽ പിതാവിന്റെ അവസാനശ്വാസം സ്വന്തം വായ്ക്കകത്തോ സഞ്ചിയിലോ അയാൾ ഏറ്റുവാങ്ങണമെന്നു വിധിയുണ്ട്; അതിനായി മരിക്കാൻ കിടക്കുന്ന രാജാവിനു ചുറ്റും മക്കളെല്ലാവരും കൂടിനിൽക്കും; നിയാസിലെ വീടുകൾ മണ്ണിൽനിന്ന് ഉയർത്തിക്കെട്ടിയതായതുകൊണ്ട് ചിലർ പുറത്തുനിന്നൊരു കുഴൽ നീട്ടി മരിക്കുന്നവരുടെ അന്ത്യശ്വാസം രഹസ്യമായി വലിച്ചെടുക്കാൻപോലും ശ്രമിക്കാറുണ്ട്. ചിലപ്പോൾ മരിച്ചുപോയ രാജാവിന്റെ ശാരീരികാവശിഷ്ടങ്ങൾവഴിയായിരിക്കും അനന്തരാവകാശികൾ ആത്മബന്ധം സ്ഥാപിക്കുന്നത്. മഡഗാസ്ക്കറിലുള്ളവർ രാജാവിന്റെ മുടിയും നഖവും കഴുത്തിലെ എല്ലും ചീങ്കണ്ണിയുടെ പല്ലിൽ അടക്കം ചെയ്തു വീട്ടിൽ ഭദ്രമായി സൂക്ഷിക്കും. അതിന്റെ കൈവശാവകാശമാണു പിന്നീടു രാജാധികാരത്തിലേക്കു നയിക്കുന്നത്. അവയെങ്ങാനും ഉപജാപകരുടെ കൈയിലെത്തിയാൽ സിംഹാസനം ഒഴിഞ്ഞു കൊടുക്കാതെ തരമില്ല. മാന്ത്രികസിദ്ധികൾ പകരുന്നതു പ്രകടമായി വേണമെന്നു ശഠിക്കുന്നവർ മുൻഗാമിയുടെ അവശിഷ്ടം ഭക്ഷിക്കാനും നിർബന്ധിതരാകും. അബേക്കുടയിൽ അനന്തരാവകാശിയായി വരുന്നവർ മുൻഗാമിയുടെ തല കൈയിൽ സ്വീകരിച്ചു നാവ് ഭക്ഷിക്കണം; പിന്നീട് 'രാജാവിനെ തിന്നവ'നെന്നാണു നാട്ടുകാർ അദ്ദേഹത്തെ വിളിക്കുക! വധിക്കപ്പെട്ട രാജാവിന്റെ ആത്മാവ് അനന്തരാവകാശിയിലേക്കു നേരേ കുടിയേറിയതായി അവർ പരിശോധിച്ചുറപ്പിക്കുകയും ചെയ്യും.

# 15. വൃക്ഷാത്മാക്കളും വസന്തോത്സവങ്ങളും

ദൈവത്തിന്റെ പ്രതിപുരുഷന്മാരായ രാജാവിനേയും പുരോഹിത

നേയും നിശ്ചിതകാലാവധിയ്ക്കുശേഷം നിഷ്ഠുരമായി വധിയ്ക്കുന്ന സമ്പ്ര ദായത്തിനു നമ്മുടെ വിഷയവുമായുള്ള ബന്ധം ഒന്നുകൂടി വിശദീകരി യ്ക്കാം. നേമിയിലെ വൃക്ഷരാജാവ് വനദേവന്റെ പൂർണാവതാരമാണെ ന്നും നാട്ടിൽ സസ്യസമൃദ്ധി ഉറപ്പാക്കുന്നതിന്റെ പേരിലാണു ജനങ്ങ ൾ അദ്ദേഹത്തെ ആരാധിയ്ക്കുന്നതെന്നും നാം കണ്ടു. അതുകൊണ്ട് അ ദ്ദേഹത്തിന്റെ ആത്മാവിനു നാശമില്ലാതെ കാത്തുരക്ഷിയ്ക്കേണ്ട ബാ ദ്ധ്യതയുടെ പേരിൽ അവർ നിരവധി വിലക്കുകളും നിയമങ്ങളും നട പ്പാക്കി. ദിവ്യസിദ്ധിയുള്ള ആ ആത്മാവിനു ജീർണത ബാധിയ്ക്കാതെ മറ്റൊരാളിലേയ്ക്കു പകരുന്നതോടൊപ്പം ഓജസ്സറ്റ നിലയിൽ അദ്ദേഹം വധിയ്ക്കപ്പെടണമെന്നും അവർ തീരുമാനിച്ചു. ഈ അനിവാര്യതയാ ണു നേമിയിലെ വൃക്ഷരാജാവിനു നേരിടേണ്ടിവന്നത്. ശക്തനായ എതിരാളിയുടെ കൈയൂക്കിൽ പരാജയപ്പെടുന്നതു തീർച്ചയായും സ്വ ന്തം ശക്തിയ്ക്കു ക്ഷയം വന്നതുകൊണ്ടാകാതെ തരമില്ല. ഈയൊരു കാഴ്ചപ്പാടിൽ കോഴിക്കോട്ടെ സാമൂതിരി നേരിട്ട അനുഭവമാണു നേമി യിലെ പുരോഹിതനും സംഭവിച്ചത്. സാമൂതിരിയ്ക്കു പന്ത്രണ്ടുവർഷം കഴിയുമ്പോഴാണു ജീവനു ഭീഷണി നേരിട്ടതെങ്കിൽ നേമിയിലെ പു രോഹിതനു പ്രതിയോഗിയുടെ വെല്ലുവിളി ഏതു നിമിഷവും ഉയർന്നു വന്നു. നിശ്ചിതകാലാവധിയ്ക്കു ശേഷമുള്ള അനിവാര്യമരണത്തിൽനി ന്നു പക്ഷേ പിന്നീടു രണ്ടുപേരും രക്ഷപ്പെട്ടു; ജനങ്ങൾ ആ മാറ്റവുമാ യി പൊരുത്തപ്പെടുകയും ചെയ്തു. ഇതുപോലെ വൃക്ഷദേവന്റെ അവതാ രമായി മറ്റിടങ്ങളിൽ ജീവിച്ചവരും കാലാവധിയ്ക്കുശേഷം വധിയ്ക്കപ്പെട്ടു ന്നുണ്ടെന്നു കാണാൻ കഴിഞ്ഞാൽ നമ്മുടെ ഈ നിഗമനത്തിനു കൂടു തൽ സാധൂകരണം ലഭിയ്ക്കുമെന്നതിൽ തർക്കമില്ല.

ബവേറിയയിൽ ഈസ്റ്ററിനു ശേഷമുള്ള ഞായറാഴ്ച (Whitsun-day), ശരീരം പച്ചിലകൊണ്ടു മൂടി തലയിൽ ജലപുഷ്പങ്ങളുടെ കുമ്പൻ തൊപ്പി ധരിച്ച ഒരു ബാലൻ, കൈയിൽ വാളേന്തിയ രണ്ടുപേരുടെ അകമ്പടിയോടെ ജാഥയായി ഗ്രാമത്തിലെ വീടുകളിൽ കയറിയിറ ങ്ങുന്ന ഒരു പതിവുണ്ട്. വീട്ടുകാർ ഒളിച്ചുനിന്ന് അവന്റെ മേൽ വെള്ളം കോരിയൊഴിയ്ക്കും; അപ്പോൾ കുട്ടികളൊന്നാകെ ആർത്തു ചിരിച്ച് അ

ടുത്ത വീട്ടിലേയ്ക്കു നടക്കും. അവസാനം ചെറിയൊരു തോടു കടക്കാൻ പാടുപെടുന്ന നേതാവിന്റെ ശിരസ്സ് മറ്റുള്ളവർ പാലത്തിനു മുകളിൽ നിന്നുകൊണ്ടു വെട്ടി മാറ്റുന്നതായി ഭാവിയ്ക്കും. സാക്സോണിയിൽ ഇതേ ചടങ്ങു 'കാട്ടിൽനിന്നു കാട്ടാളനെ പിടിയ്ക്കുന്ന' പേരിലാണു നടക്കുന്നത്. പച്ചിലകളും പൂക്കളുംകൊണ്ടു ദേഹം മൂടി കാട്ടിൽ ചെന്ന് ഒളിച്ചിരിയ്ക്കുന്ന ബാലനെ മറ്റുള്ളവർ കണ്ടുപിടിച്ചു ബലാൽക്കാരേണ വലിച്ചിഴച്ചു നാടാകെ കൊണ്ടുനടക്കും. ചിലപ്പോൾ പ്രഹരമേറ്റു മരിച്ചുവീഴുന്നതായി ഭാവിയ്ക്കുന്ന അവനെ വൈദ്യവേഷത്തിൽ മറ്റൊരു കുട്ടി ചെന്നു ജീവിപ്പിയ്ക്കും. ബൊഹീമിയയിലെ രീതിയനുസരിച്ച് തെരുവിലൂടെ ഓടുന്ന കാട്ടാളൻ ചെറിയൊരു ഇടവഴിയിൽവെച്ചു കുറുകെ കെട്ടിയ ചരടിൽ കാലുടക്കി താഴെ വീഴും. അപ്പോൾ ആരാച്ചാരായി അഭിനയിയ്ക്കുന്ന കുട്ടി ചെന്നു കാട്ടാളനെ വാളുകൊണ്ടു വെട്ടിക്കൊന്നു നിലത്തു രക്തമൊഴുക്കും. പിറ്റേന്നു വൈയ്ക്കോലിൽ പണിത ഒരു കിരാതരൂപം നദിയിൽ വലിച്ചെറിയുന്നതോടെ 'ഉത്സവബലി' അവസാനിയ്ക്കും. കോനിഗ്രാസ് ജില്ലയിൽ ഈസ്റ്ററിനെ തുടർന്ന തിങ്കളാഴ്ചദിവസം ആൺകുട്ടികളും പെൺകുട്ടികളും നന്നായി വേഷം ധരിച്ചു നാരകമരത്തിന്റെ ചുവട്ടിൽ ഒന്നിച്ചുകൂടി രാജാവിനേയും രാജ്ഞിയേയും തിരഞ്ഞെടുക്കും; തുടർന്നു രണ്ടുപേരേയും മുന്നിൽ നടത്തി കുട്ടികളുടെ സംഘം മദ്യശാലയിലേയ്ക്കു നീങ്ങും; സേവകവേഷം ധരിച്ച ഒരു ബാലൻ രാജാവിന്റേയും രാജ്ഞിയുടേയും പേരുകൾ ഉറക്കെ പ്രഖ്യാപിയ്ക്കുമ്പോൾ കൂട്ടുകാർ ചെന്ന് അവരെ ഹാരമണിയിച്ച് അനുമോദിയ്ക്കും; മറ്റൊരാൾ വേദിയിൽ കയറിനിന്നു കന്നുകാലികൾ ചത്തൊടുങ്ങുന്നതുൾപ്പെടെ രാജാവിന്റെ ദോഷങ്ങൾ ഓരോന്നായി വിവരിയ്ക്കും; തുടർന്നു സാക്ഷിവിചാരണ നടക്കും; കൈയിലൊരു ദണ്ഡുമായി ന്യായാധിപൻ രാജാവിനെ 'അപരാധി'യെന്നോ 'നിരപരാധി'യെന്നോ വിധി കൽപ്പിയ്ക്കും. 'അപരാധി'യാണെങ്കിൽ നിലത്തു വിരിച്ച വസ്ത്രത്തിൽ തല മുട്ടുന്നവിധം രാജാവ് മുട്ടുകുത്തി നിൽക്കണം. ന്യായാധിപൻ 'അപരാധി'യെന്നു മൂന്നുതവണ പറയുമ്പോൾ ആരാച്ചാർ മുന്നോട്ടു വ

ന്നു വാളെടുത്തു രാജാവിന്റെ കിരീടം തട്ടിത്തെറിപ്പിയ്ക്കും. പിൽസെൻ ജില്ലക്കാർ രാജാവിനെ കുതിരപ്പുറത്താണു കൊണ്ടുവരുന്നത്. മാത്രമല്ല, വിചാരണ നേരിടുന്നതിനുമുമ്പ് ഒരവസരംകൂടി അവർ രാജാവിനു നൽകും; അങ്ങനെ ജാഥയായി മുന്നോട്ടു നീങ്ങുന്നതിനിടയിൽ പെട്ടെന്നു രാജാവ് കുതിരയെ ആഞ്ഞു ചവിട്ടി വേഗം വർദ്ധിപ്പിയ്ക്കും. ആരെങ്കിലും പിന്തുടർന്നു ചെന്നു പിടിച്ചെങ്കിൽ മാത്രമേ അദ്ദേഹത്തിനു വിചാരണ നേരിടേണ്ടതുള്ളൂ.

കോമാളിവേഷം ധരിച്ച് വധശിക്ഷ നേരിടുന്ന ഇവർ വൃക്ഷദേവന്റെ പ്രതിനിധികളാണെന്ന കാര്യത്തിൽ സംശയിയ്ക്കാനില്ല. പച്ചില കൊണ്ടുള്ള അലങ്കാരങ്ങളും മഴ പെയ്യിയ്ക്കാനുള്ള അനുഷ്ഠാനവിധികളും വർഷാരംഭത്തിലെ കാലാവസ്ഥയും ഈ അനുമാനം സാധൂകരിയ്ക്കുന്നുണ്ട്. പക്ഷേ, സസ്യസമൃദ്ധിയുടെ ദേവസ്പർശം അവശ്യം ആവശ്യമായ അവസരത്തിൽത്തന്നെ അവരെന്തിനു വധിയ്ക്കപ്പെടണമെന്ന ചോദ്യം അപ്രസക്തമല്ല. രാജഹത്യയ്ക്കു നിദാനമായി നാം നേരത്തേ കണ്ട അതേ കാരണമാണിതിലും പ്രവർത്തിയ്ക്കുന്നത്. നശ്വരമായൊരു ശരീരത്തിലേയ്ക്കു കുടിയേറിക്കഴിഞ്ഞ ദിവ്യാത്മാവ് യാതൊരു കാരണവശാലും പ്രതികൂലസാഹചര്യങ്ങളുടെ സ്വാധീനത്തിൽ ദുർബലമാകാൻ പാടില്ല. അതായത്, ശാരീരികവും മാനസികവുമായ ആരോഗ്യത്തിനു ഹാനി സംഭവിച്ച ആത്മാവ് ഉടനെ അരോഗദൃഢമായ മറ്റൊരു ശരീരത്തിലേയ്ക്കു മാറിയേ തീരൂ. മനുഷ്യനായവതരിച്ച ദൈവത്തെ വധിയ്ക്കുന്നതു സമൂലനാശമല്ല; പൂർവാധികം ഊർജ്ജസ്വലമായൊരു സജീവത്വത്തിലേയ്ക്കുള്ള ചുവടുമാറ്റമാണത്. അതുകൊണ്ടു വടക്കൻ യൂറോപ്പിലെ കോമാളികളായ രാജാക്കന്മാരും നേമിയിലെ വൃക്ഷരാജാവും തമ്മിലുള്ള സാദൃശ്യത്തിനു മറ്റൊരു പുനരാലോചന ആവശ്യമില്ല. രാജപദവി നില നിർത്തണമെങ്കിൽ മാരകമായൊരു പരീക്ഷണമോ പലായനമോ സ്വീകരിച്ചേ തീരൂ. 'കൈയൂക്കും കാലുറപ്പു'മുള്ളവനെന്നാണു പ്രാചീനരേഖകളിൽ വൃക്ഷരാജാവ് വിശേഷിപ്പിയ്ക്കപ്പെടുന്നത്. സാക്സണിയിലെ ആഘോഷങ്ങളിൽ മരിച്ചുവീഴുന്ന രാജാവിനെ വൈദ്യൻ ജീവിപ്പിയ്ക്കുന്നതും കുതിരകളുടെ ചവിട്ടേറ്റു ദാരു

ണമരണം നേരിട്ട ഹിപ്പൊലിറ്റസിനെ ദേവഭിഷഗ്വരനായ ഏസ്കുലാപ്പിയസ് രക്ഷിയ്ക്കുന്നതും തമ്മിലുള്ള ബന്ധം പക്ഷേ അന്യാദൃശമെന്നു തന്നെ പറയണം! പിൻഗാമിയുടെ വാളിനിരയായി ഒടുങ്ങാനുള്ളതാണു നേമിയിലെ പുരോഹിതന്റെ ജീവിതമെന്ന വിചിത്രമായ നിയമത്തിൽനിന്നാണു നാമിതുവരെ വന്നെത്തിയത്. വിവരങ്ങളുടെ അപര്യാപ്തതമൂലം നിഗമനങ്ങൾ ചിലപ്പോൾ വെറും അനുമാനങ്ങൾമാത്രമായി തോന്നിയേക്കാം. പക്ഷേ പ്രാചീനസമൂഹത്തിൽ അവയ്ക്കു പ്രചോദനമായി നിന്ന ചിന്താഗതികൾകൂടി പരിശോധിച്ചാൽ ഈ അനുമാനങ്ങളുടെ സാധുത കുറേക്കൂടി വർദ്ധിയ്ക്കാനിടയുണ്ട്. വൃക്ഷദേവന്റെ മരണവും ഉയിർത്തെഴുന്നേൽപ്പുമാണു നാം അവസാനമായി ചർച്ച ചെയ്തത്. നായാട്ടുകാരും ഇടയന്മാരും വധിയ്ക്കുന്നതു മൃഗരൂപിയായ ഒരു ദൈവത്തെയാണെന്നും പിന്നീടു വന്ന കാർഷികസമൂഹം ദൈവത്തിനു ധാന്യദേവന്റെ രൂപം നൽകിയതാണെന്നും തെളിയിയ്ക്കാൻ കഴിഞ്ഞാൽ ശരിയായ വഴിയ്ക്കാണു നാം പോകുന്നതെന്നു തീർച്ചയാക്കാം. ദിവ്യാത്മാവിന്റെ മരണം അനുകരിയ്ക്കുന്ന രണ്ടുതരം രീതികളാണു നാം കണ്ടത്: ഒന്നാമത്തേതിൽ വധിയ്ക്കപ്പെടുന്നയാൾ ഉത്സവത്തിന്റെ മൂർത്തരൂപമായി പ്രത്യക്ഷപ്പെടുക മാത്രമേ ചെയ്യുന്നുള്ളൂ; പക്ഷേ രണ്ടാമത്തേതിൽ മരണവുംകൂടി ചിത്രീകരിയ്ക്കപ്പെടുന്നുണ്ട്.

ഇറ്റലിയിലെ ഫ്രോസിനോണിൽ വർഷന്തോറും ആഘോഷിയ്ക്കുന്ന 'റാഡിക്ക'യുടെ സമാപനദിവസം വൈകുന്നേരം നാലുമണിയ്ക്കു പട്ടണത്തിലെ ഗായകസംഘം വമ്പിച്ച ജനാവലിയുടെ അകമ്പടിയോടെ പാട്ടു പാടി ജില്ലാതലസ്ഥാനത്തേയ്ക്കു നീങ്ങും. മൈതാനത്തിനു നടുവിൽ പ്രതീക്ഷാനിർഭരമായ ആയിരക്കണക്കിനു കണ്ണുകൾക്കു വിരുന്നേകി നാലു കുതിരകളെ പൂട്ടിയ ഒരു രഥം വർണശബളമായ നാടകൾ കൊണ്ട് ആകർഷകമായി അലങ്കരിച്ചു നിർത്തിയിരിയ്ക്കും. രഥത്തിൽ സ്ഥാപിച്ച ഉന്നതമായ സിംഹാസനത്തിൽ ഒൻപതടിയോളം ഉയരമുള്ള മന്ദഹസിയ്ക്കുന്ന ഉത്സവമൂർത്തിയുടെ രൂപം പ്രൗഢമായ വേഷവിധാനത്തോടെ വലതുകൈ ഉയർത്തി ജനങ്ങളെ അനുഗ്രഹി

ച്ചുനിൽക്കുന്നതു കാണാം. ആഹ്ലാദാരവം മുഴക്കി ജനങ്ങൾ കൈയി ലൊരു വാഴയിലയുമായി രഥത്തിനടുത്തേയ്ക്കു തിക്കിത്തിരക്കി ചെ ല്ലും. വളരെ പതുക്കെ നീങ്ങുന്ന രഥവും ജനക്കൂട്ടവും ജില്ലാതലസ്ഥാന ത്തിന്റെ കവാടത്തിൽ ചെന്നുനിൽക്കുമ്പോൾ ആഹ്ലാദാരവം കടലി രമ്പംപോലെ ഒടുങ്ങും; രഥാരൂഢനായ വീരപുരുഷനു മുമ്പിൽ പ്രണാ മമർപ്പിയ്ക്കാൻ പുറത്തേയ്ക്കു വരുന്ന ജില്ലാദ്ധ്യക്ഷനെ പ്രതീക്ഷാപൂർവം നോക്കി സകല കണ്ണുകളും കവാടത്തിലേയ്ക്കു നീണ്ടു ചെല്ലും. നിമിഷ നേരത്തെ അനിശ്ചിതത്വത്തിനുശേഷം കരഘോഷങ്ങളുടെ ഇടിമുഴ ക്കങ്ങൾക്കിടയിൽ ഉന്നതോദ്യോഗസ്ഥന്മാർ ഓരോരുത്തരായി കോ ണിയിറങ്ങിവന്നു ജനങ്ങളുടെകൂടെ ഘോഷയാത്രയിൽ പങ്കുചേരും. അന്തരീക്ഷത്തിൽ വാഴയിലകൾ പാറിപ്പറക്കുമ്പോൾ ഗീതവാദ്യമേള ങ്ങളോടെ ജനങ്ങൾ പരസ്പരം കൈകോർത്തു നീങ്ങും. ജനക്കൂട്ടത്തി നു പിന്നിൽ ചുറ്റിക്കറങ്ങുന്ന വണ്ടിയിലെ വലിയ വീപ്പകളിൽനിന്നു രാജഭടന്മാർ ആവശ്യമുള്ളവർക്കെല്ലാം ഇഷ്ടംപോലെ മധുരവീഞ്ഞു പകർന്നുകൊടുക്കും. രാജാവിന്റെ ചിലവിൽ കുടിച്ചു കൂത്താടാൻ ലഭി ച്ച അസുലഭാവസരത്തിൽ ജനങ്ങൾ ഉറക്കെയുറക്കെ ആർത്തുവിളി യ്ക്കും. പ്രധാനപ്പെട്ട തെരുവുകളിലൂടെ കടന്നുപോകുന്ന ഘോഷയാത്ര അവസാനം മൈതാനത്തുതന്നെ തിരിച്ചെത്തും. രഥത്തിലെഴുന്നള്ളി ച്ച വീരപുരുഷന്റെ രൂപം താഴെയിറക്കി വേഷങ്ങളഴിച്ചു വിറകടുക്കി യ തീക്കുണ്ഡത്തിൽ ജനസഹസ്രങ്ങളെ സാക്ഷിനിർത്തി ബലിയർ പ്പിയ്ക്കുന്ന ചടങ്ങാണു പിന്നീടു നടക്കുന്നത്. തീജ്വാലകൾ കത്തിയുയ രുമ്പോൾ ജനങ്ങൾ നൃത്തച്ചുവടുകളുടെ ലഹരിയിൽ മതിമറന്നു രാത്രി കഴിയ്ക്കും. അബ്രുസിയിലെ ഉത്സവത്തിൽ നാലു ശവക്കുഴിവെട്ടുകാർ തോളിൽ വീഞ്ഞുകുപ്പി തൂക്കി വായിൽ പുകക്കുഴലുമായി വീഞ്ഞപ്പല കയിൽ പണിതീർത്ത ഉത്സവമൂർത്തിയുടെ രൂപം ചുമന്നു നടക്കും. ക റുത്ത വേഷത്തിൽ കഥാപുരുഷന്റെ ഭാര്യയും കണ്ണീരൊലിപ്പിച്ചു കൂടെ നടക്കുന്നുണ്ടാകും. അവർ ഇടയ്ക്കിടെ സഹതാപം വർഷിയ്ക്കുന്ന ജനങ്ങ ളോടു പരാതികളോരോന്നു വിസ്തരിച്ചു പറയും. അവസാനം മൈതാ നത്തിനു നടുവിലൊരുക്കിയ ചിതയിൽ ഇറക്കി കിടത്തിയ ശവത്തി

ന്ന പെരുമ്പറകളുടേയും ഉച്ചത്തിൽ കരയുന്ന സ്ത്രീകളുടേയും ശബ്ദഘോഷങ്ങളുടെ അകമ്പടിയോടെ അവർ തീ കൊളുത്തും. നോർമന്റിയിൽ ഈസ്റ്റർ കഴിഞ്ഞ ബുധനാഴ്ചയിലെ ഉത്സവത്തിനായി വിഷയലമ്പടനായൊരു വൃദ്ധനെ അനുകരിച്ചു മുഷിഞ്ഞുനാറിയ കീറത്തുണി ധരിച്ചു വൃത്തികെട്ടൊരു പേക്കോലം ജനങ്ങൾ വൈയ്ക്കോൽ നിറച്ചുണ്ടാക്കും. ജീവിതകാലത്തു ചെയ്ത പാപങ്ങൾക്കുള്ള ശിക്ഷയാണ് അന്നയാൾക്കു ലഭിയ്ക്കാൻ പോകുന്നത്. കരുത്തനായ ഒരാൾ ഒറ്റയ്ക്കു ചുമക്കുന്ന പേക്കോലവുമായി ജനങ്ങൾ പെരുമ്പറ കൊട്ടി ആർത്തുവിളിച്ച് തെരുവുതോറും ഘോഷയാത്രയായി നടക്കും. യാത്രയ്ക്കിടയിലൊരു പ്രബോധകൻ വൃദ്ധന്റെ പാപങ്ങൾ ഓരോന്നായി എണ്ണിപ്പറഞ്ഞ് ജീവനോടെ ദഹിപ്പിയ്ക്കാനുള്ള അന്ത്യവിധി പുറപ്പെടുവിയ്ക്കും. അപരാധിയ്ക്കു പ്രതിരോധിയ്ക്കാൻ യാതൊരവസരവും നൽകാതെ ജനക്കൂട്ടം ആ ആൾരൂപത്തെ കത്തുന്ന ചിതയിലേയ്ക്കു വലിച്ചെറിയും. ഉയരുന്ന തീനാളങ്ങൾക്കു ചുറ്റും കൂടിയ കുട്ടികൾ ആഹ്ലാദത്തോടെ ആർത്തു വിളിച്ചു സന്ദർഭത്തിനു ചേർന്ന ചില പാട്ടുകൾ പാടും. ചിലപ്പോൾ കഥാപുരുഷന്റെ മരണം മാത്രമല്ല ഉയിർത്തെഴുന്നേൽപ്പും നടക്കാറുണ്ട്. സ്വാബിയയിലെ ജനങ്ങൾ കൈയേറ്റം നടത്തുന്ന ആൾരൂപം രക്തമൊലിപ്പിച്ചു തെരുവിൽ മരിച്ചുവീഴുമ്പോൾ വൈദ്യൻ വന്നു കുഴലിലൂടെ കാറ്റടിച്ചു താഴെ കുഴഞ്ഞുവീണ രൂപത്തിനു ജീവൻ നൽകും. ഹാർസ് മലയിലെ രീതിയനുസരിച്ച് ശവമാടത്തിലൊരു വീഞ്ഞുകുപ്പി കൂടി ജനങ്ങൾ കുഴിച്ചിടും. അടുത്ത വർഷത്തെ ഉത്സവത്തിനു മുമ്പ് അവർ ആ കുപ്പി കുഴിച്ചെടുത്തു വീഞ്ഞ് പരസ്പരം പങ്കുവെച്ചു കുടിയ്ക്കും.

'ഉത്സവബലി'യുടെ ആചാരങ്ങൾക്കുപുറമേ ജീവനെ ആവാഹിയ്ക്കുന്ന ചടങ്ങും ചിലർ നടത്താറുണ്ട്. ബവേറിയയിലെ ഫ്രാങ്കനിൽ ഈസ്റ്ററിനുശേഷം നാലാമത്തെ ഞായറാഴ്ച ഗ്രാമത്തിലെ വികൃതിക്കുട്ടികൾ വൈയ്ക്കോൽകൊണ്ടു മരണദേവന്റെ വലിയൊരു രൂപമുണ്ടാക്കി തെരുവുകൾതോറും പ്രദർശിപ്പിച്ചു നടക്കും. ചില വീട്ടുകാർ അവർക്കു പാലും പഴവും നൽകും; ചിലരവരെ വെറുംകൈയോടെ പറഞ്ഞയ

യ്ക്കും. മരണദേവനെ കൊണ്ടുനടക്കുന്നതൊരു അശുഭമാണെന്നു കരു
തി കുട്ടികളെ ആട്ടിയോടിയ്ക്കുന്നവരും അവർക്കിടയിലുണ്ട്. യാത്രയു
ടെ അവസാനം മൈതാനത്തിൽവെച്ച് കുട്ടികളുടെ ആർപ്പുവിളിയോ
ടെ മരണദേവന്റെ രൂപം തീനാളങ്ങൾക്കു സമർപ്പിയ്ക്കും. എരിയാങ്
ഗൻ ഗ്രാമത്തിൽ പെൺകുട്ടികളാണ് ഈ ദൗത്യമേറ്റെടുക്കുന്നത്. ഉടു
ത്തൊരുങ്ങി മുടിയിൽ പൂക്കൾ ചൂടിയ അവർ പച്ചിലയിൽ മെനഞ്ഞു
വെള്ളവസ്ത്രം ധരിപ്പിച്ച പാവകളും കൈയിലേന്തി വീടുവീടാന്തരം ക
യറിയിറങ്ങും. ഓരോ വീടിന്റെ വാതിൽക്കലും മരണദേവനെ വെള്ള
ത്തിൽ മുക്കിത്താഴ്ത്തുകയാണെന്ന അർത്ഥത്തിൽ അവർ പാട്ടുകൾ
പാടും. വീട്ടുകാരുടെ സമ്മാനങ്ങൾ സ്വീകരിച്ച് സന്ധ്യയോടെ ബാലി
കമാർ റെഗ്നിസ്നദിയിൽ ചെന്നു പാവകളെ വെള്ളത്തിലൊഴുക്കും.
നല്ലൊരു വർഷം പ്രതീക്ഷിച്ച് നടത്തുന്ന ഈ ചടങ്ങു വഴി അകാരണ
മായ പകർച്ചവ്യാധികളും മരണങ്ങളും ഒഴിവാക്കാൻ കഴിയുമെന്നവർ
വിശ്വസിച്ചു. ഇത്തരം ചടങ്ങുകൾ യഥാവിധി നടക്കാതെ പോയാൽ
മാരകമായ ദുരന്തങ്ങൾക്കു സാദ്ധ്യതയുണ്ടെന്നും ബവേറിയക്കാർക്ക
ഭിപ്രായമുണ്ട്. വോളൗജില്ലയിൽ മരണദേവന്റെ കോലം കത്തിച്ചുകള
യുന്നതിനു പകരം അടുത്ത ഗ്രാമത്തിലേയ്ക്കു വലിച്ചെറിയുകയാണു പ
തിവ്. അതൊരു ദുർന്നിമിത്തമായി കാണുന്ന അയൽക്കാർ പലപ്പോ
ഴും അതേപടി തിരിച്ചടിയ്ക്കും. മൊറോവിയയിലെ ഗ്രാമങ്ങളിൽ പേ
ക്കോലവുമായി നടക്കുന്ന കുട്ടികൾ മരണത്തെ ആട്ടിയകറ്റുന്ന ഭാവ
ത്തിൽ ചില പാട്ടുകൾ പാടും. മുൻകൂട്ടി നിശ്ചയിച്ച സ്ഥലത്തെത്തുന്ന
അവർ ചുറ്റിക്കറങ്ങി നൃത്തം ചെയ്യുന്നതിനിടയിൽ പെട്ടെന്നൊരു നി
മിഷം ഓടിച്ചെന്നു പേക്കോലം പിച്ചിച്ചീന്തി കഷണങ്ങളാക്കി ആളി
ക്കത്തുന്ന തീയിലേയ്ക്കു വലിച്ചെറിയും. മരണദേവന്റെ കോലം കത്തി
യെരിയുമ്പോൾ ബാലന്മാർ, ചെയ്ത ജോലിയ്ക്കു നാട്ടുകാരോടു പ്രതിഫ
ലം ചോദിച്ചു വാങ്ങിയ്ക്കും. മരണക്കോലത്തെ അതിർത്തിക്കപ്പുറത്തേ
യ്ക്കു തള്ളിയിടാനുള്ള വ്യഗ്രതയും ദുർന്നിമിത്തങ്ങളുമായി വരുന്ന അ
തിഥിയെ സ്വീകരിയ്ക്കാനുള്ള വൈമനസ്യവും പൊതുവേ മരണത്തോ
ടു ജനങ്ങൾക്കുള്ള വെറുപ്പും ഭയവുമാണു കാണിയ്ക്കുന്നത്. മരണത്തി

ന്റെ പ്രതീകമായി നദിയിലൊഴുകുന്ന പാവകളെ വീട്ടിലെ ജനാലവഴി കാണുന്നവർ ആ വർഷം മരിയ്ക്കുമെന്നാണു സിലേഷ്യയിലുള്ളവർ കരുതുന്നത്. കോലം നദിയിലൊഴുക്കിയ ശേഷം തിരിച്ചുപോകുന്ന വഴി കാൽ തട്ടി താഴെ വീണാലും മരണം സംഭവിയ്ക്കാം. ബൊഹീമിയയിൽ കുരിശിനു മുകളിലൊരു തൊപ്പിയും കൈയുറകളുള്ള ഉടുപ്പും ധരിപ്പിച്ചാണു കോലമുണ്ടാക്കുന്നത്. ആസ്ത്രിയയിൽ ചടങ്ങു നടക്കുന്നതിന്റെ തലേന്നുതന്നെ പഞ്ഞിയും വൈയ്ക്കോലും നിറച്ച മരണക്കോലമുണ്ടാക്കാറുണ്ട്. പിറ്റേന്നു കാലത്ത് ജനങ്ങൾ കയറും വടികളുമായി വന്നു കോലം പുറത്തേയ്ക്കു വലിച്ചിഴച്ചു പതിവു ചടങ്ങുകൾക്കുശേഷം തീയിലിടും. 'മരണനിർവഹണം' നടന്ന ഗ്രാമത്തിൽ അടുത്ത വർഷം വ്യാധികളൊന്നും പടർന്നുപിടിയ്ക്കില്ലെന്നു ജനങ്ങൾ വിശ്വസിച്ചു.

ഇതുവരെ വിവരിച്ച ഉത്സവാഘോഷങ്ങളിൽ മരണത്തെ ആട്ടിയിറക്കി ജീവനെ അഥവാ വസന്തത്തെ ആനയിയ്ക്കുന്നതിനെക്കുറിച്ചു സൂചിപ്പിയ്ക്കുകമാത്രമേ ചെയ്തിരുന്നുള്ളൂ. പക്ഷേ, ചിലയിടങ്ങളിൽ ആ ചടങ്ങു പ്രത്യക്ഷമായിത്തന്നെ ആചരിയ്ക്കുന്നുണ്ട്. ബൊഹീമിയയിൽ മരണക്കോലം നദിയിലൊഴുക്കിയശേഷം സൂര്യാസ്തമയത്തോടെ പെൺകുട്ടികൾ കാട്ടിൽ തഴച്ചുവളരുന്ന ഒരു വൃക്ഷത്തിന്റെ ചില്ല വെട്ടിയെടുത്തു വർണനാടകൊണ്ടു മനോഹരമായി അലങ്കരിച്ചു പാട്ടുകൾ പാടി ഗ്രാമത്തിലേയ്ക്കു മടങ്ങും. മരണത്തെ ഗ്രാമത്തിൽനിന്നു തള്ളിപ്പുറത്താക്കി വസന്തത്തെ സ്വാഗതം ചെയ്യുന്ന അവരെ വീട്ടുകാർ പാരിതോഷികങ്ങൾ നൽകി സ്വീകരിയ്ക്കും. ലുസേഷ്യക്കാർ വൈയ്ക്കോലും കീറത്തുണിയുംകൊണ്ടു നിർമ്മിച്ച മരണക്കോലത്തെ മണവാട്ടിയുടെ മന്ത്രകോടി ഉടുപ്പിച്ചു ശവക്കച്ച പുതപ്പിയ്ക്കും. നീളമുള്ള ദണ്ഡിൽ കുത്തിനിർത്തിയ കോലവും ഉയർത്തിപ്പിടിച്ച് ഗ്രാമത്തിലെ ഏറ്റവും ഉയരമുള്ള പെൺകുട്ടി നദിക്കരയിലേയ്ക്ക് അതിവേഗം കുതിയ്ക്കുമ്പോൾ നാട്ടുകാർ മരണക്കോലത്തിനു നേരേ കല്ലുകളും വടികളും വലിച്ചെറിയും. കോലം നദിയിലൊഴുക്കി തിരിച്ചു പോരുമ്പോൾ അവർ കാട്ടിൽനിന്നൊരു പച്ചിലച്ചില്ല പറിച്ചെടുത്തു നവജാതശിശുവിനെപ്പോലെ ശ്രു

ദ്ധാപൂർവം ലാളിച്ച ഗ്രാമത്തിലേയ്ക്കു മടങ്ങും. ട്രാൻസിൽവേനിയയി ലെ പെൺകുട്ടികൾ ചോളക്കറ്റകൊണ്ടൊരു സ്ത്രീരൂപം മെനഞ്ഞ് ആ ടയാഭരണങ്ങളണിയിച്ച് തെരുവിലൂടെ പള്ളിയിൽ പോകുന്നവർക്കു കാണാവുന്നവിധം ജനാലയ്ക്കൽ പ്രദർശിപ്പിയ്ക്കും. സന്ധ്യയോടെ അവ ർ ജാഥയായി ആ സ്ത്രീരൂപത്തെ പുറത്തേയ്ക്കു കൊണ്ടുവരും. ജാഥയി ൽ പങ്കെടുക്കാൻ അവകാശമില്ലാത്ത ആൺകുട്ടികൾ തെരുവിന്റെ ഇ രുവശവും നിരന്നു നിന്ന് 'മനോഹരിയായ മരണ'ത്തെ കണ്ണിമയ്ക്കാ തെ നോക്കും. തെരുവുകളിലൂടെ മുന്നേറുന്ന ജാഥ ഒടുവിലൊരു വീടി ന്റെ മുമ്പിൽ ചെന്നുനിൽക്കും. പെൺകുട്ടികൾ സ്ത്രീരൂപവുമായി വീട്ടി ലേയ്ക്കു കടന്നശേഷം പിന്നിൽനിന്ന് എത്തിനോക്കുന്ന ആൺകുട്ടിക ൾക്കു മുമ്പിൽ വാതിലടച്ചു സാക്ഷയിടും; തുടർന്നു സ്ത്രീരൂപത്തിന്റെ വ സ്ത്രങ്ങളുരിഞ്ഞ ചട്ടക്കൂട് തിരിച്ചുപോകുന്ന ആൺകുട്ടികളുടെ മുമ്പിലേ യ്ക്ക് അവർ വലിച്ചെറിയും. ആൺകുട്ടികൾ ഉടനെ ആ ചട്ടക്കൂടെടുത്തു കൊണ്ടുപോയി നദിയിലൊഴുക്കുമ്പോൾ ചടങ്ങിന്റെ അടുത്ത രംഗം തുടങ്ങുകയായി. വീട്ടിനകത്തു തങ്ങിയ ബാലികമാർ 'മരണമനോഹ രി'യുടെ അഴിച്ചെടുത്ത വേഷം സുന്ദരിയായൊരു പെൺകുട്ടിയെ ധരി പ്പിച്ചു വീണ്ടും ജാഥയായി തെരുവിലൂടെ കറങ്ങി അവളുടെ വീട്ടിൽ ചെല്ലും. വിഭവസമൃദ്ധമായൊരു സൽക്കാരമാണു പിന്നീട് നടക്കുന്ന ത്. ഈ സദ്യയിലും യുവാക്കൾക്കു പ്രവേശനമില്ല. മരണത്തിന്റെ സാന്നിദ്ധ്യമുള്ളതുമൂലം അതുവരെ വിലക്കപ്പെട്ടിരുന്ന നെല്ലിയ്ക്ക അവർ അന്നുമുതൽ കുട്ടികൾക്കു തിന്നാൻ കൊടുക്കും. ഈ ഉദാഹരണത്തി ൽ മരണദേവന്റെ രൂപമെടുക്കുമ്പോൾ ധരിയ്ക്കുന്ന അതേ വേഷം പി ന്നീട് വസന്തകാലത്തെ ആനയിച്ചു ഗ്രാമത്തിലേയ്ക്കു വരുമ്പോഴും പെ ൺകുട്ടി അണിയുന്നുണ്ട്. അതായത്, മരണാവസ്ഥയെക്കുറിച്ചു നാം പൊതുവേ സങ്കൽപ്പിയ്ക്കുന്ന സമ്പൂർണനാശം ഈ ചടങ്ങിലില്ല; ഒന്നി നെ നശിപ്പിച്ചു മറ്റൊന്നു സൃഷ്ടിയ്ക്കുന്ന സൂചനകളും ഈ ഉദാഹരണങ്ങ ളിലില്ല. മരണക്കോലത്തിൽനിന്നു വലിച്ചെടുക്കുന്ന വസ്തുക്കൾ വിളവു വർദ്ധിപ്പിയ്ക്കാൻവേണ്ടി പലരും വയലുകളിൽ കുഴിച്ചിടാറുള്ളതുകൊ ണ്ട് ജീവനുത്തേജനം പകരുന്ന ഒരത്ഭുതശക്തി അവയിൽ സജീവമാ

ണെന്നു തെളിയുന്നു. സിലേഷ്യയിലെ ഗ്രാമത്തിൽ മരക്കൊമ്പുകളും വൈക്കോലുംകൊണ്ടുണ്ടാക്കിയ മരണക്കോലം കത്തിക്കരിയുന്നതിനിടയിൽ ചിതറുന്ന കഷണങ്ങൾ വലിച്ചെടുക്കാൻ ഗ്രാമീണർ തിക്കിത്തിരക്കുന്നതു കാണാം. എസ്തോണിയയിലെ വൈയ്ക്കോൽരൂപത്തെ ജനങ്ങൾ മരണക്കോലമെന്നല്ല വൃക്ഷാത്മാവെന്നാണു വിളിക്കുക പതിവ്. കത്തിക്കുകയോ ഒഴുക്കിക്കളയുകയോ ചെയ്യുന്നതിനു പകരം അവരതിനെ വൃക്ഷത്തിന്റെ ശാഖയിൽ തൂക്കിയിടുകയാണു പതിവ്. അടുത്ത വർഷംവരെ കാണാവുന്ന ആ കോലത്തിനു മുമ്പിൽ ചെന്നു നിന്നു ചില ഗ്രാമീണർ പ്രാർത്ഥിക്കുകയും കാണിക്കയർപ്പിക്കുകയും ചെയ്യാറുണ്ട്. ഈസ്റ്ററിനുശേഷം നടക്കുന്ന ഈ ചടങ്ങുകളുടെ 'ഉത്സവബലി', 'മരണക്കോലം', 'വസന്തോത്സവം', തുടങ്ങി താരതമ്യേന ആധുനികമായ പേരുകൾ മിക്കതും അവയിലടങ്ങിയ മരണവും ജീവിതവുംപോലുള്ള സങ്കൽപ്പങ്ങൾ വ്യക്തമായി പ്രതിഫലിപ്പിക്കുന്നതിനു പര്യാപ്തമല്ല. പക്ഷേ, ചടങ്ങുകൾക്കു ചരിത്രാതീതമായ ഛായാഭേദങ്ങളുള്ളതുകൊണ്ട് പ്രാചീനകാലത്തെ ആശയങ്ങൾ പ്രത്യക്ഷമായി കരുതുന്നതിലും തെറ്റില്ല. ഒരു വൃക്ഷത്തെക്കുറിച്ചുമാത്രമുള്ള ധാരണ, സസ്യസമൃദ്ധി നൽകി അനുഗ്രഹിക്കുന്ന ഒരാത്മാവിനെക്കുറിച്ചുള്ള സാമാന്യവൽക്കരണമാകാനും സാദ്ധ്യതയുണ്ട്. അതുപോലെ ശാഖകളുണങ്ങി നശിക്കുന്ന വൃക്ഷം മരണത്തിന്റെ പ്രതീകവുമാകാം. വസന്തത്തിന്റെ പുനരുജ്ജീവനത്തിനു മുന്നോടിയായി നശിച്ചതു പുറന്തള്ളുന്ന ചടങ്ങാണു 'മരണനിർവഹണ'വും 'വസന്തോത്സവ'വും നൽകുന്ന സൂചന. വിളഞ്ഞ ധാന്യം 'മരിച്ചെ'ന്നല്ല, 'പാക'മായെന്നാണു പൊതുവെ പറയുക പതിവ്. പക്ഷേ, ചിലയിടങ്ങളിൽ അവസാനമായി കൊയ്തെടുത്ത ധാന്യക്കറ്റയ്ക്കു 'ജീവനില്ലെ'ന്നും പറയും. ട്രാൻസിൽവേനിയയിലെ ആഘോഷത്തിൽ ഉണങ്ങിയ വൈക്കോൽകൊണ്ടു മൂടിയ ഒരു കുട്ടിയാണു മരണത്തെ പ്രതിനിധീകരിക്കുന്നത്.

സസ്യസമൃദ്ധിയുടെ കാര്യത്തിൽ വസന്തത്തിന്റെ ഉന്മേഷഭരിതമായ ഊർജ്ജസ്വലതയും ശിശിരത്തിന്റെ സമ്പന്നമായ ഫലഭൂയിഷ്ഠത

യും തമ്മിൽ നടക്കുന്ന ചില മത്സരങ്ങൾ ഗ്രാമീണരുടെ അനുഷ്ഠാന ങ്ങളെ രസകരമാക്കാറുണ്ട്. സ്വീഡനിൽ മെയ്ദിനത്തിനു രണ്ടു സം ഘം യുവാക്കൾ നേരിട്ടുള്ള പോരാട്ടത്തിനു തയാറായി അണിനിര ക്കും. രോമക്കുപ്പായം ധരിച്ച ഒന്നാമത്തെ കൂട്ടർ തണുത്ത കാലാവ സ്ഥ നീട്ടിക്കൊണ്ടുപോകാൻ ഉദ്ദേശിച്ചു നാലുപാടും മഞ്ഞുപാളികളും ഹിമഗോളങ്ങളും വലിച്ചെറിയും. പച്ചിലകളും പൂക്കളുംകൊണ്ടു ദേഹം മൂടിയാണു രണ്ടാമത്തെ കൂട്ടരുടെ വരവ്. യുദ്ധത്തിൽ ആരു ജയിച്ചാ ലും വിഭവസമൃദ്ധമായ സദ്യയോടെ മത്സരം അവസാനിക്കും. ആസ്ത്രി യയിൽ വസന്തത്തിന്റേയും ശിശിരത്തിന്റേയും പ്രതിനിധികളായി ര ണ്ടുപേർ ഈസ്റ്റർ കഴിഞ്ഞുള്ള ചൊവ്വാഴ്ച വീടുവീടാന്തരം കയറിയിറ ങ്ങുന്ന പതിവുണ്ട്. വെള്ളവസ്ത്രം ധരിച്ചു കൈയിൽ അരിവാളുമായി വ രുന്ന വസന്തത്തേയും രോമത്തൊപ്പി ധരിച്ചു കൈകാലുകൾ വൈ യ്ക്കോൽകൊണ്ടു മൂടിയ ശിശിരത്തേയും സ്വീകരിക്കാൻ കുട്ടികൾ വീടി നു മുമ്പിൽ കാത്തുനിൽക്കും. ബ്രൺസ്വിക്കിൽ ആൺകുട്ടികളും പെ ൺകുട്ടികളും രണ്ടു സംഘമായാണു മത്സരം നടക്കുന്നത്. ആൺകുട്ടി കൾ ആർത്തു വിളിച്ചും പാട്ടു പാടിയും ശിശിരത്തെ ആട്ടിയോടിക്കാ ൻ നോക്കും; പക്ഷേ പുഷ്പഹാരങ്ങളണിഞ്ഞു വരുന്ന പെൺകുട്ടികൾ വസന്തത്തെ മധുരഗാനാലാപനത്തോടെ വരവേൽക്കും. എസ്കിമാ ക്സിൽ കാലാവസ്ഥയെ സ്വാധീനിക്കുന്ന മാന്ത്രികാനുഷ്ഠാനമായാ ണു വസന്തവും ശിശിരവുമായുള്ള മത്സരം നടക്കുന്നത്. ശിശിരത്തിനു മുന്നോടിയായി കാറ്റു വീശാൻ തുടങ്ങുമ്പോൾ നാട്ടുകാർ രണ്ടു ചേരി യായി പിരിയും. ശിശിരത്തിൽ ജനിച്ചവർ കോഴികളും വസന്തത്തി ൽ പിറന്നവർ താറാവുകളുമായി ശക്തമായ വടംവലി നടക്കും. താറാ വുകളാണു വടംവലിയിൽ ജയിക്കുന്നതെങ്കിൽ ആ വർഷം പ്രസന്നമാ യ നല്ലൊരു കാലാവസ്ഥ ലഭിക്കുമെന്നവർ പ്രതീക്ഷിച്ചു.

റഷ്യയിൽ പുരാണപുരുഷന്മാരുടെ പേരിലാണു ‘മരണനിർവഹ ണ‘ വും ‘ഉത്സവബലി'യും ആഘോഷിക്കുന്നത്. ഈസ്റ്ററിനോടനുബ ന്ധിച്ചു നടക്കാറുള്ള 'കോസ്ട്രുബങ്കോയുടെ ശവദാഹ'മാണ് അവയി ൽ പ്രധാനം. മരിച്ചതുപോലെ നിലത്തു കമിഴ്ന്നു കിടക്കുന്ന പെൺ

കുട്ടിയ്ക്കു ചുറ്റും കൂട്ടുകാർ കൂടിയിരുന്ന് ഇങ്ങനെ പാടും: "കോസ്ട്രുബ ങ്കോ മരിച്ചുപോയി! നമ്മുടെ പ്രിയപ്പെട്ടവൻ പിരിഞ്ഞു പോയി!". പെ ട്ടെന്നു പെൺകുട്ടി ചാടിയെഴുന്നേൽക്കുമ്പോൾ മറ്റുള്ളവർ ആർത്തു വി ളിയ്ക്കും: "ഇതാ കോസ്ട്രുബങ്കോയ്ക്കു ജീവൻ വന്നു! നമ്മുടെ പ്രിയപ്പെട്ട വൻ തിരിച്ചുവന്നു"'. മദ്ധ്യവേനലിൽ ജോൺപുണ്യവാളന്റെ ജന്മദിന ത്തിനൊരു സുന്ദരിവേഷത്തിൽ വൈയ്ക്കോലിൽ തീർത്ത 'കുപാലോ' യുടെ രൂപം അവരൊരു വൃക്ഷത്തണലിൽ സ്ഥാപിയ്ക്കും; തൊട്ടരികെ തീക്കുണ്ഡമൊരുക്കി വീഞ്ഞും വിഭവങ്ങളും തയാറാക്കി വെയ്ക്കും; തുട ർന്ന് ആണുങ്ങളും പെണ്ണുങ്ങളും ജോടികളായി ആൾരൂപവുമെടുത്തു തീക്കുണ്ഡം ചാടിക്കടക്കുന്ന ചടങ്ങാണു നടക്കുന്നത്; പിറ്റേന്നു വൃക്ഷ ത്തിന്റെ ചില ചില്ലകളടർത്തി അലങ്കരിയ്ക്കുന്ന കോലം സമീപത്തെ നദിയിൽ ഒഴുക്കുന്നതോടെ പരിപാടി സമാപിയ്ക്കും. പീറ്ററുടെ ജന്മദി നമായ ജൂൺ ഇരുപത്തൊമ്പതിനാണു 'കോസ്ട്രമോയുടെ ശവദാഹം' കൊണ്ടാടുന്നത്. ഒരു കന്യക കോസ്ട്രുമോയുടെ വേഷം ധരിയ്ക്കും; കൂ ട്ടുകാർ അവളെ ആദരവോടെ അടുത്തുള്ള നദീതീരത്തേയ്ക്കു കൂട്ടിക്കൊ ണ്ടുപോകും; നദിയിലിറങ്ങി വിസ്തരിച്ചു കുളി കഴിഞ്ഞ് അവർ പാട്ടു പാടി വീട്ടിൽ തിരിച്ചെത്തി രാവു മുഴുവൻ കളികളും നൃത്തനാടകങ്ങ ളുമായി ചിലവഴിയ്ക്കും. പിറ്റേന്നു കോസ്ട്രുമോയുടെ വൈക്കോൽരൂപ മാണു നദീതീരത്തേയ്ക്ക് അവർ കൊണ്ടുപോകുന്നത്; അവിടെവെച്ചു ജ നക്കൂട്ടം രണ്ടു ചേരിയായി തിരിയും; ഒരു കൂട്ടർ ആൾരൂപത്തെ നശി പ്പിയ്ക്കാനൊരുങ്ങുമ്പോൾ മറ്റേ കൂട്ടർ രക്ഷിയ്ക്കാൻ ശ്രമിയ്ക്കും; വിജയിയ്ക്കു ന്നവർ ആരായാലും ആൾരൂപത്തിന്റെ വേഷവിധാനങ്ങൾ പിച്ചിച്ചീ ന്തി കാൽച്ചുവട്ടിലിട്ടരച്ചു നദിയിലേയ്ക്കു വലിച്ചെറിയും. അതേ സമയം കോസ്ട്രുമോയുടെ ദാരുണമരണം നേരിട്ടു കാണാൻ ധൈര്യമില്ലാ തെ മറുപക്ഷത്തുള്ളവർ കൈപ്പടംകൊണ്ടു മുഖം പൊത്തി നിൽക്കും. 'യാരിലോയുടെ ശവദാഹം' ജൂൺ മുപ്പതിനാണു പതിവ്. യാരിലോ യുടെ ശവപ്പെട്ടി ചുമക്കുന്ന വൃദ്ധനുപിന്നിൽ കണ്ണീരൊഴുക്കി കരയുന്ന സ്ത്രീകളുടെ ജാഥ തെരുവുതോറും നടന്നു തുറസ്സായൊരു മൈതാനത്തു

ചെന്നു നിൽക്കും. വലിയൊരു കുഴിയിലേയ്ക്കു ശവപ്പെട്ടി സാവധാനം താഴ്ത്തുമ്പോൾ കൂടി നിൽക്കുന്നവർ സങ്കടം സഹിയ്ക്കാതെ പൊട്ടി ക്കരയും. പക്ഷേ, നിമിഷങ്ങൾക്കകം കരച്ചിലവസാനിപ്പിച്ച് അവർ പാട്ടു പാടി ശവമാടത്തിനു ചുറ്റും നൃത്തച്ചുവടുകൾ വെയ്ക്കാൻ തുടങ്ങും.

യൂറോപ്പിലെ 'ഉത്സവബലി'യ്ക്കു സമാനമായി റഷ്യയിൽ നടക്കുന്ന ഈ ശവദാഹങ്ങൾ ഒരുകാലത്തു സസ്യസമൃദ്ധിയുടെ മൂർത്തരൂപമാ യി ജീവിച്ചവരുടെ ഓർമ്മയ്ക്കായിരുന്നെന്നു കരുതുന്നതിൽ തെറ്റില്ല. അങ്ങനെ വരുമ്പോൾ ഉയിർത്തെഴുന്നേൽപ്പിനു മുന്നോടിയായി അവ ശ്യം നടക്കേണ്ട ഒരു ചടങ്ങുമാത്രമാണു മരണമെന്നു വരുന്നു. വസന്ത ത്തിന്റെ അവസാനമായതുകൊണ്ടാകാം സസ്യാത്മാവിന്റെ മരണ ത്തിനു മദ്ധ്യവേനൽതന്നെ തിരഞ്ഞെടുത്തത്. വേനലിലും വസന്ത ത്തിലുമായി നടക്കുന്ന ഉത്സവാഘോഷങ്ങളിൽ 'മരണനിർവഹണ' മൊരു പൊതുഘടകമാണെങ്കിലും എന്തിനാണു ചിലയിടങ്ങളിൽ വ സന്തോത്സവവുംകൂടി ആചരിച്ചുപോന്നതെന്നു വ്യക്തമല്ല. അതുപോ ലെ സസ്യസമൃദ്ധിയുടെ അനുഗ്രഹദായകത്വം കണക്കാക്കുമ്പോൾ മ രണാനന്തരക്രിയകളുടെ ദുഃഖാചരണം സ്വാഭാവികമാണെങ്കിലും മര ണക്കോലത്തെ നിന്ദിയ്ക്കുകയും ശപിയ്ക്കുകയും കല്ലെറിയുകയും ചെയ്യു മ്പോൾ ജനങ്ങളനുഭവിയ്ക്കുന്ന ആത്മസംതൃപ്തിയുടെ കാരണവും വ്യക്ത മല്ല. മരണക്കോലം നദിയിലൊഴുക്കിയ ഉടനെ പെട്ടെന്നു പിരിഞ്ഞു പോകാൻ ജനങ്ങൾ കാണിയ്ക്കുന്ന വ്യഗ്രതയുടെ കാരണവും അജ്ഞാ തമാണ്. ജീവൻ വെടിഞ്ഞ സസ്യാത്മാവുമായി അടുത്തു ബന്ധപ്പെടു ന്നതു ദോഷകരമാണെന്ന ചിന്തയും ഒരുപക്ഷേ അവരെ ബാധിച്ചിരി യ്ക്കാം. പക്ഷേ, തുടർന്നു നടക്കുന്നതു സന്തോഷപ്രകടനങ്ങളാണെന്നും നാമോർക്കണം. ഈ വസ്തുതകളൊരോന്നും സമഗ്രമായി പരിഗണി യ്ക്കുമ്പോൾ ആ ചടങ്ങുകളിൽ വിഭിന്നവും വിരുദ്ധവുമായ രണ്ടു ഭാവങ്ങ ളാണു കാണുന്നത്: ഒന്നാമതു മരണത്തിലുള്ള ദുഃഖവും മരിച്ചയാളോടു ള്ള സ്നേഹവും; രണ്ടാമതു മരണത്തിലുള്ള ആഹ്ലാദവും മരിച്ചയാളോ ടുള്ള ഭയവും. ഒന്നാമത്തേതിന്റെ തുടർച്ചയായി രണ്ടാമത്തെ വികാരം എങ്ങനെയുണ്ടായെന്ന കാര്യമാണു നാമിനി ചിന്തിയ്ക്കേണ്ടത്.

ഇന്ത്യയിലെ പെൺകുട്ടികൾ ചൈത്രമാസത്തിൽ ശിവപാർവതി മാരുടെ മൺരൂപങ്ങളുണ്ടാക്കുന്ന ഒരു പതിവുണ്ട്. ഒരുദിവസം രാവി ലെ അവരൊരു കൊട്ട നിറയെ ദർഭപ്പുല്ലും പൂക്കളും ശേഖരിച്ചു ക്ഷേത്ര മൈതാനത്തു കൊണ്ടുചെന്നു കുന്നുകൂട്ടി ചുറ്റും നടന്നു പാട്ടു പാടി നൃ ത്തം ചെയ്യും. പത്തുദിവസവും ഈ ചടങ്ങ് ആവർത്തിക്കുന്നതോടെ പുല്ലുകളും പൂക്കളും നല്ലൊരു മലയായിക്കഴിഞ്ഞിരിക്കും. അടുത്തതാ യി അവർ കാട്ടിൽ ചെന്നു മുക്കാലിരൂപത്തിൽ രണ്ടു മരക്കൊമ്പുകൾ വെട്ടിക്കൊണ്ടുവന്നു പൂമലക്കു മീതേവെച്ചു ശിവപാർവതിമാരുടെ മൺ രൂപം പ്രതിഷ്ഠിക്കും. പിന്നീടു ശിവനും പാർവതിയുമായി രണ്ടു ചേരി യായി പിരിയുന്ന അവർ പൂർണാചാരങ്ങളോടെതന്നെ ആ മൺരൂപ ങ്ങളുടെ വിവാഹം നടത്തും. വിവാഹത്തിനു മാതാപിതാക്കളുടെ ചി ലവിൽ വിഭവസമൃദ്ധമായ സദ്യയുമുണ്ടാകും. അടുത്ത മാസം, അതായ തു വൈശാഖത്തിലെ സംക്രാന്തിദിനം, പെൺകുട്ടികൾ ശിവപാർവ തിമാരുടെ രൂപങ്ങൾ കൈയിലെടുത്തു സമീപത്തെ നദിയിലാഴ്ത്തി ശവസംസ്കാരം നടന്ന ദുഃഖത്തോടെ വിലപിക്കും. ഗ്രാമത്തിലെ ആൺ കുട്ടികൾ അപ്പോൾ നദിയിൽ മുങ്ങി മൺരൂപം പുറത്തെടുത്തു കരയു ന്ന പെൺകുട്ടികളെ നോക്കി പരിഹസിച്ചു ചിരിക്കും. പെൺകുട്ടികൾ ക്കു സുമംഗലീഭാഗ്യം ലഭിക്കാൻ നടത്തുന്ന ഒരാചാരമാണതെന്നു പറ യപ്പെടുന്നു. പുല്ലും പൂക്കളും കൂട്ടിയിട്ടതിനു മീതെ മൺരൂപങ്ങൾ പ്രതി ഷ്ഠിക്കുന്നതുകൊണ്ട് ശിവപാർവതിമാരെ സസ്യസമൃദ്ധിയുടെ ആത്മാ ക്കളായാണു കരുതുന്നതെന്നു വ്യക്തം. ചൈത്രമാസത്തിൽ നടക്കുന്ന ഈ വിവാഹോത്സവം മെയ്മാസകാലത്തു യൂറോപ്പിൽ വൃക്ഷരാജാ വും രാജ്ഞിയുമായി ബന്ധപ്പെട്ടു കൊണ്ടാടുന്ന വസന്തോത്സവങ്ങളു മായി നല്ല സാമ്യമുണ്ട്. മൺരൂപങ്ങൾ നദിയിലാഴ്ത്തുന്നതിനും കൂ ടിനിന്നു കരയുന്നതിനും 'മരണനിർവഹണ'വുമായുള്ള സാദൃശ്യം പറ യേണ്ടതില്ല. യൂറോപ്പിലെപ്പോലെ ഇന്ത്യയിലും പെൺകുട്ടികളുടെ കു ത്തകയാണ് ഇത്തരം അനുഷ്ഠാനങ്ങൾ. ഈ ചടങ്ങുകൊണ്ടു പെൺ കുട്ടികൾ ദീർഘസുമംഗലിയായിരിക്കുമെന്ന ധാരണ സസ്യസമൃദ്ധിയു

ടെ ആത്മാക്കൾക്കു മനുഷ്യരുടെ പ്രത്യുൽപ്പാദനശേഷിയേയും സ്വാധീനിയ്ക്കാമെന്ന വിശ്വാസംകൊണ്ടു വിശദീകരിയ്ക്കാവുന്നതേയുള്ളൂ.

സസ്യജീവജാലങ്ങളുടെ സമൃദ്ധിയ്ക്കു പ്രാചീനമനുഷ്യർ സ്വീകരിച്ചുപോന്ന മാന്ത്രികപ്രയോഗങ്ങളുടെ രൂപഭേദങ്ങളാണു വാസ്തവത്തിൽ ഇതുവരെ നാം കണ്ട അനുഷ്ഠാനരീതികൾ. സാമ്യാത്മകതയും അനുകരണവും തരാതരംപോലെ അവരതിനു തിരഞ്ഞെടുത്തു. പ്രകൃതിപ്രതിഭാസങ്ങളുടെ കാരണങ്ങളെക്കുറിച്ചു യാതൊരു പിടിപാടുമില്ലാതിരുന്ന അവർ ചില്ലറ അനുകരണങ്ങളും ദുർഗ്രഹമായ സ്വാധീനങ്ങളും കൊണ്ടു പ്രകൃതിയുടെ മഹാശക്തിയെ തട്ടിയുണർത്താമെന്നു വിശ്വസിച്ചു. എത്ര കൃത്യവും സമഗ്രവുമായാണു പ്രകൃതിയുടെ ഓരോ കൃത്യവും നടക്കുന്നതെന്നു പൂർണബോദ്ധ്യമുള്ള നമുക്കു പക്ഷേ പെട്ടെന്നൊരു നിമിഷം ആ പ്രബലശക്തികളൊന്നാകെ നിർവീര്യമാകുമെന്നു കരുതാനുള്ള അവിവേകമില്ല. പ്രകൃതിയുടെ പ്രകൃതങ്ങൾ വളരെക്കാലത്തെ നിരീക്ഷണാനുഭവങ്ങളിൽനിന്നാണു മനുഷ്യൻ മനസ്സിലാക്കിയത്. ഒരു ഗ്രഹണം കണ്ടതോടെ സൂര്യനു മരണമുണ്ടെന്നു പ്രാചീനമനുഷ്യർ സംശയിച്ചതിൽ അത്ഭുതപ്പെടാനില്ല. കൃത്യമായ ഇടവേളകളിൽ സംഭവിയ്ക്കുന്ന പ്രതിഭാസങ്ങൾ, കൃത്യതയെക്കുറിച്ചുള്ള അജ്ഞത മൂലം, അവരെ ഭയപ്പെടുത്തുകയാണു ചെയ്തത്. വികലമായ സമയബോധവും ഹ്രസ്വമായ ഓർമ്മയുമുള്ള അവർക്കു കാലാവസ്ഥ മാറുന്നതുപോലും തിരിച്ചറിയാനാവാത്ത വിധം ഒരു വർഷത്തെ കാലയളവു തന്നെ സുദീർഘമായി തോന്നിയിരിയ്ക്കാം. ഭയാശങ്കമായ ചിന്തകളിൽനിന്നു തങ്ങളാൽ കഴിയുന്നവിധം വരണ്ടുണങ്ങിയ വയലുകൾ തളിരണിയിയ്ക്കാനുള്ള മാർഗങ്ങൾ അവർ കണ്ടെത്താൻ ശ്രമിച്ചു. ആ നിഷ്ഫലവ്യായാമങ്ങളുടെ നിരർത്ഥകത കണ്ടറിഞ്ഞു നമുക്കവരെ വേണമെങ്കിൽ പരിഹസിയ്ക്കുകയോ നിന്ദിയ്ക്കുകയോ ചെയ്യാം; പക്ഷേ പരാജയപ്പെട്ട അത്തരം നൂറുകണക്കിനു പരീക്ഷണങ്ങളിലൂടെയാണു മനുഷ്യനിന്നത്തെ അനുഭവജ്ഞാനം നേടിയെടുത്തത്. അങ്ങനെ പരാജയപ്പെട്ട പരീക്ഷണങ്ങളിലൊന്നു മാത്രമാണു മന്ത്രവാദം; പരാജയപ്പെടുമെന്നു ബോധമില്ലാത്തവരിൽ ഇന്നുമതാവർത്തിച്ചുകൊണ്ടിരി

യ്യുന്നു. വിജ്ഞാനത്തിന്റെ മുന്നേറ്റത്തോടെ യുക്തിരഹിതമായ അത്ത
രം അനുഷ്ഠാനങ്ങൾ മിക്കതും നാമാവശേഷമാകുകയോ യഥാർത്ഥല
ക്ഷ്യം മറന്നു പതിവുചര്യകളായി മാറുകയോ ചെയ്തു. കാലക്രമേണ
കെട്ടുകാഴ്ചകളായും കോമാളിനാടകങ്ങളായും രൂപഭേദം വന്ന അവ
മുതിർന്നവരുടെ ഗൗരവതരമായ പരിഗണനയിൽനിന്നു മാറി വെറും
നേരമ്പോക്കുകളായിത്തീർന്നു. ഇന്നു സാമൂഹ്യവും ബൌദ്ധികവുമായ
തലങ്ങളിൽ ബഹുമുഖവികാസം നേരിടുന്ന പുരോഗതിയുടെ പ്രവാഹ
ത്തിൽ അവ ഒരിയ്ക്കലും തിരിച്ചുവരാത്തവണ്ണം മാഞ്ഞുപോയേക്കാം.
പക്ഷേ, ചരിത്രപൈതൃകങ്ങൾ അടയാളപ്പെടുത്തുന്ന അത്തരം ആചാ
രങ്ങൾ പാടേ അപ്രത്യക്ഷമാകുന്നതിൽ സ്വാഭാവികമായ ഗൃഹാതുര
ത്വവും നമ്മെ ബാധിയ്ക്കുന്നുണ്ട്. എങ്കിലും, അജ്ഞതയും അന്ധവിശ്വാ
സവുമായിരുന്നു നിഷ്ക്കളങ്കമായ ആ വഴിത്തിരിവിനു കാരണമെന്നു
കാണുമ്പോൾ, വർണശബളമായ കെട്ടുകാഴ്ചകൾക്കും ഹരം കൊ
ള്ളിയ്ക്കുന്ന വാദ്യമേളങ്ങൾക്കും പിന്നിൽ വന്ധ്യമായ ഭാവനകളും വി
ഫലാദ്ധ്വാനവുമാണെന്നു കാണുമ്പോൾ, അവ പ്രഹസനങ്ങളേക്കാൾ
ദുരന്തനാടകങ്ങളുടെ അനുഭവമാണു നമുക്കു നൽകുന്നത്. ആസ്ത്രേലിയ
യുടെ മദ്ധ്യഭാഗത്തു താമസിച്ചുപോന്ന ചില ആദിവാസിവർഗക്കാരു
ടെ അനുഷ്ഠാനരീതികളുമായി പൊരുത്തപ്പെടുന്നതാണു മാന്ത്രികപ്ര
യോഗങ്ങൾക്കു നാമിതുവരെ നൽകിപ്പോന്ന വ്യാഖ്യാനങ്ങളെന്നുകൂടി
ഈ ഘട്ടത്തിൽ സൂചിപ്പിയ്ക്കാതെ വയ്യ! നീണ്ട കാലത്തെ വരൾച്ചയ്ക്കു
ശേഷം ശുഷ്കശൂന്യവും മൗനസാന്ദ്രവുമായൊരു മണൽപ്പരപ്പായി മാ
റിപ്പോയ പ്രദേശങ്ങൾ പെട്ടെന്നുണ്ടാകുന്ന വർഷപാതത്തോടെ ദിവ
സങ്ങൾക്കകം പച്ച പിടിച്ചു പൂക്കളും വണ്ടുകളും കിളികളും സജീവമാ
കുന്ന മായക്കാഴ്ച മാന്ത്രികപ്രയോഗംകൊണ്ടാണു സംഭവിച്ചതെന്നു
പറഞ്ഞാൽ താരതമ്യേന ആധുനികരായ നമുക്കുപോലും മതിഭ്രമമു
ണ്ടാകാം. ദൈനന്ദിനജീവിതത്തിന്റെ ഭാഗമായി നടക്കുന്ന അനുഷ്ഠാ
നങ്ങളിലൂടെ ലഭിയ്ക്കുന്ന താൽക്കാലികമായ നേട്ടങ്ങളേക്കാൾ ഒരുപ
ക്ഷേ സസ്യജീവജാലങ്ങൾ മനുഷ്യരുടെ ജീവനുമായി ബന്ധപ്പെട്ടിരി

യ്യുന്നുവെന്ന ഉൾക്കാഴ്ചയുടെ പ്രായോഗികതയാകാം ഒരുപക്ഷേ അന്നത്തെ പൂർവികർ ലക്ഷ്യമാക്കിയിരുന്നത്.

# 16. അഡോണിസ് പുരാണം

**16.1. അഡോണിസ് ഈജിപ്തിലും ഗ്രീസിലും:** ഭൂമിയിലെ കാലാവസ്ഥയ്ക്കു നിരന്തരം മാറ്റങ്ങൾ വരുത്തുന്ന പ്രകൃതിശക്തികളെ മന്ത്രവാദംകൊണ്ടുമാത്രം സ്വാധീനിയ്ക്കാനാവില്ലെന്നു മനസ്സിലാക്കിയ മനുഷ്യർ പിന്നീടവയെ ദിവ്യമായൊരു പരിവേഷത്തിലാണു കാണാൻ തുടങ്ങിയത്. മനുഷ്യരെപ്പോലെ ജനിയ്ക്കുകയും ജീവിയ്ക്കുകയും മരിയ്ക്കുകയും ചെയ്യുന്ന ദൈവങ്ങളുടെ അമാനുഷികശക്തിയ്ക്കു സംഭവിയ്ക്കുന്ന വൃദ്ധിക്ഷയങ്ങളാണു വിവിധതരത്തിലുള്ള കാലാവസ്ഥകളെന്ന് അവർ കരുതി. മന്ത്രവാദത്തിനു പകരം മതസിദ്ധാന്തങ്ങൾ വന്നപ്പോഴും ദേവന്മാരുടെ ശക്തിക്ഷയങ്ങൾ മാന്ത്രികശക്തികൊണ്ടുതന്നെ പരിഹരിയ്ക്കാമെന്ന് അവർ വിശ്വസിച്ചു. അതുകൊണ്ടു മന്ത്രവാദത്തിന്റെ കുരുക്കിൽനിന്നു രക്ഷപ്പെടാൻ ലോകത്തൊരു മതത്തിനും കഴിഞ്ഞില്ല. പരസ്പരവിരുദ്ധമായ രണ്ടു സിദ്ധാന്തങ്ങൾ ഒരേസമയം പ്രയോഗിയ്ക്കുന്നതിലെ യുക്തിരാഹിത്യം സാധാരണക്കാരായ അവർ ശ്രദ്ധിച്ചുമില്ല. യുക്തിയും വിവേകവുമാണു മനുഷ്യരെ നയിച്ചിരുന്നതെങ്കിൽ യുദ്ധങ്ങളുടെ തത്സമയവിവരണങ്ങളായി ചരിത്രം ഒരിയ്ക്കലും തരംതാഴ്മായിരുന്നില്ലല്ലോ! കാലക്രമേണ ഭൂമിയിലെ കാലാവസ്ഥയിൽ വരുന്ന മാറ്റങ്ങൾ ജീവജാലങ്ങളേക്കാൾ സസ്യങ്ങളെയാണു സാരമായി ബാധിയ്ക്കുന്നതെന്ന് അവർ മനസ്സിലാക്കി. അതോടെ പ്രതികൂലകാലാവസ്ഥയിൽ നിന്നു സസ്യജീവജാലങ്ങളെ രക്ഷിച്ചു ഫലസമൃദ്ധി വർദ്ധിപ്പിയ്ക്കുകയായിത്തീർന്നു മാന്ത്രികവും മതപരവുമായ അനുഷ്ഠാനങ്ങളുടെ പ്രധാനലക്ഷ്യം. ഭൗതികജീവിതം സുഖകരമാക്കാൻ നിരവധി മാർഗങ്ങളുണ്ടെങ്കിലും ഭക്ഷണവും പ്രത്യുൽപ്പാദനവും പോലുള്ള പ്രാഥമികാവശ്യങ്ങൾ നിറവേറ്റാനായില്ലെങ്കിൽ മനുഷ്യരാശി ഉന്മൂലനം ചെയ്യപ്പെടുമെന്ന കാര്യത്തിൽ പക്ഷേ ആർക്കും സംശയമുണ്ടായില്ല.

### *16. അഡോണിസ് പുരാണം*

സസ്യസമൃദ്ധിയുടെ പ്രതിരൂപങ്ങളായി ദേവന്മാരെ ആരാധിച്ചുവരുന്ന സമ്പ്രദായം ഈജിപ്തിലും പശ്ചിമേഷ്യയിലും പൗരാണികകാലത്തുതന്നെ തുടക്കം കുറിച്ചിരുന്നു. പേരിലും രീതിയിലും പ്രാദേശിക ഭേദങ്ങളുണ്ടെങ്കിലും വർഷന്തോറും ജനിച്ചുമരിയ്ക്കുകയെന്നതായിരുന്നു, ദേവന്മാരുടെ പൊതുവായ പ്രകൃതം. അവരിൽ പ്രമുഖനായിരുന്ന അഡോണിസിന്റെ കഥ നമുക്കൊന്നു നോക്കാം. ബാബിലോണിയയിലും സിറിയയിലും ജീവിച്ചിരുന്ന സെമെറ്റിക്ജനവർഗം ഹൃദയത്തോടു ചേർത്തുവെച്ച അഡോണിസിനെ ക്രിസ്തുവിനുമുമ്പ് ഏഴാമത്തെ നൂറ്റാണ്ടിലാണു ഗ്രീക്കുകാർ ദത്തെടുത്തത്. 'താമസെ'ന്നു പേരുള്ള അദ്ദേഹത്തെ അവർ അഡോണിസെന്നു ഭക്ത്യാദരവോടെ വിളിച്ചു. പ്രത്യുൽപ്പാദനത്തിന്റെ പ്രതീകവും ലോകമാതാവുമായ ഇഷ്താർദേവിയുടെ പ്രിയകാമുകനായിരുന്നു അദ്ദേഹം. ദേവപാരമ്പര്യമനുസരിച്ച് വർഷന്തോറും മരണം വരിച്ചു നരകത്തിൽ പോകുന്ന താമസിന്റെ കൂടെ ഇഷ്താറും പോയതോടെ മനുഷ്യർക്കും ജന്തുക്കൾക്കും കാമവികാരമില്ലാതെ ലോകത്തു വംശനാശഭീഷണി ഉയർന്നു. അതിനു പരിഹാരമായി മഹാദേവനായ ഇയായുടെ ഭൃത്യൻ ഇഷ്താറിനെ കൂട്ടിക്കൊണ്ടുവരാൻ നരകത്തിലേയ്ക്കു പുറപ്പെട്ടു. പക്ഷേ നിഷ്ഠുരയായ നരകരാജ്ഞി അല്ലാതു, താമസിനേയും ഇഷ്താറിനേയും വിട്ടുകൊടുക്കാൻ തയാറായില്ല. ബാബിലോണിയയിലെ പല നാടോടിപ്പാട്ടുകളിലും ഇഷ്താറിൽനിന്നു വേർപിരിഞ്ഞുപോകുന്ന താമസിനെക്കുറിച്ചു ഹൃദയഭേദകമായ വിലാപങ്ങളുണ്ട്. മരിച്ചുപോയെന്നു കരുതിയ താമസിന്റെ പ്രതിരൂപമുണ്ടാക്കി ശുദ്ധജലത്തിൽ കുളിപ്പിച്ചു ചുവന്ന വസ്ത്രം ധരിപ്പിച്ചു സുഗന്ധധൂമം പുകയുന്ന അന്തരീക്ഷത്തിൽ വട്ടമിട്ടിരുന്നു ജനങ്ങൾ പാട്ടു പാടി. ഗ്രീക്കുപുരാണങ്ങളിലെ അഡോണിസ് പക്ഷേ അഫ്രോഡൈറ്റിന്റെ കാമുകനായാണു കാണപ്പെടുന്നത്. അഫ്രോഡൈറ്റ് കൈക്കുഞ്ഞായ അഡോണിസിനെ ചെറിയൊരു പെട്ടിയിലാക്കി നരകദേവതയായ പെരെസ്ഫോണിന്റെ പക്കൽ സൂക്ഷിയ്ക്കാനേൽപ്പിച്ചു. പെട്ടി തുറന്നു നോക്കിയ പെരെസ്ഫോൺ അഡോണിസി

ന്റെ അലൌകികമായ സൗന്ദര്യം കണ്ടു ഭ്രമിച്ച കുഞ്ഞിനെ അഫ്രോഡൈറ്റിനു തിരിച്ചുകൊടുത്തില്ല. അവർ രണ്ടുപേരും തമ്മിലുണ്ടായ തർക്കം പരിഹാരത്തിനു സിയൂസിന്റെ മുമ്പിലെത്തി. അഡോണിസ് വർഷത്തിൽ പകുതി അഫ്രോഡൈറ്റിന്റെകൂടെ ഭൂമിയിലും ബാക്കി പെരെസ്ഫോണിന്റെകൂടെ നരകത്തിലും കഴിയട്ടെയെന്നു സിയൂസ് നിർദ്ദേശിച്ചു. പക്ഷേ, അപ്രതീക്ഷിതമായി പെട്ടെന്നൊരു കാട്ടുപന്നിയുടെ കുത്തേറ്റു മരിയ്ക്കാനായിരുന്നു അഡോണിസിന്റെ വിധി. പ്രിയതമന്റെ വേർപാടിൽ അഫ്രോഡൈറ്റ് മനം നൊന്തു കരഞ്ഞു. ഗ്രീക്കുകാർ പറഞ്ഞുപോരുന്ന ഈ കഥ ഇഷ്താറും അല്ലാതുവും തമ്മിലുള്ള മത്സരത്തിന്റെ മറ്റൊരു പതിപ്പാകാനും സാദ്ധ്യതയുണ്ട്.

**16.2. അഡോണിസ് സിറിയയിൽ:** സിറിയയിലെ ബൈബ്ളസ് ദേവാലയത്തിൽ അഡോണിസിനെ ആരാധിയ്ക്കുന്ന സമ്പ്രദായം പ്രാചീനകാലം മുതൽക്കുതന്നെ തുടങ്ങിയിരുന്നു. കടൽത്തീരത്തു കുത്തനെ ഉയർന്നുനിൽക്കുന്ന ഒരു മലയുടെ നാലുപാടുമായാണു വിശുദ്ധനഗരമായ ബൈബ്ളസ് പരന്നു കിടക്കുന്നത്. മലമുകളിലെ വിശാലമായ മൈതാനത്തിനു സമീപം കന്യാമഠത്തോടു ചേർന്നു പിരമിഡാകൃതിയിൽ പണിതീർത്ത ശ്രീകോവിലിൽ അഫ്രോഡൈറ്റിന്റെ വിഗ്രഹം പ്രതിഷ്ഠിച്ചിട്ടുണ്ട്. തൊട്ടടുത്തു തെക്കുവശത്തായി കടലിൽ പതിയ്ക്കുന്ന നഹർനദി പൗരാണികകാലത്ത് അഡോണിസിന്റെ പേരിലായിരുന്നു അറിയപ്പെട്ടിരുന്നത്. ബൈബ്ളസിലെ അവസാനത്തെ രാജാവായിരുന്ന സിനിറാസിനെ മഹാനായ പോമ്പേ ഏകാധിപത്യപരമായ പ്രവണത ആരോപിച്ചു വധിച്ചു. നഹർനദിയുടെ ഉത്ഭവസ്ഥാനമായ ബാൽബെക്കിനും ബൈബ്ളസിനുമിടയിൽ അഫ്ക്കായെന്ന സ്ഥലത്തു സിനിറാസ് സ്ഥാപിച്ച അഫ്രോഡൈറ്റിന്റെ ദേവാലയം അക്കാലത്തു സുപ്രസിദ്ധമായിരുന്നു. പക്ഷേ നിന്ദ്യമായ ചില ആരാധനാരീതികൾ പിന്തുടർന്നതു മൂലം പിന്നീടു ദേവാലയം തീരെ നാമാവശേഷമായി. കടൽത്തീരത്തു നിരന്നുനിൽക്കുന്ന പർവതപ്രദേശങ്ങളിൽ ദേവാലയത്തിന്റെ അവശിഷ്ടങ്ങൾ കടന്ന് ഉള്ളിലേയ്ക്കു പോകുന്തോറും ഇടതൂർന്ന നിബിഡമായ വനഭംഗിയാണു കാണപ്പെടുന്നത്.

നദിയിലൂടെ ഒഴുകുന്ന പരിശുദ്ധമായ ജലവും ഹരിതാഭമായ സസ്യ സമൃദ്ധിയും സുഖശീതളമായ മന്ദമാരുതനും അന്തരീക്ഷത്തിനു സ്വർ ഗീയമായൊരു അനുഭൂതി പകരുന്നുണ്ട്. കൊടുമുടിയിലെ വള്ളിപ്പടർ പ്പുകൾ കടിച്ചുതിന്നുന്ന ആടുകൾ താഴെ നിൽക്കുന്നവർക്കു വെറും ഉറു മ്പുകളെപ്പോലെ തോന്നും. മുകളിൽനിന്നു താഴോട്ടു കടലിലേയ്ക്കുള്ള വിസ്മയദൃശ്യത്തിൽ സൂര്യോദയത്തിന്റെ സൌന്ദര്യം പൂർണമായി സ ന്ദർശകർക്ക് ആസ്വദിയ്ക്കാം. അത്യപൂർവമായ പ്രണയത്തിനും അതി ദാരുണമായ മരണത്തിനും ദൃക്സാക്ഷിയായ ആ ഭൂമിയിൽവെച്ചാ ണ് ആദ്യവും അവസാനവുമായി അഡോണിസ് അഫ്രോഡൈറ്റിനെ നേരിട്ടു കണ്ടത്. മനുഷ്യർക്കു കടന്നുചെല്ലാൻ അസാദ്ധ്യമായ ആ താ ഴ്‌വരയിൽ അവിടവിടെ ചില ഗ്രാമങ്ങളോ കന്യാമഠങ്ങളോ ചില പ്പോൾ കണ്ടെന്നുവരാം. ഘിനേയിലെ വലിയൊരു പാറപ്പുറത്ത് ആ ലേഖനം ചെയ്ത അഡോണിസിന്റേയും അഫ്രോഡൈറ്റിന്റേയും ചിത്ര ങ്ങളിൽനിന്നു പണ്ട് ആ പ്രദേശം അഡോണിസിനുവേണ്ടി സമർപ്പി യ്ക്കപ്പെട്ടതായി കരുതുന്നതിൽ തെറ്റില്ല. പന്നിയുടെ ആക്രമണം പ്രതീ ക്ഷിച്ചു കൈയിൽ കുന്തവുമായി നിൽക്കുന്ന അഡോണിസും വിഷാദ ഭാവത്തിൽ തലകുനിച്ചിരിയ്ക്കുന്ന അഫ്രോഡൈറ്റുമാണു ചിത്രത്തിലു ള്ളത്. മലമുകളിൽവെച്ചു കൊല്ലപ്പെട്ട അഡോണിസിന്റെ രക്തമാണു പ്രകൃതിയുടെ മുഖത്തു വർഷന്തോറും ചെഞ്ചായം പൂശുന്നതെന്നു ചില ർ വിശ്വസിച്ചു. ആരാധ്യദേവന്റെ അകാലമരണത്തിൽ ഹൃദയം തകർ ന്ന സിറിയയിലെ കന്യകമാർ നിത്യേന വിലാപഗീതങ്ങൾ പാടി പ്പോന്നു. ശക്തമായ വർഷപാതത്തിൽ കൂലം കുത്തിയൊഴുകുന്ന നദി ചെങ്കടലാകുമ്പോൾ മലയിലെ ദേവദാരുക്കൾ ചുവന്ന പൂക്കൾ വിത റി അഡോണിസിന്റെ ശവകുടീരത്തിൽ അന്ത്യോപചാരമർപ്പിയ്ക്കും.

**16.3. അഡോണിസ് സൈപ്രസ്സിൽ:** സിറിയയുടെ കടൽത്തീരത്തു ള്ള ചെറിയൊരു ദ്വീപാണു സൈപ്രസ്. ചോളവും വീഞ്ഞും ഖനിക ളും ദേവദാരുക്കളുംകൊണ്ടു സമ്പന്നമായ ആ നാടു ഫിനിഷ്യാക്കാരാ യ നാവികരുടേയും വ്യാപാരികളുടേയും കേന്ദ്രമായിരുന്നു. പിന്നീട്

അലക്സാണ്ടറുടെ നേതൃത്വത്തിൽ ഗ്രീക്കുകാരുമെത്തി. വൈദേശിക മായ മതവിശ്വാസങ്ങളും ആരാധനാരീതികളും സൈപ്രസിലെ ജന ങ്ങളിൽ സ്വാഭാവികമായും പ്രചാരം നേടി. നാട്ടുരാജ്യങ്ങളിൽ സമ്പ ത്സമൃദ്ധമായ പഫോസിൽ നാലാം നൂറ്റാണ്ടിനു മുമ്പുതന്നെ അഡോ ണിസും അഫ്രോഡൈറ്റും ആരാധിക്കപ്പെട്ടിരുന്നതിനു തക്ക തെളിവു ണ്ട്. പഫോസിലെ അഫ്രോഡൈറ്റിന്റെ ദേവാലയം ഫീനിഷ്യാക്കാ രാണു പണി കഴിപ്പിച്ചതെന്നു ഹെറോഡോട്ടസ് പറയുന്നു. എങ്കിലും പ്രാദേശികമായി ആരാധിച്ചുപോന്ന ഒരു ദേവിക്കു ഫിനിഷ്യാക്കാർ അഫ്രോഡൈറ്റിന്റെ പരിവേഷം നൽകിയതാണെന്നു കരുതുന്നവരു മുണ്ട്. പശ്ചിമേഷ്യയിലെ പതിവനുസരിച്ച് പ്രായപൂർത്തിയായ സ്ത്രീ കൾ വിവാഹത്തിനുമുമ്പ് ദേവാലയങ്ങളിൽ വ്യഭിചാരവൃത്തി ചെയ്യ ണമെന്ന ഒരു നിയമം സൈപ്രസിലുമുണ്ടായിരുന്നു. ലക്ഷ്യമെന്തായാ ലും പരിപാവനമായൊരു മതാനുഷ്ഠാനമായി മാത്രമാണതു പൊതുവേ കരുതിപ്പോന്നത്. ബാബിലോണിലെ സകല സ്ത്രീകളും ജീവിതത്തി ലൊരിക്കൽ മിലിറ്റായിലുള്ള ക്ഷേത്രത്തിൽ ചെന്ന് അപരിചിതനാ യൊരു പുരുഷനു സ്വമേധയാ വഴങ്ങി പ്രതിഫലമായി ലഭിക്കുന്ന പ ണം ഇഷ്താറിനു കാണിക്കു സമർപ്പിച്ചിരുന്നു. ക്ഷേത്രത്തിലെ തിര ക്കുമൂലം വഴിപാടിനുവേണ്ടി ചിലർക്കു വർഷങ്ങളോളം കാത്തിരിക്കേ ണ്ടിവരും. അത്തരം അധാർമ്മികമായ ചില ആചാരങ്ങൾ നിലനി ന്നിരുന്ന ബാൽബെക്കിലെ ക്ഷേത്രം കോൺസ്റ്റന്റൈന്റെ കാലത്തു നശിച്ചു പുതിയൊരു പള്ളി അതേ സ്ഥാനത്തു സ്ഥാപിക്കപ്പെട്ടു. അ ഡോണിസിന്റെ വാർഷികോത്സവകാലത്തു ബൈബ്ളസിലെ ജന ങ്ങൾ തല മുണ്ഡനം ചെയ്തു നടക്കാറുണ്ട്. മുടി മുറിക്കാൻ താൽപ്പര്യമി ല്ലാത്ത സ്ത്രീകൾ പകരം പരപുരുഷന്മാർക്കു സ്വമേധയാ വഴങ്ങിക്കൊ ടുക്കണമെന്നാണു വ്യവസ്ഥ. പാപക്കറ പുരളാത്ത ഈ വേശ്യാവൃ ത്തി രണ്ടാം നൂറ്റാണ്ടിൽപ്പോലും നടന്നുപോന്നിരുന്നു. അർമീനിയാ യിലെ രാജകുടുംബാംഗങ്ങൾ പരദേവതയായ അനൈറ്റിസിനു സ്വ ന്തം പെൺമക്കളെ കാഴ്ചവെയ്ക്കാറുണ്ട്. മാത്രമല്ല, അവരെ ഭാര്യമാരാ യി സ്വീകരിക്കാൻ അക്കാലത്തെ അവിവാഹിതരായ യുവാക്കൾ മടി

കാണിച്ചതുമില്ല. സസ്യജീവജാലങ്ങളുടെ പ്രത്യുൽപ്പാദനത്തിനു ദൈവികവും മാനുഷികവുമായ സംയോഗത്തിലൂടെ ഉത്തേജനം നൽകുകയായിരുന്നു മിക്കവാറും ഇത്തരം ആചാരങ്ങളുടെ ലക്ഷ്യം.

പഫോസിലെ രാജാവായിരുന്ന സിനിറാസിനെക്കുറിച്ച് ശ്രദ്ധേയമായ ചില കഥകൾ പ്രചാരത്തിലുണ്ട്. സ്വന്തം മകനായ അഡോണിസിനെ മകളുമായി ലൈംഗികബന്ധത്തിലേർപ്പെടാൻ അദ്ദേഹം നിർബന്ധിച്ചു. മരുമക്കത്തായം നിലനിന്നുപോന്ന കുടുംബത്തിൽ രാജകുമാരിയെ വേൾക്കുന്ന അപരിചിതനായ പുരുഷനിലേയ്ക്കു രാജാവകാശം കൈമാറുന്നതു തടയാൻവേണ്ടിയായിരിക്കണം രാജാവ് സ്വന്തം മകനെത്തന്നെ മകൾക്കു ഭർത്താവായി കണ്ടത്. അതുപോലെ ഭാര്യയുടെ മരണശേഷം രാജപദവി തുടരണമെങ്കിൽ രാജാവിനു സ്വന്തം മകളെ വേൾക്കുകയും വേണം. അക്കാലത്ത് അഫ്രോഡൈറ്റിന്റെ സൗന്ദര്യത്തിൽ ഭ്രമിച്ച സൈപ്രസിലെ പിഗ്മാലിയൺ രാജാവ് അവരുടെ ഒരു ചിത്രം കിടപ്പുമുറിയിൽ സൂക്ഷിച്ചിരുന്നു; രാജാവിന്റെ മരുമകനും സുന്ദരനുമായിരുന്ന സിനിറാസിനോട് അഫ്രോഡൈറ്റ് നേരിട്ടു പ്രണയാഭ്യർത്ഥന നടത്തിയതായും പറയപ്പെടുന്നുണ്ട്. പിഗ്മാലിയണും സിനിറാസും അഡോണിസുമായി മൂന്നു തലമുറകളിൽപ്പെട്ടവരോട് അഫ്രോഡൈറ്റ് ബന്ധം പുലർത്തിയതിൽനിന്നും പഫോസിലെ രാജാക്കന്മാർ പുരോഹിതന്മാർ മാത്രമല്ല, കാമുകന്മാരുമാണെന്നു വേണം മനസ്സിലാക്കേണ്ടത്. സിനിറാസ് ആരാധിച്ച അഫ്രോഡൈറ്റ് വെറുമൊരു വേശ്യയായിരുന്നുവെന്ന ക്രിസ്ത്യൻ സന്യാസിമാരുടെ വാദത്തിൽ ചെറിയ കഴമ്പുണ്ടെന്നും ഈ വസ്തുത വെളിവാക്കുന്നു. ദേവിയിൽനിന്നു പിറക്കുന്നവർക്കു സാധാരണ ദൈവസാന്നിദ്ധ്യം അവകാശപ്പെടാവുന്നതാണ്. അങ്ങനെ പഫോസിൽ മാത്രമല്ല ഈജിപ്തിലും രാജാക്കന്മാരെ ദൈവമായും രാജ്ഞിമാരെ 'ദൈവപത്നി'യും 'ദൈവമാതാവു'മായി കണ്ടു ജനങ്ങൾ ആരാധിച്ചുപോന്നു. സിനിറാസെന്ന വാക്കിനു വീണയുമായി ബന്ധമുള്ളതുകൊണ്ട് സെമെറ്റിക്‌രാജാക്കന്മാർ ദാവീദിനെപ്പോലെ പൊതുവേ സംഗീതപ്രിയ

രാണെന്നും അനുമാനിയ്ക്കാം. പഫോസിൽ സംഗീതം വിനോദത്തിന ല്ല, ദൈവാരാധനയ്ക്കാണു പ്രയോഗിച്ചിരുന്നതെന്നു കരുതുന്നതിൽ തെറ്റില്ല. ജെറുസലേമിലെ മതാചാര്യന്മാർ കൈമണിയും തന്ത്രീവാദ്യങ്ങളും അകമ്പടി ചേർത്താണു സങ്കീർത്തനങ്ങൾ ചൊല്ലാറുള്ളത്. ശ്രോതാക്കളെ അതീന്ദ്രിയതലത്തിലേയ്ക്കു കൈപിടിച്ചുയർത്താൻ നാട്ടു നീളെ പ്രഭാഷണം നടത്തുന്ന പ്രവാചകന്മാരും ഒരു സംഗീതോപകരണം കൈയിൽ കരുതാറുണ്ട്. എഫ്രേമിന്റെ നേതൃത്വത്തിലുള്ള സൈന്യം ശത്രുക്കളെ പിന്തുടർന്നു വനത്തിൽ വെള്ളമില്ലാതെ വലഞ്ഞപ്പോൾ എലിഷാപ്രവാചകൻ ഗായകരോടു സങ്കീർത്തനം പാടാൻ ആവശ്യപ്പെട്ടു. സംഗീതലഹരിയിൽ മതിമറന്ന സൈന്യം ക്ഷീണമറിയാതെ കാട്ടിലൊരു കിടങ്ങുണ്ടാക്കി. നേരം പുലർന്നപ്പോൾ മലകളിലെ ഉറവുചാലുകൾവഴി കിടങ്ങുകളിൽ ജലം നിറഞ്ഞു. ഉയർന്ന പാറക്കെട്ടിൽ നിന്നു താഴോട്ടു നോക്കിയ ശത്രുസൈന്യം സൂര്യന്റെ ശോണരശ്മികൾ പ്രതിഫലിയ്ക്കുന്ന വെള്ളം രക്തമാണെന്നു തെറ്റിദ്ധരിച്ച് ഭയചകിതരായി ഓടിപ്പോകുകയും ചെയ്തു. ദാവീദിന്റെ വീണവായനയിൽ മനസ്സിലെ വിഷാദങ്ങൾ നീങ്ങി സ്വസ്ഥത വീണ്ടു കിട്ടിയ രാജാവ്, മാലാഖമാരുടെ മന്ത്രങ്ങളും ദൈവത്തിന്റെ വെളിപാടുകളുമാണു സംഗീതമെന്നു പ്രഖ്യാപിച്ചു. മതങ്ങളുടെ പരിണാമചരിത്രത്തിൽ സംഗീതത്തിന്റെ സ്വാധീനം വളരെ നിർണായകമാണെന്നു തെളിയിച്ചുകൊണ്ട് ഇന്നും ഓരോ മതത്തിനും സ്വീകാര്യമായ സംഗീതഭേദങ്ങൾ ലോകത്തെങ്ങും നിലനിന്നുപോരുന്നുണ്ട്.

**16.4. അഡോണിസിന്റെ അനുഷ്ഠാനങ്ങൾ:** പശ്ചിമേഷ്യയിലും ഗ്രീസിലും വർഷന്തോറും അഡോണിസിന്റെ വേർപാട് ഓർത്തെടുത്തു സ്ത്രീകൾ ഉള്ളഴിഞ്ഞു വിലപിയ്ക്കും. അലക്സാണ്ഡ്രിയക്കാർ മദ്ധ്യവേനലിൽ അഡോണിസിന്റേയും അഫ്രോഡൈറ്റിന്റേയും പ്രതിരൂപങ്ങളുണ്ടാക്കി മെത്തകളിൽ ചേർത്തു കിടത്തി സമീപത്തു പൂക്കളും പഴങ്ങളും ചെടികളും ചില്ലകളും ഒരുക്കിവെയ്ക്കും. അവരുടെ വിവാഹം കൊണ്ടാടുന്നതിന്റെ പിറ്റേന്നുതന്നെ സ്ത്രീകൾ മുടിയഴിച്ചിട്ടു മാറിടം മറയ്ക്കാതെ വഴിനീളെ അലമുറയിട്ടു കരഞ്ഞ് അഡോണിസിന്റെ ശവശരീരം

കടലിൽ സമർപ്പിയ്ക്കാനായി ചുമന്നു കൊണ്ടുപോകും. പിരിഞ്ഞുപോയ ആരാദ്ധ്യപുരുഷൻ തിരിച്ചെത്തുമെന്ന പ്രത്യാശ ഹൃദയഭേദകമായ വിലാപങ്ങളിൽ നിറഞ്ഞുനിന്നു. ബൈബ്ളസിലെ ദേവാലയത്തിൽ അഡോണിസിന്റെ മൃതദേഹം വഹിച്ചുള്ള വിലാപയാത്രയോടെയാണു ചടങ്ങുകൾ തുടങ്ങുന്നത്. രണ്ടാമത്തെ ദിവസം അദ്ദേഹം ഭക്തജനങ്ങളുടെ സാന്നിദ്ധ്യത്തിൽ സ്വയം ഉയിർത്തെഴുന്നേറ്റു സ്വർഗത്തിലേയ്ക്കുള്ള പടവുകൾ ഓരോന്നായി നടന്നുകയറും. നേരിൽ കാണുന്നതു വിശ്വസിയ്ക്കാൻ കഴിയാതെ നിൽക്കുന്ന ജനങ്ങൾ തല മുണ്ഡനം ചെയ്തു മുടി ദേവനു സമർപ്പിയ്ക്കും. നീണ്ടിരുണ്ട വാർകുന്തളം വിട്ടൊഴിയാൻ മനസ്സു വരാത്ത സ്ത്രീകൾ പ്രായശ്ചിത്തമായി അടുത്ത ദിവസം ഒരപരിചിതനു സ്വയം വഴങ്ങിക്കൊടുത്തു പ്രതിഫലമായി ലഭിയ്ക്കുന്ന പണം അഫ്രോഡൈറ്റിനു കാണിയ്ക്ക സമർപ്പിയ്ക്കും. ആദ്യമഴയിൽ കളിമണ്ണൊഴുകി ചേർന്നു ജലത്തിനു ചുവപ്പുരാശി വരുന്ന വർഷകാലത്താണു ഫിനീഷ്യയിലെ ഉത്സവങ്ങൾ നടക്കുന്നത്. കാട്ടുപന്നിയുടെ ആക്രമണത്തിൽ മുറിവേറ്റ അഡോണിസിന്റെ രക്തമാണു നദിയിലെ ജലത്തിനു ശോണാഭ പകരുന്നതെന്നു ജനങ്ങൾ വിശ്വസിച്ചു. വ്യത്യസ്തസാഹചര്യങ്ങളിൽ നടന്ന ഈ ആഘോഷങ്ങളുടെ പൊതുവായ ഘടകങ്ങൾ പരിശോധിയ്ക്കുമ്പോൾ അഡോണിസിന്റെ മരണവും ഉയിർത്തെഴുന്നേൽപ്പും സസ്യസമൃദ്ധിയുടെ നാശവും ഉണർവും സൂചിപ്പിയ്ക്കുന്ന സ്വതന്ത്രമായ നാടകീയാവിഷ്കാരങ്ങളായി കാണാം. അഡോണിസിന്റെ ജനനകഥതന്നെ ഈ അനുമാനത്തിനു കരുത്തു പകരുന്നുണ്ട്. അഡോണിസിനെ ഗർഭം ധരിച്ച അമ്മ കുന്തിരിയ്ക്കം വളരുന്ന മിർവൃക്ഷമായി മാറി; പത്തുമാസത്തെ ഗർഭകാലം കഴിഞ്ഞു കാട്ടുപന്നിയുടെ തേറ്റ പ്രയോഗിച്ചു വൃക്ഷത്തിന്റെ പട്ട പിളർന്നാണു ശിശു പുറത്തേയ്ക്കു വന്നത്. അഡോണിസിന്റെ ആരാധനയ്ക്കുപയോഗിയ്ക്കുന്ന കുന്തിരിയ്ക്കം ഒരുപക്ഷേ ഈ കഥയ്ക്കു വിശ്വാസ്യത പകർന്നിരിയ്ക്കാം. വർഷത്തിൽ പാതി ഭൂമിയിലും ബാക്കി നരകത്തിലും കഴിയുന്ന അഡോണിസിന്റെ ജീവിതംതന്നെയാണു വരണ്ടുണങ്ങിയ മണ്ണി

ൽ ആറുമാസം പുതഞ്ഞു കിടന്ന ധാന്യവിത്തുകൾ മഴപെയ്യുന്നതോടെ പെട്ടെന്നു മുളച്ചു തളിർത്ത് ആറുമാസംകൊണ്ടു വിളയുന്ന സസ്യജീവിതത്തിലുമുള്ളത്. പ്രകൃതി വർഷന്തോറും ആവർത്തിയ്ക്കുന്ന ഋതുഭേദങ്ങളിൽ സംഭവിയ്ക്കുന്നതു സത്യത്തിൽ ദൈവത്തിന്റെ ജനനമരണങ്ങളാണെന്ന ആശയം ഈ ഉത്സവാഘോഷങ്ങളിൽ പ്രകടമായും പരാമർശിയ്ക്കപ്പെടുന്നുണ്ട്. ക്രൂരമർദ്ദനമേറ്റു നുറുങ്ങിത്തകർന്ന എല്ലുകൾ തിരികല്ലിൽ പൊടിച്ചു കാറ്റിൽ പറത്തിയതുമൂലം ജനങ്ങളുടെ അനുകമ്പയ്ക്കു പാത്രമായ ഒരു ധാന്യാത്മാവാണ് അഡോണിസെന്നു പത്താം നൂറ്റാണ്ടിലെ ഒരു ചരിത്രകാരൻ രേഖപ്പെടുത്തുന്നു. അതുകൊണ്ടു സിറിയയിലെ ഉത്സവങ്ങളിൽ അഡോണിസിനെ ചൊല്ലി വിലപിയ്ക്കുന്ന സ്ത്രീകൾ പൊടിച്ച ധാന്യത്തിന്റെ പലഹാരം കഴിയ്ക്കാറില്ല. ധാന്യവിളകളുടെ രക്ഷകനായി അഡോണിസിനെ അവരോധിയ്ക്കുന്ന ആചാരം സംസ്കാരങ്ങളുടെ ചരിത്രത്തിൽ പ്രത്യേകമായൊരു വഴിത്തിരിവാണു കുറിയ്ക്കുന്നത്. നാടോടികളായ ഇടയന്മാരുടെ പാരമ്പര്യത്തിൽനിന്നു മനുഷ്യർ കൃഷിയിലേയ്ക്കും കുടുംബവ്യവസ്ഥയിലേയ്ക്കും നീങ്ങി. സസ്യസമൃദ്ധി നൽകിപ്പോന്ന ദൈവങ്ങൾക്കു പ്രാധാന്യം വന്നു. കാൽപ്പനികവികാരങ്ങളേക്കാൾ അനുഷ്ഠാനങ്ങളുടെ ലക്ഷ്യം പ്രായോഗികതയിലേയ്ക്കു മാറി. അതുകൊണ്ടു ധാന്യവിളകളുടെ അനിശ്ചിതത്വവും വിശപ്പിനോടുള്ള ഭയവുമാണു ജനങ്ങളെ അഡോണിസിന്റെ ആരാധനയ്ക്കു പ്രേരിപ്പിച്ചതെന്നു വ്യക്തം.

**16.5. അഡോണിസിന്റെ ഉദ്യാനങ്ങൾ:** സസ്യസമൃദ്ധിയുടെ, പ്രത്യേകിച്ച് ധാന്യവിളയുടെ, ദേവനായിരുന്ന അഡോണിസെന്ന വിശ്വാസത്തിനു തെളിവാണു പലയിടങ്ങളിലും പ്രചാരത്തിലുള്ള അദ്ദേഹ-ത്തിന്റെ ഉദ്യാനങ്ങൾ. മൺചട്ടികളിൽ മണ്ണു നിറച്ചു ധാന്യവിത്തു പാകി മുളപ്പിച്ച് പരിപാലിയ്ക്കുന്ന അത്തരം തോട്ടങ്ങൾ പ്രധാനമായും സ്ത്രീകളാണു തയാറാക്കിയിരുന്നത്. നല്ല സൂര്യപ്രകാശമേറ്റു വളരെ പെട്ടെന്നു വളരുമെങ്കിലും വേരോട്ടമില്ലാതെ വാടുന്ന ചെടികൾ എട്ടാമത്തെ ദിവസം അഡോണിസിന്റെ ചിത്രത്തോടു ചേർത്തുവെച്ച് അവർ നദിയിലൊഴുക്കും. അഡോണിസിന്റെ പേരിലുള്ള ഈ ആചാരം

സസ്യസമൃദ്ധി ഉറപ്പു വരുത്താനുള്ള ഒരു മന്ത്രവാദപ്രയോഗമാണെന്നു വിശ്വസിയ്ക്കുന്നതിൽ തെറ്റില്ല. ഭൂമിയുടേയും മനുഷ്യരുടേയും സർഗാത്മകതയ്ക്കായി ഹിന്ദുക്കൾ രാജസ്ഥാനിലെ ഉദയപ്പൂരിൽ ഇതുപോലെ തോട്ടങ്ങൾ നിർമ്മിച്ചിരുന്നു. ചൈത്രമാസത്തിൽ ഗൗരിയുടേയും ഈശാനന്റേയും മൺപ്രതിമകൾ ചേർത്തുവെച്ച് മണ്ണിലൊരു ചാലു കീറി അവർ ധാന്യങ്ങൾ വിതച്ചു വെള്ളം തളിയ്ക്കും. അടുത്ത ദിവസങ്ങളിൽ വിത്തു മുളച്ച് ഇല വിരിയുമ്പോൾ ഗ്രാമത്തിലെ സ്ത്രീകൾ ചുറ്റും നടന്നു പാട്ടുപാടി ഭർത്താക്കന്മാർക്കു ഗൗരിയുടെ അനുഗ്രഹമുണ്ടാകാനായി പ്രാർത്ഥിച്ചു പാട്ടുപാടി നൃത്തം ചെയ്യും; ഒടുവിൽ ചാലിൽനിന്നു പിഴുതെടുത്ത ധാന്യക്കതിരുകൾ അവർ ഭർത്താവിനു തലയിൽ ചൂടാൻ കൊടുക്കും. അങ്ങനെ സസ്യസമൃദ്ധി മാത്രമല്ല, സന്താനലബ്ധിയും അവർ പ്രതീക്ഷിച്ചു. മദ്രാസിലെ ബ്രാഹ്മണർ വിവാഹത്തിന്റെ ഭാഗമായും ഈ ചടങ്ങ് ഉൾപ്പെടുത്താറുണ്ട്. മൺചട്ടിയിൽ മണ്ണു നിറച്ച് നവധാന്യങ്ങൾ വിതറി വെള്ളം തളിച്ചു നാലുദിവസം പരിപാലിയ്ക്കുന്ന ഉദ്യാനം അഞ്ചാമത്തെ ദിവസം വരനും വധുവും ചേർന്നു സമീപത്തെ നദിയിൽ കൊണ്ടുചെന്നൊഴുക്കുകയാണു പതിവ്. സർദീനിയയിൽ അവിവാഹിതനായ യുവാവ് പ്രണയിനിയുടെ വീട്ടിൽ ചെന്നു സ്വയം പരിചയപ്പെടുത്തി പ്രേമാഭ്യർത്ഥന നടത്തും; മാതാപിതാക്കൾ അതൊരു സൗഭാഗ്യമായി കരുതി അയാളെ സ്വീകരിയ്ക്കും; മേയ്മാസം അവസാനത്തോടെ പെൺകുട്ടി മൺചട്ടിയിൽ വിത്തു വിതച്ചു ധാന്യങ്ങൾ വളർത്തും; യോഹന്നാന്റെ പെരുന്നാൾദിനമായ ജൂൺ ഇരുപത്തിമൂന്നിനു ചെടിച്ചട്ടിയുമായി കമിതാക്കൾ രണ്ടുപേരും നല്ല വേഷം ധരിച്ചു കൂട്ടുകാരുടെ അകമ്പടിയോടെ പള്ളിയിലെത്തും. ചെടിച്ചട്ടി പള്ളിയുടെ കവാടത്തിൽ എറിഞ്ഞുടച്ചതിനുശേഷം എല്ലാവരും മുറ്റത്തു വട്ടമിട്ടിരുന്നു സംഗീതമേളങ്ങളുമായി വിരുന്നാസ്വദിയ്ക്കും. ഇതേ ചടങ്ങ് ചെറിയ വ്യത്യാസങ്ങളോടെ സിസിലിയിലും നടക്കുന്നുണ്ട്. ഗ്രീസിൽ അഡോണിസിന്റെ അനുഷ്ഠാനങ്ങളുടെ ഭാഗമായി ദു:ഖവെള്ളിയാഴ്ച പള്ളിയിൽ പ്രദർശിപ്പിയ്ക്കുന്ന ക്രിസ്തുവിന്റെ മെഴുകുപ്രതിമയിൽ

ആരാധകർ കണ്ണീരൊഴുക്കി ചുംബനമർപ്പിയ്ക്കും. വിഷാദമൂകമായ അന്തരീക്ഷത്തിൽ പള്ളിമണികൾ ഇടതടവില്ലാതെ മുഴങ്ങുന്ന സന്ധ്യാസമയം പൂക്കളും ഇലകളുംകൊണ്ട് വർണാഭമായലങ്കരിച്ച പ്രതിമയുമായി പുരോഹിതന്മാരുടെ നേതൃത്വത്തിലുള്ള സംഘം നഗരത്തിലെ തെരുവുകളിലൂടെ  മൗനജാഥ നടത്തി പള്ളിയിൽ തിരിച്ചെത്തും. ഉപവാസവും വിലാപഗീതങ്ങളും ശനിയാഴ്ച അർദ്ധരാത്രിവരെ നീണ്ടുനിൽക്കും. രാത്രി പന്ത്രണ്ടുമണി മുഴങ്ങുമ്പോൾ മുഖ്യപുരോഹിതൻ പുറത്തു വന്നു ക്രിസ്തു ഉയിർത്തെഴുന്നേറ്റ സന്തോഷവാർത്ത കൂടിനിൽക്കുന്ന ഭക്തജനങ്ങളെ അറിയിയ്ക്കും. ആഹ്ലാദഭരിതരായ ജനക്കൂട്ടം ആ വാർത്ത ആർപ്പുവിളിയോടെ സ്വീകരിയ്ക്കും. പടക്കം പൊട്ടിച്ചും പൂത്തിരി കത്തിച്ചും രാത്രി മുഴുവൻ ആഘോഷിയ്ക്കുന്ന അവർ പിന്നീട് കർശനമായ ഉപവാസവ്രതത്തിൽനിന്നു നേരേ വിഭവസമൃദ്ധമായ വിരുന്നിലേയ്ക്കാണു കടക്കുന്നത്.

# 17. ആറ്റിസ് പുരാണം

**17.1. ആറ്റിസിന്റെ അനുഷ്ഠാനങ്ങൾ:** പശ്ചിമേഷ്യയിലെ ജനങ്ങളുടെ ആചാരങ്ങളിൽ നിർണായകസ്വാധീനം ചെലുത്തിയ മറ്റൊരു ദേവനായിരുന്നു, ആറ്റിസ്. സസ്യസമൃദ്ധിയുടെ വിഷയത്തിൽ അഡോണിസിനു സിറിയയിൽ ലഭിച്ച അംഗീകാരവും ബഹുമാനവുമാണു ഫ്രിജിയയിൽ ആറ്റിസിനുണ്ടായിരുന്നത്. ഫ്രിജിയക്കാരുടെ ദേവമാതാവ് സൈബലിന്റെ വാത്സല്യഭാജനമായും ആറ്റിസ് അറിയപ്പെട്ടുന്നുണ്ട്. 'നാന'യെന്ന കന്യക ബദാംപഴം വിഴുങ്ങിയാണ് ആറ്റിസിനെ ഗർഭം ധരിച്ചത്. ഫ്രിജിയക്കാരുടെ ഉൽപ്പത്തിസിദ്ധാന്തത്തിൽ സകലതിനും പിതൃസ്ഥാനമുള്ള ഒരു പഴമാണു ബദാം. അഡോണിസിനെപ്പോലെ ആറ്റിസിന്റെ മരണം കാട്ടുപന്നിയുടെ ആക്രമണം മൂലമാണെന്നും അതല്ല, സഹായികളില്ലാതെ പൈൻമരത്തിന്റെ തണലിൽ വീണു രക്തം വാർന്നാണെന്നും രണ്ടഭിപ്രായങ്ങളുണ്ട്. കിഴക്കുനിന്നൊരു ദേവതയെ കുടിവെച്ചാൽ വിദേശികളുടെ ആക്രമണത്തി

ൽ നിന്നു രക്ഷപ്പെടാമെന്ന പ്രവചനം മാനിച്ചാണു റോമാക്കാർ ഹാനിബാളുമായുള്ള യുദ്ധം കഴിഞ്ഞു ബി.സി.204-ൽ ഫ്രിജിയയിലെ ദേവമാതാവായ സൈബലിനെ ദത്തെടുത്തത്. ഒരു കറുത്ത ശിലയുടെ രൂപത്തിൽ റോമിലെത്തിയ സൈബലിനു വമ്പിച്ച വരവേൽപ്പു ലഭിച്ചു. അടുത്ത വർഷംതന്നെ ഹാനിബാളിന്റെ സൈന്യം ഇറ്റലിയിൽ നിന്ന് ആഫ്രിക്കയുടെ തീരത്തേക്കു നീങ്ങി. അങ്ങനെ ദേവമാതാവായ സൈബലിന്റെ പ്രിയതമനായ ആറ്റിസ് റോമാക്കാരുടെ ആരാധനാപാത്രമായി. ക്ലോഡിയസ് ചക്രവർത്തി ആറ്റിസുമായി ബന്ധപ്പെട്ട പൈൻമരം റോമാക്കാരുടെ വിശുദ്ധവൃക്ഷമായി പ്രഖ്യാപിച്ചു. മാർച്ച് ഇരുപത്തിരണ്ടിനു തുടങ്ങുന്ന ആറ്റിസിന്റെ വാർഷികോത്സവത്തിനു കാട്ടിൽനിന്നു പൈൻമരത്തടി ആഘോഷത്തോടെ വെട്ടിക്കൊണ്ടുവന്നു സൈബലിന്റെ ക്ഷേത്രത്തിനു മുമ്പിൽ ആചാരപൂർവം പ്രതിഷ്ഠിക്കും. ചുവന്ന നാടകൾകൊണ്ട് അലങ്കരിക്കുന്ന മരത്തടിയിൽ ആറ്റിസിന്റെ ആൾരൂപവും  ചേർത്തുകെട്ടും. പെരുമ്പറകളുടെ മേളമാണു ഉത്സവത്തിന്റെ രണ്ടാമത്തെ ദിവസം പ്രധാനമായി നടക്കുന്നത്. 'രക്തദിന'മായി വിശേഷിപ്പിക്കപ്പെടുന്ന മൂന്നാംദിവസം മാർച്ച് ഇരുപത്തിനാലാംതീയതി പുരോഹിതൻ സ്വന്തം കൈത്തണ്ട മുറിച്ചു പരന്നൊഴുകുന്ന രക്തം ദേവനു സമർപ്പിക്കും. ചെണ്ടയും ഇലത്താളവും കൊമ്പും കുഴലുംകൊണ്ടു ശബ്ദമുഖരിതമായ അന്തരീക്ഷത്തിൽ ആരാധകർ മുടിയഴിച്ചു നൃത്തം ചെയ്തു സ്വന്തം വൃഷണങ്ങൾപോലും അറുത്തെടുത്തു രക്താർപ്പണത്തിൽ പങ്കുചേരും. ആറ്റിസിന്റെ മരണവും ഉയിർത്തെഴുന്നേൽപ്പും കുറിക്കുന്ന ചടങ്ങിന്റെ അവസാനം ഷണ്ഡരായ അവർ നിലത്തൊഴുകുന്ന രക്തവും അവയവങ്ങളും പൊതിഞ്ഞു കാണിക്കയായി ശ്രീകോവിലിനു പിന്നിലെ ഗുഹയിൽ നിക്ഷേപിക്കും. ഹെയ്റോപൊലിസിലെ ഉത്സവത്തിനും ഇതേ രീതിയാണുള്ളത്. ഉച്ചത്തിലുള്ള ശബ്ദഘോഷങ്ങളും ഊരിപ്പിടിച്ച വാളുമായി ഉറഞ്ഞു തുള്ളുന്ന പുരോഹിതന്റെ ഞരമ്പുകളിൽ ആവേശവും കണ്ണുകളിൽ ശോണാഭയും പടരും. പെട്ടെന്നൊരു നിമിഷം അദ്ദേഹം വസ്ത്രങ്ങളുരിഞ്ഞ് അത്യുഗ്ര

മായ അലർച്ചയോടെ സ്വന്തം വൃഷണങ്ങളരിഞ്ഞു കൈയിൽ പിടിച്ചു ക്ഷേത്രത്തിൽനിന്നു പുറത്തിറങ്ങി തെരുവിലൂടെ കുതിച്ചോടും. ആർപ്പുവിളിയുമായി പിന്നിൽ വരുന്നവരെ ശ്രദ്ധിയ്ക്കാതെ ഭ്രാന്തനെപ്പോലെ അലയുന്ന അദ്ദേഹം കൈയ്ക്കുള്ളിൽ സൂക്ഷിച്ച അവയവം തൊട്ടുമുമ്പിൽ കണ്ട ഒരു വീടിനകത്തേയ്ക്കു വലിച്ചെറിയും. ദൈവികസ്പർശം മൂലം ധന്യരായ വീട്ടുകാർ അദ്ദേഹത്തിനു സ്ത്രീകളുടെ വസ്ത്രവും ആഭരണങ്ങളും നൽകി ആദരിയ്ക്കും. പക്ഷേ, വികാരാവേശങ്ങളുടെ കുത്തൊഴുക്കു ശമിയ്ക്കുമ്പോൾ അറിയാതെ ചെയ്ത തെറ്റിന്റെ പശ്ചാത്താപം ജീവിതം മുഴുവൻ അദ്ദേഹത്തെ പിന്തുടരും. മതഭ്രാന്തിന്റെ വെറിപിടിച്ച ആവേശത്തിൽനിന്നു മാനുഷികമായ വികാരത്തിലേയ്ക്കു സംക്രമിയ്ക്കുന്ന ആ പരിവർത്തനം ഹൃദ്യമായൊരു കവിതയായി കാറ്റലസ് ചിത്രീകരിയ്ക്കുന്നുണ്ട്. ഉത്സവാഘോഷങ്ങളിൽ രക്തദിനത്തെ തുടർന്നു നടക്കുന്ന പൗരുഷപരിത്യാഗം പൈൻമരത്തണലിൽക്കിടന്നു നിർവീര്യനായ ആറ്റിസിന്റെ ആത്മസമർപ്പണമാണു കുറിയ്ക്കുന്നത്. പക്ഷേ, അർദ്ധരാത്രിയിലെ അന്ധകാരത്തിൽ ഒരു കൈത്തിരി തെളിഞ്ഞു ശവക്കല്ലറ സ്വയം തുറന്നു ദൈവം ഉയിർത്തെഴുന്നേൽക്കുന്നതോടെ ആരാധകരുടെ സന്താപം സന്തോഷത്തിലേയ്ക്കു വഴി മാറും. പിറ്റേന്നു മാർച്ച് ഇരുപത്തഞ്ചാംതീയതി ഉയിർത്തെഴുന്നേൽപ്പിന്റെ ദിവസം ആർക്കുമെന്തും ചെയ്യാനുള്ള സ്വാതന്ത്ര്യമുണ്ട്. നാലുദിവസത്തെ കഠിനാദ്ധ്വാനത്തിനും ആവേശത്തിനും ഒഴിവായ ഒരു വിശ്രമദിനമാണു തൊട്ടടുത്ത ദിവസം. അവസാനം മാർച്ച് ഇരുപത്തേഴിനു ദേവമാതാവിന്റെ രജതവിഗ്രഹം കാളവണ്ടിയിൽ പ്രതിഷ്ഠിച്ചു നഗ്നപാദരായ പ്രഭുക്കളുടേയും വാദ്യവൃന്ദങ്ങളുടേയും അകമ്പടിയോടെ നദീതീരത്തേയ്ക്കു കൊണ്ടുപോകും. മുഖ്യപുരോഹിതൻ വിഗ്രഹം വെള്ളത്തിൽ വൃത്തിയായി കഴുകി പൂക്കളും പച്ചിലകളും അലങ്കരിച്ച വണ്ടിയിൽ പ്രതിഷ്ഠിച്ചു ക്ഷേത്രത്തിൽ തിരിച്ചെത്തും. നേരത്തേ നടന്ന രക്തച്ചൊരിച്ചിലിന്റെ കഥ തീരെ മറന്നുപോയ ജനങ്ങൾ ആഹ്ലാദത്തോടെ ആർത്തുല്ലസിയ്ക്കുമ്പോൾ പൗരുഷം അടിയറ വെച്ചവർപോലും സ്വന്തം മുറിവുകളുടെ വേദന മറക്കും.

**17.2. സസ്യസമൃദ്ധിയുടെ ദേവൻ:** ആറ്റിസിന്റെ ജീവിതത്തിലും അനുഷ്ഠാനങ്ങളിലും പൈൻവൃക്ഷത്തിനുള്ള പ്രാധാന്യംകൊണ്ടുതന്നെ അദ്ദേഹമൊരു വൃക്ഷാത്മാവാണെന്നു തെളിയുന്നുണ്ട്. കാട്ടിൽനിന്നു പൈൻമരത്തിന്റെ തടി വെട്ടിക്കൊണ്ടുവന്നു പൂക്കളും പച്ചിലകളും കൊണ്ട് അലങ്കരിക്കുന്ന ചടങ്ങിനു യൂറോപ്പിലെ വസന്തോത്സവങ്ങളുമായുള്ള സാദൃശ്യവും ശ്രദ്ധേയമാണ്. വൃക്ഷങ്ങളുടെ മാത്രമല്ല ധാന്യങ്ങളുടെ സമൃദ്ധിയിലും ആറ്റിസിനു സ്വാധീനമുണ്ടെന്നു വിശ്വസിക്കപ്പെട്ടു. അദ്ദേഹത്തിന്റെ ജീവിതവും മരണവും ഉയിർത്തെഴുന്നേൽപ്പുമായി ബന്ധപ്പെട്ട കഥകളെ വയലിൽനിന്നു കൊയ്തെടുത്തു പത്തായത്തിൽ സൂക്ഷിച്ച് അടുത്ത വർഷം മണ്ണിൽ വിതയ്ക്കുന്ന വിത്തിനു തുല്യമാണെന്നു ചിലർ വ്യാഖ്യാനിക്കുന്നുണ്ട്. റോമിലെ ലാറ്ററൻ മ്യൂസിയത്തിലെ ആറ്റിസ് പ്രതിമയുടെ അവയവങ്ങൾ ഇലകളും കായ്കളും പൂക്കളും പഴങ്ങളുമുപയോഗിച്ചാണു ചിത്രീകരിച്ചിരിക്കുന്നത്. മുഖ്യപുരോഹിതന്റെ ചിതാഭസ്മം നിറച്ചുവെച്ച ശിലാപേടകത്തിന്റെ അടപ്പിലും വശങ്ങളിലും ധാന്യക്കതിരുകളുടെ ചിത്രങ്ങൾ ആലേഖനം ചെയ്തിരിക്കുന്നതു കാണാം. അതുപോലെ ഭൂമിയുടെ ഫലഭൂയിഷ്ഠത നിശ്ചയിക്കുന്നതിൽ സ്വാധീനം ചെലുത്താൻ കഴിവുള്ള സൈബലിന്റെ വിഗ്രഹം നദീജലത്തിൽ നിമജ്ജനം ചെയ്യുന്നതു സസ്യസമൃദ്ധിക്കുള്ള മന്ത്രവാദപ്രയോഗമായും വ്യാഖ്യാനിക്കപ്പെടുന്നുണ്ട്.

**17.3. മനുഷ്യപ്രതിനിധികൾ:** സൈബലിന്റെ മുഖ്യപുരോഹിതൻ ഒരുകാലത്ത് ആറ്റിസെന്ന പേരിലാണ് അറിയപ്പെട്ടിരുന്നതെന്നു റോമിലെ ചില ശിലാശാസനങ്ങളിൽനിന്നു വെളിവാകുന്നുണ്ട്. രക്തദിനത്തിനു കൈത്തണ്ട മുറിച്ചു രക്തമൊഴുക്കുന്ന അദ്ദേഹം സ്വാഭാവികമായും പൈൻമരത്തണലിൽ കിടന്നുള്ള ആറ്റിസിന്റെ ദാരുണമരണമാണ് അനുകരിക്കുന്നത്. ചടങ്ങുകളിൽ ചിലപ്പോൾ പുരോഹിതനുപകരം ആറ്റിസിന്റെ കൃത്രിമമായൊരു കോലമുണ്ടാക്കി കത്തിച്ചു കളയുന്ന രീതിയും പിന്നീടു പ്രചാരത്തിൽ വന്നു. അപ്പോൾ പൗരാണികകാലത്തെ നരബലിക്കു പകരമാണു പുരോഹിതനേയോ കോലത്തേ

യോ വധിയ്ക്കുന്ന രീതി വന്നതെന്നു കരുതുന്നതിലും തെറ്റില്ല. പ്രതിപു രുഷന്മാരെ കൊലയ്ക്കു കൊടുക്കുന്ന ആചാരത്തിനു മാർസ്യാസിന്റെ ക ഥ കൃത്യമായ സാധൂകരണം നൽകുന്നുണ്ട്. പുല്ലാങ്കുഴൽ വായിയ്ക്കുന്ന ഒ രിടയനും സൈബലിന്റെ സുഹൃത്തുമാണു മാർസ്യാസ്. ആറ്റിസിന്റെ മരണത്തിൽ ദുഃഖിതയായ സൈബലിനെ ആശ്വസിപ്പിച്ചു നാടാകെ അലഞ്ഞു നടക്കുമ്പോൾ അദ്ദേഹം അപ്പോളോയെ സംഗീതമത്സര ത്തിനു വെല്ലുവിളിച്ചു. മാർസ്യാസ് പുല്ലാങ്കുഴലിലും അപ്പോളോ വീണ യിലും ഈണങ്ങൾ ആലപിച്ചു. പക്ഷേ, പന്തയത്തിൽ തോറ്റ മാർ സ്യാസിനെ പൈൻമരത്തോടു ചേർത്തുകെട്ടി അവയവങ്ങളോരോ ന്നായി മുറിച്ചു കൊന്നു. ബഗോബോവർഗക്കാർ വർഷന്തോറും നല്ല വിളവു ലഭിയ്ക്കാൻ നരബലി നടത്തുന്ന പതിവുണ്ട്. ഓറിയോൺനക്ഷ ത്രം ആകാശത്തു തിളങ്ങുന്ന ഡിസംബർമാസത്തിൽ വയലിൽ വി ത്തു വിതയ്ക്കാനും അടിമകളെ ബലി കൊടുക്കാനുമുള്ള സമയമായെ ന്ന് അവർ മനസ്സിലാക്കും. ബലി കൊടുക്കാൻ നിശ്ചയിച്ച അടിമയെ അവർ കാട്ടിലൊരു മരത്തോടു ചേർത്തു നിർത്തി മൂർച്ചയേറിയ രണ്ടു കുന്തങ്ങൾ ഇരുകക്ഷങ്ങളും തുളഞ്ഞുപോകുന്നവിധം കുത്തിയിറക്കും. തുടർന്ന് അരയ്ക്കു മേലോട്ടുള്ള ശരീരഭാഗം മരത്തിൽ തൂങ്ങിക്കിടക്കുന്ന വിധം കത്തികൊണ്ടു കൃത്യമായി മുറിയ്ക്കുമ്പോൾ കീഴോട്ടുള്ള ഭാഗം ര ക്തത്തിൽ കുളിച്ചു താഴെ വീഴും. ആ കബന്ധം കഷണങ്ങളായി നുറു ക്കി അവർ മരത്തിനു ചുവട്ടിൽ കുഴിച്ചുമൂടും. ആർട്ടമിസ്ദേവതയുടെ ആൾരൂപവും മരത്തോടു ചേർത്തു വധിയ്ക്കുന്ന രീതി അർക്കാഡിയൻ മലഞ്ചെരിവുകളിൽ വർഷന്തോറും നടക്കാറുണ്ട്. മെലിറ്റിൽ ആർട്ടെ മിസിന്റെ അവതാരമായ ഒരു പെൺകുട്ടി സ്വയം മരത്തിൽ തൂങ്ങിമ രിച്ചതായും പറയപ്പെടുന്നു. മരണശേഷം ശരീരംപോലുമില്ലാതെ അ പ്രത്യക്ഷയായ അവളുടെ രൂപം പിന്നീട് ആർട്ടെമിസിന്റെ വിഗ്രഹ ത്തിൽ ചേർന്നു നിൽക്കുന്നതായി ചിലർ കണ്ടു. ഒരേ സ്വഭാവമുള്ള ഈ കഥകളിൽനിന്നു ഫ്രിജിയയിലെ മനുഷ്യദൈവം വർഷന്തോറും പൈൻമരത്തിന്റെ കഴുമരത്തിൽ തൂക്കിലേറ്റപ്പെടാറുണ്ടെന്ന അനുമാ നം തീരെ തള്ളിക്കളയാവുന്നതല്ല.

# 18. പാശ്ചാത്യരും പൗരസ്ത്യമതങ്ങളും

റോമിൽ ഔദ്യോഗികമായി അംഗീകരിയ്ക്കപ്പെട്ടശേഷം ജനകീയ മായിത്തീർന്ന ആറ്റിസിന്റെ ആരാധനാരീതികൾ പിന്നീട് ഇറ്റലിയ്ക്കു പുറമേ ആഫ്രിയ്ക്ക, ഫ്രാൻസ്, സ്പെയിൻ, പോർച്ചുഗൽ, ജർമ്മനി തുട ങ്ങിയ രാജ്യങ്ങളിൽ പടർന്നുപിടിയ്ക്കുക മാത്രമല്ല കോൺസ്റ്റന്റൈന്റെ ഭരണകാലത്തു ക്രിസ്തുമതത്തിന്റെ പ്രചാരത്തെ അതിജീവിയ്ക്കുകയും ചെയ്തു. മറിച്ച് ഗ്രീസിലെ സാത്വികരായ സാമാന്യജനങ്ങൾ രക്തരൂ ഷിതമായ അത്തരം ആരാധനാരീതികളോടു തണുത്ത പ്രതികരണ-മാണു പ്രകടിപ്പിച്ചത്. അവർ കുറേക്കൂടി സൗമ്യനായ അഡോണിസി നെ ആരാധിച്ചു സംതൃപ്തരായി. ഗ്രീക്കുകാർക്കു ജുഗുപ്സ തോന്നിയ അതേ ക്രൂരതയാണു പ്രായേണ പ്രാകൃതരായ പാശ്ചാത്യർക്ക് ആക ർഷകമായതെന്നുകൂടി പ്രത്യേകം ശ്രദ്ധിയ്ക്കണം. കിരാതവാസനകൾ ക്കു മുൻതൂക്കമുള്ള അവരുടെ പ്രകൃതം ആദ്ധ്യാത്മികമായൊരു വ്യാ ഖ്യാനത്തിന്റെ തിരശ്ശീലയ്ക്കു പിന്നിൽ വളരെക്കാലത്തോളം മറഞ്ഞു കിടന്നു. ഏകദൈവസങ്കൽപ്പത്തിനു മുമ്പ് നിലനിന്ന ഗോത്രവിശ്വാ സങ്ങളുടെ അവസാനം റോമാക്കാരുടെ മനസ്സിലേയ്ക്കു കുടിയേറിയ പൗരസ്ത്യമതങ്ങളിലൊന്നുമാത്രമാണു പ്രാകൃതത്വവും ആത്മീയതയും കൂടിക്കുഴഞ്ഞ ആറ്റിസിന്റെ അനുഷ്ഠാനങ്ങളുമായി ബന്ധപ്പെട്ട സിദ്ധാ ന്തങ്ങൾ. അങ്ങനെ വൈദേശികമായ ജീവിതാദർശങ്ങളുടെ മുന്നേറ്റ ത്തിൽ യൂറോപ്പിലെ പ്രാചീനമായ സംസ്കാരത്തിനു പതുക്കെ മങ്ങ ലേറ്റു. വ്യക്തി സമൂഹത്തോടും പൗരൻ ഭരണകൂടത്തോടും വിധേയനാ യിരിയ്ക്കണമെന്ന തത്വമാണു ഗ്രീക്കുകാരും റോമാക്കാരും പൊതുവേ സ്വീകരിച്ചത്. വ്യക്തിയുടെ സ്വസ്ഥതയേക്കാൾ രാഷ്ട്രസുരക്ഷയ്ക്കും സാ മൂഹ്യമായ നന്മയ്ക്കും അവർ മുൻഗണന നൽകി. ശൈശവംമുതൽ നി സ്വാർത്ഥരായി വളർന്നുപോന്ന അവർ ജീവിതകാലം മുഴുവൻ സേവ നത്തിനായി ഉഴിഞ്ഞുവെച്ചു. ജീവാത്മാവും പരമാത്മാവും തമ്മിലുള്ള സ്വരപ്പൊരുത്തമാണു ജീവിതലക്ഷ്യമെന്നു പഠിപ്പിയ്ക്കുന്ന പൗരസ്ത്യമ തങ്ങൾകൂടി പ്രത്യക്ഷപ്പെട്ടതോടെ ഭരണസംവിധാനങ്ങൾക്കുപോലും

പ്രസക്തി നഷ്ടപ്പെട്ടു. ജീവിതത്തോടു വിരക്തി തോന്നിയ വിശ്വാസികൾ ആത്മീയതയിൽ അഭിരമിച്ചു സേവനരംഗത്തുനിന്നു പിന്മാറി. ദേശാഭിമാനികളായ വീരപുരുഷന്മാർക്കു പകരം വിശുദ്ധസന്യാസിമാർ ജനങ്ങളുടെ ആരാധനാപാത്രങ്ങളായി. ദേവലോകം സ്വപ്നം കണ്ടവരുടെ കണ്ണിൽ ഭൂമിയിലെ കാഴ്ചകൾ നിസ്സാരങ്ങളായി. ലൌകികമായ ജീവിതത്തിൽനിന്നു മനുഷ്യരുടെ ശ്രദ്ധ ഭാവിയിലേയ്ക്കും അടുത്ത ജന്മത്തിലേയ്ക്കും നീണ്ടുചെന്നതോടെ സാമൂഹ്യവും രാഷ്ട്രീയവുമായ സംവിധാനങ്ങൾക്കു വിള്ളൽ വീണു. ദുർബലമായ ഭരണകൂടങ്ങൾക്കു കീഴിൽ കുടുംബബന്ധങ്ങളും ശിഥിലമായപ്പോൾ സമൂഹം വ്യക്തിതാൽപ്പര്യങ്ങൾക്കുമാത്രം പ്രാധാന്യം നൽകുന്ന കിരാതത്വത്തിലേയ്ക്കു കൂപ്പുകുത്തി. അതേസമയം സ്വകാര്യതാൽപ്പര്യങ്ങളേക്കാൾ സമൂഹനന്മയ്ക്കു മുൻഗണന നൽകുന്നവരുടെ സഹായമില്ലാതെ സംസ്കാരത്തിനു പുരോഗതിയുണ്ടാവില്ല. സ്വരാജ്യത്തെ പ്രതിരോധിച്ചു സ്വന്തം വംശം നിലനിർത്തുന്ന വിഷയത്തിൽ ആർക്കും ശ്രദ്ധയില്ലാതായി. പാപക്കറയുള്ള ഭൌതികജീവിതത്തിന്റെ നൂലാമാലകളിൽനിന്നു സ്വന്തം ആത്മാവിനെ രക്ഷിയ്ക്കാൻ മാത്രമാണ് അവർ ശ്രമിച്ചത്. ഒരു സഹസ്രാബ്ദക്കാലത്തോളം നീണ്ട ആ ബാധോപദ്രവത്തിനു പരിസമാപ്തി കുറിച്ചു മദ്ധ്യകാലഘട്ടത്തിന്റെ അവസാനം കലാസാഹിത്യങ്ങളും അരിസ്റ്റോട്ടിലിന്റെ തത്വചിന്തയും റോമൻ ഭരണസംവിധാനങ്ങളും പതുക്കെ ഉയിർത്തെഴുന്നേറ്റു. അങ്ങനെ പൗരസ്ത്യമതങ്ങളുടെ കടന്നാക്രമണത്തിനൊരു താൽക്കാലികവിരാമമായി.

പാശ്ചാത്യരുടെ വിശ്വാസം പിടിച്ചുപറ്റാൻ മത്സരിച്ച പൗരസ്ത്യരായ ദൈവങ്ങളിൽ പ്രമുഖനായിരുന്നു, പേർഷ്യയിലെ മിത്രൻ. സിദ്ധാന്തങ്ങളിലും അനുഷ്ഠാനങ്ങളിലും മിത്രാരാധനയ്ക്ക് ആറ്റിസിന്റെ രീതികളും ക്രിസ്തുമതവുമായി സാദൃശ്യമുണ്ട്. ക്രിസ്തുമതാദ്ധ്യക്ഷന്മാർ പക്ഷേ സത്യദൈവവിശ്വാസത്തിൽനിന്നു മനുഷ്യരെ പിന്തിരിപ്പിയ്ക്കാനുള്ള പിശാചിന്റെ പാഴ്‌വേലകളാണവയെന്നു പറഞ്ഞു പാടേ തള്ളിക്കളഞ്ഞു. മെക്സിക്കോയും പെറുവും കീഴടക്കിയ സ്പാനിഷുകാർ അവിടെ പ്രചാരത്തിലിരുന്ന അനുഷ്ഠാനരീതികൾ പലതും ക്രിസ്തുമതശുശ്രൂ

ഷകൾക്കു വിപരീതവും പൈശാചികവുമാണെന്നു കണ്ടു. പക്ഷേ, വിവിധദേശകാലങ്ങളിൽ ഓരോരുത്തരും ഓരോരോ രീതികളിൽ നടത്തുന്ന സത്യാന്വേഷണത്തിന്റെ രൂപഭേദങ്ങളാണവയെന്നു കരുതാൻ ആധുനികചരിത്രവിദ്യാർത്ഥികൾക്കു വിഷമമുണ്ടാവില്ല. എങ്കിലും ക്രിസ്തുമതത്തിനു ശക്തമായ വെല്ലുവിളി ഉയർത്തിയ മിത്രാരാധന പലപ്പോഴും കടുത്ത കിടമത്സരങ്ങളായി മാറി. ക്രൈസ്തവസഭ മിത്രാരാധകരിൽനിന്നു കടമെടുത്ത ഒരാചാരം ക്രിസ്തുമസ് ആഘോഷങ്ങളിൽ ഇന്നും നിലനിൽക്കുന്നുണ്ട്. ജൂലിയൻ കലണ്ടറിൽ ഡിസംബർ ഇരുപത്തഞ്ച് സൂര്യദേവന്റെ സംക്രമദിനമായാണു കണക്കാക്കപ്പെടുന്നത്. സിറിയയിലും ഈജിപ്തിലും ആഘോഷപൂർവം കൊണ്ടാടുന്ന ഒരുത്സവമാണു സൂര്യസംക്രമം. അന്നേ ദിവസം അർദ്ധരാത്രി ഈജിപ്തുകാർ നവജാതസൂര്യന്റെ ചിത്രം ആരാധകർക്കു മുമ്പിൽ തെളിവായി പ്രദർശിപ്പിയ്ക്കും. അതേസമയം മിത്രനും സൂര്യനും ഒന്നാണെന്നു കരുതിപ്പോന്ന മിത്രാരാധകർക്കും വളരെ വിശേഷപ്പെട്ട ഒരു ദിവസമാണു ഡിസംബർ ഇരുപത്തഞ്ച്. പ്രാമാണികമായ സുവിശേഷപുസ്തകങ്ങളിൽ പ്രത്യേകിച്ചൊരു പരാമർശവുമില്ലാത്തതുകൊണ്ട് ക്രൈസ്തവസഭ ആദ്യകാലത്തു ക്രിസ്തുവിന്റെ ജന്മദിനാഘോഷങ്ങൾ നടത്തിയിരുന്നില്ല. പക്ഷേ ഈജിപ്തിലെ ക്രിസ്ത്യാനികൾ സ്വമേധയാ ജനുവരി ആറാംതീയതി ക്രിസ്തുവിന്റെ ജന്മദിനമായി ആഘോഷിച്ചു തുടങ്ങി. നാലാം നൂറ്റാണ്ടോടെ ഈ രീതി പൗരസ്ത്യദേശങ്ങളിലേയ്ക്കും പടർന്നു. പിന്നീട് ക്രൈസ്തവസഭ ക്രിസ്തുവിന്റെ ജന്മദിനം ഡിസംബർ ഇരുപത്തഞ്ചായി തീരുമാനിയ്ക്കുകയും പൗരസ്ത്യദേശക്കാർ അതംഗീകരിയ്ക്കുകയുമാണു ചെയ്തത്. അന്ത്യോക്ക്യയിൽ പക്ഷേ എ.ഡി.375-ൽ മാത്രമേ ആ മാറ്റം പ്രാബല്യത്തിൽ വന്നുള്ളൂ. ക്രിസ്തുമസ് ആഘോഷങ്ങൾ തുടങ്ങാൻ ക്രൈസ്തവസഭയ്ക്കു പ്രേരണ നൽകിയ ചില വസ്തുതകൾകൂടി നാമൊന്നു ശ്രദ്ധിയ്ക്കേണ്ടതുണ്ട്. സിറിയയിലെ ഒരു ക്രിസ്ത്യൻചരിത്രകാരനെഴുതി: "ഡിസംബർ ഇരുപത്തഞ്ചിനു മിത്രാരാധകർ കൈത്തിരി കൊളുത്തി സൂര്യന്റെ ജന്മദിനം ആഘോഷിയ്ക്കുമ്പോൾ പ

വിത്രമായ ആ ചടങ്ങുകളിൽ ക്രിസ്ത്യാനികളും സജീവമായി പങ്കെടുത്തു. ക്രൈസ്തവർക്കു പൊതുവേ ആ ചടങ്ങിനോടാഭിമുഖ്യമുണ്ടെന്നു കണ്ടപ്പോൾ ആ ദിവസം ക്രിസ്തുവിന്റെ ജന്മദിനമായും ജനുവരി ആറാം തീയതി വെളിപാടുപെരുന്നാളായും കൊണ്ടാടാൻ മതമേലദ്ധ്യക്ഷന്മാർ കൂടിയാലോചിച്ചു തീരുമാനമെടുത്തു. അങ്ങനെ നാട്ടിൽ തുടരുന്ന ആചാരപ്രകാരം ഡിസംബർ ഇരുപത്തഞ്ചു മുതൽ ജനുവരി ആറു വരെ കൈത്തിരി കൊളുത്തി ക്രിസ്തുമസ് ആഘോഷിക്കുന്ന പതിവ് ക്രിസ്ത്യാനികൾ തുടങ്ങിവെച്ചു". നാട്ടുകാരായ മിത്രാരാധകർക്കു സൂര്യനോടുള്ള അകൈതവമായ ഭക്തി 'ധർമ്മസൂര്യ'നായ ക്രിസ്തുവിലേയ്ക്കു പകർത്താനാണു ക്രൈസ്തവസഭ ഡിസംബർ ഇരുപത്തഞ്ചിനുതന്നെ ക്രിസ്തുമസ് ആഘോഷം തുടങ്ങിയതെന്നു വ്യക്തം. മാത്രമല്ല, ക്രിസ്തുവിന്റെ മരണവും ഉയിർത്തെഴുന്നേൽപ്പും കുറിയ്ക്കുന്ന ഈസ്റ്ററാഘോഷങ്ങൾ ആ ദിവസങ്ങളിൽ വരുന്ന അഡോണിസിന്റെ മരണവും ഉയിർത്തെഴുന്നേൽപ്പുമായി ബന്ധപ്പെട്ട ചടങ്ങുകളിലുൾക്കൊള്ളിയ്ക്കാൻ അവരെ പ്രേരിപ്പിച്ചതും ഒരുപക്ഷേ അതേ കാരണങ്ങൾതന്നെയായിരിയ്ക്കാം. ഈസ്റ്ററുമായി ബന്ധപ്പെട്ടു ഗ്രീസിലും സിസിലിയിലും ഇറ്റലിയുടെ തെക്കുഭാഗങ്ങളിലും നടക്കുന്ന ചടങ്ങുകൾക്ക് അഡോണിസിന്റെ ആചാരങ്ങളുമായുള്ള സാദൃശ്യം നോക്കുമ്പോൾ ക്രിസ്തുമതത്തിലേയ്ക്കു ജനങ്ങളെ ചേർക്കാനായി ക്രൈസ്തവസഭ ഒരുപക്ഷേ മനഃപൂർവമാണ് അതേ ദിവസം തിരഞ്ഞെടുത്തതെന്നു കരുതുന്നതിൽ തെറ്റില്ല. അതുപോലെ സൂര്യസംക്രമദിനമായ മാർച്ച് ഇരുപത്തഞ്ചിനു സസ്യസമൃദ്ധിയുടെ ദേവനായ ആറ്റിസിന്റെ ഉയിർത്തെഴുന്നേൽപ്പ് റോമിലെങ്ങും ഔദ്യോഗികമായി ആഘോഷിയ്ക്കപ്പെടുകയും കാർഷികവൃത്തിയ്ക്കു തുടക്കം കുറിയ്ക്കുകയും ചെയ്യുന്നുണ്ട്. ക്രിസ്തു കുരിശുമരണം വരിച്ച ദിവസമാണതെന്നു കരുതിപ്പോന്ന ചിലരും അന്നു റോമിലുണ്ടായിരുന്നു. സൂര്യസംക്രമദിനാഘോഷങ്ങളുമായി സമന്വയിപ്പിയ്ക്കാനാണു ക്രിസ്തുവിന്റെ മരണം അന്നത്തേയ്ക്കു നിർദ്ദേശിച്ചതെന്ന അനുമാനം അതുകൊണ്ടു തീർത്തും സാധൂകരിയ്ക്കപ്പെടുന്നുണ്ട്. ഈ വിധത്തിൽ പൗരാണികാരാധനകളുമായി ബന്ധപ്പെട്ട വിശേഷാവസരങ്ങളെ

സ്വാംശീകരിച്ച് ഒരുകാലത്തു ക്രിസ്തുമതം പ്രചരിപ്പിയ്ക്കാൻ ബോധപൂർ വമായ ശ്രമം ക്രൈസ്തവസഭ നടത്തിയിരുന്നതായി പല ചരിത്രകാര ന്മാരും ചൂണ്ടിക്കാണിയ്ക്കുന്നുണ്ട്.

പ്രാചീനമനുഷ്യർ നടത്തിപ്പോന്ന ആരാധനാസമ്പ്രദായങ്ങൾ ന വീകരിയ്ക്കാൻവേണ്ടി ക്രൈസ്തവസഭ സ്വീകരിച്ച അനുരഞ്ജനശ്രമങ്ങ ൾ, ശക്തരായ ചില ശത്രുക്കളെ നിർവീര്യമാക്കുന്നതിനുകൂടി ലക്ഷ്യ മാക്കിയുള്ളതായിരുന്നു. നിലവിലുള്ള വിശ്വാസങ്ങളെ നിഷ്ക്കരുണം നിന്ദിച്ച പ്രൊട്ടസ്റ്റന്റുകാരായ പ്രചാരകരിൽനിന്നു വ്യത്യസ്തമായി ജന ങ്ങളോട് അനുകമ്പയും സഹിഷ്ണുതയും സഹായസന്നദ്ധതയും പ്രകടി പ്പിയ്ക്കുന്ന രീതിയാണു ക്രൈസ്തവസഭ കൈക്കൊണ്ടത്. ക്രിസ്തുമതത്തി നു ലോകമെങ്ങും പ്രചുരപ്രചാരം ലഭിയ്ക്കണമെങ്കിൽ പാപമോചന ത്തിലേയ്ക്കു തുറക്കുന്ന ഇടുങ്ങിയ കവാടത്തിനു കൂടുതൽ വീതി വേണ മെന്ന് അവർ കൃത്യമായി കണ്ടറിഞ്ഞു. ഈയൊരു വിഷയത്തിൽ ക്രിസ്തുമതവും ബുദ്ധമതവും സമാന്തരമായ പാതയിലൂടെയാണു സഞ്ച രിച്ചത്. മൗലികമായൊരു പരിവർത്തനം ലക്ഷ്യമാക്കി ജന്മംകൊ ണ്ട രണ്ടു മതങ്ങളും മോക്ഷമാർഗം ധർമ്മനിഷ്ഠയാണെന്നു നിഷ്ക്കർ ഷിച്ചു. ചരിത്രത്തിന്റെ വിചിത്രമായ വൈപരീത്യംമൂലം പക്ഷേ, മോ ക്ഷം നിത്യാനന്ദത്തിലാണെന്ന് ഒരു കൂട്ടരും അതല്ല പീഡാനുഭവങ്ങ ളുടെ മോചനത്തിലാണെന്നു മറ്റേ കൂട്ടരും കണ്ടെത്തി. എന്നിട്ടും അവ രിലൊരു ന്യൂനപക്ഷം, കുടുംബവും സമൂഹവും പാടേ ഉപേക്ഷിച്ച് സ ന്യാസിമഠങ്ങളുടെ ഏകാന്തതയിലിരുന്നു നിരന്തരമായ ധ്യാനമാർഗ ത്തിലൂടെ മോക്ഷത്തിനായി യത്നിയ്ക്കാതിരുന്നില്ല. ലോകത്തിനു സ്വീ കാര്യമാകണമെങ്കിൽ വിശ്വാസങ്ങൾ ഒരളവോളം സാധാരണക്കാരു ടെ വികാരവിചാരങ്ങൾക്കു വഴങ്ങി നവീകരിയ്ക്കപ്പെടാതെ വയ്യ. കാല ക്രമേണ ജനസ്വാധീനം വർദ്ധിയ്ക്കുന്നതിന്റെ ആനുപാതികമായി നി ന്ദ്യമായ പല രീതികളും അവയ്ക്കുൾക്കൊള്ളേണ്ടി വന്നു. ജനങ്ങൾക്കു മഹാത്മാക്കളുടെ തലത്തിൽ ചിന്തിയ്ക്കാൻ കഴിയാത്തതുകൊണ്ട് അ ത്തരം ആത്മീയാപചയങ്ങൾ അനിവാര്യവുമായി. അങ്ങനെ ബുദ്ധമ

ത്തിലും ക്രിസ്തുമതത്തിലും പതുക്കെ കടന്നുവന്ന അപഭ്രംശങ്ങൾക്കു സാധാരണക്കാരായ ജനങ്ങളുടെ ബുദ്ധിപരവും ധാർമ്മികവുമായ ദൗർബല്യത്തെ പഴിചാരുന്നതു നീതിയ്ക്കു നിരക്കുന്നതല്ല. ദാരിദ്ര്യവും ബ്രഹ്മചര്യവും മഹത്വവൽക്കരിയ്ക്കുന്ന ഈ രണ്ടു മതങ്ങളും സാമൂഹ്യചോദനകളുടെ മാത്രമല്ല മനുഷ്യാസ്തിത്വത്തിന്റെ കടയ്ക്കലാണു കത്തിവെച്ചതെന്ന വസ്തുത നാം മറക്കരുത്. മനുഷ്യരിൽ ഭൂരിപക്ഷം വരുന്ന സാമാന്യജനതയുടെ വിവേകമോ വിഡ്ഢിത്തമോകൊണ്ട് മാരകമായ ആ പ്രഹരം പക്ഷേ തടുക്കാൻ കഴിഞ്ഞു. വംശനാശത്തിന്റെ അനിവാര്യതയ്ക്കു പകരം ലഭിയ്ക്കുന്ന സ്വർഗവാസം അവർ നിസ്സംശയം നിരസിയ്ക്കുകയാണു ചെയ്തത്.

## 19. ഓസിരിസ് പുരാണം

**19.1. ഈജിപ്തിലെ ഓസിരിസ്:** ഗ്രീസിൽ അഡോണിസും റോമിൽ ആറ്റിസുമെന്നപോലെ ഈജിപ്തിലെ ജനങ്ങൾ ആരാധിച്ചുപോന്ന ദേവനായിരുന്നു ഓസിരിസ്. അദ്ദേഹത്തെക്കുറിച്ചുള്ള വിവരങ്ങൾ പ്ലൂട്ടാർക്കിന്റെ ചരിത്രത്തിൽ നിന്നാണു ലഭിയ്ക്കുന്നത്. സൂര്യദേവന്റെ പത്നിയായ ആകാശദേവി ഭൂമിദേവനുമായി അടുത്തിടപഴകി ഗർഭം ധരിച്ചു. വിവരമറിഞ്ഞ സൂര്യദേവൻ മാസവും ദിവസവും കൃത്യമായി കണക്കാക്കാനാവാത്ത സന്ദിഗ്ദ്ധമായൊരു സമയത്തുമാത്രമേ പ്രസവം നടക്കുകയുള്ളൂവെന്നു ഭാര്യയെ ശപിച്ചു. പക്ഷേ, മറ്റൊരു കമിതാവായ ചന്ദ്രനിൽനിന്ന് അവർ ഓരോ ദിവസത്തിന്റേയും എഴുപത്തിരണ്ടിലൊരു ഭാഗം ചോദിച്ചു വാങ്ങി. അങ്ങനെ മുന്നൂറ്ററുപതു ദിനങ്ങളുള്ള ഈജിപ്തിലെ വർഷക്കണക്കിൽ അഞ്ചുദിവസങ്ങൾ കൂടുതലായി വന്നു. സൂര്യചന്ദ്രന്മാരുടെ ഭ്രമണം പൊരുത്തപ്പെടുത്താൻ പന്ത്രണ്ടു മാസങ്ങളോടു കൂട്ടിച്ചേർത്ത ഈ അഞ്ചുദിവസങ്ങളിൽ സൂര്യദേവന്റെ ശാപത്തിനു പ്രസക്തിയുണ്ടായില്ല. അവയിൽ ആദ്യത്തെ ദിവസമാണ് ഓസിരിസ് ജനിയ്ക്കുന്നത്. ജനനസമയത്തു മഹാദേവൻ സ്വർഗത്തിൽ നിന്നു ഭൂമിയിൽ വന്ന് അവതരിച്ചിരിയ്ക്കുന്നതായി ഒരശരീരി അന്തരീക്ഷത്തിൽ മുഴങ്ങി. ആകാശദേവി ഓസിരിസിനെ മാത്രമല്ല പ്രസവി

ച്ചത്; രണ്ടാം ദിവസം ഹോറസ്ദേവനും മൂന്നാം ദിവസം ടൈഫൺ ദേവനും നാലാം ദിവസം ഐസിസ് ദേവിയ്ക്കും അഞ്ചാം ദിവസം നെഫ്തിസ് ദേവിയ്ക്കും അവർ ജന്മം നൽകി. വളർന്ന പ്രായപൂർത്തിയായപ്പോൾ ടൈഫൺ നെഫ്തിസിനേയും ഓസിരിസ് ഐസിസിനേയും വിവാഹം ചെയ്തു. ഭൂമിയിലെ രാജാവായിരുന്ന ഓസിരിസ് നരഭോജികളായ ഈജിപ്തിലെ ജനങ്ങളെ കിരാതത്വത്തിൽനിന്നു വീണ്ടെടുത്തു നിയമത്തിനു വിധേയരായി ജീവിയ്ക്കാനും ദേവന്മാരെ ആരാധിയ്ക്കാനും പഠിപ്പിച്ചു. സ്വന്തം സഹോദരിയും ഭാര്യയുമായ ഐസിസിന്റെ സഹായത്തോടെ ഓസിരിസ് അവരെ ധാന്യക്കൃഷിയ്ക്കു പ്രേരിപ്പിച്ചു സസ്യഭുക്കുകളാക്കി മാറ്റി. വൃക്ഷങ്ങളിൽനിന്നു പഴം ശേഖരിയ്ക്കാനും മുന്തിരിവള്ളികൾ പടർത്താനും ഓസിരിസ് മുന്നിട്ടിറങ്ങി. അവസാനം ഈജിപ്തിന്റെ ഭരണാധികാരങ്ങൾ ഐസിസിനു നൽകി ഓസിരിസ് കാർഷികസംസ്കാരത്തിന്റെ സന്ദേശം പ്രചരിപ്പിയ്ക്കാനായി ലോകയാത്ര ചെയ്തു. പ്രതികൂലകാലാവസ്ഥയും മണ്ണിന്റെ വളക്കുറില്ലായ്മയും മൂലം മുന്തിരി വളർത്താൻ കഴിയാത്ത പ്രദേശങ്ങളിലെ ജനങ്ങൾക്കു ബാർലിയിൽനിന്നു വീഞ്ഞുണ്ടാക്കുന്ന വിദ്യ അദ്ദേഹം പഠിപ്പിച്ചുകൊടുത്തു. വിദേശരാജാക്കന്മാർ നന്ദിപൂർവം സമർപ്പിച്ച സമ്മാനങ്ങളുമായി ഈജിപ്തിൽ തിരിച്ചെത്തിയ ഓസിരിസിനെ ജനങ്ങളൊരു ദൈവത്തെപ്പോലെ ആരാധിയ്ക്കാൻ തുടങ്ങി. പക്ഷേ, സഹോദരനായ ടൈഫൺ എഴുപത്തിരണ്ടു കൂട്ടുകാരുമായി ചേർന്നു ഗൂഢാലോചന നടത്തി അദ്ദേഹത്തിന്റെ ശാരീരികമായ അളവുകൾ രഹസ്യമായി സമ്പാദിച്ചു. ഒരുദിവസം ബന്ധുകളും സുഹൃത്തുക്കളും കൂടി സന്തോഷത്തോടെ സംസാരിച്ചിരിയ്ക്കുമ്പോൾ കൊത്തുപണി ചെയ്തു മനോഹരമായി അലങ്കരിച്ച ഒരു ശവപ്പെട്ടി വിൽക്കാനുണ്ടെന്നു പറഞ്ഞു ചിലർ വന്നു. അളവു കൃത്യമാകുന്നവർക്കു പെട്ടി സമ്മാനമായി നൽകാമെന്നു ടൈഫൺ തമാശ പറഞ്ഞതുകേട്ട് ഓരോരുത്തരായി പെട്ടിയിൽ ഇറങ്ങിക്കിടന്ന് അളവ് കൃത്യമാകാതെ പുറത്തു വന്നു. അവസാനം ഓസിരിസിന്റെ ഊഴമെത്തി. അദ്ദേഹം അകത്തിറങ്ങി കി

ടന്നയുടനെ ടൈഫണിന്റെ സഹായികൾ ഓടിവന്ന പെട്ടിയുടെ പല കകൾ വലിച്ചടച്ച് ആണിയടിച്ചു. വായു കടക്കാനാവാത്തവിധം വിട വുകളിൽ ഈയമുരുക്കിയൊഴിച്ച് അവർ ആ പെട്ടി നൈൽനദിയി ലേയ്ക്കു വലിച്ചെറിഞ്ഞു. ഓസിരിസിന്റെ ഭരണകാലം ഇരുപത്തെട്ടു വ ർഷങ്ങൾ തികഞ്ഞ വൃശ്ചികമാസം പതിനേഴാം തീയതിയാണു സം ഭവം നടന്നത്. വിവരം കേട്ടറിഞ്ഞ ഐസിസ് സങ്കടം സഹിയ്ക്കാതെ ഒരുപിടി മുടിച്ചുരുൾ പിഴുതെടുത്തു കണ്ണീരൊഴുക്കി മുഷിഞ്ഞ വേഷവു മായി പ്രിയതമന്റെ ശരീരം തേടി നടന്നു. ഗുരുവിന്റെ ഉപദേശപ്രകാ രം ഏഴു തേളുകളേയും സഹായത്തിനു കൂട്ടി അലഞ്ഞു നടന്ന അവൾ ക്ഷീണിച്ചവശയായി ഒരു വൃദ്ധയുടെ വീട്ടിൽ ചെന്നു കയറി. തേളുക ളെ കണ്ടു ഭയന്ന വൃദ്ധ അവളുടെ മുമ്പിൽ വാതിൽ കൊട്ടിയടച്ചു. പ ക്ഷേ, വാതിലിന്റെ വിടവിലൂടെ ഇഴഞ്ഞുകയറിയ ഒരു തേൾ അക ത്തു കിടന്നുറങ്ങുന്ന വൃദ്ധയുടെ മകനെ കടിച്ചു. തേൾവിഷമേറ്റു പെട്ടെ ന്നു മരിച്ച മകനെച്ചൊല്ലി കരയുന്ന വൃദ്ധയുടെ ദുഃഖത്തിൽ മനസ്സലി ഞ്ഞ ഐസിസ് ചില മന്ത്രങ്ങളുച്ചരിച്ച് അവനു ജീവൻ നൽകി. തുടർ ന്നു ഭർത്താവിന്റെ ശവശരീരത്തിനു മുകളിൽ ഒരു പരുന്തായി പറന്നു ചെന്ന ഐസിസ് ഗർഭം ധരിച്ചു കുഞ്ഞിനെ പ്രസവിച്ചു. ഹിപ്പോക്രേ റ്റ്സെന്നു പേരിട്ട അവനെ വടക്കുദിക്കിന്റെ ദേവിയായ ബൂട്ടോ, ടൈ ഫണിന്റെ കണ്ണിൽപ്പെടാതെ മറച്ചുപിടിച്ചു. എങ്കിലും ഒരു ദിവസം ചെന്നു നോക്കുമ്പോൾ തേൾവിഷമേറ്റു മരിച്ചുകിടക്കുന്ന കുഞ്ഞിനെ കണ്ട ഐസിസ് സഹായത്തിനു സൂര്യദേവനെ പ്രാർത്ഥിച്ചു. അദ്ദേ ഹം ഐസിസിനു മൃതസഞ്ജീവനിമന്ത്രം ഉപദേശിയ്ക്കാൻ സ്വന്തം തേ രാളിയെത്തന്നെ നിയോഗിച്ചു. ഐസിസ് മന്ത്രമുച്ചരിച്ച ഉടനെ ഉറക്ക ത്തിൽനിന്നെന്നപോലെ ഹിപ്പോക്രേറ്റ്സ് ഉണർന്നെഴുന്നേറ്റു. അതി നിടയിൽ ഓസിരിസിന്റെ ശരീരം അടക്കം ചെയ്ത പെട്ടി നൈൽനദി യിലൂടെ ഒഴുകി കടലിൽ ചെന്നു സിറിയയിലെ ബൈബ്ളസിലെ ത്തി. പെട്ടെന്നു ശവപ്പെട്ടിയെ വിഴുങ്ങുന്നവിധം ഒരു വൃക്ഷം വളർന്നു വലുതായിവന്നു. ബൈബ്ളസിലെ രാജാവ് ആ അത്ഭുതവൃക്ഷം മുറിച്ചു തടികൊണ്ടു കൊട്ടാരത്തിനൊരു തൂണുണ്ടാക്കി. ഓസിരിസിന്റെ ശ

രീരം തൂണിനകത്തുള്ള കാര്യം പക്ഷേ അദ്ദേഹം മനസ്സിലാക്കിയില്ല. വിവരമറിഞ്ഞ ഐസിസ് നേരേ ബൈബ്ളസിലെത്തി ഒരു കിണറിനു സമീപം ചെന്നിരുന്നു കണ്ണീരൊഴുക്കി വിലപിച്ചു. രാജ്ഞിയുടെ തോഴി വന്നെത്തുന്നതുവരെ അവളാരോടും ഒന്നും പറഞ്ഞില്ല. അടുത്തു വന്ന തോഴിയോടു കുശലം പറയുന്നതിനിടയിൽ അവൾ സ്വദേഹത്തിന്റെ സുഗന്ധം തോഴിയുടെ മുടിയിലേയ്ക്കു പടർത്തി. തിരിച്ചെത്തിയ തോഴിയുടെ മുടിയിൽനിന്നു പ്രസരിയ്ക്കുന്ന സുഗന്ധം നുകർന്ന രാജ്ഞി ഐസിസിനെ വിളിച്ചുവരുത്തി മകന്റെ ആയയായി നിയമിച്ചു. പക്ഷേ അവൾ മുലക്കണ്ണായി സ്വന്തം വിരലുകൾ കുഞ്ഞിന്റെ വായിൽ തിരുകിവെച്ചു. രാത്രിസമയം കുഞ്ഞിന്റെ വസ്ത്രങ്ങൾക്കു തീകൊളുത്തി അവൾ ഭർത്താവിന്റെ ശരീരമടങ്ങിയ തൂണിനു ചുറ്റും ഭ്രാന്തിയെപ്പോലെ നടന്നു വിലപിയ്ക്കാൻ തുടങ്ങി. തോഴിമാരിൽനിന്നു വിവരം കേട്ടറിഞ്ഞ രാജ്ഞി ഉടനെ ഓടിവന്നു കുഞ്ഞിനെ രക്ഷിച്ചു. കാര്യങ്ങൾ തുറന്നു പറഞ്ഞ ഐസിസ് ഭർത്താവിന്റെ ശരീരമുള്ള തൂണ വിട്ടുതരണമെന്ന് അപേക്ഷിച്ചു. മനസ്സലിഞ്ഞ രാജ്ഞി അതവൾക്ക് അനുവദിച്ചു കൊടുത്തു. തൂണിൽനിന്നു പുറത്തേയ്ക്കെടുത്ത പ്രിയതമന്റെ ശരീരം കെട്ടിപ്പിടിച്ചു വിലപിയ്ക്കുന്ന അവളുടെ ഉച്ചസ്ഥായിയിലുള്ള നിലവിളി കേട്ടു പേടിച്ചരണ്ട രാജാവിന്റെ ചെറുമകൻ തൽക്ഷണം മരണമടഞ്ഞു. തൂണിനുപയോഗിച്ച മരത്തടി മെഴുകിട്ടു മിനുക്കി ഐസിസ് രാജാവിനുതന്നെ സമ്മാനിച്ചു. ബൈബ്ളസിലെ ഐസിസ് ക്ഷേത്രത്തിൽ ഇന്നും ജനങ്ങൾ ആ തൂണിനെ ആരാധിയ്ക്കുന്നുണ്ട്. തുടർന്ന് ഓസിരിസിന്റെ ശരീരം ഒരു വള്ളത്തിൽ കയറ്റി രാജാവിന്റെ മൂത്ത മകനേയുംകൂട്ടി ഐസിസ് യാത്ര പുറപ്പെട്ടു. സമീപത്തു മറ്റാരുമില്ലാതിരുന്ന സമയം അവൾ പെട്ടി തുറന്നു കണ്ണീരൊഴുക്കി ഭർത്താവിന്റെ മുഖത്തു ചുംബിച്ചു. പക്ഷേ, പിന്നിൽ വന്നു നിന്ന നിഷ്കളങ്കനായ രാജകുമാരൻ അവളുടെ കണ്ണിൽനിന്നു പുറപ്പെട്ട കോപാഗ്നിയിൽ വെന്തു ദഹിച്ചു. ഐസിസ് ശവപ്പെട്ടി കാട്ടിലുപേക്ഷിച്ചു മകനെ കാണാൻ നഗരത്തിലെത്തി. പൂർണചന്ദ്രൻ നിലാവു ചൊരിഞ്ഞ അ

ന്നത്തെ രാത്രി നായാട്ടിനിറങ്ങിയ ടൈഫൺ ശവപ്പെട്ടി കണ്ടു തിരി ച്ചറിഞ്ഞു. അദ്ദേഹം പെട്ടി തുറന്ന് ഓസിരിസിന്റെ ശരീരം പതിന്നാ ലു കഷണങ്ങളായി നുറുക്കി ഓരോന്നും ഓരോ വിദൂരസ്ഥലങ്ങളിൽ നിക്ഷേപിച്ചു. തിരിച്ചെത്തിയ ഐസിസ് ഈറ്റകൊണ്ടുണ്ടാക്കിയ ഒ രു ചങ്ങാടത്തിൽ കയറി ഭർത്താവിന്റെ ശരീരഭാഗങ്ങൾ തേടി ചതു പ്പുനിലങ്ങളിലൂടെ സഞ്ചരിച്ചു. അതാണ് ഈറ്റച്ചങ്ങാടങ്ങൾ ഉപയോ ഗിയ്ക്കുന്നവരെ ഇന്നും ചീങ്കണ്ണികൾ ഉപദ്രവിയ്ക്കാത്തത്. മത്സ്യങ്ങൾ തി ന്നതീർത്ത ഓസിരിസിന്റെ ജനനേന്ദ്രിയമൊഴിച്ച് ബാക്കി ഭാഗങ്ങ ളെല്ലാം ഐസിസ് കണ്ടെടുത്തു. ഈജിപ്തിലെ ജനങ്ങൾ ഭാവിയിലെ ന്നും ഭർത്താവിനെ ആരാധിയ്ക്കണമെന്നു കരുതി അവളോരോ അവ യവവും ധാതുദ്രവ്യങ്ങളും മെഴുകും ചേർത്തു പതിമൂന്നു പൂർണകായപ്ര തിമകൾ പണിതു പതിമൂന്നു പുരോഹിതന്മാരെ ക്ഷണിച്ചു വരുത്തി. അവരിൽ അർപ്പിയ്ക്കാൻ പോകുന്ന വിശ്വാസത്തിനു യാതൊരു ഭംഗ വും വരില്ലെന്നു ശപഥം ചെയ്യിച്ചശേഷം ഓസിരിസിനെ മറവു ചെ യ്യാനുള്ള ദൗത്യം ഐസിസ് ഓരോരുത്തരെയായി ഏൽപ്പിച്ചു. സ്വ ന്തം നാട്ടിൽ ഇഷ്ടമുള്ള ഒരു മൃഗത്തെ ഓസിരിസിന്റെ പ്രതിനിധിയാ യി തിരഞ്ഞെടുത്തു ജീവിതകാലം മുഴുവൻ പൂജിയ്ക്കണമെന്നും അവൾ അവരോടു നിർദ്ദേശിച്ചു. ഐസിസിന്റെ പ്രീതി സമ്പാദിയ്ക്കാനുള്ള ആ ഗ്രഹവും ക്ഷേത്രപരിപാലനത്തിലൂടെ ലഭിയ്ക്കാൻ പോകുന്ന ഭൗതിക ലാഭവും മനസ്സിൽ കണ്ട പുരോഹിതന്മാർ അവളുടെ നിർദ്ദേശങ്ങൾ അക്ഷരംപ്രതി പാലിച്ചു. അതുകൊണ്ട് ഓസിരിസ് തങ്ങളുടെ നാട്ടി ലാണു മറവു ചെയ്യപ്പെട്ടതെന്ന് ഓരോ ആരാധകനും ഇന്നോളം വി ശ്വസിച്ചുപോരുന്നു. മാത്രമല്ല ഓസിരിസിന്റെപേരിൽ സമർപ്പിയ്ക്കുന്ന വിവിധമൃഗങ്ങളെ, പ്രത്യേകിച്ചും കാളയെ, കാർഷികസംസ്കാരത്തി ന്റെ മുഖമുദ്രയായി കണ്ട് ഈജിപ്തുകാർ ഇന്നും ആരാധിച്ചു പോരുന്നു ണ്ട്. അദ്ദേഹത്തിന്റെ അവയവങ്ങൾ മറവു ചെയ്ത ശവമാടങ്ങളുടെ വി ശദമായ ഒരു പട്ടിക ദെന്ദെറായിലെ ശിലാശാസനത്തിൽ കാണാം. പ്ലൂട്ടാർക്കിന്റെ വിവരണങ്ങൾക്കനുബന്ധമായ ചില പ്രാദേശികരേഖ കളിൽ ഓസിരിസിന്റെ മൃതദേഹം കെട്ടിപ്പിടിച്ചു കരയുന്ന ഐസി

സിന്റെ വിലാപം ഉൾക്കൊള്ളിച്ചിട്ടുണ്ട്. അവളുടെ സങ്കടം കണ്ടു സൂര്യദേവൻ സ്വർഗത്തിൽനിന്നയച്ച അനുബിസിന്റെ നേതൃത്വത്തിൽ മൃതദേഹത്തിന്റെ ഓരോരോ അവയവവും ചേരുംപടി ചേർത്തു കോടിവസ്ത്രം പൊതിഞ്ഞ് ആചാരാനുഷ്ഠാനങ്ങളോടെ മറവു ചെയ്തു. അതിനു ശേഷം നനഞ്ഞു കുതിർന്ന മണ്ണിനുമേൽ ഐസിസ് സ്വന്തം ചിറകുകൾ ആഞ്ഞു വീശിയപ്പോൾ ഓസിരിസ് ഉയിർത്തെഴുന്നേറ്റു. മാത്രമല്ല, അദ്ദേഹം മരിച്ചവരുടെ ലോകത്തെ നീതിന്യായങ്ങൾ വിധിപോലെ പരിപാലിച്ചുകൊണ്ട് ചിരകാലം രാജാവായി വാണു. ശവമാടത്തിനുശേഷവും നീണ്ടു നിൽക്കുന്ന നിത്യമായ ജീവിതത്തിന്റെ പ്രത്യാശ ജനങ്ങൾ ഓസിരിസിന്റെ ഉയിർത്തെഴുന്നേൽപ്പിൽ കണ്ടു. ഓസിരിസിനു ബന്ധുക്കളും ജനങ്ങളും നൽകിയ അന്ത്യോപചാരങ്ങൾ അതേപടി ലഭിച്ചെങ്കിൽ മാത്രമേ ആർക്കും പരലോകജീവിതം സുഖകരമാകൂ. അങ്ങനെ ഓസിരിസിനുവേണ്ടി അനുബിസും കൂട്ടരും അനുഷ്ഠിച്ച മരണോപചാരങ്ങളാണു കാലമേറെക്കഴിഞ്ഞ ഇന്നും ഈജിപ്തുകാർ കടുകിട തെറ്റാതെ ആചരിക്കുന്നത്.

**19.2. ഓസിരിസിന്റെ അനുഷ്ഠാനങ്ങൾ:** ഉത്സവങ്ങൾ കൊണ്ടാടുന്ന കാലത്തിന്റെ പ്രത്യേകത നോക്കി ദേവീദേവന്മാരുടെ സഹജഭാവം നമുക്കു തിരിച്ചറിയാവുന്നതേയുള്ളൂ. നിലാവുള്ള രാത്രിയാണെങ്കിൽ ചന്ദ്രനുമായും നട്ടുച്ചയ്ക്കാണെങ്കിൽ സൂര്യനുമായും വിളവെടുപ്പുസമയത്താണെങ്കിൽ സസ്യസമൃദ്ധിയുമായും അവർക്കു ബന്ധമുണ്ടായിരിക്കും. നിർഭാഗ്യവശാൽ ഈ പൊതുനിയമവുമായി ഈജിപ്തിലെ ദൈവങ്ങൾക്കു യാതൊരു ബന്ധവുമില്ല. സൂര്യസംക്രമദിനവുമായി പൊരുത്തമില്ലാത്ത കാലഗണന സ്വീകരിച്ചതുമൂലം ഈജിപ്തിലെ ഉത്സവങ്ങൾക്കു വർഷന്തോറും തീയതികളും ചിലപ്പോൾ മാസങ്ങളും മാറിമാറി വന്നു. മാത്രമല്ല ഗോതമ്പ്, ബാർലി തുടങ്ങിയ ധാന്യങ്ങൾ കൃഷി ചെയ്തു ജീവിക്കുന്ന ജനങ്ങൾക്കു സ്വാഭാവികമായും കാലാവസ്ഥയുടെ മാറ്റം മുൻകൂട്ടി മനസ്സിലാക്കാനും കഴിഞ്ഞില്ല. മഴ ദുർലഭമായതുകൊണ്ട് നൈൽനദിയോടു ചേർന്നു തോടുകളും തടയണകളും നിർമ്മിച്ചാണ് അവ

ർ കൃഷിയ്ക്കാവശ്യമായ ജലം സംഭരിയ്ക്കുന്നത്. അബിസീനിയയിലെ മലനിരകളിൽനിന്നു വരുന്ന വെള്ളത്തിൽ അടിഞ്ഞു കൂടിയ വളക്കൂറുള്ള ചെളി പാടങ്ങളെ ഫലപുഷ്ടമാക്കി. ജൂണിൽ തുടങ്ങുന്ന വെള്ളപ്പൊക്കം സെപ്തംബറിൽ ഉച്ചസ്ഥായിയിലെത്തുമ്പോൾ വീടുകളും മരങ്ങളുമൊഴികെ ഗ്രാമം മുഴുവൻ വെള്ളത്തിൽ മുങ്ങിക്കഴിയും. ഒരു മാസത്തോളം ആ നില തുടർന്നതിനുശേഷം വെള്ളം പതുക്കെ വലിഞ്ഞു ജനവരിയോടെ കരയും നദിയും തെളിഞ്ഞുവരും. വേനൽക്കാലത്തു നദിയിലെ ജലം വറ്റി പൊള്ളുന്ന വെയിലും സഹാറയിലെ കാറ്റുമേറ്റു സസ്യങ്ങൾ വാടിക്കരിയുമ്പോൾ നാടാകെ മരുഭൂമിയാകും. ഏപ്രിൽ മുതൽ ജൂൺവരെ തുടരുന്ന കടുത്ത ചൂടിൽ സസ്യജീവജാലങ്ങൾ പലതും നശിയ്ക്കും. കാർഷികവൃത്തിയുമായി ബന്ധപ്പെട്ട കാര്യങ്ങൾക്കു ദൈവാനുഗ്രഹം ഉറപ്പാക്കാൻ ജനങ്ങൾ ലളിതമായ ചില അനുഷ്ഠാനങ്ങൾ നടത്താറുണ്ട്. നൈൽനദിയിലെ ജലമുയരുമ്പോൾ അവർ ഐസിസിന്റെ ഉത്സവമാഘോഷിയ്ക്കും. മരിച്ചുപോയ ഭർത്താവിനെച്ചൊല്ലി വിലപിയ്ക്കുന്ന ദേവിയുടെ കണ്ണീരാണു വെള്ളപ്പൊക്കത്തിനു കാരണമെന്ന് അവർ കരുതി. ഓസിരിസ് ധാന്യദേവനെന്ന നിലയ്ക്കും ആരാധിയ്ക്കപ്പെട്ടിരുന്നതുകൊണ്ട് നാടു വരണ്ടുണങ്ങുന്ന വേനൽക്കാലത്ത് അദ്ദേഹത്തിന്റെ മരണോപചാരങ്ങൾ ചെയ്യുന്നതിൽ യാതൊരു യുക്തിഭംഗവുമില്ല. വേനലവസാനിയ്ക്കാൻ തുടങ്ങുമ്പോൾ പ്രഭാതത്തിൽ കിഴക്കേ ആകാശത്തു തെളിഞ്ഞു പ്രകാശിയ്ക്കുന്ന വ്യാഴനക്ഷത്രം സ്വർഗത്തിൽനിന്നു സ്വന്തം പ്രിയതമനെ ഉയിർത്തെഴുന്നേൽപ്പിയ്ക്കാൻ വരുന്ന ഐസിസാണെന്നു ജനങ്ങൾ വിശ്വസിച്ചു. അതിനു തെളിവായി തൊട്ടു പിന്നാലെ നദിയിലെ ജലമുയർന്നു സസ്യജാലങ്ങൾ തളിർക്കുന്നതും അവർ കണ്ടു. നദിയിൽ തടയണ നിർമ്മിച്ചു വെള്ളം തോടുവഴി വയലിലേയ്ക്കൊഴുക്കുന്നതാണു കൃഷിയ്ക്കു മുമ്പുള്ള പണി. ആഗസ്റ്റ്മാസം ആറിനും പതിനാറിനുമിടയ്ക്കു കെട്ടിയുയർത്തുന്ന ഒരു തടയണയുടെ തീരത്തു വരനെ പ്രതീക്ഷിച്ചിരിയ്ക്കുന്ന വധൂസങ്കൽപ്പത്തോടെ മണലിൽതീർത്ത ഗോപുരത്തിനു മുകളിൽ അവരൽപ്പം ചോളം വിതയ്ക്കും. പക്ഷേ, രണ്ടാഴ്ചക്കകം തടയണ മുറിഞ്ഞു കുത്തി

യൊഴുകുന്ന ജലപ്രവാഹത്തിൽ ആ മണൽക്കുന തകർന്നടിയും. വര നായ നദിയും വധുവായ വയലും തമ്മിലുള്ള വിവാഹബന്ധമാണതി ന്റെ സൂചന. വിളവെടുപ്പിനുള്ള മന്ത്രവാദപ്രയോഗമായും വേണമെങ്കി ൽ വ്യാഖ്യാനിക്കാം. നവംബർമാസത്തോടെ വെള്ളമൊഴിഞ്ഞുപോ യ വയലിലെ നനഞ്ഞുകുതിർന്ന മണ്ണിൽ അവർ ചില വിത്തുകൾ പൂ ഴ്ത്തിവെക്കും. അപ്പോൾ മരിച്ചവരെ മറവു ചെയ്യുന്നതുപോലെ വിത്തു കൾ എന്നെന്നേക്കുമായി നഷ്ടപ്പെടുന്ന ഒരു വിഷാദഭാവം അവരുടെ മുഖത്തു നിഴലിക്കും. മാർച്ചുമുതൽ മേയ്മാസംവരെയാണു കൊയ്ത്തു കാലം. നീണ്ട കഠിനാദ്ധ്വാനത്തിനു ശേഷം ആഹ്ലാദത്തോടെ ആ ഘോഷിക്കേണ്ട ആ സന്ദർഭത്തിൽപ്പോലും ഈജിപ്തുകാർ സഹജവി കാരം ഉള്ളിലടക്കി ഒരു വിഷാദഭാവമാണു പുറമേക്കു കാണിക്കാറുള്ള ത്. ആരാദ്ധ്യനായ ധാന്യദേവൻ ഓസിരിസിന്റെ ശരീരം അരിവാളു കൊണ്ടു വെട്ടിമുറിച്ചു കന്നുകാലികളുടെ കാൽക്കീഴിലിട്ടു ചവിട്ടിമെതി ക്കുന്നത് അവർക്കെങ്ങനെ കണ്ടു നിൽക്കാൻ കഴിയും? അതുകൊണ്ട് ആദ്യത്തെ കറ്റ കൊയ്തെടുത്തു കഴിഞ്ഞാൽ മരണവീട്ടിലെന്നപോ ലെ അവർ നെഞ്ചത്തടിച്ചു നിലവിളിക്കും; അതേസമയം ഐസിസി നെ വാഴ്ത്തുന്ന വിഷാദഗീതങ്ങൾ ആലപിക്കുകയും ചെയ്യും. ഇതേ ആചാരം പശ്ചിമേഷ്യയിലെ ചില ഭാഗങ്ങളിലും നിലനിന്നിരുന്നു.

തൊഴിലും കൃഷിയുമായി ബന്ധപ്പെട്ട സാധാരണ അനുഷ്ഠാനങ്ങ ൾക്കു പുറമേ ഓസിരിസിന്റെ പേരിൽ ഔദ്യോഗികമായി കൊണ്ടാടു ന്ന ആരാധനകൾ വേറേയുമുണ്ട്. സൂര്യന്റെ സഞ്ചാരപഥവുമായി പൊ രുത്തപ്പെടാത്ത കാലഗണന സ്വീകരിച്ചതു മൂലം ഈജിപ്തിലെ ഔ ദ്യോഗികമായ ആഘോഷങ്ങൾക്കു കൃത്യമായ തീയതികളുണ്ടായിരു ന്നില്ല. ബി.സി.30-ൽ അലക്സാണ്ഡ്രിയൻ കലണ്ടർ വന്നതിനു ശേഷം മാത്രമേ ആ രീതി മാറിയുള്ളൂ. സയാസിലെ തടാകതീരത്ത് ഓസിരി സിന്റെ ശവകുടീരത്തിൽ ജനങ്ങൾ വർഷന്തോറും വന്നു കാണിക്കയ ർപ്പിക്കാറുണ്ടെന്നു ഹെറോഡോട്ടസ് പറയുന്നുണ്ട്. അന്നു മരിച്ചുപോ യ ദൈവത്തെക്കുറിച്ചോർത്ത് അവർ ഹൃദയമുരുകി കരയും. ഐസി

സിന്റെ പ്രിയമൃഗമായ പശുവിന്റെ മരപ്രതിമ പെട്ടിയിൽനിന്നു പുറത്തെടുത്ത് ഓസിരിസിന്റെ മൃതദേഹം തിരയുന്നതുപോലെ അവർ നാലുപാടും എഴുന്നള്ളിച്ചു നടക്കും. അന്നത്തെ ദിവസം നാട്ടിലെ വീടുകൾ കൈത്തിരിനാളങ്ങളുടെ ജ്വാലയിൽ ആകെ പ്രഭാപൂരിതമായിരിക്കും. മരിച്ചവരുടെ ആത്മാവ് വർഷത്തിലൊരു തവണ വീട്ടിൽ വിരുന്നു വരുമെന്ന വിശ്വാസമാണു രാത്രി മുഴുവൻ കത്തുന്ന വിളക്കുകൾ സൂചിപ്പിക്കുന്നത്. ഈജിപ്തിലെ പതിനാറു പ്രവിശ്യകളിലും നടന്നിരുന്ന ഓസിരിസിന്റെ ശവസംസ്കാരാനുഷ്ഠാനങ്ങളുടെ വിശദമായ വിവരണം ദെന്ദറാക്ഷേത്രത്തിലെ ശിലാശാസനത്തിൽനിന്നു നമുക്കു വായിക്കാം. ഖോയക്മാസത്തിൽ പന്ത്രണ്ടുമുതൽ മുപ്പതാം തീയതിവരെ പതിനെട്ടു ദിവസങ്ങളിലാണു ചടങ്ങു നടക്കുന്നത്. ഓസിരിസിന്റെ മൺരൂപങ്ങൾ ശുദ്ധമായ സ്വർണമൂശയിൽ വാർത്തെടുത്തു സുഗന്ധം പൂശി ചായമടിച്ചുവെയ്ക്കും. പന്ത്രണ്ടാം തീയതി നിലമുഴുതു വിത്തു വിതയ്ക്കുന്ന ചടങ്ങോടെയാണ് ഉത്സവാഘോഷങ്ങൾ തുടങ്ങുന്നത്. രണ്ടു കറുത്ത പശുക്കളെ പൂട്ടിയ കലപ്പയുമായി നിലമുഴുന്നവരുടെ പിന്നാലെ നടക്കുന്ന ബാലൻ കൈയിൽ കരുതിയ വിത്തു ചാലുകളിൽ വിതറും. ആ സമയം മറ്റൊരാൾ മന്ത്രങ്ങൾ ചൊല്ലും; ഇരുപതാം തീയതി ഗോമാതാവെന്ന സങ്കൽപ്പത്തോടെ മരത്തിൽ കൊത്തിയ പശുരൂപത്തിന്റെ സാന്നിദ്ധ്യത്തിൽ മുളച്ചുവന്ന ചെടികൾ തോട്ടത്തിന്റെ ആകൃതിയുള്ള മൺചട്ടിയിലേയ്ക്കു പറിച്ചു നടും. തുടർന്നു സ്വർണക്കുടത്തിൽനിന്നു ജലമെടുത്തു പശുവിനും തോട്ടത്തിനും നേരേ തളിയ്ക്കും. ചെടിയുടെ വളർച്ച ദൈവികതയുടെ വികാസമായി അവർ കരുതി. ഇരുപത്തിരണ്ടിനു രാവിലെ എട്ടുമണിയ്ക്ക് ഈറ്റകൊണ്ടുണ്ടാക്കിയ മുപ്പത്തിനാലു ചങ്ങാടങ്ങളിൽ മുന്നൂറ്ററുപത്തഞ്ചു കൈത്തിരികൾവീതം കൊളുത്തി മുപ്പത്തിനാലു ദേവരൂപങ്ങളെ സാക്ഷിനിർത്തി ഓസിരിസിന്റെ രഹസ്യപര്യടനം പുറപ്പെടും. ഇരുപത്തിനാലാംതീയതി സൂര്യാസ്തമയത്തിനുശേഷം ഒൻപതുമണിയ്ക്കു മൾബറികൊണ്ടു പണി കഴിപ്പിച്ച ശവപ്പെട്ടിയിൽ ഓസിരിസിന്റെ രൂപം അടക്കം ചെയ്യും. മുപ്പതാം തീയതി നിലവറയുടെ ഗർഭഗൃഹത്തിലേയ്ക്കു പടിഞ്ഞാറെ കവാടം വ

ഴി പ്രവേശിയ്ക്കുന്ന അവർ ശവപ്പെട്ടി ആദരവോടെ മണൽത്തിട്ടയിൽ സമർപ്പിച്ചശേഷം കിഴക്കേ കവാടത്തിലൂടെ പുറത്തു കടക്കും. ചടങ്ങു കളോരോന്നും വിശദമായി വിവരിയ്ക്കുന്ന ദെന്ദേറായിലെ ശിലാശാസ നത്തിൽ പക്ഷേ ഉയിർത്തെഴുന്നേൽപ്പിന്റെ കഥ സൂചിപ്പിയ്ക്കുകമാത്ര മേ ചെയ്യുന്നുള്ളൂ. എങ്കിലും അനുബന്ധമായി കണ്ട മറ്റു ചില ശിലാലേ ഖനങ്ങളിൽ തുടർന്നുള്ള ചടങ്ങുകളും വിവരിയ്ക്കുന്നുണ്ട്. ഓസിരിസൊ രു ധാന്യദേവനാണെന്ന ധാരണയാണു പൊതുവേ അവയിൽനിന്നു ലഭിയ്ക്കുന്നത്. മാത്രമല്ല, മരണശേഷം പ്രത്യാശാഭരിതമായൊരു ജീവി തമുണ്ടെന്ന തിരിച്ചറിവു കൂടി അവയിൽ കാണാം. സിമിത്തേരികളി ൽനിന്നു പുറത്തെടുത്ത ഓസിരിസിന്റെ രൂപങ്ങൾക്കിടയിൽ വിത്തു പാകിയ മൺകട്ടകൾ കണ്ടതും ഈ വിശ്വാസത്തെ സാധൂകരിയ്ക്കുന്നു. സംസ്കാരവുമായി ബന്ധപ്പെട്ടു വയലിൽ വിത്തു വിതയ്ക്കുന്നതു നല്ല വി ളവെടുപ്പിനാണെങ്കിൽ മൺകട്ട ശവമാടങ്ങളിൽ നിക്ഷേപിയ്ക്കുന്നതു മ രിച്ചവരുടെ ആത്മാക്കൾക്കു നിത്യജീവിതം ഉറപ്പാക്കാനായിരിയ്ക്കാം.

**19.3. ഓസിരിസിന്റെ പ്രകൃതം:** ഭൂമിയുടേയും ആകാശത്തിന്റേയും ഓമനപ്പുത്രനു യോജിച്ചവിധം ഓസിരിസിന്റെ ഉത്സവങ്ങളിൽ ധാന്യ ങ്ങൾക്കു നൽകിപ്പോന്ന പ്രാധാന്യം നാം കണ്ടു. മരണശേഷം അവ യവങ്ങൾ നാടിന്റെ നാലു ഭാഗത്തും കൊണ്ടുചെന്നു സംസ്കരിച്ചതിനു പോലും വയലിലെ വിതയുമായി സാദൃശ്യമുണ്ട്. യൂറോപ്പിലെ വസ ന്തോത്സവത്തിൽ കാണുന്ന മരണപ്പേക്കോലങ്ങൾ അവസാനം പി ച്ചിച്ചീന്തി കഷണങ്ങളാക്കി വയലിൽ വിതറുന്നതു നാം നേരത്തേ ക ണ്ടിരുന്നു. ചിലപ്പോൾ കൃഷി തുടങ്ങുന്നതിനുമുമ്പ് ജീവനുള്ള മനുഷ്യ നെത്തന്നെ കൊന്നു ശരീരാവയവങ്ങൾ വെട്ടിനുറുക്കി വയലിൽ കുഴി ച്ചിടും. ഈജിപ്തിലെ ആദിവാസികൾക്കിടയിൽ ചുവന്ന തലമുടിയുള്ള വരെ കത്തിച്ച ചാരം വയലിൽ വളമായുപയോഗിച്ചിരുന്നു. ഒരുപ ക്ഷേ ചരിത്രാതീതകാലത്തു ദിവ്യപുരുഷന്മാരായ രാജാക്കന്മാരേയും അങ്ങനെ വധിച്ചിരിയ്ക്കാനുള്ള സാദ്ധ്യത തള്ളിക്കളയാനാവില്ല. റോ മിൽ ആദ്യരാജാവായിരുന്ന റൊമുലസിനെ ഭരണസഭയിലെ അംഗ

ങ്ങൾ ഒന്നുചേർന്ന കൊലപ്പെടുത്തി ശരീരാവശിഷ്ടങ്ങൾ മണ്ണിൽ കുഴിച്ചു മൂടിയ ഒരു കഥയുണ്ട്. ജൂലൈ ഏഴാം തീയതി നടക്കുന്ന അദ്ദേഹത്തിന്റെ ചരമദിനത്തിൽ അത്തിമരത്തിന്റെ കൃത്രിമപ്രജനനവുമായി ബന്ധപ്പെട്ട ചില ചടങ്ങുകൾ നടക്കും. ഓസിരിസിനു തുല്യനായ ഗ്രീസിലെ ഡയോണിസസിന്റെ ശരീരാവയവങ്ങൾ വെട്ടിനുറുക്കി കഷണങ്ങളാക്കിയതും ഒരുപക്ഷേ മനുഷ്യരെ ബലികൊടുക്കുന്ന ആദിവാസിപാരമ്പര്യത്തിന്റെ ഭാഗമായി നടന്നതാകാം. ഭൂമിയുടെ ഫലപുഷ്ടി വർദ്ധിപ്പിക്കാനൊരു നോർവീജിയൻ രാജാവിന്റെ ശരീരം നാലായി പകുത്തു നാടിന്റെ നാലു ഭാഗത്തു മറവു ചെയ്ത കഥയും ചരിത്രത്തിലുണ്ട്. കിവായ്ദ്വീപിൽ ചൗവരിച്ചെടി കുലസസ്യമായി കരുതിപ്പോന്ന ഒരു മന്ത്രവാദി ജീവിച്ചിരുന്നു. അദ്ദേഹമായിരുന്നു നാട്ടുകാർക്കെല്ലാം ആഹാരത്തിനാവശ്യമായ ധാന്യലഭ്യത ഉറപ്പു വരുത്തിയിരുന്നത്. മരണമടുത്തെന്നു ബോദ്ധ്യം വന്നപ്പോൾ അദ്ദേഹം അവരെ വിളിച്ചു തുടർന്നും നല്ല വിളവു ലഭിക്കണമെങ്കിൽ തന്റെ ശരീരം കഷണങ്ങളാക്കി ഓരോരുത്തരുടേയും വയലിൽ കുഴിച്ചിടണമെന്നു പറഞ്ഞു. കൽപ്പന അക്ഷരംപ്രതി പാലിച്ചതുകൊണ്ട് വർഷങ്ങളായി ആ നാട്ടിൽ ഭക്ഷ്യക്ഷാമമുണ്ടായിട്ടില്ലെന്നു പിൻതലമുറക്കാർ സാക്ഷ്യപ്പെടുത്തുന്നുണ്ട്. ജനിച്ചു വളർന്നു മരിക്കുന്ന മനുഷ്യരെപ്പോലെയാണു വിത്തും ചെടിയും കതിരുമുണ്ടാകുന്ന ചോളത്തെ മെക്സിക്കോയിലുള്ളവർ കണ്ടത്. അതുകൊണ്ടു കൈക്കുഞ്ഞുങ്ങളെ മുതൽ വൃദ്ധന്മാരെ വരെ അവർ ചോളം കൃഷി ചെയ്യുന്ന വയലിൽ കുരുതി കൊടുക്കാറുണ്ട്.

മതവിശ്വാസങ്ങളുടെ ചരിത്രത്തിൽ ധാന്യവിളകളേക്കാൾ വൃക്ഷത്തെ ആരാധിക്കുന്ന രീതിക്കു പഴക്കമേറും. അതുകൊണ്ട് പ്രാചീനകാലത്ത് ഓസിരിസ് വൃക്ഷാത്മാവായും പരിഗണിക്കപ്പെട്ടിരുന്നു. പൈൻമരം വെട്ടിവീഴ്ത്തി കാതൽ തുരന്നെടുത്തു പണിത മനോഹരമായ ഒരു രൂപം, തടിയുടെ പൊള്ളയായ അതേ സ്ഥാനത്തു പ്രതിഷ്ഠിക്കുന്ന ഒരു ചടങ്ങിനെക്കുറിച്ചു മറ്റേർണസ് വിവരിക്കുന്നുണ്ട്. അതിനേക്കാൾ പ്രകടമായൊരു വൃക്ഷാത്മാവിനെ സങ്കൽപ്പിക്കുക സാദ്ധ്യമല്ല. ആറ്റിസിനെപ്പോലെ ഒരു വർഷം കഴിയുമ്പോൾ രൂപത്തോടൊപ്പം അവർ

തടിയും കത്തിച്ചുകളയും. വൃക്ഷാത്മാവെന്ന ഭാവമനുസരിച്ച് ഓസിരിസിന്റെ ആരാധകർ ഒരിയ്ക്കലും ഫലവൃക്ഷങ്ങൾ മുറിയ്ക്കുകയോ തോട്ടത്തിലെ നീർച്ചാലുകൾ തടയുകയോ ചെയ്യാറില്ല. മുന്തിരിവള്ളികൾ മരത്തോടു ചേർത്തു പടർത്താനും ചിലതൊക്കെ വെട്ടിയൊതുക്കാനും മറ്റും അദ്ദേഹം ജനങ്ങളെ പഠിപ്പിച്ചിരുന്നതായി കഥകളുണ്ട്.

പ്രത്യുൽപ്പാദനത്തിനുള്ള സസ്യജീവികളുടെ സർഗശക്തി പ്രത്യേകമായി മനസ്സിലാക്കാതിരുന്ന പ്രാചീനമനുഷ്യർ സ്വാഭാവികമായും സസ്യസമൃദ്ധിയുടെ ദേവനായ ഓസിരിസിനെ സൃഷ്ടിദേവനായിത്തന്നെ കരുതിപ്പോന്നു. അങ്ങനെ അദ്ദേഹത്തിന്റെ ആരാധനാക്രമങ്ങളിൽ പ്രതീകാത്മകതയുടെ പ്രകടമായ ചില മിന്നലാട്ടങ്ങൾ പലതും കാണാം. ഉത്സവകാലത്ത് ഓസിരിസിന്റെ അപദാനങ്ങൾ പാടുന്ന സ്ത്രീകൾ ചരടിൽ തൂക്കിയ ചില അശ്ലീലരൂപങ്ങളും ചുമന്നാണു നാടുചുറ്റുന്നത്. ഐസിസിന്റെ ക്ഷേത്രത്തിനു മുന്നിൽ പഴങ്ങൾകൊണ്ട് അലങ്കരിച്ച ഓസിരിസിന്റെ ഒരു പൂർണകായപ്രതിമ കാണാം. നിലവറയിലെ ശവപ്പെട്ടിയിൽ കിടക്കുമ്പോൾപ്പോലും അവസരം ലഭിച്ചാൽ പ്രത്യുൽപ്പാദനശേഷി തെളിയിയ്ക്കാൻ തയാറാണെന്ന ഭാവമാണ് ഓസിരിസിന്റെ മുഖത്തു നിഴലിയ്ക്കുന്നത്. അദ്ദേഹത്തെ സ്തുതിയ്ക്കുന്ന സങ്കീർത്തനങ്ങളിലും അത്തരം ഭാവനകൾക്കു കുറവില്ല. അങ്ങനെ മണ്ണിലെ വിത്തിനു വളർച്ചയും ദമ്പതിമാർക്കു സന്താനലബ്ധിയും നൽകുന്ന ഭാവത്തിൽ അദ്ദേഹം ലോകപിതാവിന്റെ യഥാർത്ഥപ്രകൃതമാണു കൃത്യമായി പ്രകടിപ്പിയ്ക്കുന്നതെന്നു നമുക്കുറപ്പിയ്ക്കാം.

പ്രേതലോകത്തെ ഭരണാധികാരിയും ന്യായാധിപനുമായി ജീവിയ്ക്കുന്ന മറ്റൊരു ഭാവംകൂടി ഓസിരിസിനുണ്ട്. ശവമാടത്തിനുശേഷവും ജീവിതമുണ്ടെന്നു വിശ്വസിച്ചു സമ്പാദ്യത്തിന്റെ നല്ലൊരു ഭാഗം നീക്കിവെയ്ക്കുന്ന ഈജിപ്തുകാർക്ക് സൃഷ്ടിയോളം പ്രധാനമാണു മരണവും. മണ്ണിൽനിന്നു വിത്തിനു മുള പൊട്ടാൻ സഹായിയ്ക്കുന്നതുപോലെ ശവമാടത്തിൽനിന്നു തങ്ങളെ ഉയിർത്തെഴുന്നേൽപ്പിച്ചു നിത്യത നൽകാൻ ഓസിരിസിനു കഴിയുമെന്ന പ്രത്യാശയും അവർ പുലർത്തി.

ഓസിരിസിന്റെ ശവകുടീരങ്ങളിൽ കാണുന്ന വിത്തു പാകിയ മൺ പാത്രങ്ങൾ ആ വിശ്വാസത്തിന്റെ തെളിവായി നമുക്കു കണക്കാക്കാം. മുള പൊട്ടുന്ന വിത്തിൽ മനുഷ്യജീവിതത്തിന്റെ അമരത്വമാണവർ കാണുന്നത്. സ്വശരീരംകൊണ്ട് ഈ ലോകത്തെ വിശപ്പകറ്റി, മരണശേഷം ഭാസുരമായൊരു ജീവിതമുറപ്പാക്കുന്ന ഓസിരിസിനോടു ജനങ്ങൾക്കു സൗഹാർദ്ദം തോന്നിയതിൽ അത്ഭുതപ്പെടാനില്ല. അതുകൊണ്ടു സകല ദേവന്മാരേയും അസ്തപ്രഭരാക്കുന്ന ആദരവാണ് ഈജിപ്തുകാർ ഓസിരിസിനോടും ഐസിസിനോടും പ്രകടിപ്പിച്ചത്.

**19.4. ഓസിരിസും സൂര്യനും:** ഓസിരിസിനെ സൂര്യദേവനായി ചിത്രീകരിക്കുന്ന ആധുനികചിന്താഗതിക്കു തെളിവായി പൗരാണികകാലത്തെ ഡയോഡറസിന്റേയും മാക്രോബിയസിന്റേയും വിവരണങ്ങൾ ചരിത്രകാരനായ ജബ്ലോൺസ്കി ഹാജരാക്കുന്നുണ്ട്. തീരെ കഴമ്പില്ലാത്ത വെറും വാചാലമായ പ്രസ്താവനകളാണു ഡയോഡറസ് നടത്തുന്നതെങ്കിൽ, സൗരപുരാണങ്ങളുടെ കർത്താവായ മാക്രോബിയസ് ദുർബലമായ ചില യുക്തികളാണു നിരത്തുന്നത്. ഓസിരിസിന്റെ മരണവും ഉയിർത്തെഴുന്നേൽപ്പുമായി ബന്ധപ്പെട്ട കഥകളോടു പൂർണമായി യോജിക്കുന്നതാണു സൂര്യന്റെ ഉദയാപചയങ്ങളെന്ന കാര്യത്തിൽ രണ്ടുപേർക്കും സംശയമില്ല. ഓസിരിസും സൂര്യനും ഒന്നാണെന്നു വാദിക്കുന്ന റിനൗഫ് പക്ഷേ, ഈജിപ്തിലെ ശീതകാലത്തു സൂര്യൻ ജഡാവസ്ഥയിലാണെന്നു തെളിയിക്കാൻ കഴിയില്ലെന്നു സമ്മതിക്കുന്നുണ്ട്. സൂര്യന്റെ ജനനമരണങ്ങളാണു പ്രമേയമെങ്കിൽ എന്തുകൊണ്ടാണതു വാർഷികോത്സവമായി കൊണ്ടാടുന്നതെന്ന ചോദ്യത്തിനും കൃത്യമായ ഉത്തരമില്ല. മാത്രമല്ല, ദിവസേന മരിക്കുന്ന സൂര്യൻ എങ്ങനെയാണു വെട്ടിനുറുക്കപ്പെടുന്നത്? ഉദയാസ്തമയംപോലെ, മരണവും പുനരുത്ഥാനവുമായി ബന്ധപ്പെട്ട പ്രതിഭാസമാണു വർഷന്തോറും ആവർത്തിക്കുന്ന സസ്യങ്ങളുടെ വളർച്ചയും നാശവും. ഓസിരിസ്, അഡോണിസ്, ആറ്റിസ്, ഡയോണിസസ്, ഡെമെറ്റെർ തുടങ്ങിയവരുടെ ആരാധനകളിലെ സമാനത കണക്കിലെടുത്താണു സൂര്യാസ്തമയത്തേക്കാൾ ഓസിരിസിന്റെ മരണത്തിനു സസ്യനാശത്തോടാണു

സാദൃശ്യമെന്നു പറയുന്നത്. പൗരാണികവക്താക്കളുടെ ആ സ്വരപ്പൊരുത്തം വെറുമൊരു മതിഭ്രമമായി തള്ളിക്കളയാവുന്നതല്ല. അനുഷ്ഠാനങ്ങളിലെ അതിശയകരമായ സാമ്യങ്ങൾ കണ്ടു ബൈബ്ളസിലെ ജനങ്ങൾ പലപ്പോഴും ഓസിരിസിനെ അഡോണിസായി തെറ്റിദ്ധരിച്ചിരുന്നു. അതുപോലെ ഈജിപ്തിലെ ഓസിരിസിനെ ദത്തെടുത്താണു ഗ്രീക്കുകാർ ഡയോണിസസിനെ സൃഷ്ടിച്ചതെന്നു പ്ലൂട്ടാർക്കും ഹെറോഡോട്ടസും സംശയിക്കുന്നുണ്ട്. ആരാധനയുടെ മതപരമായ വ്യാഖ്യാനങ്ങൾ പലപ്പോഴും വ്യക്തിപരമെന്നു തള്ളിപ്പറഞ്ഞു നിഷേധിക്കാമെങ്കിലും ചടങ്ങുകളും പ്രയോഗങ്ങളും നിരീക്ഷണങ്ങളുടെ നിഷ്പക്ഷമായ പരിധിയിലാണുൾപ്പെടുന്നത്. അതുകൊണ്ട് പൗരാണികമായ തെളിവുകൾ നിസ്സാരമാക്കുകയോ അനുഷ്ഠാനങ്ങൾ സൂര്യാരാധനയുടെ ഭാഗമാണെന്നു സമർത്ഥിക്കുകയോ ചെയ്യുന്നെങ്കിൽ മാത്രമേ ഓസിരിസിനെ സൂര്യദേവനാണെന്നു സ്ഥാപിക്കാൻ കഴിയൂ. പുതിയ ചിന്തകരിൽ ഒരാൾപോലും അങ്ങനെയൊരു കാഴ്ചപ്പാടു സ്വീകരിച്ചതായി കാണുന്നില്ല. അതേ സമയം, സസ്യസമൃദ്ധിയുടെ വൃദ്ധിക്ഷയങ്ങളാണു നാം കണ്ട അനുഷ്ഠാനങ്ങളുടെ അന്തർദ്ധാരയെന്ന നിലപാട് പൗരാണികതയോടു പൊരുത്തപ്പെടുന്ന സമഗ്രവും സ്വാഭാവികവുമായ വിശദീകരണമായി ബോദ്ധ്യപ്പെടുന്നുമുണ്ട്.

# 20. മറ്റു പുരാണപുരുഷന്മാർ

**20.1. ഐസിസ്:** സഹോദരനും ഭർത്താവുമായ ഓസിരിസിനെപ്പോലെ സുതാര്യമല്ല, ഐസിസിന്റെ പ്രകൃതം. നിരവധി പേരുകളിൽ അറിയപ്പെടുന്ന അവർക്കു വളരെ വ്യത്യസ്തമായ ഭാവഭേദങ്ങളുമുണ്ട്. എങ്കിലും പ്രിയതമനായ ഓസിരിസ് ധാന്യദേവനായി ആരാധിക്കപ്പെടുമ്പോൾ തീർച്ചയായും ഐസിസ് ധാന്യദേവതയാകുന്നതിൽ തെറ്റില്ല. മണ്മറഞ്ഞ ഭർത്താവിനു ശ്രദ്ധാഞ്ജലിയായി ഐസിസ് കണ്ടുപിടിച്ചതാണു ബാർലിയും ചോളവുമെന്നു വിശ്വസിക്കപ്പെടുന്നു. പലരും അതുകൊണ്ടാണു ഐസിസിനെ സെരെസുമായി സാമ്യപ്പെടു

ത്തുന്നത്. കൊയ്ത്തിനുവേണ്ടി വയലിലിറങ്ങുന്ന സ്ത്രീകൾ ആദ്യമാ യരിഞ്ഞെടുത്ത കറ്റ നിലത്തിട്ട് ഐസിസിനെ വിളിച്ച് നെഞ്ചത്തടി ച്ച് കരയും. അരിവാളിന്റെ മൂർച്ച ധാന്യദേവതയുടെ ശരീരത്തിനു പരി ക്കേൽപ്പിയ്ക്കുമെന്ന സങ്കടമാണ് അവർ കരഞ്ഞു തീർക്കുന്നത്. ശിലാ ശാസനങ്ങളിലെ വിശേഷണങ്ങളിൽ പ്രധാനമായി കാണുന്ന 'ഹരി ത'മെന്ന പദം, പുൽമേട്ടുകളും വയലുകളും പച്ച പുതപ്പിയ്ക്കുന്നതിൽ മാ ത്രമല്ല, ഫലധാന്യങ്ങൾ വിളയിയ്ക്കുന്നതിലും ഐസിസിന്റെ പങ്കു സ് തുത്യർഹമാണെന്നു തെളിയിയ്ക്കുന്നു. ചെവിയ്ക്കിടയിലൊരു ധാന്യക്ക തിരു തിരുകിയാണു റോമിലെ കലാകാരന്മാർ ഐസിസിന്റെ ചി ത്രം വരയ്ക്കാറുള്ളത്. ധാർമ്മികപരിശുദ്ധിയുടെ പരിവേഷം നിറഞ്ഞ വിശ്വസ്തയായ ഭാര്യയും വാത്സല്യനിധിയായ അമ്മയും ഉദാരമതിയാ യ രാജ്ഞിയുമെന്ന പലവിധ മാനുഷികഭാവങ്ങളിലും ഐസിസ് ആ രാധകർക്കു പ്രിയപ്പെട്ടവരായിരുന്നു. അങ്ങനെ മഹത്വമാർജ്ജിച്ച അ വരുടെ പ്രശസ്തി വിദേശങ്ങളിൽപ്പോലും പടർന്നു. റോമിൽ സാമൂഹ്യ ജീവിതത്തിന്റെ അപചയങ്ങളെത്തുടർന്നുണ്ടായ മതപരമായ ആശ യക്കുഴപ്പങ്ങൾക്കിടയിലും ഐസിസിന്റെ അനുഷ്ഠാനങ്ങൾക്കു ഭംഗം വന്നില്ല. ചക്രവർത്തിമാർ അവരുടെ അടുത്ത ആരാധകരായി. ഭയഭ ക്തിബഹുമാനങ്ങളുണർത്തുന്ന പൗരസ്ത്യദേവീദേവന്മാരിൽനിന്നു വേ റിട്ട ഐസിസിന്റെ സൗമ്യഭാവം സ്ത്രീകളെയാണു കൂടുതലാകർഷിച്ച ത്. റോമാസാമ്രാജ്യത്തിന്റെ പതനകാലത്തു പാരമ്പര്യപരമായ വി ശ്വാസങ്ങളും സാമൂഹ്യസംവിധാനങ്ങളും സൈനികശക്തിയും പൌ രുഷവും തകർന്നു സനാതനമെന്നു കരുതിയ സ്ഥാപനങ്ങൾ നശിച്ച പ്പോൾ മേഘാവൃതമായ മാനത്തൊരു ദീപ്തനക്ഷത്രംപോലെ ആത്മീ യചൈതന്യത്തോടെ തിളങ്ങിനിന്ന ഐസിസിന്റെ രൂപം, മദ്ധ്യകാ ലഘട്ടത്തിൽ കന്യാമറിയത്തിന്റെ ദർശനം വഴി ലഭിച്ച ആവേശവും ഹർഷോന്മാദവും ജനങ്ങൾക്കു പകർന്നതിൽ അത്ഭുതപ്പെടാനില്ല. വെറുമൊരു യാദൃച്ഛികതയായി തള്ളിക്കളയാവുന്നതല്ല ഈ സാദൃ ശ്യം. കത്തോലിയ്ക്കാസഭയുടെ വിശ്വാസങ്ങളിലും പ്രതീകാത്മകതക ളിലും ഈജിപ്തിന്റെ പൗരാണികത തെളിഞ്ഞു പ്രകാശിയ്ക്കുന്നുണ്ട്.

ക്രിസ്ത്യാനികളുടെ ആരാധനാപാത്രമായ മഡോണയുടെ ചിത്രത്തിനു മകനെ കൈയിലെടുത്തു മുലയൂട്ടുന്ന ഐസിസാണു മാതൃകയായത്. നാവികർക്കു 'ധ്രുവനക്ഷത്ര'മായിരുന്ന ഐസിസിന്റെ ഭാവമാണു 'സ്റ്റെല്ലാ മേരി'യെന്ന പേരിനു കന്യാമറിയത്തെ അർഹയാക്കിയത്.

**20.2. ഡയോണിസസ്:** പ്രകൃതിയിലെ മാറ്റങ്ങൾ ദൈവങ്ങളുടെ ജീവിതവുമായി ബന്ധപ്പെടുത്തിവരുന്ന അനുഷ്ഠാനങ്ങളുടെ രൂപഘടന പൊതുവേ നാടകീയമാണെങ്കിലും സാമ്യാത്മകമന്ത്രവാദത്തിന്റെ ആധാരതത്വങ്ങളാണവ സത്യത്തിൽ സ്വീകരിച്ചത്. പൗരാണികകാലത്തു പൗരസ്ത്യസംസ്കാരങ്ങളുടെ മാത്രം പ്രത്യേകതയായിരുന്നില്ല, ആ ചിന്തകൾ. സിറിയയിലെ അഡോണിസും റോമിലെ ആറ്റിസും ഈജിപ്തിലെ ഓസിരിസുംപോലെ മരണവും പുനരുത്ഥാനവും ആവർത്തിച്ചിരുന്ന മറ്റൊരു ദേവനായിരുന്നു, ഗ്രീസിലെ ഡയോണിസസ് അഥവാ ബാക്കസ്. മുന്തിരിരസം കഴിക്കുമ്പോഴുണ്ടാകുന്ന സവിശേഷ ഹർഷോന്മാദത്തിന്റെ ആൾരൂപമായാണു ഡയോണിസസ് അറിയപ്പെടുന്നത്. വന്യമായ നൃത്തങ്ങളും ത്രസിപ്പിക്കുന്ന സംഗീതവുമായി കുടിച്ചു കൂത്താടുന്നതിൽ കുപ്രസിദ്ധി നേടിയ ത്രേയ്സിലെ ആദിവാസികൾ തുടങ്ങിവെച്ച ഡയോണിസസിന്റെ സഭ്യേതരമായ ആരാധനാരീതി പൊതുവേ സംസ്കാരസമ്പന്നരായ ഗ്രീക്കുകാരുടെ സൗമ്യതയ്ക്കു തീരെ യോജിച്ചതായിരുന്നില്ല. ഹോമറുടെപോലും ശ്രദ്ധയിൽപ്പെടാതിരുന്ന അദ്ദേഹം പിന്നീടൊരു കാട്ടുതീപോലെ ജനമനസ്സിലേക്കു തള്ളിക്കയറി ഗ്രീക്കുദേവന്മാരിൽ ഏറ്റവും ജനകീയനായി മാറി. ഈജിപ്തിൽനിന്നു നേരേ ഗ്രീസിലേക്കു പറിച്ചു നട്ടതാണെന്നു തോന്നിക്കുന്ന സ്വഭാവസാമ്യം ഓസിരിസും ഡയോണിസസും തമ്മിലുണ്ട്. പക്ഷേ, ഡയോണിസസ് ത്രേയ്സിലാണു ജനിച്ചതെന്നു തെളിവുകൾ നിരത്തി ചരിത്രകാരന്മാർ ചൂണ്ടിക്കാണിക്കുന്നു; ദൈവികചിഹ്നമായി കരുതുന്നതു മുന്തിരിവള്ളിയാണെങ്കിലും ഡയോണിസസിനെ വൃക്ഷാത്മാവായി സങ്കൽപ്പിച്ചും വനപാലകർ ആരാധിക്കാറുണ്ട്. അത്തിയും ആപ്പിളും അദ്ദേഹത്തിന്റെ പേരിൽ അറിയപ്പെടുന്നു. മുന്തിരിവള്ളിക്കു

പുറമേ ഡയോണിസസിന്റെ ആരാധകർക്കു വളരെ പ്രിയപ്പെട്ടതാണു പൈൻമരം. ഡെൽഫിയിലെ വെളിപാടനുസരിച്ച് പൈൻമരത്തിൽ നിന്നു കൊത്തിയെടുത്ത ഡയോണിസസിന്റെ രൂപങ്ങളാണു കൊറിന്തിയാക്കാർ ആരാധനയ്ക്കുപയോഗിച്ചിരുന്നത്. ധാന്യവിളകൾ കൃഷി ചെയ്യുന്ന ചിലരും അദ്ദേഹത്തെ ദൈവമായി കരുതിപ്പോന്നിരുന്നു.

സസ്യസമൃദ്ധിയുടെ മറ്റു ദേവന്മാരെപ്പോലെ ദാരുണമായ മരണമാണു ഡയോണിസസും നേരിട്ടത്. ദേവപിതാവായ സിയൂസ് സർപ്പരൂപത്തിൽ പെരെസ്ഫോണിനെ കാണാൻ ചെന്നതിനെത്തുടർന്നു താമസിയാതെ അവർ ഗർഭം ധരിച്ചു ശിരസ്സിൽ കൊമ്പുള്ള ഒരു കുഞ്ഞിനെ പ്രസവിച്ചു. പിറന്നയുടനെ സിംഹാസനത്തിൽ കയറിയിരുന്ന കുഞ്ഞ് പിതാവിനെ അനുകരിച്ച് ഇടിവാൾ കൈയിലെടുത്തു ചുഴറ്റിക്കളിച്ചു. പക്ഷേ, അധികകാലം കൊട്ടാരത്തിൽ കഴിയാൻ അദ്ദേഹത്തിനു സാധിച്ചില്ല. കണ്ണാടിയിൽ മുഖം നോക്കുന്ന അദ്ദേഹത്തെ ചില അസുരന്മാർ വെള്ളച്ചായം പൂശി വന്നു ക്രൂരമായി ആക്രമിച്ചു. പലവിധത്തിൽ രൂപം മാറ്റി ശത്രുക്കളെ കബളിപ്പിയ്ക്കാൻ ശ്രമിച്ചെങ്കിലും ഒടുവിലൊരു കാളയുടെ രൂപത്തിൽ അദ്ദേഹം അവരുടെ ആയുധത്തിനിരയായി. ക്രീറ്റിൽ പ്രചാരത്തിലുള്ള കഥയിൽ ജൂപ്പിറ്ററുടെ ഒരു ജാരസന്തതിയായാണു ഡയോണിസസ് ജനിയ്ക്കുന്നത്. ഭാര്യയായ ജൂണോയുടെ അസൂയ ഭയന്ന് അദ്ദേഹം വിശ്വസ്തരായ ഭടന്മാരെ കാവലാക്കി കുഞ്ഞിനെ സിംഹാസനത്തിലിരുത്തി. പക്ഷേ, ജൂണോ ഭടന്മാരെ സ്വാധീനിച്ചു ഡയോണിസസിനെ മനോഹരമായൊരു കണ്ണാടി കാണിച്ചു പാട്ടു പാടി മയക്കി കൊട്ടാരത്തിനടുത്തുള്ള കുറ്റിക്കാട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി. അവിടെ കാത്തുനിന്ന അസുരന്മാർ അവന്റെമേൽ ചാടി വീണു ശരീരമാകെ വെട്ടി നുറുക്കി വേവിച്ചു ഭക്ഷിച്ചു. ആ ദുഷ്കൃത്യത്തിൽ പങ്കാളിയും സഹോദരിയുമായ മിനർവ പശ്ചാത്താപം മൂലം സംഭവിച്ചതെല്ലാം ജൂപ്പിറ്ററെ പറഞ്ഞു ധരിപ്പിച്ചു. പ്രിയപുത്രൻ കൊല്ലപ്പെട്ടതിൽ കോപാകുലനായ ജൂപ്പിറ്റർ യുദ്ധത്തിൽ അസുരന്മാരെ മുഴുവൻ കൊന്നൊടുക്കി. എന്നിട്ടും സങ്കടം തീരാതെ അദ്ദേഹം ഒരു ക്ഷേത്രം പണിതീർത്തു ഡയോണിസസിന്റെ വിഗ്ര

ഹം ശ്രീകോവിലിൽ പ്രതിഷ്ഠിച്ചു. ശൈശവത്തിൽ കുറച്ചുകാലം അദ്ദേഹം സിംഹാസനാരൂഢനായിരുന്നതാണു രണ്ടു കഥകളിലും പൊതുവായുള്ളത്. ഡയോണിസസിനെ സിയൂസ് നിയോഗിച്ച അവസാനത്തെ രാജാവായി പ്രോക്ലസ് വിശേഷിപ്പിക്കുന്നുണ്ട്. രാജാവിനെ വധിക്കുന്നതിനു പകരം മകനെ ഭരണമേൽപ്പിച്ചു ബലിയർപ്പിക്കുന്ന പാരമ്പര്യമാണതു സൂചിപ്പിക്കുന്നത്. ഡയോണിസസിന്റെ രക്തത്തുള്ളികൾ സംഭരിച്ചുവെച്ച മധുരമുള്ള മാതളനാരങ്ങ തെസ്മോഫോരിയയിലെ ഉത്സവകാലത്ത് ആരും കഴിക്കാറില്ല. അദ്ദേഹത്തിന്റെ ശവകുടീരം ഡെൽഫിയിൽ അപ്പോളോയുടെ പ്രതിമയ്ക്കു സമീപമാണെന്നും അല്ല തീബ്സിലാണെന്നുമുള്ള രണ്ടഭിപ്രായങ്ങളും ഉയിർത്തെഴുന്നേൽപ്പിനെ സംബന്ധിച്ച നിരവധി വ്യാഖ്യാനങ്ങളും നിലവിലുണ്ട്. സിയൂസിനും ഡെമെറ്ററിനും മകനായി ഡയോണിസസിനെ കരുതുന്ന മറ്റൊരു കഥയിൽ അദ്ദേഹത്തിന്റെ ഛിന്നഭിന്നമായ അവയവങ്ങൾ അമ്മതന്നെ വീണ്ടെടുത്തു പുതിയ ശരീരം സൃഷ്ടിച്ചു ജീവൻ നൽകിയെന്നാണു പറയപ്പെടുന്നത്. അനുഷ്ഠാനനിഷ്ഠകൾക്കു പോറലേൽക്കാതെ ഒന്നിടവിട്ട വർഷങ്ങളിൽ ക്രീറ്റുകാർ ഡയോണിസസിന്റെ ഉത്സവമാഘോഷിക്കാറുണ്ട്. ജീവിതത്തിന്റെ അവസാനനിമിഷങ്ങളിൽ അദ്ദേഹം അനുഭവിച്ച പീഡനം അവർ ആരാധകർക്കു മുമ്പിൽ അഭിനയിക്കുകയും ജീവനുള്ള ഒരു കാളയെ പല്ലുകൊണ്ടു കടിച്ചുകീറി ആർപ്പുവിളിയോടെ കാടു ചുറ്റുകയും ചെയ്യും. ഡയോണിസസിന്റെ ഹൃദയമടങ്ങിയ ചെറിയ കൂട കൈയിലെടുത്തു കുഞ്ഞിനെ കണ്ണാടി കാണിച്ചു മയക്കി കാട്ടിലേക്കു കൂട്ടിക്കൊണ്ടുപോകുന്ന ഭാഗങ്ങൾ അവർ തന്മയത്വത്തോടെ അവതരിപ്പിക്കും. മരണശേഷമുള്ള ഉയിർത്തെഴുന്നേൽപ്പും ചില ചടങ്ങുകളുടെ ഭാഗമാകും. സസ്യസമൃദ്ധിയുടെ പ്രതീകാത്മകതയിൽനിന്നു വ്യത്യസ്തമായി ആട്, കാള, ഇരട്ടക്കൊമ്പൻ, തുടങ്ങിയ മൃഗങ്ങളുടെ രൂപത്തിലും ഡയോണിസസ് ചിലപ്പോഴൊക്കെ ചിത്രീകരിക്കപ്പെടുന്നതായി കാണാം.

ദൈവത്തെ മൃഗരൂപിയായി സങ്കൽപ്പിച്ചു വധിച്ചുപോരുന്ന സമ്പ്ര

ദായം സംസ്കാരത്തിന്റെ ആരംഭദശയിലാണ പൊതുവേ കണ്ടിരുന്നത്. ദൈവത്തെ മനുഷ്യജീവിതത്തിൽ സഹായിച്ച മൃഗങ്ങൾ ആരാധിയ്ക്കപ്പെടുകയും ദ്രോഹിച്ചവ വധിയ്ക്കപ്പെടുകയും ചെയ്തു. അങ്ങനെയാണ മുന്തിരിവള്ളികൾ തിന്നു നശിപ്പിയ്ക്കുന്ന ആടുകളെ ഡയോണിസസിനു ബലിയായി സമർപ്പിയ്ക്കുന്ന അനുഷ്ഠാനം നിലവിൽ വന്നത്. ബയോഷ്യപോലുള്ള സ്ഥലങ്ങളിൽ ആടിനു പകരം മനുഷ്യരെത്തന്നെ അവയവങ്ങൾ അരിഞ്ഞെടുത്തു ബലിയർപ്പിച്ചിരുന്നു. ഓർക്കോമെനെസുകാർ രാജകുടുംബാംഗങ്ങളെ ഡയോണിസസിനു ബലിയർപ്പിയ്ക്കാറുണ്ട്. വധിയ്ക്കപ്പെട്ട മൃഗങ്ങളെ മനുഷ്യരായി കരുതുന്നതിൽ സംഭവിച്ച തെറ്റിദ്ധാരണയായിരിയ്ക്കാം ഒരുപക്ഷേ നരബലിയ്ക്കു തുടക്കം കുറിച്ചത്. അതുപോലെതന്നെ, മനുഷ്യരേക്കാൾ കൂടുതൽ ദീനാനുകമ്പ ദൈവത്തിനുണ്ടെന്നു സമർത്ഥിച്ചു നരബലിയുടെ നിഷ്ഠുരത ലഘൂകരിയ്ക്കാനുള്ള ശ്രമങ്ങളാകാം പിന്നീട് ബലിമൃഗത്തിൽ മനുഷ്യാരോപണം നടത്താൻ ആരാധകരെ പ്രേരിപ്പിച്ചത്.

**20.3. ഡെമെറ്ററും പെരെസ്ഫോണും:** സസ്യജാലങ്ങളുടെ നാശവും പുനർജ്ജന്മവും ജീവിതത്തിലൂടെ തെളിയിച്ച ദൈവങ്ങളിൽ ഡയോണിസസിനു പുറമേ ഗ്രീക്കുകാരുടെ ആരാധനാപാത്രങ്ങളായ രണ്ടു ദേവതമാരാണ ഡെമെറ്ററും പെരെസ്ഫോണും. വിധിവൈപരീത്യം മൂലം വേർപിരിയേണ്ടി വന്ന അമ്മയും മകനുമെന്ന നിലയിൽ അഫ്രോഡൈറ്റും അഡോണിസും, സൈബലും ആറ്റിസും, ഐസിസും ഓസിരിസും നേരിട്ട അതേ ദുരന്തമാണ് ഇവിടേയും ആവർത്തിയ്ക്കുന്നത്; മകനുപകരം മകളാണെന്നേ വ്യത്യാസമുള്ളൂ. ബി.സി. ഏഴാം നൂറ്റാണ്ടിലെഴുതിയ ഹോമറുടെ സങ്കീർത്തനത്തിലാണ ഡെമെറ്ററിന്റെ പുരാവൃത്തം വെളിവാകുന്നത്: സുന്ദരിയായ പെരെസ്ഫോൺ ഉദ്യാനത്തിൽ ചുറ്റി നടന്നു പൂക്കളിറുക്കുന്ന സമയം പെട്ടെന്നു ഭൂമി പിളർന്നു മൃത്യുദേവനായ പ്ലൂട്ടോ പ്രത്യക്ഷപ്പെട്ടു. ആരുമറിയാതെ അദ്ദേഹമവളെ സ്വർണരഥത്തിൽ കയറ്റി പാതാളത്തിലേയ്ക്കു കൊണ്ടുപോയി വിവാഹം ചെയ്തു രാജ്ഞിയായി വാഴിച്ചു. മകളെ അന്വേഷിച്ചു ദുഃഖാകുലയായ ഡെമെറ്റർ കരയിലും കടലിലും അലഞ്ഞു നടന്നു.

അവസാനം സൂര്യദേവനിൽ നിന്നു സത്യം മനസ്സിലാക്കിയ ഡെമെറ്റർ ദേവന്മാരോടുള്ള നീരസം നിമിത്തം സ്വർഗമുപേക്ഷിച്ച് ഒരു വൃദ്ധയുടെ വേഷത്തിൽ എല്യൂസിസിലെ രാജകൊട്ടാരത്തിനു സമീപത്തു ചെന്നു താമസമാക്കി. ദിവസേന സ്വർഗത്തിലെ മാലാഖമാർ വന്നു സ്വർണക്കുടങ്ങളിൽ വെള്ളം നിറച്ചു കൊണ്ടുപോകാറുള്ള കന്യാകൂപത്തിനരികെ ഒരൊലിവ്മരത്തണലിൽ സങ്കടം സഹിയ്ക്കാതെ അവർ തല കുനിച്ചിരുന്നു വിലപിച്ചു. നഷ്ടപ്പെട്ട മകളെ തിരിച്ചുകിട്ടാതെ സ്വർഗത്തിലേയ്ക്കു കാലെടുത്തു വെയ്ക്കില്ലെന്നും ഭൂമിയിൽ ധാന്യങ്ങൾ മുളയ്ക്കാൻ അനുവദിയ്ക്കില്ലെന്നും അവർ ശപഥം ചെയ്തു. ജനങ്ങൾ വയലിൽ വിത്തു വിതച്ചെങ്കിലും ഒന്നുപോലും മുള പൊട്ടിയില്ല. മനുഷ്യർ വിശപ്പു മൂലം മരിയ്ക്കുകയും ദേവന്മാർ ബലി ലഭിയ്ക്കാതെ വിഷമിയ്ക്കുകയും ചെയ്തപ്പോൾ സിയൂസിന്റെ നിർബന്ധത്തിനു വഴങ്ങി പെരെസ്ഫോണിനെ വിട്ടുകൊടുക്കാൻ പ്ലൂട്ടോ തയാറായി. സ്വർണരഥത്തിൽ കയറി സ്വർഗത്തിലേയ്ക്കു പോകുന്ന ഭാര്യ തിരിച്ചുവരുമെന്ന് ഉറപ്പാക്കാനായി അദ്ദേഹമൊരു മാതളനാരങ്ങ അവൾക്കു തിന്നാൻ കൊടുത്തു. പിന്നീടൊരു ഒത്തുതീർപ്പെന്ന നിലയ്ക്കു വർഷത്തിൽ ഒൻപതു മാസം സ്വർഗത്തിൽ അമ്മയോടൊത്തും ബാക്കി പാതാളത്തിൽ ഭർത്താവിന്റെ കൂടെയും പെരെസ്ഫോൺ കഴിയട്ടെയെന്നു സിയൂസ് വിധിച്ചു. മകളെ ലഭിച്ചതിൽ വികാരമടക്കാനാവാതെ ഡെമെറ്റർ പൊഴിച്ച ആനന്ദാശ്രുക്കൾ വീണ വയലിൽ വിത്തുകൾ മുള പൊട്ടി; വനങ്ങളിൽ വൃക്ഷങ്ങൾ തളിരിട്ടു. പ്രശ്നങ്ങൾ തീർന്ന അവർ നേരേ എല്യൂസിസിലെ രാജാവിനെ ചെന്നു കണ്ടു സ്വയം വെളിപ്പെടുത്തി. നന്ദിസൂചകമായി അവർ രാജാവിനെ പൂത്തു നിന്ന ചെടികൾ കാണിച്ചു കൊടുത്തു സസ്യസമൃദ്ധി കൈവരിയ്ക്കാനുള്ള രഹസ്യാനുഷ്ഠാനങ്ങൾ ഉപദേശിച്ചു മകളേയും കൂട്ടി സ്വർഗത്തിലേയ്ക്കു പുറപ്പെട്ടു. എല്യൂസിസിലെ വരണ്ട വയലുകൾ പെട്ടെന്നു പച്ചപ്പരവതാനിയാകുന്ന വിസ്മയദൃശ്യത്തോടെയാണു ഹോമറുടെ ഇതിഹാസകവിത അവസാനിയ്ക്കുന്നത്.

ഡെമെറ്ററും പെരെസ്ഫോണും ധാന്യവിളകളുടെ മൂർത്തരൂപമാ

യി അക്കാലത്തു കണക്കാക്കപ്പെട്ടിരുന്നതായി ഈ കഥ തെളിയിക്കു ന്നുണ്ട്. മൂന്നുമാസം മണ്ണിനടിയിൽ ഉറങ്ങിക്കിടന്ന വിത്തുപോലെ അ ദൃശ്യയായി പാതാളലോകത്തു കഴിയുന്ന പെരെസ്ഫോണിനെ സം ബന്ധിച്ച് ആ തീരുമാനത്തിനു പ്രസക്തിയേറും. അതുപോലെ പുതി യൊരു വിളവിനു ജന്മം നൽകുന്ന വിത്തായും സ്വന്തം ഉദരത്തിൽ പേറിനടന്ന വിത്തു മുളപ്പിക്കുന്ന ഭൂമാതാവായും ഡെമെറ്ററെ കരുതുന്ന തിൽ യുക്തിയുടെ ബലവുമുണ്ട്. പക്ഷേ, ഈ നിലപാടിനു വിരുദ്ധമാ യ നിലപാടാണു കവിക്കുള്ളത്. പ്ലൂട്ടോയെ പ്രീതിപ്പെടുത്താൻ സിയൂ സിന്റെ നിർദ്ദേശാനുസരണം മനോഹരമായ പൂക്കൾ കാണിച്ചുകൊ ടുത്തു പെരെസ്ഫോണിനെ മറ്റുള്ളവരുടെ ദൃഷ്ടിയിൽനിന്നകറ്റിയ ഭൂ മാതാവിനെ ഹോമർ ഡെമെറ്ററുടെ ശത്രുപക്ഷത്താണു പ്രതിഷ്ഠിച്ചത്. അപ്പോൾ പെരെസ്ഫോണിനെപ്പോലെ ഡെമെറ്ററും ധാന്യദേവത യാണെന്ന നിഗമനത്തിനു സാധുത കൂടുന്നു. സിസിലിയിൽ പ്രാചീന കാലത്തു ധാന്യസമൃദ്ധി ലക്ഷ്യമാക്കി രണ്ടുപേരേയും ആരാധിച്ചിരു ന്നതിനു തെളിവുണ്ട്. ആരാധകരുടെ പ്രതിഷേധം വകവെയ്ക്കാതെ ഹെന്നാക്ഷേത്രത്തിൽ പ്രതിഷ്ഠിച്ചിരുന്ന ഡെമെറ്ററുടെ വിഗ്രഹം ഒരി യ്ക്കൽ റോമിലെ ഗവർണർ ബലാൽക്കാരേണ നാടുകടത്തി കൊണ്ടു പോയി. തുടർന്നുണ്ടായ വർഷങ്ങളിൽ സിസിലിയിലെ ധാന്യവിളക ൾ നശിച്ചു ജനങ്ങൾക്കു കടുത്ത ദുരിതം നേരിടേണ്ടിവന്നു. പത്തൊ മ്പതാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ എല്യൂസിസിൽ ഡെമെറ്ററിന്റെ ദേവാലയപരിസരത്തെ വയലുകളിൽനിന്നു നല്ല വിളവാണു ലഭിച്ചി രുന്നത്. ഗ്രാമീണർ നന്ദിസൂചകമായി അവർക്കു കാണിക്കകൾ അർ പ്പിച്ചു. പക്ഷേ 1802-ൽ ഇംഗ്ലീഷുകാർ ക്ഷേത്രത്തിലെ ഭീമാകാരമായ ആ വിഗ്രഹം പിഴുതെടുത്തു കേംബ്രിഡ്ജ് സർവകലാശാലയിലേക്കു കൊണ്ടുപോയതോടെ സ്ഥിതിഗതികൾ മാറിമറിഞ്ഞു. പച്ചപുതച്ച വ യലുകൾ വരണ്ടുണങ്ങാൻ തുടങ്ങി. തൊട്ടടുത്ത വർഷങ്ങളിൽ വരൾ ച്ചയും ക്ഷാമവുംകൊണ്ടു ജനങ്ങൾ പൊറുതിമുട്ടി. ധാന്യദേവതയായി കരുതി ഡെമെറ്ററിനെ ആരാധിച്ചുപോന്നവർക്കു ദുരന്തത്തിന്റെ കാര ണം തേടി മറ്റെങ്ങും പോകേണ്ടിവന്നില്ല!

# 21. ധാന്യാത്മാക്കൾ

**21.1. ധാന്യാത്മാവിന്റെ മാതൃസങ്കൽപം:** ധാന്യാത്മാവിനെ മാതാവായി കരുതി ആരാധിച്ചുപോന്നതു യൂറോപ്പുകാർ മാത്രമായിരുന്നില്ല. പ്രാചീനകാലത്തു ക്രീറ്റിൽ ഡെമെറ്ററുടെ നിരവധി ക്ഷേത്രങ്ങളുണ്ടായിരുന്നു. പ്രാദേശികഭാഷയിൽ 'ബാർലി'യെന്നർത്ഥം വരുന്ന 'ഡെയ്''യിൽനിന്നാണു ഡെമെറ്ററുടെ പേരുണ്ടായത്. ഗ്രീസിൽ പൗരാണികകാലത്തു ഭക്ഷണത്തിനു പ്രധാനമായിരുന്നതും ആര്യന്മാർ ആദ്യമായി കൃഷി ചെയ്തതും ബാർലിയായതുകൊണ്ട് ജനങ്ങളുടെ ആരാദ്ധ്യയായ ധാന്യദേവതയുടെ പേരും അങ്ങനെയായതിൽ അത്ഭുതപ്പെടാനില്ല. മതപരമായ ചടങ്ങുകളിൽ ഹിന്ദുക്കളും ഗ്രീക്കുകാരും ഒരുപോലെ ബാർലി ഉപയോഗിച്ചിരുന്നു. യൂറോപ്പിൽ ശിലായുഗകാലത്തു കായലോരങ്ങളിൽ വസിച്ചിരുന്നവർ ബാർലി നട്ടുവളർത്തിയിരുന്നതായും സൂചനയുണ്ട്. ധാന്യമാതാവായ ഡെമെറ്ററിനെക്കുറിച്ചു യൂറോപ്പിൽ പ്രചാരമുള്ള നാടോടിക്കഥകളിലെ ചില പരാമർശങ്ങൾ ഇനി നമുക്കൊന്നു പരിശോധിക്കാം.

ജർമ്മനിക്കാർ പൊതുവേ മാതൃഭാവത്തിലാണു ധാന്യവിളകളെ കണ്ടത്. വയലിൽ വളരുന്ന ധാന്യക്കതിരുകൾ കാറ്റത്തിളകിയാടുമ്പോൾ അവർ പറയും: "അതാ, ബാർലിയമ്മ വയലിൽ ഓടിക്കളിക്കുന്നുണ്ട്!" നീലനിറമുള്ള ബാർലിപ്പൂവ് പറിക്കാൻ പോകുന്ന കുട്ടികളെ അവർ ബാർലിയമ്മ പിടിച്ചുതിന്നുമെന്നു പറഞ്ഞു പിന്തിരിപ്പിക്കും. കൊയ്ത്തുകാലത്തു നന്നായി തഴച്ചുനിൽക്കുന്ന ഒരു കെട്ടു കറ്റ ധാന്യമാതാവെന്ന സങ്കൽപ്പത്തോടെ അവർ മാറ്റി നിർത്തും. ചിലയിടങ്ങളിൽ അവസാനം കൊയ്തു കറ്റ ഗ്രാമീണർ ആഘോഷപൂർവം വീട്ടിൽ കൊണ്ടുപോയി കളപ്പുരയിൽ മാന്യമായൊരു സ്ഥലത്തു സ്ഥാപിച്ച് ആരാധിക്കും. ഹാനോവറിലുള്ളവർ കൊയ്ത്തു കഴിഞ്ഞ പാടത്ത് ഒറ്റയ്ക്കു നിൽക്കുന്ന കറ്റയുടെ ചുറ്റും വടിയുമായി നടന്നു ധാന്യമാതാവിനെ അടിച്ചോടിക്കാൻ ശ്രമിക്കും. കതിരിൽനിന്നു മുഴുവൻ ധാന്യമണികളും താഴെ വീഴുന്നതുവരെ അവർ ആ മർദ്ദനം തുടരും. സ്റ്റിറിയയിലെ കർ

ഷകരാകട്ടെ, അവസാനത്തെ കറ്റകൊണ്ടൊരു വൃദ്ധയുടെ രൂപം തീർത്തു തലയിൽ പുഷ്പചക്രം ധരിപ്പിച്ച് ധാന്യം മെതിയ്ക്കുന്നതിനിടയിൽ എലികളുടെ ശല്യമുണ്ടാകാതിരിയ്ക്കാൻ കളപ്പുരയിൽ കൊണ്ടുചെന്നു താഴെ കിടത്തും; പിന്നീട് കൊയ്ത്തും മെതിയും കഴിഞ്ഞു ധാന്യമാതാവിനെ ധരിപ്പിച്ച പുഷ്പചക്രം അടുത്ത പള്ളിയിലെ അൾത്താരയിൽ സമർപ്പിയ്ക്കുകയും ചെയ്യും. ക്രിസ്തുമസ്കാലത്തു നല്ലൊരു ദിവസം അവർ പുഷ്പചക്രത്തിൽനിന്നു കൊഴിച്ചെടുത്ത ധാന്യമണികൾ കതിരിടാറായ വയലിലും കന്നുകാലികളെ വളർത്തുന്ന തൊഴുത്തിലും വിതറും. അവസാനത്തെ കറ്റ കൊയ്തെടുക്കുന്നവരെ 'വയോധിക'രെന്ന സങ്കൽപ്പത്തിൽ ധാന്യമാതാവിനെപ്പോലെതന്നെ അവരാദരിച്ചു. വയലുകൾ കൊയ്തു മുന്നേറുന്ന പെമ്ബ്രോക്ക്ഷയറിലെ കൊയ്ത്തുകാരിൽ അവസാനമെത്തുമ്പോൾ ആവേശം വർദ്ധിയ്ക്കും. അവസാനത്തെ കറ്റ മുറിയ്ക്കാൻ ഭാഗ്യം ലഭിച്ചവർക്കു പതിവായി ഒരു കപ്പു മദ്യം പ്രത്യേകപാരിതോഷികമുണ്ട്. തുടർന്ന് അതിൽനിന്നു പന്ത്രണ്ടിഞ്ചു നീളമുള്ള കതിരുകൾ മുറിച്ചെടുത്തു മെടഞ്ഞ് അവരൊരു കതിർക്കുലയുണ്ടാക്കി 'മൂധേവി'യെന്നു പേരിടും. കൊയ്ത്തു നടക്കുന്ന അയൽക്കാരന്റെ വയലിൽ ആരും കാണാതെ കതിർക്കുല കൊണ്ടുചെന്നിടുന്നതു നിലമുഴുന്നവരുടെ ചുമതലയാണ്. വയലിനു ചുറ്റുമുള്ള വേലിയ്ക്കരികെ കതിർക്കുല പിറകിൽ പിടിച്ച് കൊയ്ത്തുകാർ വരുന്നതും നോക്കി അയാൾ കാത്തു നിൽക്കും. കണ്ണു ചിമ്മുന്ന നേരം കൊണ്ട് അയൽക്കാരന്റെ അരിവാളിലേയ്ക്കുതന്നെ 'മൂധേവി'യെ വലിച്ചെറിഞ്ഞ് അയാൾ പിന്തിരിഞ്ഞോടും; പക്ഷേ ആക്രമണത്തിൽ കലിയിളകിയ അയൽക്കാർ വലിച്ചെറിയുന്ന അരിവാളേറ്റു പരിക്കു പറ്റാതെ അയാൾ വീട്ടിൽ തിരിച്ചെത്താറില്ല. 'മൂധേവി'യെ അയൽക്കാരന്റെ വയലിൽ നിക്ഷേപിയ്ക്കാൻ കഴിഞ്ഞില്ലെങ്കിൽ മറ്റാരുടേയും കണ്ണിൽപ്പെടാതെ അയാളതു കളപ്പുരയിൽ കൊണ്ടുചെന്നിടാൻ ശ്രമിയ്ക്കും. ആരെങ്കിലും സംശയം തോന്നി തൊണ്ടിസഹിതം പിടിച്ചാൽ ക്രൂരമായ മർദ്ദനവും അയാൾക്കു സഹിയ്ക്കേണ്ടിവരും. പ്രതിബന്ധങ്ങൾ മറികടന്നു കതിർക്കുല കളപ്പുരയിൽ കൊണ്ടുചെന്നു വെയ്ക്കാൻ ക

ഴിഞ്ഞാൽ ഗൃഹനാഥൻ അയാൾക്കൊരു കുപ്പി മദ്യം സമ്മാനമായി നൽകണമെന്നാണു നിയമം. കളപ്പുരയിലെ ചുമരിലുള്ള ആണിയിൽ അടുത്ത വർഷംവരെ 'മൂധേവി' തൂങ്ങിക്കിടക്കും. വയലിൽനിന്നു കതിർക്കുല കൊണ്ടുവന്നു ചുമരിൽ തൂക്കിയിടുന്ന രീതി പലയിടത്തുമുണ്ടെങ്കിലും അത്തരം ആചാരാനുഷ്ഠാനങ്ങൾ മിക്കവാറും അപ്രത്യക്ഷമായിക്കഴിഞ്ഞു. പാടത്തു മാത്രമല്ല, മെതിക്കളങ്ങളിലും ഇതുപോലെ നിരവധി ചടങ്ങുകൾ നടക്കാറുണ്ട്. മുറിച്ചെടുത്ത കതിരുകളിൽനിന്നു രക്ഷപ്പെടുന്ന ധാന്യാത്മാവ് കൊയ്ത്തുകാർക്കുമുമ്പേ കളപ്പുരയിൽ ചെന്ന് അഭയം തേടുമെന്നാണു വിശ്വാസം. കറ്റ മെതിയ്ക്കാൻ തുടങ്ങുമ്പോൾ മെതിയടിക്കോലിന്റെ പ്രഹരമേറ്റു മരിയ്ക്കുകയോ അയൽക്കാരുടെ മെതിക്കളത്തിലേയ്ക്കു പോകുകയോ മാത്രമേ ധാന്യാത്മാവിനു ചെയ്യാനുള്ളൂ. മെതിക്കളത്തിൽ അപരിചിതയായൊരു സ്ത്രീ വന്നു കയറിയാൽ മറ്റുള്ളവരെല്ലാം ചേർന്ന് അവരെ ധാന്യാത്മാവെന്ന സങ്കൽപ്പത്തിൽ വൈയ്ക്കോലുകൊണ്ടുള്ള തൊപ്പിയും മാലയുമണിയിച്ച് പുറത്തു പോകാനനുവദിയ്ക്കാതെ തടഞ്ഞുവെയ്ക്കും. മെതിച്ച കറ്റയിൽനിന്നു രക്ഷപ്പെട്ട ധാന്യാത്മാവിനെയാണു തങ്ങൾ തടഞ്ഞു വെച്ചതെന്നവർ വിശ്വസിച്ചു. ചിലപ്പോൾ ഗൃഹനാഥതന്നെ ധാന്യാത്മാവിന്റെ രൂപമണിയാറുണ്ട്. കതിർക്കറ്റകൊണ്ടു ദേഹം മൂടി നിവർന്നു കിടക്കുന്ന അവരുടെ മേൽ മറ്റുള്ളവർ മെതിയടിക്കോൽകൊണ്ടു തല്ലാൻ തുടങ്ങും. മാത്രമല്ല, ഉതിർന്നു വീണ ധാന്യമണികൾ മുറത്തിലിട്ടു ചേറ്റുന്നതുപോലെ അവരെ ഒരു പായയിൽ കിടത്തി രണ്ടുപേർ ചേർന്ന് ഇരുവശത്തേയ്ക്കു വലിയ്ക്കുകയും ചെയ്യും.

ഈ കൊയ്ത്തുത്സവങ്ങൾക്കു യൂറോപ്പിലെ വസന്തോത്സവങ്ങളുമായി വിസ്മയകരമായ സാദൃശ്യങ്ങളുണ്ട്. വസന്തോത്സവകാലത്തു കാട്ടിൽനിന്നു വെട്ടിക്കൊണ്ടുവരുന്ന വൃക്ഷത്തടിയോ അല്ലെങ്കിൽ പച്ചിലകളും പൂക്കളുംകൊണ്ടു ദേഹം മൂടിയ ബാലനോ വൃക്ഷാത്മാവാകുന്നപോലെ അവസാനത്തെ കറ്റയോ അഥവാ കറ്റ മുറിച്ചെടുത്ത കർഷകനോ കൊയ്ത്തുകാലങ്ങളിൽ ധാന്യാത്മാവിന്റെ പ്രതിപുരുഷനാ

യി കണക്കാക്കപ്പെട്ടുന്നു. സസ്യജാലങ്ങൾ തഴച്ചു വളരുന്നതിലും കന്നുകാലികൾ പെറ്റുപെരുകുന്നതിലുമെന്നല്ല, സ്ത്രീകൾ ഗർഭം ധരിയ്ക്കുന്നതിലും വൃക്ഷാത്മാവിനുള്ള അനുഗ്രഹശക്തി ധാന്യാത്മാവിനുമുണ്ടെന്നു പ്രാചീനമനുഷ്യർ വിശ്വസിച്ചു. അത്തരം ഉത്സവാനുഷ്ഠാനങ്ങൾ ഒരുപക്ഷേ ചരിത്രാതീതകാലത്തു പൂർവികരിൽ ചിലർ പുലർത്തിയ ബാലിശമായ ചിന്തകളിൽനിന്നു വന്നതായിരിയ്ക്കാം. അന്നത്തെ ചടങ്ങുകളിൽ പൊതുവായിരുന്ന ചില സവിശേഷതകൾ നമുക്കിനി നോക്കാം: ഒന്നാമതായി, ചടങ്ങുകൾക്കു കാർമ്മികരായി പുരോഹിതന്മാരാരും ഉണ്ടായിരുന്നില്ല; അവസരത്തിനൊത്തു ചിലർ ആ ചുമതല സ്വയമേറ്റെടുക്കുകയാണു ചെയ്തത്. രണ്ടാമതായി, അന്നു ക്ഷേത്രങ്ങൾ നിലവില്ലാതിരുന്നതുകൊണ്ട് ചടങ്ങുകൾക്കു പ്രത്യേകമായൊരു വേദിയുണ്ടായിരുന്നില്ല; മൂന്നാമതായി ദൈവത്തിനുപകരം അവർ ആത്മാവിനെയാണ് ആരാധിച്ചിരുന്നത്. പ്രകൃതിയുടെ ചില മേഖലകളിൽമാത്രം ഒതുങ്ങിനിന്ന ആ ആത്മാക്കൾ പക്ഷേ നിരവധിയായിരുന്നു; ജനനമരണങ്ങളില്ലാത്ത, പ്രകൃതം പുറമേയ്ക്കു പ്രകടമല്ലാത്ത, അവർക്കു കൃത്യമായ വ്യക്തിത്വവുമുണ്ടായിരുന്നില്ല. നാലാമതായി, ബലിയും പ്രാർത്ഥനയുംകൊണ്ടു പ്രസാദിപ്പിയ്ക്കുന്നതിനേക്കാൾ അവരെ മാന്ത്രികപ്രയോഗങ്ങളിലൂടെ സ്വാധീനിയ്ക്കാനാണു മിക്ക അനുഷ്ഠാനങ്ങളും ലക്ഷ്യമാക്കിയിരുന്നത്. ഈ മാനദണ്ഡങ്ങൾവെച്ചു നോക്കുമ്പോൾ യൂറോപ്പുകാർ സസ്യസമൃദ്ധിയ്ക്കായി ചെയ്തുപോന്ന ചടങ്ങുകൾ മിക്കതും പ്രാക്തനസ്മൃതികളുടെ പിന്തുടർച്ചകളാണെന്നു കാണാം.

**21.2. ധാന്യാത്മാവിന്റെ രൂപങ്ങൾ:** യൂറോപ്പിൽ പൊതുവേ ഗോതമ്പിനും ബാർലിയ്ക്കുമുള്ള ധാന്യമാതൃപദവി ഈസ്റ്റിൻഡീസിൽ നെല്ലിനും അമേരിയ്ക്കയിൽ ചോളത്തിനുമാണു ലഭിച്ചത്. കൊയ്ത്തു കഴിഞ്ഞു കളപ്പുരയിലെത്തിയ കറ്റകളിൽ അവസാനത്തേതു നല്ല വേഷവിധാനങ്ങളണിയിച്ച് അടുത്ത കൊയ്ത്തുകാലംവരെ സൂക്ഷിയ്ക്കുന്ന പതിവ് പെറുവിലുമുണ്ടായിരുന്നു. ധാന്യമണികളുടെ കതിർക്കുല അലങ്കരിച്ച് ധാന്യമാതാവെന്ന സങ്കൽപ്പത്തിൽ അവർ പത്തായത്തിൽ കൊണ്ടുചെന്ന് ആദരവോടെ പ്രതിഷ്ഠിയ്ക്കും. മൂന്നു രാത്രി കഴിയുമ്പോ

ൾ മന്ത്രവാദി ചില ചടങ്ങുകൾ നടത്തി ധാന്യമാതാവിനോട് അടുത്ത കൊയ്ത്തുകാലംവരെ രോഗം വരാതിരിയ്ക്കാനുള്ള ഉൾക്കരുത്തിനെക്കുറിച്ച് ആരായും. മറുപടി നിഷേധാത്മകമാണെങ്കിൽ അവരുടനെ ആ കറ്റ പാടത്തു കൊണ്ടുപോയി കത്തിച്ചു മറ്റൊന്നുമായി തിരിച്ചുവരും. വീണ്ടും അതേ ചോദ്യത്തിനു ലഭിയ്ക്കുന്ന മറുപടി അനുകൂലമായാൽ അടുത്ത വർഷംവരെ അവരതിനെ ആരാധിയ്ക്കും. സ്വയം വളരാനുള്ള ദിവ്യശക്തി ചെടിയിൽ ഒളിഞ്ഞിരിയ്ക്കുന്നുണ്ടെന്നു പെറുവിലെ ജനങ്ങൾ വിശ്വസിച്ചിരുന്നു. ആ ശക്തിയെയാണു ചെടിയുടെ മാതാവായി അവർ കണ്ടത്. ചെടിയുടെ പ്രകൃതമനുസരിച്ച് മാതാവിന്റെ രൂപഭാവങ്ങൾക്കും മാറ്റം വരും. ചോളമാതാവിനെ കതിരുകൾ മെടഞ്ഞുണ്ടാക്കിയ വേഷമാണെങ്കിൽ കൊക്കോമാതാവിനെ പച്ചിലകൾ ചേർത്തു തുന്നിയ ഉടുപ്പാണു ധരിപ്പിയ്ക്കുന്നത്. പത്തായത്തിൽ സൂക്ഷിച്ചിരിയ്ക്കുന്ന ചോളമാതാവിന്റെ ആരോഗ്യവും ജനങ്ങൾ ഇടയ്ക്കിടെ അന്വേഷിച്ചുകൊണ്ടിരിയ്ക്കും. രോഗം വന്നു നിശ്ചിതസമയത്തിനുമുമ്പ് മരിയ്ക്കാനിടയുണ്ടെങ്കിൽ തൽക്ഷണം അവർ നിലവിലുള്ളതു മാറ്റി മറ്റൊരാളെ പ്രതിഷ്ഠിയ്ക്കും. ശക്തിക്ഷയം സംഭവിയ്ക്കുമ്പോഴും നിശ്ചിതകാലാവധിയ്ക്കുശേഷവും രാജാവിനെ വധിയ്ക്കുന്ന സമ്പ്രദായത്തിനു നല്ലൊരു ഉദാഹരണമാണിത്.

നെൽച്ചെടിയ്ക്കു മനുഷ്യരെപ്പോലെ ജനനവും വളർച്ചയും വാർദ്ധക്യവും മരണവും മാത്രമല്ല, ആത്മാവുമുണ്ടെന്നു മലായ്ദ്വീപിലെ ജനങ്ങൾ വിശ്വസിച്ചു. അതുകൊണ്ടു മരിച്ചുപോയവരുടെ ആത്മാക്കളെ ആരാധിയ്ക്കുന്നതുപോലെ അവർ സസ്യാത്മാക്കളേയും ആദരവോടെ പൂജിച്ചു. ജീവിച്ചിരിയ്ക്കുന്ന ബന്ധുക്കളോടും നാട്ടുകാരോടുമെന്നപോലെ അവർ സസ്യങ്ങളോടും പെരുമാറി. ഗർഭിണികൾക്കു കൊടുക്കുന്ന സ്നേഹവും പരിചരണവുമാണ് അവർ കതിരിടുന്ന നെൽച്ചെടികൾക്കു നൽകിയത്. കതിരെല്ലാം പതിരാകുമെന്ന ഭയം മൂലം വയലുകൾക്കു സമീപത്തു ചെല്ലുമ്പോൾ ആരും ഉച്ചത്തിൽ ശബ്ദിയ്ക്കാറില്ല. കുഞ്ഞിനെ മുലയൂട്ടുന്നതുപോലെ ചെടികൾക്കു കഞ്ഞി കൊടുത്തു വാത്സല്യ

പൂർവം വളർത്തിയതുകൊണ്ട് കൊയ്ത്തുകാലത്തു സ്ത്രീകളനുഭവിച്ച വേദനയ്ക്കു പരിധിയുണ്ടായിരുന്നില്ല. കറ്റ മുറിയ്ക്കുന്നതു കതിരിനു വേദന തോന്നാതെ പെട്ടെന്നു ചെയ്തുതീർക്കേണ്ട ഒരു ശസ്ത്രക്രിയയായി അവർ കരുതി. അതിനുവേണ്ടി പ്രത്യേകമായി രൂപകൽപ്പന ചെയ്ത അരിവാളുകൾ അവരുപയോഗിച്ചു. കൊയ്ത്തു നടക്കുന്നതിനിടയിൽ പരസ്പരം പറയുന്ന ചില വാക്കുകൾ ചെടികൾക്കു മനോവിഷമുണ്ടാക്കുമെന്നു കരുതി രഹസ്യമായൊരു ഭാഷയിൽ മാത്രമേ അവർ സംസാരിയ്ക്കാറുള്ളൂ. യന്ത്രത്തിൽ പൊടിച്ചതിനേക്കാൾ ആട്ടുകല്ലിൽ അരച്ചെടുത്ത അരിമാവിനു സ്വാദു കൂടുമെന്ന അഭിപ്രായമാണു സുമാത്രയിലെ സ്ത്രീകൾക്കുള്ളത്. അവയവങ്ങൾക്കേൽക്കുന്ന ക്രൂരമായ മർദ്ദനം ഭയന്നു ധാന്യാത്മാവ് ഓടി രക്ഷപ്പെടുന്നതു മൂലമാണു പൊടിയ്ക്കു സ്വാദു കുറയുന്നതെന്ന് അവർ കരുതി. വൃക്ഷാത്മാക്കളെ വധൂവരന്മാരായി ചിത്രീകരിയ്ക്കുന്ന യൂറോപ്പിലെ ചടങ്ങുകൾക്കു പകരം ജാവക്കാർ കൊയ്ത്തുകാലത്തു ചില ആഘോഷങ്ങൾ നടത്താറുണ്ട്. കൊയ്ത്തു തുടങ്ങുന്നതിനുമുമ്പ് മന്ത്രവാദി കുറച്ചു ധാന്യക്കതിരുകൾ മുറിച്ചെടുത്തു രണ്ടായി പകുത്തു സുഗന്ധലേപനങ്ങൾ പുരട്ടി പൂക്കൾകൊണ്ട് അലങ്കരിച്ചു വധൂവരന്മാരെ സൃഷ്ടിയ്ക്കും. തുടർന്നു നടക്കുന്ന വിവാഹസദ്യയ്ക്കു ശേഷം വയലിൽ കൊയ്ത്തു തുടങ്ങും. കതിർക്കറ്റകൾ കൊണ്ടുവെയ്ക്കുന്ന കളപ്പുരയോടു ചേർന്നുള്ള മുറിയിൽ മെത്ത വിരിച്ചു വിളക്കു കൊളുത്തി മനോഹരമായൊരു മണിയറയും അവരൊരുക്കും. വധൂവരന്മാർക്കു ശല്യമുണ്ടാകാതെ നാൽപ്പതു ദിവസത്തേയ്ക്കു ഗ്രാമീണർ കളപ്പുരയിലേയ്ക്കു കടക്കാറില്ല. ബാലിദ്വീപിൽ കൊയ്ത്തുകാലത്തു വയലിന്റെ ഉടമയായ കർഷകൻ നന്നായി വിളഞ്ഞ നൂറ്റെട്ടു കതിരുകൾ വീതമുള്ള രണ്ടു കറ്റകൾ മുറിച്ചെടുക്കും. 'ഭർത്താവാ'യ കറ്റ കതിരുകളൊന്നും പുറമേയ്ക്കു കാണാത്തവിധം ചരടുകൊണ്ടു വരിഞ്ഞുകെട്ടും. പക്ഷേ, 'ഭാര്യ'യുടെ കറ്റയിൽ മുടിയഴിച്ചിട്ടതുപോലെ ചില നാരുകൾ താഴോട്ടു തൂങ്ങിക്കിടക്കും. കൊയ്ത്തു കഴിഞ്ഞു വീട്ടിലേയ്ക്കു കൊണ്ടുപോരുന്ന കറ്റകൾക്കു പിറകിൽ ഒരാൾ ആ 'ഭാര്യാഭർത്താക്ക'ന്മാരേയും ചുമന്നു നടക്കും. കളപ്പുരയിലെ നിലത്തു വൈയ്ക്കോൽമെത്തയിൽ 'ഭാര്യാഭർത്താക്ക'

ന്മാരെ കിടത്തി 'വിളവ് വർദ്ധിയ്ക്കാൻ' ആശംസകളർപ്പിച്ച് അവർ വാതിലടച്ചു പുറത്തുപോരും. പിന്നീട് ധാന്യങ്ങൾക്കെത്ര ക്ഷാമം വന്നാലും ആ കറ്റകളുടെമേൽ ആരും കൈവെയ്ക്കാറില്ല. എലി തിന്നു നശിച്ചാലും അതെടുത്തു വിൽക്കരുതെന്നാണു വിശ്വാസം. വിശപ്പു സഹിയ്ക്കാതെ ആ കറ്റകൾ മെതിച്ചു ഭക്ഷിയ്ക്കുന്നവരെ നാട്ടുകാർ പന്നികളെന്നു പറഞ്ഞു പരിഹസിയ്ക്കുകപോലും ചെയ്യും!

കൊയ്ത്തുത്സവങ്ങളിൽ അവസാനമായി മുറിച്ചെടുക്കുന്ന കറ്റ മാത്രമല്ല കൊയ്ത്തുകാരനേയും ധാന്യാത്മാവായി കാണുന്ന രീതി ചിലയിടങ്ങളിലുണ്ട്. അവരെപ്പോലെ സസ്യാത്മാക്കളുടെ പ്രതിനിധികളായി ജീവിയ്ക്കുന്ന ചിലരെക്കൂടി കണ്ടെത്താനായാൽ നേമിയിലെ വൃക്ഷരാജാവിനേയും നമുക്കവരുടെ കൂട്ടത്തിൽ ചേർക്കാവുന്നതേയുള്ളൂ. ചിരഞ്ജീവിയായ ഒരു വൃദ്ധ തെക്കെവിടെയോ ഒളിച്ചിരുന്നു സസ്യങ്ങളുടെ വളർച്ചയ്ക്കു കളമൊരുക്കുന്നതായി വടക്കേ അമേരിയ്ക്കയിലെ ചില ആദിവാസികൾ കരുതിയിരുന്നു. വസന്തത്തിൽ വൃദ്ധയുടെ സന്ദേശവാഹകരായി വരുന്ന ദേശാടനക്കിളികളെ സ്വീകരിയ്ക്കാൻ ഗ്രാമീണരൊരു സസ്യോത്സവം നടത്താറുണ്ട്. മേൽക്കൂരയില്ലാത്ത ഒരു പന്തൽ കെട്ടിയുയർത്തി അവർ വൃദ്ധയ്ക്കു കാണിയ്ക്കയായി ഉണങ്ങിയ മാംസക്കഷണങ്ങൾ കെട്ടിത്തൂക്കും. നിശ്ചയിച്ചുറപ്പിച്ച ദിവസം ഗ്രാമത്തിലെ സ്ത്രീകൾ വൃദ്ധയുടെ പ്രതിനിധികളായി വേഷം ധരിച്ചു വടിയിൽ ധാന്യക്കതിരുമേന്തി പന്തലിനു ചുറ്റും നൃത്തച്ചുവടുകൾ വെയ്ക്കും. അതേ സമയം പുരുഷന്മാർ പെരുമ്പറ മുഴക്കി കുഴലൂതി പശ്ചാത്തല സംഗീതമൊരുക്കും. തുടർന്നു ചില പെൺകുട്ടികൾ പന്തലിൽ കെട്ടിത്തൂക്കിയ മാംസക്കഷണങ്ങളിൽ ചിലതെടുത്തു സ്ത്രീകളുടെ വായിലേയ്ക്കു വെയ്ക്കും. സ്ത്രീകൾ ധാന്യക്കതിരിലെ മണികൾ പ്രസാദമായി തിരിച്ച് അവരുടെ വായിലും വെയ്ക്കും. വസന്തം കഴിഞ്ഞു ശരത്കാലമാകുമ്പോൾ തെക്കോട്ടു പറക്കുന്ന കിളികൾ കാണിയ്ക്കയുംകൊണ്ടു വൃദ്ധയുടെ അടുത്തേയ്ക്കു മടങ്ങിപ്പോകുകയാണെന്നു ഗ്രാമീണർ വിശ്വസിച്ചു. അവർ സസ്യാത്മാവിന്റെ ദിവ്യത്വം ചിരഞ്ജീവിയായ വൃദ്ധയുടെപേ

രിൽ ആരോപിയ്ക്കുക മാത്രമല്ല, അവരുടെ പ്രതിനിധികളായി ഗ്രാമീണസ്ത്രീകളെ അവരോധിയ്ക്കുകകൂടി ചെയ്യു. ഇന്ത്യയിലെ ചില ഭാഗങ്ങളിൽ കൊയ്ത്തുകാലത്തു വിവാഹിതരാകാത്ത പെൺകുട്ടികൾ തലയിൽ കറുകപ്പൂ ചൂടി ധാന്യദേവതയായ ഗൗരിയുടെ വേഷം ധരിയ്ക്കുന്ന പതിവും സസ്യസമൃദ്ധിയ്ക്കുവേണ്ടി നടത്തുന്ന ആചാരമായിരിയ്ക്കണം.

ആധുനികമായ നാടോടിപാരമ്പര്യങ്ങളിൽ ധാന്യാത്മാവിനെ അമ്മയും മകളുമായി സങ്കൽപ്പിയ്ക്കുന്ന രീതിയാണു പൊതുവേ കണ്ടുവരുന്നത്. ഡെമെറ്റർ പ്രസവിച്ച് ഉപേക്ഷിച്ചുപോയ പ്ലൂട്ടസിനെ ഉഴവുചാലിൽനിന്നു കണ്ടെടുത്ത കഥയ്ക്കു പ്രഷ്യയിലെ സ്ത്രീകൾ കൊയ്ത്തുകഴിഞ്ഞ പാടത്തു കുഞ്ഞിനെ പ്രസവിയ്ക്കുന്ന പ്രഹസനവുമായുള്ള ബന്ധം തള്ളിക്കളയാനാവില്ല. പ്രതികൂലകാലാവസ്ഥ മൂലം വിത്തു മുളപ്പിയ്ക്കാനാവാതെ നിസ്സഹായനായി നിന്ന പ്രകൃതിയ്ക്കുമേൽ ഒരുപക്ഷേ സ്വന്തം പ്രത്യുൽപ്പാദനശേഷിയുടെ വീര്യം പകരാൻ ശ്രമിച്ച പ്രാകൃതമനുഷ്യരുടെ ആവേശമായിരിയ്ക്കാം ആ ചടങ്ങിലുള്ളത്. അമ്മയുടെ വേഷമണിയുന്ന സ്ത്രീ വിതയ്ക്കാനുപയോഗിയ്ക്കുന്ന വിത്തായും പിറന്നുവീഴുന്ന കുഞ്ഞു പൊട്ടി മുളയ്ക്കുന്ന ധാന്യക്കതിരുമായി സങ്കൽപ്പിയ്ക്കപ്പെട്ടു. മഴ കാത്തു മണ്ണിൽ കിടക്കുന്ന വിത്തിന്റെ അദൃശ്യതയാണു പെരെസ്ഫോണിന്റെ ആറുമാസക്കാലത്തെ പാതാളവാസം സൂചിപ്പിയ്ക്കുന്നത്. മതവിശ്വാസങ്ങളുടെ അടുത്ത പടിയിൽ കൂടുതൽ സ്ഥിരതയും വിശ്വാസ്യതയുമുള്ള ദൈവസങ്കൽപ്പത്തിനു പ്രാധാന്യം വന്നപ്പോൾ വർഷന്തോറും ജനിച്ചുമരിയ്ക്കുന്ന രണ്ടുപേരിലൊരാളെ ഉപേക്ഷിച്ച്, അമ്മയും മകളുമെന്ന നിലയ്ക്കു ദൃഢമൂലമായ ഇരട്ടകൾക്കൊരു യുക്തി കണ്ടെത്തേണ്ടിവന്നു. പാതാളത്തിൽ നിന്നു വർഷന്തോറും ഭൂമിയിലേയ്ക്കു വരുന്ന പെരെസ്ഫോണും, മകളുടെ വരവിലും പോക്കിലും സന്തോഷസന്താപങ്ങൾ പ്രദർശിപ്പിയ്ക്കുന്ന ഡെമെറ്ററും അങ്ങനെ ജനമനസ്സിൽ ലബ്ധപ്രതിഷ്ഠ നേടി.

**21.3. കൊയ്ത്തുത്സവങ്ങൾ:** യൂറോപ്പിലെ ഗ്രാമങ്ങളിൽ നിലനിന്ന ധാന്യമാതൃസങ്കൽപ്പം ഡെമെറ്ററുടേയും പെരെസ്ഫോണിന്റേയും മൂലരൂപമായി സങ്കൽപ്പിയ്ക്കുന്നതിൽ തെറ്റില്ല. സ്വയം മരണം വരിയ്ക്കുന്ന

ദൈവങ്ങളെക്കുറിച്ചു ചിന്തിച്ചപ്പോൾ പെരെസ്ഫോണിന്റെ മരണ ത്തിനും ഉയിർത്തെഴുന്നേൽപ്പിനും അഡോണിസ്, ആറ്റിസ്, ഓസി രിസ് മുതലായവരുടെ ജീവിതവുമായുള്ള ബന്ധം നാം മനസ്സിലാക്കി. വർഷന്തോറും നടക്കുന്ന അവരുടെ ജനനമരണങ്ങൾക്കു പ്രാകൃതകാ ലത്തെ കൊയ്ത്തുത്സവങ്ങളുമായുള്ള ബന്ധമാണു നമുക്കിനി നോ ക്കാനുള്ളത്. ആദ്യമായരിഞ്ഞെടുത്ത കറ്റ ഐസിസിന്റെ ധാന്യാ ത്മാവാണെന്നു സങ്കൽപ്പിച്ച് ഈജിപ്റ്റിലെ കൊയ്ത്തുകാർ വയലി ലിരുന്നു വിലാപഗീതങ്ങൾ പാടാറുണ്ട്. ഒന്നിച്ച് ഉച്ചത്തിൽ പാടുന്ന ആ ഗീതത്തിനു ഗ്രീക്കുകാർ 'മനെറോസെ'ന്നു പേരിട്ടു. ഈജിപ്റ്റിലെ രാജകുമാരനായ മനെറോസാണു കാർഷികവൃത്തി തുടങ്ങിയതെന്നും അകാലമരണമടഞ്ഞ അദ്ദേഹത്തിന്റെ പേരിലാണു കൊയ്ത്തുകാർ കണ്ണീർ പൊഴിയ്ക്കുന്നതെന്നും അക്കാലത്തവർ കരുതി. പക്ഷേ, ഐ സിസിനെക്കുറിച്ചുള്ള പല രേഖകളിലും കാണുന്ന ആ വാക്കു പക്ഷേ 'വീട്ടിലേയ്ക്കു തിരിച്ചു വരണ്'മെന്ന അർത്ഥത്തിലാണുപയോഗിയ്ക്കുന്ന ത്. അപ്പോൾ, വാക്കിന്റെ വാച്യാർത്ഥത്തിനു പകരം ഗ്രീക്കുകാരൊ രു കെട്ടുകഥ സൃഷ്ടിച്ചതായിവേണം കരുതേണ്ടത്. അതുപോലെ പ ശ്ചിമേഷ്യക്കാരുടെ കൊയ്ത്തുപാട്ടിനു ഗ്രീക്കുകാർ 'ലിനെസെ'ന്നു പേരിട്ടിരുന്നു. ഒരാട്ടിടയനായി വളർന്ന ലിനെസ് വളർത്തുനായ്ക്ക ളുടെ കടിയേറ്റു മരിച്ചതായി വിശ്വസിയ്ക്കപ്പെട്ടു. പക്ഷേ, 'ഞങ്ങളുടെ ക ഷ്ടകാല'മെന്നു വാച്യാർത്ഥം പറയാവുന്ന 'ലെനെസെ'ന്ന വാക്കിനും ഗ്രീക്കുകാരൊരു കഥ ചമച്ചു. അങ്ങനെ അഡോണിസും ലിനെസും ഒ രാളാണെന്നുവരെ ചിലർ അഭിപ്രായപ്പെട്ടുതുടങ്ങി. 'ലിറ്റ്യേഴ്സസെ' ന്ന പേരിൽ അറിയപ്പെടുന്ന ഫ്രിജിയയിലെ കൊയ്ത്തുപാട്ടിനു പി ന്നിലും ഒരു കഥയുണ്ട്: ഫ്രിജിയയിലെ രാജാവായിരുന്ന മിഡാസി ന്റെ ജാരസന്തതിയാണു ലിറ്റ്യേഴ്സസ്. വിശപ്പു സഹിയ്ക്കാതെ വയ ലിലെ ധാന്യക്കതിർ സ്വയം കൊയ്തെടുത്തു ഭക്ഷിച്ച അയാൾ ആ വഴി വരുന്ന അപരിചിതരെ നദീതീരത്തേയ്ക്കു കൂട്ടിക്കൊണ്ടുപോകും. കുറച്ചുനേരം രണ്ടുപേരും മത്സരിച്ചു ധാന്യം കൊയ്ത ശേഷം പെട്ടെ

ന്നയാൾ അപരിചിതനെ ബലാൽക്കാരേണ പിടിച്ചുകെട്ടി കറ്റയിൽ പൊതിഞ്ഞു ശിരച്ഛേദനം ചെയ്തു നദിയിലേയ്ക്കു വലിച്ചെറിയും. അങ്ങനെയിരിയ്ക്കേ, ഒരു ദിവസം സ്ഥലത്തെത്തിയ ഹെർക്കുലീസ് നേരിട്ടുള്ള പോരാട്ടത്തിൽ ലിറ്റ്യേഴ്സസിനെ തോൽപ്പിച്ചു ശിരസ്സു നദിയിലേയ്ക്കു വലിച്ചെറിഞ്ഞു. കൊയ്ത്തുമത്സരത്തിനു ജനങ്ങളെ വെല്ലുവിളിച്ചു തോൽക്കുന്നവരെ നദിയിലെറിയുകയാണു ലിറ്റ്യേഴ്സസ് ചെയ്തതെന്നു മറ്റൊരു കഥയും പ്രചാരത്തിലുണ്ട്. അവസാനം ശക്തനായൊരു പ്രതിയോഗിയുടെ കൈക്കരുത്തു താങ്ങാതെ അയാൾ മരണത്തിനു കീഴടങ്ങുകയും ചെയ്തു. കൊയ്ത്തുകാലത്തു വയലിൽ പ്രത്യക്ഷപ്പെടുന്ന ചില അപരിചിതരെ ധാന്യാത്മാവെന്ന സങ്കൽപ്പത്തോടെ പിടിച്ചുകെട്ടി വധിച്ച് മഴ പെയ്യിയ്ക്കാനുള്ള മാന്ത്രികപ്രയോഗമെന്ന നിലയിൽ നദിയിലേയ്ക്കു വലിച്ചെറിയുന്ന ഫ്രിജിയയിലെ അനുഷ്ഠാനങ്ങളും ലിറ്റ്യേഴ്സസിന്റെ കഥയിൽ കാണാം. കൊയ്ത്തുത്സവങ്ങളും കഥകളും താരതമ്യപ്പെടുത്തി നോക്കുമ്പോൾ സവിശേഷമായ മൂന്നു വിഷയങ്ങളാണുള്ളത്: ഒന്ന്, കൊയ്ത്തുമത്സരങ്ങളിൽ തോറ്റവരെ കറ്റയിൽ പൊതിയുന്ന പതിവ്; രണ്ട്, ധാന്യാത്മാവെന്ന പേരിലുള്ള നരബലി; മൂന്ന്, അപരിചിതരോടു കൊയ്ത്തുകാർക്കുണ്ടാകുന്ന വിരോധം. ഇവയോരോന്നും നമുക്കു പ്രത്യേകമായെടുത്തു പരിശോധിയ്ക്കാം.

ഒന്നാമതായി, കൊയ്ത്തു നടക്കുമ്പോൾ അവസാനത്തെ കറ്റ കൊയ്യുന്ന കർഷകനു മറ്റുള്ളവരിൽനിന്നു മർദ്ദനമേൽക്കേണ്ടിവരുന്നതുകൊണ്ട് മിക്കവാറും അവർക്കിടയിലൊരു മത്സരാന്തരീക്ഷം നിലനിന്നിരിയ്ക്കണം. കൊയ്ത്തു മുന്നോട്ടു നീങ്ങുന്തോറും മർദ്ദനത്തിനു വിധേയരാകാതിരിയ്ക്കാൻ ഓരോരുത്തരും സ്വന്തം പങ്കു പെട്ടെന്നു തീർക്കാൻ ശ്രമിയ്ക്കും. പ്രഷ്യയിലെ മിറ്റൽമാർക്ക് ജില്ലയിൽ കൊയ്ത്തുകഴിഞ്ഞു കറ്റ കെട്ടുന്നതിനുമുമ്പ് സ്ത്രീകൾ രണ്ടുവരിയിൽ നേർക്കു നേരായി നിരന്നു നിൽക്കും. പണിയാരംഭിയ്ക്കാനുള്ള സൂചന ലഭിയ്ക്കേണ്ട താമസം അവരതിവേഗം കറ്റ കെട്ടിത്തുടങ്ങും. വേഗതക്കുറവുകൊണ്ട് അവസാനം പണി തീരുന്നവളെ മറ്റുള്ളവർ 'വൃദ്ധ'യെന്നു പേരിട്ടു മരത്തിൽ പിടിച്ചുകെട്ടി കളിയാക്കി ചിരിയ്ക്കും; ചിലപ്പോളൊരു കറുത്ത മുഖംമൂടി ധ

രിപ്പിച്ച് അവളെ പരിഹാസ്യമായ പുരുഷവേഷംപോലും അണിയി യ്ക്കും. കൊയ്ത്തിലും കറ്റകെട്ടി മെതിയ്ക്കുന്നതിലും അവസാനം വരുന്ന വർക്ക് ഇതേ അനുഭവം നേരിടേണ്ടിവന്നേക്കാം. വയലിൽനിന്നും ക തിരിൽനിന്നും ബഹിഷ്കൃതനായ ധാന്യാത്മാവിനെ അടുത്ത വർ ഷം വിത്തു വിതയ്ക്കാറാകുന്നതുവരെ കളപ്പുരയിൽ സുരക്ഷിതമായി സൂ ക്ഷിയ്ക്കാൻ ഒരുപക്ഷേ ജനങ്ങൾ കണ്ടെത്തിയ ഒരു കൗശലമായിരി യ്ക്കാമത്. രണ്ടാമതായി, കഥയിൽ സംഭവിയ്ക്കുന്നതുപോലെ കൊയ്ത്തു കാലത്തു ധാന്യങ്ങളിൽനിന്നു പുറത്താകുന്ന ആത്മാവ് ബലിയർപ്പി യ്ക്കപ്പെട്ടതിനും ഉദാഹരണങ്ങളുണ്ട്. ബവേറിയയിൽ ധാന്യം മെതിയ്ക്കു ന്നവർ കൈയിലെ കമ്പുകൊണ്ടു കറ്റയിൽ താളം പിടിച്ച് "ഞങ്ങളി താ വൃദ്ധയെ കൊല്ലുന്നെ'ന്നു പുലമ്പിക്കൊണ്ടിരിയ്ക്കും. വീട്ടിലെ പ്രായം ചെന്നവർ ആ വിലാപം കേൾക്കുന്നതോടെ അന്ത്യശ്വാസം വലിയ്ക്കും! ലിത്വാനിയയിൽ പാടത്തു ബാക്കിനിൽക്കുന്ന കതിരുകളെ നോക്കി കൊയ്ത്തുകാർ പറയും: "അവിടെയതാ, ചില വൃദ്ധകളുണ്ട്!". ഉടനെ ഒരു ചെറുപ്പക്കാരൻ അരിവാളിനു മൂർച്ചകൂട്ടി ഒരൊറ്റ വീശലിൽ ആ ക തിരുകളാകെ വെട്ടിവീഴ്ത്തും. 'വൃദ്ധയെ കൊന്നവനെ'ന്നാണു പിന്നീ ടയാളെ മറ്റുള്ളവർ വിളിയ്ക്കുന്നത്. ആ ധീരകൃത്യത്തിന്റെപേരിൽ കർ ഷകന്റെ പക്കൽനിന്നു നല്ലൊരു സമ്മാനവും അയാൾക്കു ലഭിയ്ക്കും. യോർക്ക്ഷയറിൽ കൊയ്ത്തുകാലത്തിന്റെ അവസാനം 'മന്ത്രവാദി നിയെ കത്തിയ്ക്കു'ന്ന ഒരു ചടങ്ങുണ്ട്. ധാന്യക്കതിരുകൾ ചേർത്തുകെ ട്ടിയ ചെറിയൊരു കറ്റ കത്തിക്കാളുന്ന വൈയ്ക്കോൽക്കൂനയിലേയ്ക്കു വ ലിച്ചെറിയുകയാണവർ ചെയ്യുന്നത്. ഗ്രാമീണർ തീയ്ക്കു ചുറ്റും നിരന്നു നിന്നു വറുത്ത കടല കൊറിയ്ക്കുകയും മദ്യം മോന്തുകയും ചെയ്യും. ബാ ലികാബാലന്മാർ തീക്കുണ്ഡത്തിനു ചുറ്റും ഓടിനടന്നു പരസ്പരം മുഖ ത്തു കരി വാരിത്തേയ്ക്കും. കരിന്തിയായിൽ അവസാനത്തെ കറ്റ മെ തിച്ചയാളെ കൈകാലുകൾ പിടിച്ചുകെട്ടി വൈയ്ക്കോലിന്റെ തല പ്പാവ് ധരിപ്പിച്ച് നദിയിലേയ്ക്കു വലിച്ചെറിയുകയാണു പതിവ്. മൂന്നാമ തായി, അവസാനത്തെ കറ്റ കൊയ്തവരും കെട്ടിയവരും മെതിച്ചവ

രും മാത്രമല്ല, പാടത്തു പ്രത്യക്ഷപ്പെടുന്ന അപരിചിതരും ധാന്യാത്മാവിന്റെ രൂപമെടുക്കാറുണ്ട്. ജർമ്മനിക്കാർ അത്തരം സന്ദർശകരെ ബലാൽക്കാരേണ കീഴടക്കി ധാന്യക്കയർകൊണ്ടു വരിഞ്ഞുകെട്ടി ബന്ധുക്കളിൽ നിന്നു നല്ല മോചനദ്രവ്യം ലഭിയ്ക്കുന്നതുവരെ പിടിച്ചുവെയ്ക്കും. ബ്രെയ്യിലുള്ളവർ അപരിചിതരെ ഓടിച്ചിട്ടുപിടിച്ച വയലിന്റെ 'താക്കോ'ലേൽപ്പിയ്ക്കുകയാണു പതിവ്. അവസാനത്തെ കറ്റ മെതിയ്ക്കാനുള്ള അവകാശം, അഥവാ ധാന്യാത്മാവാകാനുള്ള അവകാശമാണു 'താക്കോൽദാന'ത്തിലൂടെ അവർ ചെയ്യുന്നത്. റാറ്റ്സ്ബർഗിൽ കൊയ്ത്താരംഭിയ്ക്കുന്ന ദിവസം ഉടമസ്ഥനോ അപരിചിതനോ പാടത്തു ചെല്ലാനിടയായാൽ കൊയ്ത്തുകാർ പെട്ടെന്നു പണി നിർത്തി കൈയിൽ അരിവാളുമായി മുന്നോട്ടു വന്നു ഭീഷണസ്വരത്തിൽ പോർവിളി മുഴക്കും. തുടർന്നു തൊപ്പിയെടുത്തു ധരിച്ച് അവരൊരു താളത്തിൽ അരിവാൾ ചാണയിലുരച്ചു മൂർച്ച കൂട്ടാൻ തുടങ്ങും. അതിനിടയിൽ രണ്ടു സ്ത്രീകൾ മുന്നോട്ടു ചെന്ന് അപരിചിതന്റെ രണ്ടു കൈകളും പിടിച്ചുകെട്ടും. കൊയ്ത്തുപാടത്തു മാത്രമല്ല, മെതിക്കളത്തിലും അപരിചിതരോട് അവർ ഇതേ പെരുമാറ്റം ആവർത്തിയ്ക്കാറുണ്ട്. ഷ്ലെസ്വിഗിലെ മെതിക്കാർ അപരിചിതരോടു ചോദിയ്ക്കും: "മെതിവടിനൃത്തം പഠിയ്ക്കണോ?". ഉത്തരം അനുകൂലമാണെങ്കിൽ മെതിയടിക്കമ്പിന്റെ കൈപ്പിടി കഴുത്തിലമർത്തി അവരയാളെ ശ്വാസം മുട്ടിച്ചു കൊല്ലും!

പൗരാണികകാലത്തു ഫ്രിജിയയിൽ ആചരിച്ചുപോന്ന ചടങ്ങുകളുടെ തനിയാവർത്തനങ്ങളാണു യൂറോപ്പിൽ ഇന്നു നടക്കുന്ന കൊയ്ത്തുത്സവങ്ങളെന്നു ലിറ്റ്യേഴ്സസിന്റെ കഥ ഭംഗ്യന്തരേണ പറയുന്നുണ്ട്; പക്ഷേ ധാന്യാത്മാവിന്റെ പ്രതിനിധിയെ വധിയ്ക്കുന്നതു പുതിയ പതിപ്പിൽ ഒഴിവാക്കുകയും ചെയ്തിരിയ്ക്കുന്നു. അതുകൊണ്ട് മണ്ണിന്റെ ഫലപുഷ്ടി വർദ്ധിപ്പിയ്ക്കാൻ പ്രാകൃതജനത മനുഷ്യരെ ബലി കൊടുക്കാറുണ്ടെന്നുകൂടി ഇനി നമുക്കു തെളിയിയ്ക്കേണ്ടതുണ്ട്. മെക്സിക്കോയിലെ വിളവെടുപ്പുകാലത്ത് ആദ്യമായി പറിച്ചെടുത്ത പഴം സൂര്യനു സമർപ്പിയ്ക്കുന്നതിനു മുമ്പ് ഒരു കുറ്റവാളിയെ പാറക്കല്ലുകൾക്കിടയിലിട്ടു ഞെരിച്ചുകൊല്ലുന്ന ഒരാചാരമുണ്ട്. ധാന്യങ്ങൾ വളരുന്ന ചില ഘട്ട

ങ്ങളിൽ അതേ പ്രായമുള്ളവരെ ബലിയർപ്പിയ്ക്കുന്ന രീതിയും ചിലയിട ത്തുണ്ടായിരുന്നു. പോണിവർഗക്കാർ വർഷന്തോറും വയലിൽ വിത്തു വിതയ്ക്കുന്നതിനുമുമ്പു മനുഷ്യരെ ബലി കൊടുക്കും. 1837 ഏപ്രിലിൽ ന ടന്ന നരബലിയിൽ പതിന്നാലു വയസ്സുള്ള ഒരു പെൺകുട്ടിയാണു ബ ലിയാടായത്. ആറു മാസത്തോളം ഭക്ഷണം കൊടുത്തു വളർത്തിയ അവൾക്കു നല്ല ആരോഗ്യവുമുണ്ടായിരുന്നു. ബലിദാനത്തിനു രണ്ടു ദി വസം മുമ്പ് നാട്ടുപ്രമാണിമാർ അവളെ ഗ്രാമത്തിലെ വീടുകൾതോറും കൊണ്ടുനടന്നു. ഓരോ വീട്ടിൽ നിന്നും സമ്മാനമായി ലഭിച്ച അമ്പുക ളും ചായങ്ങളും അവൾ കൂടെയുള്ള ഭടന്മാർക്കു കൈമാറി. ഏപ്രിൽ ഇ രുപത്തിരണ്ടാംതീയതി ശരീരമാകെ കറുപ്പും ചുവപ്പും ചായം തേച്ച അവളെ ഭടന്മാരൊരു കഴുമരത്തിൽ കെട്ടിത്തൂക്കി തെരുവുകൾതോ റും നടന്ന് അവസാനം ബലിമണ്ഡപത്തിലെ ആളിക്കത്തുന്ന തീക്കു ണ്ഡത്തിൽ കുത്തിനിർത്തി. മാത്രമല്ല, ഭടന്മാർ അവൾതന്നെ സമ്മാ നിച്ച അമ്പുകളെയ്തു വേവാൻ തുടങ്ങിയ ശരീരം ചെറുകഷണങ്ങളാ യി വെട്ടിനുറുക്കി. താഴെ വീണ ഹൃദയം മുഖ്യകാർമ്മികൻ വാരിയെടു ത്തു വിഴുങ്ങി. ചൂടാറാത്ത മാംസം ചെറിയ ഇലകളിൽ പൊതിഞ്ഞ് അവർ സമീപപ്രദേശങ്ങളിലെ കർഷകർക്കു വിതരണം ചെയ്തു. അവ രാകട്ടെ, ആ മാംസക്കഷണങ്ങൾ പിഴിഞ്ഞ് ഊറിവരുന്ന രക്തം, വി തയ്ക്കാനുള്ള വിത്തിൽ തളിച്ചു നല്ലൊരു വിളവിനുവേണ്ടി കൈകൂപ്പി പ്രാർത്ഥിച്ചു. ഇന്ത്യയിൽ ബ്രഹ്മപുത്രയുടെ തീരത്തു ജീവിയ്ക്കുന്ന നാഗ ന്മാർ അപരിചിതരെ കണ്ടാൽ കഴുത്തറുത്തു കൊന്ന് അവയവങ്ങൾ വയലിലേയ്ക്കു വലിച്ചെറിയും. നരബലിയ്ക്കു വേണ്ട ബ്രാഹ്മണബാലന്മാ രെ സന്ദർഭാനുസരണം തട്ടിക്കൊണ്ടുപോയി ഒരിടത്തു സൂക്ഷിയ്ക്കുക യാണു ദ്രാവിഡർ ചെയ്യാറുള്ളത്. നാഗ്പൂരിലെ ഗൗരീദേവിയ്ക്കു ഭക്ത രെ ധനികരാക്കാനും ധാന്യങ്ങൾ വിളയിയ്ക്കാനുമുള്ള അത്ഭുതശക്തിയു ണ്ടെന്നു പറയപ്പെടുന്നു. പക്ഷേ, ലക്ഷ്യം നേടണമെങ്കിൽ നരബലി നടത്തിയേ തീരൂ. പത്തൊമ്പതാം നൂറ്റാണ്ടിൽ ബ്രിട്ടീഷ് അധികാരി കളുടെ ജാഗരൂകമായ നിരീക്ഷണങ്ങൾക്കിടയിലും അവ നിർബാധം

നടന്നുപോന്നു. സമൃദ്ധമായ വിളവെടുപ്പ് ഉറപ്പാക്കാൻ ആസൂത്രിതമായി നരബലി നടത്തിപ്പോന്നവരാണു ബംഗാളിലെ കന്ദന്മാർ. അവർ ഭൂമിദേവിയുടെ പേരിലാണു ബലിയർപ്പിച്ചിരുന്നത്. മനുഷ്യരക്തം വീണില്ലെങ്കിൽ മഞ്ഞളിനു നിറം മങ്ങുമെന്ന് അവർ കരുതി. പണം നൽകി വാങ്ങിയവരേയോ മെറയജാതിയിൽ ജനിച്ചവരേയോമാത്രമേ ദേവി ബലിയായി സ്വീകരിയ്ക്കൂ. ദുരിതകാലത്തു ദേവിയെ സന്തോഷിപ്പിയ്ക്കാനെന്ന വ്യാജേന കന്ദന്മാർ സ്വന്തം മക്കളെപ്പോലും ചിലപ്പോൾ നടയിരുത്താറുണ്ട്. വർഷങ്ങൾക്കുശേഷമേ ചിലർക്കു ബലിയർപ്പിയ്ക്കപ്പെടാനുള്ള ഊഴം ലഭിയ്ക്കൂ. അതുകൊണ്ട് മെറയജാതിക്കാരടക്കം സകല ബലിയാടുകളേയും ദേവിയുടെ ബന്ധുക്കളായി കണക്കാക്കി ഗ്രാമീണർ സ്നേഹാദരവോടെ  രക്ഷിച്ചുപോന്നു. അവരിലെ യുവാക്കൾക്കു യോജിച്ച പെൺകുട്ടികളെ വിവാഹം ചെയ്തു കൊടുക്കാനും കൃഷിയ്ക്കായി ഭൂമി ദാനം ചെയ്യാനും അവർ മടിച്ചില്ല. ദേവിയുടെ വിശേഷദിനങ്ങളിൽ പരസ്പരസമ്മതത്തോടെയാണു നരബലി നടക്കാറുള്ളത്. ബലികർമ്മത്തിനു പത്തു ദിവസം മുമ്പേ തല മുണ്ഡനം ചെയ്തു ബലിമനുഷ്യനെ ഒരുക്കിനിർത്തും. തുടർന്നുള്ള ദിവസങ്ങളിൽ ഗ്രാമീണർ നിയന്ത്രണങ്ങളില്ലാതെ തിമിർത്തുല്ലസിയ്ക്കും. ലോകത്തിനാകെ ഗുണകരമായ ബലിയ്ക്കു സകലരും സാക്ഷികളാകണമെന്നാണു നിയമം. ബലി നടക്കുന്നതിന്റെ തലേ ദിവസം എണ്ണ തേച്ചു കുളിപ്പിച്ചു വിശേഷവസ്ത്രങ്ങളണിയിച്ച ബലിമനുഷ്യനെ ഗ്രാമത്തിലെ തെരുവുകളിൽ ഗീതവാദ്യമേളങ്ങളോടെ എഴുന്നള്ളിച്ചു നടന്നു രാത്രിയാകുമ്പോൾ കാട്ടിലൊരുക്കിയ ബലിമണ്ഡപത്തിലേയ്ക്കു കൊണ്ടുപോകും. പിറ്റേന്നു ദേഹത്തു നെയ്യും മഞ്ഞളും തേച്ചു തെച്ചിപ്പൂമാലയണിഞ്ഞ അയാളെ ഒരാരാദ്ധ്യപുരുഷനെന്ന നിലയിൽ തൊട്ടുവണങ്ങാൻ ജനങ്ങൾ തിക്കിത്തിരക്കും. അയാളുടെ ശരീരത്തിൽ നിന്നു കൈപ്പറ്റുന്ന മഞ്ഞളും വിയർപ്പും നെയ്യും മറ്റും ദൈവപ്രസാദംപോലെ ആരാധകർ ഏറ്റുവാങ്ങും. തുടർന്നു ബലിമണ്ഡപത്തിനു നടുവിൽ നാട്ടി നിർത്തിയ കൊടിമരത്തിൽ അയാളെ ചേർത്തുകെട്ടി നല്ല വിളവിനുവേണ്ടി ഭൂമിദേവിയെ സ്തുതിയ്ക്കുകയും വിലകൊടുത്തു വാങ്ങിയ മനുഷ്യന്റെ രക്തത്തി

ൽ തങ്ങൾക്കു പങ്കില്ലെന്നു പ്രഖ്യാപിയ്ക്കുകയും ചെയ്തുകൊണ്ട് അവർ നൃത്തച്ചുവടുകൾ വെയ്ക്കും. രാത്രി മുഴുവൻ തുടരുന്ന ആഘോഷങ്ങൾ പിറ്റേദിവസം ഉച്ചവരെ നീണ്ടുനിൽക്കും. ആരാധകർ ഓരോരുത്തരായി ബലിമനുഷ്യന്റെ ശരീരം തൊട്ടു കൈയിൽ പറ്റിയ എണ്ണ ശിരസ്സിൽ തേച്ചു ഭക്തിപൂർവം നിർവൃതിയടയും. അത്തരമൊരു ആദരവിനു പാത്രമാകുന്നതിന്റെ ആനന്ദത്തിൽ ബലിയ്ക്കായി നിൽക്കുന്ന മനുഷ്യൻ പൊതുവേ പ്രതിഷേധം കാണിയ്ക്കാറില്ല. ഓടിപ്പോകാതിരിയ്ക്കാൻ ചിലപ്പോഴൊക്കെ അവരയാൾക്കു മയക്കുമരുന്നു കൊടുക്കുകയോ കൈകാലുകൾ ഒടിച്ചിടുകയോ ചെയ്യേന്നിരിയ്ക്കും. കൊല്ലുന്ന രീതിയ്ക്കും സ്ഥലഭേദങ്ങളനുസരിച്ചു വ്യത്യാസങ്ങളുണ്ട്. ശ്വാസം മുട്ടിച്ചു കൊല്ലുന്ന രീതിയാണു പൊതുവെ കാണുന്നത്. ഒരു മരത്തടി നീളത്തിൽ പിളർന്ന വിടവിലേയ്ക്കു ബലിമനുഷ്യന്റെ കഴുത്തു കടത്തി പുരോഹിതനും ഭന്മാരും ചേർന്നു സർവശക്തിയും സമാഹരിച്ച് ഇരുഭാഗങ്ങളും ചേർത്തമർത്തുകയാണു പതിവ്. അവസാനം മരിച്ചെന്നുറപ്പു വരുത്താൻ പുരോഹിതൻ കൈമഴുകൊണ്ട് അയാളുടെ ശരീരത്തിനു കുറുകെ വെട്ടുകയും ചെയ്യും. താഴേയ്ക്കു വീഴുന്ന രക്തത്തുള്ളികളും എല്ലിൽനിന്നു വേർപെട്ട മാംസക്കഷണങ്ങളും ഏറ്റുവാങ്ങാൻ ഭക്തജനങ്ങൾ തിക്കിത്തിരക്കി മുന്നോട്ടു വരും. വിദൂരഗ്രാമങ്ങളിലേയ്ക്കു ചൂടാറാതെ പ്രസാദമെത്തിയ്ക്കാനുള്ള സംവിധാനങ്ങളും അവർ നേരത്തേ ചെയ്തുവെയ്ക്കാറുണ്ട്. ബലിമനുഷ്യന്റെ മാംസം വന്നെത്തുന്നതുവരെ ഉപവാസമനുഷ്ഠിച്ചു കാത്തിരിയ്ക്കുന്ന ഗ്രാമീണരുടെ സാന്നിദ്ധ്യത്തിൽ പുരോഹിതൻ പ്രസാദം രണ്ടായി പകുത്ത് ഒരു ഭാഗം മണ്ണിൽ കുഴിച്ചിട്ടു മറ്റേ ഭാഗം കാത്തിരിയ്ക്കുന്നവർക്കു വീതിച്ചു കൊടുക്കും. കുടുംബനാഥന്മാർ അവരവരുടെ പങ്ക് ഇലയിൽ പൊതിഞ്ഞെടുത്തു നേരേ വയലിൽ കൊണ്ടുചെന്നു വിതറി നല്ലൊരു വിളവിനായി ഭൂമിദേവിയോടു പ്രാർത്ഥിയ്ക്കും. തുടർന്നു മൂന്നു ദിവസത്തേയ്ക്കു വീടു വൃത്തിയാക്കാനോ മരം മുറിയ്ക്കാനോ തീ കത്തിയ്ക്കാനോ അതിഥികളെ സ്വീകരിയ്ക്കാനോ പാടില്ല. ബലിമനുഷ്യന്റെ ശരീരാവശിഷ്ടങ്ങൾ പിറ്റേന്നു തീയിട്ടു കത്തിച്ച് ലഭിയ്ക്കു

ന്ന ഭസ്മം വയലിൽ വിതറാനും വീടിന്റെ ചുമരിൽ പൂശാനും വിത്തുക ൾ കേടുവരാതെ സൂക്ഷിയ്ക്കാനും മറ്റും ഉപയോഗിയ്ക്കും. ഭൂമിദേവിയെ പ്ര സാദിപ്പിയ്ക്കുന്ന ബലിയാടുകളായിരുന്നു മെറയാജാതിക്കാരെന്ന പൊ തുവായ വിശ്വാസത്തിനു നരബലിയുടെ വിശദാംശങ്ങൾതന്നെ സൂച നകൾ നൽകുന്നുണ്ട്. ബലിമാംസത്തിന്റെ നല്ലൊരു പങ്കു ഭൂമിദേവിയ്ക്കു നൽകുന്നുണ്ടെങ്കിലും ബാക്കിയുള്ളതു വയലിൽ കുഴിച്ചിടുകയും ചാര മാക്കി വിത്തിൽ വിതറുകയുമാണു ചെയ്യുന്നത്. ഭൂമിദേവിയുടെ അനു ഗ്രഹത്തേക്കാൾ സസ്യസമൃദ്ധി ഉറപ്പാക്കുന്ന ആന്തരികമായൊരു ശ ക്തി ബലിമനുഷ്യന്റെ ശരീരത്തിനുണ്ടെന്നുകൂടി അതോടെ തെളിയു ന്നു. സഹജമായ ആ സിദ്ധി രക്തത്തിലൂടെ മഞ്ഞളിനു നിറം പകരു കയും വിയർപ്പിലൂടെ മഴ പെയ്യിയ്ക്കുകയും ചെയ്യുന്നതായി അവർ കരു തിയിരിയ്ക്കാം. ബലി നടക്കുന്നതിനുമുമ്പ് ജനങ്ങൾക്കയാളോടുള്ള സ്നേ ഹാദരങ്ങൾ കാണുമ്പോൾ വെറും മെറയാജാതിക്കാരനായ അയാൾ ബലിയാടിലുപരി ഒരു ദിവ്യപുരുഷനായി അവരോധിയ്ക്കപ്പെടുന്നുണ്ടെ ന്നുകൂടി നാം മനസ്സിലാക്കണം. ഒരുപക്ഷേ ഒരുകാലത്തു സസ്യസമൃ ദ്ധിയുടെ ദേവനായി അയാൾ ജീവിച്ചിരിയ്ക്കാനുള്ള സാധ്യതയും നമു ക്കു തള്ളിക്കളയാനാവില്ല.

**21.4. മൃഗരൂപിയായ ധാന്യാത്മാവ്:** മനുഷ്യനായി മാത്രമല്ല ആട്, മുയൽ, പൂച്ച, കുറുക്കൻ തുടങ്ങിയ മൃഗരൂപങ്ങളിലും പ്രാചീനമനുഷ്യർ ധാന്യാത്മാവിനെ ആരാധിച്ചിരുന്നു. കൊയ്ത്തുകാലത്ത് അവസാ നം കൊയ്യുകയോ മെതിയ്ക്കുകയോ ചെയ്യുന്ന കതിരിൽ മൃഗരൂപിയാ യി ഒളിച്ചിരിയ്ക്കുന്ന ധാന്യാത്മാവ് രക്ഷപ്പെടാൻ ശ്രമിയ്ക്കുമ്പോൾ തൊട്ടു മുമ്പിൽ കണ്ടവരെ ഉപദ്രവിയ്ക്കുമെന്നും വിശ്വസിയ്ക്കപ്പെട്ടു. കൊയ്ത്തി നിടയിൽ ആരെങ്കിലും തളർന്നു വീഴുന്നതു 'ചോളച്ചെന്നായ' കടിച്ചതു മൂലമാണെന്ന് അവർ ആശ്വസിച്ചു. അവസാനത്തെ കറ്റയും അതാതു മൃഗരൂപങ്ങളിൽ മെനഞ്ഞു വണ്ടിയിൽ കയറ്റി ഗ്രാമീണർ ആഘോ ഷപൂർവം കളപ്പുരയിലേയ്ക്കു കൊണ്ടുപോകും. കറ്റ കൊയ്യുവരും മൃഗങ്ങ ളുടെപേരിൽ അറിയപ്പെട്ടു. അങ്ങനെ ധാന്യാത്മാക്കൾ അവതാരമെ ടുക്കുന്ന ഓരോ മൃഗരൂപങ്ങളുമായി നമുക്കൊന്നു പരിചയപ്പെടാം.

ഫ്രാൻസ്, ജർമ്മനി മുതലായ രാജ്യങ്ങളിൽ ധാന്യാത്മാവ് ചെന്നായയുടെ രൂപത്തിലാണ് ആരാധിയ്ക്കപ്പെടുന്നത്. വിളഞ്ഞുനിൽക്കുന്ന വയലിൽ വെയിൽ മങ്ങിയ വൈകുന്നേരങ്ങളിലെ സുഖകരമായ കാറ്റത്ത് ഇളകിയാടുന്ന കതിരുകൾ കണ്ടു ഗ്രാമീണർ പറയും: "അതാ, വയലിലൊരു ചെന്നായ ഓടിക്കളിയ്ക്കുന്നുണ്ട്!". വിശാലമായ പാടത്തു കളിയ്ക്കാൻ പോകുന്ന കുട്ടികളെ ചെന്നായ പിടിയ്ക്കുമെന്നു പറഞ്ഞു മാതാപിതാക്കൾ വിലക്കും. ഫെയ്ലൻഹോഫിനു സമീപത്തെ കാട്ടിൽനിന്നു വയലിലേയ്ക്ക് ഇറങ്ങുന്ന ചെന്നായ്ക്കളെ കർഷകർ സസൂക്ഷ്മം അടുത്തു ചെന്നു നിരീക്ഷിയ്ക്കും. വാൽ നിലത്തു കിടന്നിഴഞ്ഞാൽ നല്ലൊരു കാര്യത്തിനാണു ചെന്നായ വരുന്നതെന്നവർ തീരുമാനിയ്ക്കും. നേരേ മറിച്ച്, വാലുയർത്തി വരുന്ന ചെന്നായയെ അവർ കല്ലെറിഞ്ഞു കാട്ടിലേയ്ക്കു തിരിച്ചോടിയ്ക്കും. അവസാനത്തെ കറ്റയിൽനിന്നു ചെന്നായ പുറത്തു വരുമെന്നു ഭയന്നു മെക്ലെൻബർഗിലെ കൊയ്ത്തുകാർ അവരവരുടെ പങ്ക് പെട്ടെന്നു കൊയ്തുതീർക്കാൻ ശ്രമിയ്ക്കും. കൊയ്ത്തുമത്സരത്തിൽ അവസാനമെത്തുന്നവരെ റുജെൻദ്വീപുകാർ ചെന്നായയെന്നു വിളിച്ചു കളിയാക്കും. കൊയ്ത്തുകഴിഞ്ഞു വീട്ടിലെത്തി ബന്ധുക്കളെ കടിയ്ക്കാൻ ശ്രമിയ്ക്കുന്ന അയാൾക്കു തിന്നാൻവേണ്ടി വീട്ടുകാർ മാംസഭക്ഷണങ്ങൾ ഒരുക്കിവെയ്ക്കും. പക്ഷേ, ചെന്നായയാകാൻ ആരും പൊതുവേ താൽപ്പര്യപ്പെടാറില്ല!

വെൻഡിലെ ജനങ്ങൾ 'കോഴിപിടുത്ത'മെന്നാണു കൊയ്ത്തുത്സവത്തെ വിശേഷിപ്പിയ്ക്കുന്നത്. കൊയ്ത്തു തുടങ്ങുന്നതിനുമുമ്പ് വിളഞ്ഞുനിന്ന കതിരിൽ അവരൊരു കോഴിയെ ഒളിപ്പിച്ചുവെയ്ക്കും. അവസാനത്തെ കറ്റ കൊയ്യുന്നവർക്കു മദ്യത്തിനുപുറമേ കോഴിയും സമ്മാനമായി ലഭിയ്ക്കും. തുരിംഗനിൽ അവസാനത്തെ കറ്റ കോഴിയുടെ രൂപത്തിൽ മെനഞ്ഞുണ്ടാക്കി ഇലകളും പൂക്കളുംകൊണ്ടു മോടി വരുത്തി കൊയ്ത്തുവണ്ടിയിൽ കയറ്റി കളപ്പുരയിലെത്തിയ്ക്കും. ചിലപ്പോൾ കൃത്രിമരൂപത്തിനു പകരം ജീവനുള്ള കോഴിയേയും അവരതിനുപയോഗിയ്ക്കാറുണ്ട്. കളപ്പുരയുടെ ചുമരിൽ തറച്ച ആണിയിൽ അടുത്ത കൊ

യ്ത്തുകാലംവരെ ആ രൂപം തൂങ്ങിക്കിടക്കും. ധാന്യാത്മാവെന്ന നിലയ്ക്കു കോഴിയെ കൊല്ലുന്ന രീതിയും ചിലയിടങ്ങളിലുണ്ട്. ജർമ്മനി, ഹംഗറി, പോളണ്ട് തുടങ്ങിയ രാജ്യങ്ങളിൽ കൊയ്ത്തു കഴിഞ്ഞ പാടത്തു പറത്തി വിടുന്ന ജീവനുള്ള കോഴിയെ ഗ്രാമീണർ ഓടിച്ചിട്ടു പിടിച്ച് കഴുത്തിനു മുകൾഭാഗംമാത്രം പുറത്തു കാണാവുന്നവിധം മണ്ണിൽ കുഴിച്ചിടും. ശവം മറവു ചെയ്തശേഷം അരിവാളുകൊണ്ട് അവരതിന്റെ കഴുത്തു വെട്ടി മാറ്റും. ഒരൊറ്റ വെട്ടിനു തല വീഴാത്തത് ഒരശുഭലക്ഷണമായി അവർ വ്യാഖ്യാനിച്ചു. ട്രാൻസിൽവേനിയയിലെ ജനങ്ങൾ ജീവനുള്ള കോഴിയെ കറ്റയിൽ പൊതിഞ്ഞു കുന്തംകൊണ്ടു കുത്തിക്കൊന്നശേഷം മാംസം വയലിലേയ്ക്കു വലിച്ചെറിഞ്ഞു തൊലിയും തൂവലും അടുത്ത വർഷത്തെ വിത്തുമായി കലർത്തി വിതയ്ക്കാനുപയോഗിയ്ക്കും. വയലിൽവെച്ചു വധിയ്ക്കപ്പെട്ട ധാന്യാത്മാവ് പൂർവാധികം ഊർജ്ജത്തോടെ പുനർജ്ജനിയ്ക്കുമെന്നവർ വിശ്വസിച്ചു.

ഗാലോവേയിലെ കർഷകർ അവസാനത്തെ കറ്റ കൊയ്യുന്നതിനെ 'മുയലിന്റെ വാൽ മുറിയ്ക്കുക'യെന്നാണു പറയുന്നത്. കൊയ്ത്തു കഴിഞ്ഞാൽ കുറച്ചു കതിരുകൾ കൈപ്പിടിയിലൊതുങ്ങുന്നവിധം മൂന്നായി മെടഞ്ഞു തലയ്ക്കലൊരു കെട്ടിട്ട് അവർ മാറ്റിനിർത്തും. തുടർന്നു പിന്നോട്ടു മാറിനിന്ന് ഓരോ കറ്റയ്ക്കും നേരേ ഉന്നം നോക്കി കൊയ്ത്തരിവാൾ വലിച്ചെറിയും. അങ്ങനെ മുറിച്ചെടുക്കുന്ന മുയൽക്കറ്റ അവർ വീട്ടിൽ കൊണ്ടുചെന്നു വാതിലിനു പിൻവശത്ത് ആണിയടിച്ചു തൂക്കും. അടുത്ത വർഷം വിതയ്ക്കാനുള്ള കാലം വരെ അതവിടെ തൂങ്ങിക്കിടക്കും. മിന്നിഗാഫിൽ മുയൽക്കറ്റ മുറിയ്ക്കുന്ന അവിവാഹിതരായ കൊയ്ത്തു കഴിഞ്ഞാലുടനെ യുവാക്കൾ അതിവേഗം വീട്ടിലേയ്ക്കോടും. ഓട്ടത്തിൽ ആദ്യമെത്തുന്നവരുടെ വിവാഹം ഉടനെ നടക്കുമെന്നു ഗ്രാമീണർ വിശ്വസിച്ചു. നോർവേയിൽ അരിവാളെറിഞ്ഞു മുയൽക്കറ്റ മുറിയ്ക്കുന്ന കർഷകനെ 'കൊലയാളി'യെന്നാണു വിശേഷിപ്പിയ്ക്കുന്നത്. മാത്രമല്ല, മദ്യത്തിന്റെ രൂപത്തിൽ നാട്ടുകാർക്കു മുയൽരക്തം പകരേണ്ട ചുമതലയും അയാൾക്കുണ്ട്.

ബ്രിയാൻകോണിലുള്ളവർ കൊയ്ത്തു തുടങ്ങുന്നതിനുമുമ്പ് ഒരു പൂ

ച്ചയെ വർണ്ണനാടകളും കതിരുകളുമായലങ്കരിച്ച് വയൽക്കരയ്ക്കൽ നിർ ത്തും. കൊയ്യുമ്പോൾ അരിവാളേറ്റ് പരിക്കു പറ്റിയവരുടെ മുറിവ് പൂച്ച യെക്കൊണ്ട് അവർ നക്കിയ്ക്കും. കൊയ്ത്തു കഴിഞ്ഞാൽ കൂടിനിന്നു നൃത്തം ചെയ്യുന്ന പെൺകുട്ടികൾ അവസാനം പൂച്ചയുടെ അലങ്കാരങ്ങ ളെല്ലാം അഴിച്ചുമാറ്റും. സിലേഷ്യയിൽ അവസാനത്തെ കറ്റ കൊയ്യു ന്നയാളെ കതിരുകളും പച്ചിലകളുംകൊണ്ടു മൂടി ഒരു പൂച്ചവാൽ വെച്ചു പിടിപ്പിയ്ക്കും. ചിലപ്പോൾ അയാളുടെ ഭാര്യയായി മറ്റൊരാളെ പെൺ പൂച്ചയുടെ വേഷം കെട്ടിച്ചു കൂടെ കൊണ്ടുനടക്കും. വഴിയിൽ കാണുന്ന വരെയെല്ലാം അവർ വടികൊണ്ടടിച്ച് ഓടിച്ചു വിടും. ഫ്രാൻസിലെ കൊയ്ത്തുകാർ അവസാനത്തെ കറ്റയ്ക്കുള്ളിൽ ജീവനുള്ള ഒരു പൂച്ചയെ ത്തന്നെ പൊതിഞ്ഞുവെയ്ക്കുകയാണു പതിവ്. മെതിവടിയുടെ പ്രഹര ത്തിൽ ചത്ത പൂച്ച അടുത്ത ഞായറാഴ്ച പൊരിച്ചെടുത്ത മാംസമായി മേശപ്പുറത്തെത്തുകയും ചെയ്യും!

നോർവേയിൽ ഓരോ കൊയ്ത്തുകാരനും കൊയ്യേണ്ട സ്ഥലം അളന്നു തിരിച്ചിടാറുണ്ട്. തൊട്ടടുത്ത സ്ഥലത്തെ കൊയ്ത്തു കഴിഞ്ഞിട്ടും സ്വന്തം പണി തീരാത്തവരെ മറ്റുള്ളവർ ആടു കരയുന്നപോലെ ശ ബ്ദമുണ്ടാക്കി പരിഹസിയ്ക്കും. ഓരോ വയലിനും ഓരോ ധാന്യാത്മാവു ണ്ടെന്നും അതല്ല, ഓരോതരം ധാന്യത്തിനും സവിശേഷമായ ധാ ന്യാത്മാവാണുള്ളതെന്നും രണ്ടഭിപ്രായങ്ങൾ അവർക്കിടയിലുണ്ട്. ഒ രിടത്തെ കൊയ്ത്തു കഴിഞ്ഞാൽ ധാന്യാത്മാവ് അയൽപക്കത്തെ വയലിലേയ്ക്കു മാറുമെന്നാണു വിശ്വാസം. അതുകൊണ്ട് കൊയ്ത്തു ക ഴിഞ്ഞവർ അവസാനത്തെ കറ്റയുമായി ഒരാളെ അയൽവീട്ടിലേയ്ക്കു പറഞ്ഞുവിടും. അങ്ങനെ ഗ്രാമത്തിലെ മുഴുവൻ വയലുകളിലും കൊയ് ത്തു കഴിയുന്നതുവരെ പരസ്പരം കൈമാറുന്ന കറ്റ 'മുടന്തനാടെ'ന്ന് അ റിയപ്പെടും. ധാന്യാത്മാവ് മുടന്തനായതു കൊയ്യുമ്പോൾ പരിക്കു പറ്റി യതുകൊണ്ടാണെന്നും ചിലർ കരുതി. ചിലപ്പോൾ കൊയ്ത്തുപാട ത്തുതന്നെ ആടിന്റെ രൂപത്തിലുള്ള ധാന്യാത്മാവിനെ അവർ അരി വാളുപയോഗിച്ചു കൊല്ലാറുണ്ട്. ബേൺകാസിലിൽ കൊയ്ത്തു തുട

ങ്ങുന്നതിന്റെ മുൻഗണനാക്രമം കൊയ്ത്തുകാർ നറുക്കിട്ടെടുക്കും. വേഗക്കു റവിൽ പിന്നിലാകുന്നവരുടെ ഭാഗത്തെ കതിരുകളാണവർ ആടായി സങ്കൽപ്പിയ്ക്കുന്നത്. അവസാനത്തെ കറ്റ കൊയ്യുന്ന ചടങ്ങ് 'ആടിന്റെ കഴുത്തറുക്കുക'യാണെന്നവർ വിശേഷിപ്പിച്ചു. ഗ്രനോബിളിൽ കൊയ്ത്തു കഴിഞ്ഞാലുടനെ ഇലകളും പൂക്കളുംകൊണ്ട് അലങ്കരിച്ച ഒരാടിനെ വയലിലേയ്ക്കു തുറന്നുവിട്ടു കൊയ്ത്തുകാർ പിന്നാലെ ഓടിച്ചെന്നു പിടിയ്ക്കും. അതിന്റെ മാംസമാണു കൊയ്ത്തുസദ്യയുടെ പ്രധാനവിഭവം. പാത്രത്തിൽനിന്നു മാംസക്കഷണം ഉപ്പിട്ടു ഭരണിയിലാക്കി അടുത്ത കൊയ്ത്തുകാലംവരെ അവർ സൂക്ഷിച്ചുവെയ്ക്കും. കാലാവസ്ഥ അനുകൂലമാകാനുള്ള മുൻകരുതലെന്ന നിലയിൽ ആട്ടിൻതോലിന്റെ കോട്ട് ധരിച്ചു മാത്രമേ കർഷകർ പിന്നീടു വയലിലേയ്ക്കു കടക്കാറുള്ളൂ. ആർക്കെങ്കിലും ദേഹാസ്വാസ്ഥ്യം തോന്നിയാൽ ആ കോട്ടെടുത്തു ധരിച്ചാൽ അസുഖം മാറുകയും ചെയ്യും!

ബവേറിയയിൽ അവസാനത്തെ കറ്റ കൊയ്യുന്ന കർഷകന്റെ പാടത്തു മറ്റുള്ളവർ മരത്തിന്റെ കാളരൂപമുണ്ടാക്കി പ്രതിഷ്ഠിയ്ക്കും. വൈയ്ക്കോൽ നിറച്ചു പൂമാലയണിയിച്ച കാളയുടെ പുറത്തു പലകയിൽ കർഷകനെ കളിയാക്കി ചില കവിതകളും അവർ കുറിച്ചിടും. കൊയ്ത്തു കഴിയുന്നതോടെ എല്ലാവരും സംഘം ചേർന്നു കാളയ്ക്കു ചുറ്റും പാട്ടുപാടി നൃത്തം വെയ്ക്കും. പിശാചിന്റെ രൂപം ധരിച്ച ഒരാൾ അവസാനത്തെ കറ്റ അറുത്തെടുത്ത അതേ അരിവാളുകൊണ്ടു കാളയെ കൊല്ലും. കാളയുടെ മാംസം പാതിയോളം ഭക്ഷിച്ചു ബാക്കിയുള്ളത് അവർ അടുത്ത വർഷത്തേയ്ക്കു ഭരണിയിൽ ഉപ്പിട്ടുവെയ്ക്കും. മൗസണിൽ പശുക്കിടാവിനെയാണു കാളയ്ക്കു പകരം കൊയ്ത്തുകാർ കൊല്ലുന്നത്. ചിലപ്പോൾ കളപ്പുരയ്ക്കകത്ത് ആരും കാണാതെ ഒളിച്ചിരുന്ന ധാന്യാത്മാവ് മെതി കഴിയുമ്പോൾ താനേ പ്രത്യക്ഷപ്പെടും; അവസാനത്തെ കറ്റ മെതിച്ചു ധാന്യാത്മാവിനെ ഉപദ്രവിയ്ക്കുന്നവരെ ജനങ്ങൾ 'പശു'വെന്നു പേരിട്ടു വൈയ്ക്കോൽകൊണ്ടു വേഷമണിയിച്ച്, മുഖത്തു കറുത്ത ചായം പൂശി തലയിൽ കൊമ്പു പിടിപ്പിച്ചു കഴുത്തിൽ കെട്ടിയ കയറിൽ പിടിച്ചു ഗ്രാമത്തിലെ തെരുവുകൾതോറും നടക്കും.

ഡ്രെസ്ഡനിൽ അവസാനത്തെ കറ്റ മെതിച്ച 'കാള' സ്വയം വൈ യ്ക്കോൽകൊണ്ടു ദേഹമാകെ പൊതിഞ്ഞ് അപ്പോഴും മെതി നടക്കുന്ന അയൽക്കാരന്റെ വീട്ടിലേയ്ക്കു ചെല്ലും. തുരിംഗനിലെ കർഷകർ ഒരു വൃ ദ്ധയുടെ വൈയ്ക്കോൽരൂപം അയൽപക്കത്തേയ്ക്കു വലിച്ചെറിയുക യാണു പതിവ്. മെതിക്കാർ കൈയോടെ പിടികൂടിയാൽ അന്നു രാ ത്രി മുഴുവൻ അവരുടെ വീട്ടിൽ അയാൾക്കു പട്ടിണി കിടക്കേണ്ടിവ രും. ധാന്യാത്മാവ് ശിശുരൂപത്തിൽ ജന്മമെടുക്കുമെന്നും ചിലർ വി ശ്വസിയ്ക്കുന്നുണ്ട്. ബെറിയിൽ കൊയ്ത്തു കഴിഞ്ഞു കറ്റ വരിഞ്ഞു കെട്ടുന്ന കയറിനു നീളം കുറവാണെന്നു കണ്ടാൽ കൊയ്ത്തുകാർ പശു അമറുന്ന തുപോലെ ഒരു ശബ്ദം പുറപ്പെടുവിയ്ക്കും. 'ധാന്യക്കതിരുകൾ ഒരു പശു ക്കിടാവിനെ പ്രസവിച്ചു'വെന്നാണ് അതിനർത്ഥം!

ഹെഫോർഡ്ഷെയറിൽ കൊയ്ത്തവസാനിക്കുന്ന പാടത്തു 'കു തിരയുടെ കരച്ചിലെ'ന്നൊരു ചടങ്ങു നടക്കാറുണ്ട്. കൊയ്യാൻ ബാക്കി യുള്ള കതിരുകൾക്കു 'പെൺകുതിര'യെന്നു പേരിട്ടശേഷം കൊയ് ത്തുകാർ കുറച്ചകലെ നീങ്ങിനിന്നു കതിരുകളുടെ കടയ്ക്കലേയ്ക്കു കൊയ് ത്തരിവാൾ വലിച്ചെറിയും. കറ്റ കൃത്യമായി മുറിയ്ക്കാൻ കഴിഞ്ഞയാൾ മറ്റുള്ളവരെ നോക്കി ഉച്ചത്തിൽ പറയും: "എനിയ്ക്കവളെ കിട്ടി!". അ പ്പോൾ കൂട്ടുകാർ ചോദിയ്ക്കും: "നിനക്കാരെയാണു കിട്ടിയത്?". "ന ല്ലൊരു പെൺകുതിരയെ!" "ആരാണവളുടെ അവകാശി?" "ഞാൻത ന്നെ!". "നീയവളെ എങ്ങോട്ടാണു കൊണ്ടുപോകുന്നത്?" "അയൽവീ ട്ടിലേയ്ക്ക്!" കൊയ്ത്തു കഴിഞ്ഞ വയലിൽനിന്നു ധാന്യാത്മാവ് അടു ത്ത വയലിലേയ്ക്കു പോകുമെന്നാണു സൂചന! ഷ്റോപ്ഷെയറിൽ അ വസാനത്തെ കർഷകൻ എങ്ങും പറഞ്ഞയയ്ക്കാനില്ലാത്ത കുതിരയെ അടുത്ത വർഷംവരെ സ്വന്തം ലായത്തിൽ കെട്ടിയിടും. ലില്ലേയിൽ പണിയെടുത്തു ക്ഷീണിച്ചവശരായവരെ 'കുതിരപ്പനി' ബാധിച്ചതായാ ണു നാട്ടുകാർ പറയുന്നത്. അവസാനത്തെ കറ്റയുടെ വൈയ്ക്കോൽ അ ടുത്ത വർഷത്തെ ധാന്യാത്മാവെന്ന സങ്കൽപ്പത്തോടെ പള്ളിയിലെ കുതിരയ്ക്കു തിന്നാൻ കൊടുക്കുന്ന പതിവും അവർക്കിടയിലുണ്ട്.

ബവേറിയയിൽ അവസാനത്തെ കറ്റ മെതിയ്ക്കുന്നയാൾ 'പന്നിയെ ചുമക്കണ'മെന്നൊരു നിയമമുണ്ട്. ഒരു പന്നിയുടെ രൂപമോ അതല്ലെങ്കിൽ ഒരു കെട്ട വൈയ്ക്കോലോ അയൽക്കാരന്റെ കളപ്പുരയിൽ കൊണ്ടിടുന്ന ചടങ്ങാണത്. ആരുടെയെങ്കിലും കണ്ണിൽപ്പെട്ടാൽ അവരയാളെ മർദ്ദിച്ച മുഖത്തു കരിവാരിപ്പൂശി പന്നികൾ കിടക്കുന്ന വാരിക്കുഴിയിലേയ്ക്കു വലിച്ചെറിയും. അതല്ല, ദൗത്യം വിജയകരമായി പൂർത്തിയാക്കി തിരിച്ച വന്നാൽ പന്നിയുടെ ആകൃതിയിലുള്ള കൊഴുക്കട്ട നൽകി കൂട്ടുകാർ അയാളെ സൽക്കരിയ്ക്കുകയും ചെയ്യും. കൊഴുക്കട്ട വിളമ്പുന്ന പെൺകുട്ടികൾ പന്നികളെ മാടിവിളിയ്ക്കുന്നതുപോലെ ഒരു ശബ്ദം പുറപ്പെടുവിയ്ക്കും. കൊയ്ത്തു കാലത്തു മാത്രമല്ല, വയലിൽ വിത്തു വിതയ്ക്കുമ്പോഴും പന്നിയുടെ രൂപത്തിലുള്ള ധാന്യാത്മാവിനു പ്രത്യേകസ്ഥാനമുണ്ട്. കോർലന്റിൽ ബാർലി വിതയ്ക്കുന്ന സമയം കർഷകന്റെ ഭാര്യ പന്നിയുടെ നട്ടെല്ല് വാലോടുകൂടി വേവിച്ച ഭർത്താവിനു തിന്നാൻ കൊടുക്കും. അയാളതിന്റെ മാംസളഭാഗം തിന്നു ബാക്കിവരുന്ന നീണ്ട എല്ലിൻകഷണം വയലിൽ കുഴിച്ചിടും. അങ്ങനെ ചെയ്താൽ അത്രയും നീളത്തിൽ കതിരുകൾ വളരുമെന്ന് അവർ വിശ്വസിച്ചു. ഈസൽദ്വീപിൽ ക്രിസ്തുമസ് കാലത്ത് അവസാനത്തെ കറ്റയിൽനിന്നു ലഭിച്ച ധാന്യം ഉപയോഗിച്ച് ഒരുതരം റൊട്ടി പാകം ചെയ്യും. 'ക്രിസ്തുമസ് പന്നി'യെന്ന പേരിൽ രണ്ടു വശവും മൊരിച്ച ആ റൊട്ടി അവർ മേശപ്പുറത്തു കുറേദിവസം വെച്ച നവവത്സരം പിറക്കുന്ന ദിവസം കന്നുകാലികൾക്കു തിന്നാൻ കൊടുക്കും. ചിലയിടങ്ങളിൽ കുടുംബാംഗങ്ങൾ കാണാതെ വീട്ടുകാരി രഹസ്യമായി നല്ല തീറ്റ കൊടുത്തു ജീവനുള്ള ഒരു പന്നിയെത്തന്നെ വീട്ടിൽ വളർത്താറുണ്ട്. ക്രിസ്തുമസ് ദിവസം രാത്രി അവർ ആരുമറിയാതെ അതിനെ കൊന്ന മാംസംകൊണ്ടു റൊട്ടിയുണ്ടാക്കി മേശപ്പുറത്തു വെയ്ക്കും. നവവത്സരദിനത്തിനു റൊട്ടിയുടെ പകുതി ഭാഗം കുടുംബാംഗങ്ങളും വളർത്തുമൃഗങ്ങ-ളും തമ്മിൽ പങ്കിട്ടെടുത്തു ബാക്കി വയലിൽ വിത്തു വിതയ്ക്കുന്ന ദിവസം വിതറാൻവേണ്ടി മാറ്റിവെയ്ക്കും.

ഇതുവരെ വിവരിച്ച മൃഗങ്ങൾക്കു പുറമേ കുറുക്കൻ, മാൻ, കരടി, ക

ഴുത, എലി തുടങ്ങിയ ജീവികളേയും ചിലർ ധാന്യാത്മാവായി കരുതു ന്നുണ്ട്. ഒരുപക്ഷേ, വിളഞ്ഞുകിടന്ന വയലിൽ പ്രത്യക്ഷപ്പെടുന്ന ഏ തു ജീവിയ്ക്കും ധാന്യാത്മാവുമായി നിഗൂഢമായൊരു ബന്ധമുണ്ടെന്ന ധാരണയായിരിയ്ക്കാം പ്രാകൃതമനുഷ്യരെ അത്തരം ആരാധനകളിലേ യ്ക്കു നയിച്ചത്. വിത്തു വിതയ്ക്കാൻ അവരവരുടെ ഭാഗം വേലി കെട്ടി തിരിയ്ക്കുന്നതിനുമുമ്പു പശുവും കുതിരയുംപോലുള്ള മൃഗങ്ങൾ വയലിൽ യഥേഷ്ടം അലഞ്ഞുനടന്നിരിയ്ക്കാൻ സാദ്ധ്യതയുണ്ട്. കൊയ്ത്തു പു രോഗമിയ്ക്കുന്തോറും ആട്ടിയോടിയ്ക്കപ്പെടുന്ന അവ മിക്കവാറും അവസാ നത്തെ കറ്റയുടെ പിന്നിൽ ഒളിച്ചിരിയ്ക്കുകയും ചെയ്തിരിയ്ക്കാം. പിന്നീട് കൊയ്ത്തുകാർ കൊയ്ത്തരിവാൾ വലിച്ചെറിഞ്ഞു പ്രത്യക്ഷപ്പെടു ത്തുന്ന അവയെ ധാന്യാത്മാവായി കരുതുകയും ചെയ്തു. ഇതുപോലെ യാണു കൊയ്ത്തുകാലത്തു വയലിൽ യദൃച്ഛയാ കടന്നു വരുന്ന അപ രിചിതരേയും അവർ ധാന്യാത്മാവായി കണ്ടത്.

# 22. മൃഗരൂപികളായ പുരാണപുരുഷന്മാർ

ധാന്യാത്മാവിനെ മൃഗരൂപത്തിൽ സങ്കൽപ്പിയ്ക്കുന്ന പാരമ്പര്യത്തി ൽ നിന്നു പൗരാണികകാലത്തു സസ്യസമൃദ്ധിയുടെ ദേവന്മാരായി ക രുതിപ്പോന്ന ഡയോണിസസിനെപ്പോലുള്ളവർക്കു ചിലതരം മൃഗങ്ങ ളുമായുണ്ടായിരുന്ന ബന്ധം നമുക്കു നേരിട്ടു മനസ്സിലാക്കാവുന്നതേയു ള്ളൂ. ആടിന്റെ രൂപത്തിലുള്ള സിലെനസ്, പാൻ, സാറ്റിർ തുടങ്ങിയ ഉപദേവന്മാരുടെ കൂട്ടത്തിലാണു ഡയോണിസസിന്റെ സ്ഥാനം. ആ ടിന്റെ മുഖവും കാലുകളുമുള്ള പാനിനേയും കൂർത്ത ചെവിയും കുറിയ വാലുമുള്ള സാറ്റിറിനേയുമാണു ശിൽപ്പചിത്രങ്ങളിൽ കണ്ടുവരുന്നത്. നാടകങ്ങളിൽ അവരുടെ ഭാഗം അഭിനയിയ്ക്കുന്നവർ ആട്ടിൻതോൽ പുതയ്ക്കുകയും ചെയ്യും. ഇറ്റലിയിൽ അവരുടെ തനിപ്പകർപ്പായ ഫോ നാകട്ടെ പാതി മനുഷ്യനും പാതി ആടുമായാണു പ്രത്യക്ഷപ്പെടുന്ന ത്. ഈ ഉപദേവന്മാർക്കു വനദേവതമാരുടെ പ്രകൃതവുമുണ്ട്. അർക്കേ ഡിയക്കാർ പാനിനെ വനദേവനായി കണക്കാക്കുന്നു. സിലേനസി

ന്ന വൃക്ഷകന്യകകളുമായി ബന്ധമുണ്ട്. യൂറോപ്പിലെ നാടോടിക്കഥക ളിൽ ഇവരുടെ ചില രൂപങ്ങൾ നമുക്കു കാണാം. ഉദാഹരണത്തിനു റഷ്യയിലെ വൃക്ഷാത്മാവായ 'ജെസ്ഷി'യ്ക്ക് ആടിന്റെ ചെവിയും കൊമ്പുകളുമാണുള്ളത്. വനത്തിലെ വൻമരങ്ങളോളം ഉയരാനും വയലിലെ ധാന്യക്കതിരോളം താഴാനും കഴിയുന്ന അവരങ്ങനെ വൃക്ഷാത്മാവായും ധാന്യാത്മാവായും സങ്കൽപ്പിയ്ക്കപ്പെട്ടു. മരങ്ങളുടെ പച്ചില കടിച്ചെടുക്കുന്ന പ്രകൃതം ആടിനെ വൃക്ഷാത്മാവായി മാറ്റി; അതേസമയം വൃക്ഷാത്മാവായി ആരാധിയ്ക്കപ്പെട്ട ഡയോണിസസിനു കാലക്രമേണ ആടിന്റെ രൂപവും ലഭിച്ചു.

കാളയുടെ രൂപം സസ്യസമൃദ്ധിയുമായി ബന്ധപ്പെടുത്തി ധാന്യാത്മാവായി ആരാധിയ്ക്കുന്നതിനു നല്ലൊരുദാഹരണമാണു അഥീനിയയിൽ നടന്നുപോന്ന 'കാളബലി'. ഭക്ഷ്യക്ഷാമമൊഴിവാക്കുന്നതിവേണ്ടി കൊയ്ത്തും മെതിയും കഴിയുന്ന ജൂലൈയിലാണു ചടങ്ങു നടക്കുന്നത്. കർഷകർ ബാർലിയും ഗോതമ്പും കുഴച്ച ഒരുരുള സിയൂസിന്റെ ക്ഷേത്രത്തിനു മുമ്പിലുള്ള ബലിക്കല്ലിൽ കൊണ്ടുചെന്നു സമർപ്പിയ്ക്കും. കന്യകമാർ കുളത്തിൽനിന്നു കുടത്തിൽ കോരിയ വെള്ളംകൊണ്ടു കഴുകി വൃത്തിയാക്കിയ ഒരു കോടാലിയും കത്തിയും തൊട്ടടുത്തു വെയ്ക്കും. ക്ഷേത്രപരിസരത്തു ചുറ്റി നടക്കുന്ന കാള പതുക്കെ ബലിക്കല്ലിനടുത്തു വന്ന് ഉരുള തിന്നാൻ തുടങ്ങുമ്പോൾ രണ്ടുപേർ കത്തിയും കോടാലിയുമെടുത്ത് ആരാച്ചാരുടെ പക്കൽ കൊടുക്കും. ഒരാൾ കോടാലികൊണ്ട് കാളയെ വെട്ടിവീഴ്ത്തിയശേഷം ആയുധം വലിച്ചെറിഞ്ഞു പുറത്തേയ്ക്കോടും. തൊട്ടുപിന്നാലെ മറ്റൊരാൾ കാളയുടെ കഴുത്തു കത്തികൊണ്ടു മുറിച്ച് തൽക്ഷണം ഓടി രക്ഷപ്പെടും. ഇതെല്ലാം നോക്കി നിൽക്കുന്നവർ കാളയുടെ തൊലിയുരിഞ്ഞു പച്ചമാംസം ഭക്ഷിയ്ക്കും. മാത്രമല്ല, അസ്ഥികൂടത്തിൽ വൈയ്ക്കോൽ നിറച്ച് തൊലി മൂടിയ കാളയെ നിലമുഴുന്ന നിലയിൽ അവർ തെരുവിലൂടെ നടത്തും. പിന്നീട് യഥാർത്ഥകൊലയാളിയെ കണ്ടെത്താൻ രാജാവിന്റെ അദ്ധ്യക്ഷതയിലൊരു കോടതിരംഗമാണ് അരങ്ങേറുന്നത്. വെള്ളം കൊണ്ടുവന്ന കന്യകമാർ ആയുധം മൂർച്ച കൂട്ടിയവരുടെമേൽ പഴി ചാരും;

അവർ ആയുധം ആരാച്ചാർക്കു കൊടുത്തവരെ കുറ്റപ്പെടുത്തും; ആയുധം എടുത്തു കൊടുത്തവർ ആരാച്ചാരുടെമേൽ കൊലക്കുറ്റം ആരോപിയ്ക്കും; ആരാച്ചാർ കൊല ചെയ്തതു താനല്ല, കത്തിയും കോടാലിയുമാണെന്നു പറയും. അവസാനം രാജാവ് കൊലയ്ക്കുത്തരവാദിയായ കത്തിയും കോടാലിയും കടലിലേയ്ക്കു വലിച്ചെറിയാൻ വിധിയ്ക്കുകയും ചെയ്യും! കാള ദൈവത്തിനു സമർപ്പിച്ച വെറുമൊരു ബലിമൃഗമല്ല, മറിച്ച് ഒരു ദിവ്യജീവിയായതുകൊണ്ടാണു വിചാരണയും വിധിയും നടക്കുന്നത്. ഭക്ഷണം രുചിച്ചുനോക്കിയ കാളയെയാണു ബലിമൃഗമാക്കിയതെന്നു പ്രത്യേകം ശ്രദ്ധിയ്ക്കണം. ഓർലിയൻസിലെ ജനങ്ങൾ വർഷന്തോറും ഏപ്രിൽ ഇരുപത്തിനാലാംതീയതി മണ്മറഞ്ഞ 'മഹാഗുരു'വിനു പകരം വൈയ്ക്കോൽകൊണ്ടൊരു വൃദ്ധരൂപമുണ്ടാക്കി നാടുനീളെ കൊണ്ടുനടന്നു പഴയൊരു ആപ്പിൾമരത്തിൽ ചാരി നിർത്തും. മരത്തിലെ പഴങ്ങൾ ഓരോന്നായി പറിച്ചെടുത്തു കഴിഞ്ഞാൽ അവർ വൃദ്ധരൂപം കത്തിച്ചു കളയുകയോ നദിയിൽ ഒഴുക്കുകയോ ചെയ്യും. മരത്തിൽ കയറി ആദ്യത്തെ ആപ്പിൾ പറിച്ച മനുഷ്യനാണു തുടർന്നു 'മഹാഗുരു'വായിത്തീരുന്നത്. ഏതു വിളവിന്റേയും ആദ്യഫലം രുചിച്ചു നോക്കാൻ പ്രാകൃതമനുഷ്യർ മടിച്ചതിനു കാരണം ഒരുപക്ഷേ അതിനകത്തെ വൃക്ഷാത്മാവിന്റെ സാന്നിദ്ധ്യമായിരിയ്ക്കാം. അവരെ പ്രീതിപ്പെടുത്തിയതിനുശേഷം മാത്രമേ അവർ ഫലം രുചിച്ചു നോക്കാറുള്ളൂ. അതുകൊണ്ട് ആദ്യഫലം ഭക്ഷിയ്ക്കാൻ ധൈര്യപൂർവം വരുന്നവർ ദിവ്യന്മാരാണെന്നും അവർ വിശ്വസിച്ചു. കൊയ്ത്തും മെതിയും കഴിഞ്ഞയുടനെ സിയൂസിനു സമർപ്പിയ്ക്കുന്ന ഉരുള സ്വമേധയാ വന്നു രുചിയ്ക്കുന്ന കാളയെ അതുകൊണ്ടു ജനങ്ങൾ ദൈവചൈതന്യമുള്ളതായി കണ്ടു. ചൈനയിൽ വസന്തത്തെ വരവേൽക്കുന്ന ചടങ്ങിലും ധാന്യാത്മാവ് കാളയുടെ രൂപത്തിൽ വരാറുണ്ട്. ഫെബ്രുവരി മൂന്നിനു ജില്ലാദ്ധ്യക്ഷൻ നഗരത്തിന്റെ കിഴക്കേ കവാടത്തിൽ ചെന്നു ദൈവപിതാവിനു കാളയുടെ തലയും മനുഷ്യന്റെ ഉടലുമുള്ള മൃഗത്തെ ബലിയർപ്പിയ്ക്കും. ഭീമാകാരമായ ആ മൃഗരൂപത്തിനൊരു കുരുടനാണു ചായം പൂ

ശ്ശുന്നത്. ചുവപ്പാണ കാണുന്നതെങ്കിൽ അടുത്ത വർഷം അഗ്നിബാധ യും വെളുപ്പാണെങ്കിൽ വെള്ളപ്പൊക്കവും വരുമെന്നവർ കരുതി. ഭട ന്മാർ ചുറ്റും നടന്ന വടികൊണ്ടു പ്രഹരിയ്ക്കുമ്പോൾ കാളയുടെ വയറ്റി ൽനിന്നും അഞ്ചുതരം ധാന്യങ്ങൾ പുറത്തു വീഴും. അതിലൊരു മണി ലഭിയ്ക്കുന്നതു മഹാഭാഗ്യമായി ജനങ്ങൾ വിശ്വസിച്ചു.

ഡെമെറ്ററുടെ ചിത്രങ്ങളിൽ പൊതുവേ പ്രത്യക്ഷപ്പെടുകയും ചട ങ്ങിൽ ബലിയർപ്പിയ്ക്കപ്പെടുകയും ചെയ്യുന്ന മൃഗമാണ പന്നി. മൃഗരൂപ ത്തിൽ ദിവ്യത്വം ആരോപിച്ചതിനുശേഷം ചിലപ്പോൾ ദൈവം സ്വ യമതിൽനിന്നു പിന്മാറാറുണ്ട്; പിന്നീട് അതേ മൃഗംതന്നെ ദൈവ ത്തിനു ബലിയാടായിത്തീരുകയും ചെയ്യും. ഭൂമി പിളർന്നു പെരെസ് ഫോൺ പാതാളത്തിലേയ്ക്കു പോകുന്നതു കണ്ടു ദുഃഖിതരായ സ്ത്രീകൾ നടത്തുന്ന ആഘോഷമാണ 'തെസ്മോഫോരിയ'. പന്നികൾക്കുപുറ മേ പൈൻമരത്തിന്റെ ചില്ലകളും ധാന്യമാവിന്റെ പലഹാരങ്ങളും അ വർ വിശുദ്ധമായ ഗുഹയിലേയ്ക്കു വലിച്ചെറിയും. പന്നിമാംസവും പല ഹാരങ്ങളും മിക്കവാറും അതിനകത്തെ സർപ്പങ്ങൾക്കു ഭക്ഷണമായി ത്തീരും. അടുത്ത വർഷം മൂന്നു വ്രതം നോറ്റ സ്ത്രീകൾ ഗുഹയിലിറങ്ങി കൈകൊട്ടി ശബ്ദമുണ്ടാക്കി സർപ്പങ്ങളെ ആട്ടിയകറ്റി ബാക്കിയുള്ള വ കൈക്കലാക്കും. ചീഞ്ഞഴുകിയ ആ അവശിഷ്ടങ്ങളുടെ ചെറിയൊ രു പങ്കു വയലിൽ വിതച്ചാൽ നല്ല വിളവുണ്ടാകുമെന്നാണ ജനങ്ങളു ടെ വിശ്വാസം. ഈ ആചാരത്തിനു പിന്നിലൊരു കഥയുണ്ട്: പെരെ സ്ഫോണിനെ കൂടെ കൂട്ടി പ്ലൂട്ടോ പാതാളത്തിലേയ്ക്കു പോകുമ്പോൾ പരിസരത്തു പന്നികളെ മേച്ചു നടന്ന ഒരിടയനും ഭൂമിയുടെ പിളർപ്പി നുള്ളിൽപ്പെട്ടു കാണാതായി. അതുകൊണ്ട് പെരെസ്ഫോൺ പാതാ ളത്തിലേയ്ക്കു പോയതിന്റെ ഓർമ്മ പുതുക്കുന്ന ചടങ്ങിൽ ഗർത്തത്തി ലേയ്ക്കു പന്നികളെ വലിച്ചെറിയുന്ന പതിവു തുടങ്ങി. വലിച്ചെറിയുന്ന കൂട്ടത്തിൽ ചിത്രങ്ങളോ രൂപങ്ങളോ കാണാത്തതുകൊണ്ട് സ്വാഭാ വികമായും പന്നികൾ പെരെസ്ഫോണിന്റെ അഥവാ ഡെമെറ്ററുടെ പ്രതിനിധികളായി മാറി. പെരെസ്ഫോണേയും ഡെമെറ്ററേയും പ ന്നിയുടെ രൂപത്തിൽ കാണാനാവില്ലെന്നു വാദിയ്ക്കുന്നവർക്കു മറുപടി

യായി അർക്കേഡിയയിലെ ഹിഗാലിയായിൽനിന്ന ഡെമെറ്ററുടെ ഒ
രു ചിത്രം കണ്ടെടുത്തിട്ടുണ്ട്. സ്ത്രീശരീരത്തിൽ കുതിരമുഖവും കുഞ്ചി
രോമങ്ങളും വെച്ചുപിടിപ്പിച്ച കറുത്ത ചായം തേച്ച ആ ചിത്രത്തിന്ന പ
ക്ഷേ തീരെ പ്രാകൃതത്വമില്ല. ആധുനികയൂറോപ്പിലെന്നപോലെ പ്രാ
ചീനകാലത്തെ ഗ്രീസിലും ധാന്യാത്മാവിന്റെ രൂപമായി കുതിരകളെ
സങ്കൽപ്പിച്ചിരുന്നു. മകളെ അന്വേഷിച്ച നടക്കുമ്പോൾ പൊസൈയ്
ഡോണിന്റെ കണ്ണിൽനിന്ന രക്ഷപ്പെടാൻവേണ്ടി ഡെമെറ്റർ ഒരു പെ
ൺകുതിരയുടെ വേഷം ധരിച്ച ഫിഗാലിയായിലെ ഗുഹയിൽ ഒളിച്ചി
രുന്നതായി പറയുന്നുണ്ട്. ദുഃഖാചരണത്തിന്റെ കറുത്ത വേഷമണി
ഞ്ഞ അവരെ കാണാതെ സസ്യജാലങ്ങൾ നശിച്ച ഭക്ഷണമില്ലാതെ
ജീവികൾ വംശനാശം നേരിട്ടു. പിന്നീട് ദൈവപിതാവിന്റെ അഭ്യർ
ത്ഥന മാനിച്ച് ഡെമെറ്റർ അജ്ഞാതവാസം അവസാനിപ്പിച്ച പുറ
ത്തിറങ്ങി. ആ സംഭവത്തിന്റെ ഓർമ്മ പുതുക്കാനായിരിയ്ക്കാം ഒരുപ
ക്ഷേ പ്രദേശവാസികൾ ഡെമെറ്ററുടെ കുതിരമുഖമുള്ള ചിത്രം ഗുഹയി
ൽ പ്രതിഷ്ഠിച്ചത്.

ആരാധകർക്ക പന്നിമാംസം നിഷേധിച്ചതുകൊണ്ടുതന്നെ ആറ്റി
സിന്ന പന്നിയുമായി ബന്ധമുണ്ടെന്നുറപ്പിയ്ക്കാം. അദ്ദേഹത്തിന്റെ മര
ണവും അതേ സൂചനയാണ നൽകുന്നത്. ഡയോണിസസിന്റേയും
ഡെമെറ്ററുടേയും കഥകളിൽ കണ്ടതുപോലെ ദിവ്യപുരുഷന്മാർ സ്വ
യം എടുത്തണിയുന്ന മൃഗരൂപങ്ങൾതന്നെ പിന്നീവരുടെ മരണത്തി
ന്ന കാരണമായി പീഢകരുടെ വേഷവും ധരിയ്ക്കുന്നുണ്ട്. അഡോണി
സ് പിറന്നുവീണ മരത്തിന്റെ കനത്ത തൊലി ഒരു പന്നി തേറ്റകൊ
ണ്ടു പിളർക്കാൻ ശ്രമിച്ചതായി പറയപ്പെടുന്നു. അദ്ദേഹം കാട്ടുപന്നി
കളെ വേട്ടയാടുന്ന സമയത്താണ മരിച്ചതെന്ന മറ്റൊരു കഥയും പ്ര
ചാരത്തിലുണ്ട്. സിറിയയിൽ വിശുദ്ധമായൊരു പദവിയാണ പന്നി
യ്ക്കുള്ളത്. ഹീരാപ്പൊലിസിലെ മതപരമായ ആഘോഷാവസരങ്ങളി
ൽ ആരും പന്നിമാംസം ഉപയോഗിയ്ക്കാറില്ല. പന്നിയെ തൊടുന്നവർ
അന്നേ ദിവസം അശുദ്ധരായി കണക്കാക്കപ്പെട്ടു. അതിന്ന കാരണം

പന്നിയ്ക്കു സഹജമായ അശുദ്ധിയാണെന്നും അല്ല ദിവ്യമായ വിശുദ്ധി യാണെന്നും രണ്ടഭിപ്രായങ്ങളുണ്ട്. ഇശയ്യായുടെ കാലത്തു ജൂതന്മാർ അനുഷ്ഠാനമെന്ന നിലയ്ക്കു തോട്ടങ്ങളിൽ ചെന്നിരുന്നു രഹസ്യമായി പന്നിയുടേയും എലിയുടേയും മാംസം ഭക്ഷിച്ചിരുന്നു. എലിയും പന്നി യും ദിവ്യജീവികളാണെന്നു കണ്ടു ദൈവത്തിന്റെ രക്തമാംസങ്ങൾ പ്രസാദമായി ഭക്ത്യാദരവോടെയാണ് അവർ ഭക്ഷിയ്ക്കാറുള്ളത്.

തീരെ വൃത്തികെട്ട മൃഗമെന്ന നിലയ്ക്കു പന്നിയെ അബദ്ധത്തിലെ ങ്ങാനും തൊടാനിടയാകുന്ന ഈജിപ്തുകാർ ഉടുതുണിയോടെ പുഴയി ൽ ചെന്നു ചാടി സ്വയം ശുദ്ധീകരിയ്ക്കുകയായിരുന്നു പതിവ്. പന്നി പ്പാലു കുടിച്ചാൽ കുഷ്ഠം വരുമെന്നുപോലും അവർ വിശ്വസിച്ചു. ഈജി പ്തിലെ ക്ഷേത്രങ്ങളിൽ പണ്ടു പ്രവേശനം നിഷേധിയ്ക്കപ്പെട്ട ഒരേയൊ രു കൂട്ടരായിരുന്നു, പന്നികളെ മേയ്ക്കുന്ന ഇടയന്മാർ. അവരുമായി മറ്റു ജാതിക്കാർ വിവാഹബന്ധത്തിലേർപ്പെടാറില്ല. പക്ഷേ, വർഷത്തി ലൊരിയ്ക്കൽ ഓസിരിസിനു ബലിയർപ്പിയ്ക്കുന്ന പന്നിമാംസം അവർ ഭ ക്തിപൂർവം ഭക്ഷിയ്ക്കും. ഈജിപ്തുകാർ പന്നിയോടു കാണിയ്ക്കുന്നതുപോ ലെ പ്രാകൃതമനുഷ്യർ മറ്റു ചില ജീവികളേയും അസ്പൃശ്യരായി കണ്ട തിനു തെളിവുകളുണ്ട്. പാമ്പ്, ചീങ്കണ്ണി, നായ തുടങ്ങിയവയുടെ പി ന്തുടർച്ചക്കാരാണു തങ്ങളെന്നു കരുതുന്ന വെറ്റാർദ്വീപിലെ ജനങ്ങൾ അതാതു ജീവികളുടെ മാംസം ഭക്ഷിച്ചാൽ ഭ്രാന്തും കുഷ്ഠവും വരുമെന്നു ഭയപ്പെട്ടു. കുലചിഹ്നമായ മ്ലാവിന്റെ മാംസം ഭക്ഷിച്ചാൽ ശരീരമാകെ വെള്ളപ്പാണ്ടു വരുമെന്ന് ഒമാഹായിലെ ആദിവാസികൾ വിശ്വസി ച്ചു. അതുകൊണ്ട് പന്നിയെ തൊട്ടാൽ പുഴയിൽ ചാടി ദേഹശുദ്ധി വ രുത്തണമെന്നു പറഞ്ഞ ഈജിപ്തുകാർ പന്നിയുടെ അശുദ്ധിയല്ല, വി ശുദ്ധിയാണു വെളിവാക്കിയതെന്നും വാദിയ്ക്കാം. വിശുദ്ധഗ്രന്ഥം വാ യിച്ചശേഷം പുരോഹിതന്മാർ വെള്ളത്തിൽ കൈകഴുകുന്നതു സമ്പർ ക്കം വഴി വന്ന ദിവ്യത്വം മറ്റുള്ളവരിലേയ്ക്കു പകരാതെ നോക്കാനായി രുന്നു. ദിവ്യവസ്തുക്കൾക്കു വൈദ്യുതിപോലെ അപായകരമായ പരി ശുദ്ധിയുണ്ടെന്നു പ്രാകൃതമനുഷ്യർ കരുതിപ്പോന്നതിനു തെളിവാണ ത്. ഇതിൽനിന്നുതന്നെ ഈജിപ്തുകാർ പന്നിയെ അസ്പൃശ്യമായി

കണ്ടതു വൃത്തികെട്ട ജീവിയെന്ന നിലയ്ക്കല്ല, മറിച്ച് വിശുദ്ധിയുടെ പര്യായമായി കണ്ടാണെന്നു വ്യക്തം. വെറുപ്പുകൊണ്ടല്ല, കൃഷിയ്ക്കുപയോഗപ്പെടുമെന്നു കരുതിയാണു പന്നികളെ അവർ വെറുതെ വിട്ടതെന്ന മറ്റൊരു വ്യാഖ്യാനം ഗ്രീക്കുഗണിതജ്ഞനായ യൂഡോക്സസ് രേഖപ്പെടുത്തുന്നുണ്ട്. നൈൽനദിയിലെ ജലനിരപ്പ് താഴുമ്പോൾ വയലിൽ വിതച്ച വിത്തു വെള്ളത്തിൽ ഒഴുകിപ്പോകാതെ ആഴത്തിൽ പതിയാൻ മേഞ്ഞുനടക്കുന്ന പന്നികൾ ചെയ്യുന്ന സഹായം ചില്ലറയല്ല. പന്നിയെ സംബന്ധിച്ച ഈ പരസ്പരവിരുദ്ധമായ ചിന്താഗതി ഈജിപ്തിലെ പുരാണകഥകളിലും പ്രതിഫലിയ്ക്കുന്നുണ്ട്. ഓസിരിസിന്റെ ശത്രുവായ ടൈഫൺ ഒരു പന്നിയായി ചെന്നു ഹോറസിന്റെ കണ്ണു കുത്തിപ്പൊട്ടിച്ചതായി പറയപ്പെടുന്നു; കൂടാതെ, പന്നികളെ നായാടുമ്പോഴാണു ടൈഫൺ ഓസിരിസിന്റെ മൃതശരീരം കാണുന്നത്. പന്നിയെ ബലിയർപ്പിയ്ക്കുന്നതിനു പിന്നിൽ ഒരുപക്ഷേ ആദ്യമൊക്കെ ഓസിരിസിന്റെ മരണത്തിനു കാരണമായെന്ന വിദ്വേഷമാകാം നിഴലിച്ചത്. മെംഫിസിലും നെവിസിലുമുള്ള ജനങ്ങൾ ഓസിരിസിനെ കാളയുടെ രൂപത്തിലും ആരാധിയ്ക്കുന്നുണ്ട്; രണ്ടും ധാന്യാത്മാവെന്ന നിലയ്ക്കുള്ള ഓസിരിസിന്റെ രൂപഭേദമാണെന്നു തീർത്തു പറയാനാവില്ല. പക്ഷേ, ആരാധനാരീതികളുടെ സാർവലൗകികത നോക്കുമ്പോൾ മറ്റു വിശുദ്ധമൃഗങ്ങളുടെ അനുഷ്ഠാനങ്ങളുമായി വ്യത്യാസങ്ങൾ കാണുന്നുമുണ്ട്. എങ്കിലും മെംഫിസിലെ കാളയെ സംബന്ധിച്ച ദൈവബലിയുമായി ബന്ധപ്പെട്ട ഒരു സവിശേഷത എടുത്തു പറയേണ്ടതുണ്ട്. ആരാധന ആർഭാടപൂർവമാണു നടക്കുന്നതെങ്കിലും വിശുദ്ധഗ്രന്ഥത്തിൽ നിർദ്ദേശിച്ച കാലയളവിനപ്പുറം ജീവിയ്ക്കാൻ കാളയ്ക്കർഹതയില്ല. ഇരുപത്തഞ്ചു വർഷത്തെ കാലാവധി പൂർത്തിയാക്കിയ കാളയെ അവർ നദിയിൽ മുക്കിത്താഴ്ത്തി കൊല്ലുകയാണു പതിവ്.

ഹിപ്പൊലിറ്റസിനെപ്പോലെ ഒരു കുതിരയുടെ ചവിട്ടേറ്റ് അറീഷ്യയിലെ വൃക്ഷരാജാവായ വിർബിയൂസ് കൊല്ലപ്പെടാനിടയായ സാഹചര്യം നമുക്കിപ്പോൾ ഊഹിയ്ക്കാവുന്നതേയുള്ളൂ. ധാന്യാത്മാക്കൾ ക

തിരയുടെ രൂപമെടുക്കാറുണ്ടെന്നും ദൈവത്തെ മുറിവേൽപ്പിച്ച മൃഗം ദൈവത്തിന്റെ പ്രതിരൂപമാണെന്നുമുള്ള നിഗമനം വിർബിയൂസിനെ, അഥവാ ഹിപ്പൊലിറ്റസിനെ, കൊന്ന കുതിര സത്യത്തിൽ അദ്ദേഹ ത്തിന്റെ പ്രതിരൂപമാണെന്ന തീരുമാനത്തിലേയ്ക്കാണു നമ്മെ നയി യ്ക്കുന്നത്. മരണകാരണമായ മൃഗമെന്ന നിലയിൽ അദ്ദേഹത്തിന്റെ ക്ഷേത്രത്തിൽ കുതിരകളെ പ്രവേശിപ്പിയ്ക്കാറില്ലെന്നുള്ള കഥ ആചാര ങ്ങളുടെ ഭാഗമായി പിന്നീടു വന്ന വിശദീകരണവുമായിരിയ്ക്കാം. കഥ കൾ മറവിയിലേയ്ക്കു മറഞ്ഞാലും പരമ്പരയായി തുടരുന്ന ആചാരങ്ങ ൾക്കു പക്ഷേ മാറ്റമുണ്ടാകാറില്ല. അത്തരം അന്ധവിശ്വാസങ്ങൾക്കു യുക്തിസഹമായ സിദ്ധാന്തങ്ങൾ കാണാനുള്ള നീണ്ട പരിശ്രമങ്ങളു ടെ കഥയാണു സത്യത്തിൽ മതവിശ്വാസങ്ങളുടെ ചരിത്രം. കുതിര യെ ബലിയർപ്പിയ്ക്കുന്ന അറീഷ്യയിലെ അനുഷ്ഠാനത്തിനു സമാനമാ യൊരു ആചാരം റോമിലും നടന്നിരുന്നു. നഗരത്തിൽ വർഷന്തോറും ഒക്ടോബർ പതിനഞ്ചിനു നടക്കുന്ന പന്തയത്തിൽ വിജയിയായ കു തിരയെ സസ്യസമൃദ്ധി ലക്ഷ്യമാക്കി ചൊവ്വാദേവനു ബലി നൽകാ റുണ്ട്. കുന്തംകൊണ്ടു കുത്തിവീഴ്ത്തിയ കുതിരയുടെ തല ലഭിയ്ക്കാൻ രണ്ടു കൂട്ടർ പരസ്പരം മത്സരിയ്ക്കും. ജയിയ്ക്കുന്നവർ കുതിരത്തലയിൽ ധാ ന്യമാവു കുഴച്ച റൊട്ടിയുടെ മാല ധരിപ്പിച്ച് കൊട്ടാരത്തിലെ ചുമരിൽ അലങ്കാരമായി തൂക്കിയിടും. മാത്രമല്ല, കുതിരയുടെ ശരീരത്തിൽനി ന്നും ഊറ്റിയെടുക്കുന്ന രക്തം ആറുദിവസം മുമ്പു ബലിയർപ്പിയ്ക്കപ്പെട്ട ഒരു പശുക്കിടാവിന്റെ രക്തവുമായി കലർത്തി കന്നുകാലികൾക്കുള്ള മരുന്നായി ഇടയന്മാർക്കിടയിൽ വിതരണവും ചെയ്യും. ഈ ആചാര ത്തിൽ ധാന്യാത്മാവെന്ന സങ്കൽപ്പത്തിലാണു കുതിരത്തലയിൽ റൊട്ടിമാല ചൂടുന്നതെന്നും കന്നുകാലികൾ പെറ്റു പെരുകാനാണു ര ക്തമുപയോഗിയ്ക്കുന്നതെന്നും നമുക്ക് ഊഹിയ്ക്കാവുന്നതേയുള്ളൂ.

## 23. ദിവ്യഭോജനം

**23.1. ആദ്യഫലങ്ങളുടെ ദിവ്യത്വം:** മൃഗങ്ങളുടേയും ചിലപ്പോൾ മനു

ഷ്യരുടേയും രൂപത്തിൽ സങ്കൽപ്പിച്ച ധാന്യാത്മാവിന്റെ രക്തവും മാംസവും പ്രസാദമായി ഭക്ഷിയ്ക്കുന്ന പതിവ് പ്രാചീനകാലത്തു സാർ വത്രികമായിരുന്നതു നാം കണ്ടു. പ്രാകൃതവർഗക്കാർ ദൈവങ്ങൾക്കു നരബലിയും ആധുനികമനുഷ്യർ മൃഗബലിയുമാണു സമർപ്പിയ്ക്കുന്നത്. കൊയ്ത്തു കഴിഞ്ഞു ധാന്യാത്മാവിന്റെ ശരീരമെന്ന സങ്കൽപ്പത്തി ൽ മെതിച്ചെടുത്ത ധാന്യം ഭക്ത്യാദരവോടെ അവർ ഭക്ഷിയ്ക്കും. അവ സാനത്തെ കറ്റയിൽ ധാന്യാത്മാവിന്റെ സാന്നിദ്ധ്യമുണ്ടെന്നു വിശ്വ സിയ്ക്കുന്ന ഗ്രാമീണർ ആ ധാന്യമാവുകൊണ്ടുള്ള റൊട്ടി എല്ലാവർക്കും വിതരണം ചെയ്യും. ലിത്വേനിയയിലെ കർഷകർ ഒൻപതുതരം ധാ ന്യങ്ങൾ ഓരോ കൈക്കുടന്ന വീതമെടുത്ത് ഓരോന്നും മൂന്നാക്കി ഇ രുപത്തേഴ ഭാഗങ്ങൾ ധാന്യക്കൂമ്പാരത്തിനു മുകളിൽ വിതറും. അതി ൽനിന്നൊരു പങ്കു റൊട്ടിയുണ്ടാക്കാൻ കുടുംബത്തിലേയ്ക്കും ബാക്കി വന്നതു വീഞ്ഞു വാറ്റാനും അവരുപയോഗിച്ചു. ആദ്യത്തെ വാറ്റിൽനി ന്നു ലഭിയ്ക്കുന്ന വീഞ്ഞു കർഷകകുടുംബവും രണ്ടാമത്തേതു ഭൃത്യരും കു ടിയ്ക്കുകയാണു പതിവ്. അപരിചിതരൊന്നും വരാനിടയില്ലാത്ത ഒരു ദിവസം വൈകുന്നേരമാണു വീഞ്ഞു കുടിയ്ക്കുന്ന ചടങ്ങു നടക്കുന്നത്. ക ർഷകൻ വീഞ്ഞുഭരണിയ്ക്കു മുമ്പിൽ മുട്ടു കുത്തിയിരുന്ന് ഒരു കപ്പു വീ ഞ്ഞെടുത്തു ഭൂമിദേവിയ്ക്കു നന്ദി പറഞ്ഞു നിലത്തു തളിയ്ക്കും. തുടർന്നയാ ൾ ഭരണിയുമായി ഭാര്യയും കുട്ടികളും അക്ഷമരായി കാത്തു നിൽക്കു ന്ന അടുത്ത മുറിയിൽ ചെന്നു ഭരണി താഴെവെയ്ക്കുന്നതോടെ എല്ലാവ രും എഴുന്നേറ്റുനിന്നു നല്ല വിളവു തന്നതിനു ഭൂമിദേവിയ്ക്കു നന്ദിപറഞ്ഞു പ്രാർത്ഥന ചൊല്ലും. കർഷകൻ ഒരു മരക്കയിലുകൊണ്ടു രണ്ടു കോഴി കളെ അടിച്ചുകൊന്നു ഭൂമിക്കു ബലിയർപ്പിയ്ക്കും. ഭാര്യ പൂട പറിച്ചുകള ഞ്ഞ കോഴികളെ മൺകലത്തിലിട്ടു വേവിയ്ക്കുന്നതിനിടയിൽ നേര ത്തെ തയാറാക്കിവെച്ച റൊട്ടിയും മദ്യചഷകങ്ങളും മേശപ്പുറത്തു നിര ത്തും. കോഴിയിറച്ചി തയാറായാൽ എല്ലാവരും ഒരിയ്ക്കൽക്കൂടി പ്രാർ ത്ഥന ചൊല്ലിയശേഷം കർഷകൻ ആദ്യത്തെ കപ്പിലെ വീഞ്ഞു മുഴു വൻ ഒരൊറ്റവലിയ്ക്കു കുടിച്ചു തീർക്കും. മറ്റുള്ളവരും അയാളെ അനുകരി

ച്ച് ഓരോ കപ്പ് വീഞ്ഞു കുടിച്ചശേഷം റൊട്ടിയും ഇറച്ചിയും മതിയാവോളം ഭക്ഷിയ്ക്കും. വിഭവങ്ങൾ യാതൊന്നും ബാക്കി വെയ്ക്കരുതെന്നാണു നിയമം. കോഴിയുടെ എല്ലുകൾ പട്ടിയ്ക്കു തിന്നാൻ കൊടുത്തു ബാക്കിവന്നവ തൊഴുത്തിലെ ചാണകക്കുഴിയിൽ പൂഴ്ത്തും. ഇരുന്നൂറുവർഷംമുമ്പുവരെ ലിത്വാനിയക്കാർ ഈ ആചാരം വളരെ നിഷ്ക്കർഷയോടെ പാലിച്ചുപോന്നിരുന്നതിനു തെളിവുണ്ട്.

ദക്ഷിണേന്ത്യയിലെ നീലഗിരിമലകളിലുള്ള ബഡഗാവർഗക്കാർ മെതി കഴിഞ്ഞ് ആദ്യമായി കുത്തിയ പുത്തരി വേവിച്ച് ഉരുളകളാക്കി ബലിയർപ്പിച്ച മൃഗമാംസവും ചേർത്തു ധാന്യാത്മാവിനു നൽകി കുടുംബാംഗങ്ങൾ ഒന്നിച്ചിരുന്നു ഭക്ഷണം കഴിയ്ക്കും. ഹിന്ദുക്കൾക്കിടയിൽ 'പൊങ്കലെ'ന്നു വിശേഷിപ്പിയ്ക്കപ്പെടുന്ന മകരം ഒന്നാം തീയതിയാണു കുടുംബത്തിൽ പുത്തരി വെയ്ക്കാറുള്ളത്. അടുപ്പത്തു മൺകലത്തിൽ കിടന്നു തിളയ്ക്കുന്ന പാലിലേയ്ക്കു സകലരും ശ്രദ്ധാപൂർവം നോക്കിനിൽക്കും. പാൽ പെട്ടെന്നു തിളച്ചു പൊന്തിയാൽ അടുത്ത വർഷം ഐശ്വര്യവും സമ്പത്തും വരുമെന്ന് അവർ വിശ്വസിച്ചു. പുത്തരി വേവിച്ച ചോറ് ഗണപതിയ്ക്കു നിവേദിച്ച ശേഷം എല്ലാവരും ഭക്ഷിയ്ക്കും. ആഫ്രിയ്ക്കയിലെ നന്ദിവർഗക്കാരുടെ ഭാര്യമാർ കൊയ്ത്തു തുടങ്ങാറാകുമ്പോൾ പെൺമക്കളേയുംകൂട്ടി വയലിൽ ചെന്നു വിളഞ്ഞു നിൽക്കുന്ന ചില കതിരുകൾ പറിച്ചെടുക്കും. ഓരോരുത്തരും കതിരിൽനിന്നൊരു മണിയെടുത്തു മാലയുടെ മുത്തിൽ പതിച്ചു മറ്റൊന്നു വായിലിട്ടു ചവച്ചു മൃദുവാക്കി നെറ്റിയിലും കഴുത്തിലും മാറിലും തേയ്ക്കും. തുടർന്നു വിഷാദഭാവത്തോടെ അവരോരോ കൈക്കുടന്ന കതിരുകൾ പറിച്ചെടുത്തു വീട്ടിലെ അടുപ്പിന്റെ പാതിയാമ്പുറത്ത് ഉണങ്ങാനിടും. പതുക്കെ ചൂടാകുന്ന കതിരിൽനിന്നു നല്ലൊരു പങ്കു ധാന്യമണികളും അടർന്നു വീണു തീയിൽ പതിച്ച് ശബ്ദത്തോടെ പൊട്ടിച്ചിതറും. മരിച്ചവരുടെ ആത്മാവ് ധാന്യമണി കൊറിയ്ക്കുന്ന ശബ്ദമാണതെന്നു കരുതി കുടുംബാംഗങ്ങൾ പക്ഷേ നഷ്ടം വകവെയ്ക്കാറില്ല. അവശേഷിച്ച ധാന്യംകൊണ്ടു പായസമുണ്ടാക്കി പാതി ഭക്ഷിച്ചു ബാക്കി വീടിന്റെ ചുമരിലും മേൽക്കൂരയിലും പതിച്ചുവെയ്ക്കും. അവസാനം കവിൾക്കൊ

ണ്ട പായസം അവർ കിഴക്കേ മുറ്റത്തേയ്ക്കു നീട്ടിത്തുപ്പി കുടുംബനാഥൻ പറഞ്ഞുകൊടുക്കുന്ന പ്രാർത്ഥന ഏറ്റു ചൊല്ലും. സുലുലാന്റിലുള്ളവർ നവവത്സരാഘോഷങ്ങളുടെ ചടങ്ങുകൾ കഴിയാതെ പുതിയ ധാന്യമോ പഴങ്ങളോ രുചിച്ചു നോക്കാറില്ല. അന്നേ ദിവസം നാട്ടുകാർ രാജാവിന്റെ വസതിയ്ക്കുമുമ്പിൽ പാട്ടും നൃത്തവുമായി തടിച്ചുകൂടും. വൈകുന്നേരം പുതിയതായി വിളഞ്ഞ ധാന്യവും പഴവും പച്ചക്കറികളും ബലിയർപ്പിയ്ക്കപ്പെട്ട മൃഗമാംസവും ചില ഒറ്റമൂലികളും വലിയൊരു പാത്രത്തിലിട്ടു തിളപ്പിയ്ക്കും. വെന്തു പാകമായ ഭക്ഷണം രാജാവുതന്നെ കുറച്ചെടുത്തു രുചിച്ചതിനുശേഷം ഓരോരുത്തരുടേയും വായിൽ വെച്ചുകൊടുക്കും. ഈ ചടങ്ങിനുമുമ്പ് പുതിയ ഫലം കഴിയ്ക്കുന്നവർ തൽക്ഷണം മരിയ്ക്കുമെന്നാണു ജനവിശ്വാസം. ഭക്ഷണം പാകം ചെയ്യുന്ന പാത്രവും തീയുണ്ടാക്കുന്ന അരണിയും പുതിയതായിരിയ്ക്കണമെന്നും അവർ പ്രത്യേകം നിഷ്ക്കർഷിയ്ക്കാറുണ്ട്.

വടക്കേ അമേരിയ്ക്കയിലെ ആദിവാസികളിൽ ആഗസ്റ്റ്മാസത്തോടെ നടക്കുന്ന കൊയ്ത്തുത്സവമാണു പ്രധാനപ്പെട്ട ആഘോഷം. പഴയ വസ്ത്രങ്ങളും വീട്ടുപകരണങ്ങളും ശേഖരിച്ചു കുമ്പാരമാക്കി കത്തിച്ച് അവർ വീടും പരിസരവും വൃത്തിയാക്കും. ചടങ്ങിനു മുന്നോടിയായി ക്ഷേത്രങ്ങളിലടക്കം ഗ്രാമത്തിലെ സകല അടുപ്പുകളിലേയും തീയണച്ചു ചാരം വാരി പുറത്തേയ്ക്കു കളയും. ഉത്സവം തുടങ്ങുന്ന ദിവസം വർഷങ്ങളായി ആദ്യഫലസമർപ്പണവ്രതം അനുഷ്ഠിയ്ക്കുന്ന ഗ്രാമീണരെ ഉപവാസത്തിനായി പുരോഹിതൻ ക്ഷേത്രാങ്കണത്തിലേയ്ക്കു വിളിച്ചു വരുത്തും. പുരുഷന്മാരും ആറു വൃദ്ധകളുമൊഴികെ മറ്റാർക്കും ക്ഷേത്രത്തിനകത്തു പ്രവേശനമില്ല. അനിഷ്ടസംഭവങ്ങളില്ലാതെ എല്ലാം മുറപോലെ നടക്കാൻ നാലു വശത്തും പാറാവുകാർ കാവൽ നിൽക്കും. രണ്ടു രാത്രിയും ഒരു പകലും നീണ്ടുനിൽക്കുന്ന കർശനമായ ഉപവാസത്തിനിടയിൽ പുരോഹിതൻ നൽകുന്ന ഒരുതരം കയ്പ്പുറ്റ കഷായം മാത്രമേ അവർ കുടിയ്ക്കാൻ പാടുള്ളൂ. ചിലർക്കു ഛർദ്ദിയും അസുഖങ്ങളും വന്നേക്കാം; തലേ വർഷത്തെ പാപങ്ങളുടെ പ്രായശ്ചിത്തമാണത്. മൂ

ന്നാമത്തെ ദിവസം സന്ധ്യയ്ക്കു ക്ഷേത്രത്തിനു പുറത്തു നിൽക്കുന്നവ രോടു പരിപൂർണമായ നിശ്ശബ്ദത പാലിയ്ക്കാനും മനസ്സിൽനിന്നു പാപ ചിന്ത നീക്കിക്കളയാനും പുരോഹിതൻ നിർദ്ദേശിയ്ക്കും; തുടർന്നു ശ്രീ കോവിലിനു മുമ്പിൽ അദ്ദേഹം അടുപ്പു കൂട്ടി അരണി കടഞ്ഞു തീയു ണ്ടാക്കി ആദ്യഫലമെടുത്തു കരടിയെണ്ണയിൽ മുക്കി പാപപരിഹാരാ ർത്ഥം അഗ്നിയിൽ സമർപ്പിയ്ക്കും; ആകാംക്ഷാഭരിതരായി അകത്തേ യ്ക്കെത്തി നോക്കുന്ന ആരാധകർ കേൾക്കാൻവേണ്ടി പിന്നീടദ്ദേഹം ഉച്ചത്തിലൊരു പ്രഭാഷണം നടത്തും. കഴിഞ്ഞ വർഷം ചെയ്ത പാപ ങ്ങൾ അഗ്നിയ്ക്കിരയായെന്നും അടുത്ത വർഷം മുതൽ പുണ്യങ്ങൾ ചെ യ്തു ജീവിയ്ക്കണമെന്ന ഉദ്ബോധനമാണതിന്റെ ഉള്ളടക്കം; അതിനു ശേഷം പുറത്തു മരത്തടികൾകൊണ്ടുണ്ടാക്കിയ വലിയൊരു തീക്കു ണ്ഡത്തിലേക്കു ശ്രീകോവിലിനു മുമ്പിലെ അടുപ്പിൽനിന്നു കത്തിയ്ക്കു ന്ന തിരി കൊണ്ടുചെന്നു തീകൊളുത്തും. ഗ്രാമത്തിലെ വീട്ടമ്മമാർ ഓ രോരുത്തരും മുന്നോട്ടു വന്ന് അതിൽനിന്നൊരു കടക്കൊള്ളിയെടു ത്തു വീട്ടിൽ കൊണ്ടുപോയി അടുപ്പിൽ തീ പൂട്ടും; ധാന്യങ്ങളും പഴങ്ങ ളും പുതിയ തീയിൽ കരടിയെണ്ണയിൽ വറുത്തെടുത്തു സ്വാദോടെ അ വരാസ്വദിയ്ക്കും. എട്ടുദിവസം നീളുന്ന ഉത്സവകാലത്തു സകലരും പരി പൂർണമായ ബ്രഹ്മചര്യം പാലിയ്ക്കണമെന്നാണു നിയമം. അവസാനദി വസം മൂന്നുവരിയായി നിരന്നുനിൽക്കുന്ന സ്ത്രീപുരുഷന്മാർ കൈകോ ർത്തു പിടിച്ച് തീക്കുണ്ഡത്തിനു നാലുവശവും താളമേളങ്ങളുടെ അക മ്പടിയോടെ നൃത്തം ചെയ്തു മേലാകെ കളിമണ്ണു പൂശി നദിയിലെ ജ ലത്തിൽ കുളിച്ചു ശുദ്ധി വരുത്തി ചെയ്ത പാപങ്ങളെല്ലാം തീർന്ന ആ ത്മസംതൃപ്തിയോടെ വീട്ടിലേയ്ക്കു മടങ്ങും.

ചൈതന്യവത്തായൊരു ദിവ്യാത്മാവാണു സസ്യങ്ങളുടെ ഉള്ളിലി രുന്ന് പരിപോഷകമായ ഫലങ്ങളുണ്ടാക്കുന്നതെന്ന വിശ്വാസമാണു പ്രാചീനമനുഷ്യരെ മുൻപറഞ്ഞ ചടങ്ങുകൾക്കു പ്രേരിപ്പിച്ചത്. അവ രെ പ്രസാദിപ്പിയ്ക്കാതെ പുതിയ ഫലങ്ങൾ ആസ്വദിയ്ക്കുന്നതു ദൈവനി ന്ദ മാത്രമല്ല, അപകടകരവുമാണെന്ന് അവർ കരുതി. അതിനുവേ ണ്ടി ആത്മശുദ്ധീകരണത്തിന്റെ വഴിയാണവർ സ്വീകരിച്ചത്. ദിവ

സങ്ങൾ നീണ്ട ഉപവാസവും വയറു ശുദ്ധിയാക്കാനുള്ള മരുന്നും തരാതരംപോലെ അവരുപയോഗിച്ചു. ഇതേ രീതിയാണു കത്തോലിക്കാ മതവിശ്വാസികൾ പിന്നീട് തിരുവത്താഴത്തിനുള്ള അനുഷ്ഠാനങ്ങളിലും പിന്തുടർന്നത്. അപ്പം ദൈവത്തിന്റെ ശരീരമാണെന്നു ഭാവിച്ചു ഭക്തിപൂർവം ഭക്ഷിക്കുന്ന ആചാരം മെക്സിക്കോയിലെ ആസ്റ്റെക്ക്വർഗക്കാർ സ്പാനിഷ് ആക്രമണം നടക്കുന്നതിനുമുമ്പേ ചെയ്തു പോന്നിരുന്നു. മേയ്മാസത്തിലും ഡിസംബറിലും ധാന്യമാവുകൊണ്ടുണ്ടാക്കിയ ദൈവത്തിന്റെ ശരീരം അവർ ആചാരപരമായ ചടങ്ങുകൾക്കുശേഷം സ്വയം ഭക്ഷിക്കാറുണ്ട്. മേയ്മാസത്തെ വിരുന്നിനു രണ്ടുദിവസം മുമ്പ് ഗ്രാമകന്യകമാർ ചോളമാവും മധുരക്കിഴങ്ങും തേനും കൂട്ടിച്ചേർത്ത കുഴമ്പുകൊണ്ട് ദൈവത്തിന്റെ പ്രതിരൂപം സൃഷ്ടിക്കും. കണ്ണുകൾക്കു പച്ചിലകളും പല്ലുകൾക്കു ധാന്യമണികളും ഒട്ടിച്ച ദൈവരൂപത്തെ വിശിഷ്ടവസ്ത്രങ്ങളണിയിച്ച് സിംഹാസനത്തിലിരുത്തി യുവാക്കൾ ചുമലിലേറ്റി നാട്ടുനീളെ നടന്നു ക്ഷേത്രത്തിലെത്തിക്കും. വെളുത്ത വസ്ത്രം ധരിച്ചു ചോളക്കതിരുകൾ ചൂടി ധാന്യമണികളുടെ മാലയണിഞ്ഞ പെൺകുട്ടികൾ വീടുകളിൽനിന്നു പുറത്തിറങ്ങിവന്ന് അവരെ വരവേൽക്കും. ദൈവരൂപവും ചുമന്നു താഴ്വാരത്തു നിന്നു മുകളിലേക്കു പടികൾ ചവിട്ടിക്കയറുന്ന യുവാക്കളെ ഭക്ത്യാദരവുകളോടെയാണു ജനങ്ങൾ സ്വീകരിക്കുന്നത്. നേരത്തേ തയാറാക്കിയ പുഷ്പതൽപ്പത്തിൽ ദൈവരൂപം പ്രതിഷ്ഠിച്ചശേഷം സ്ഥാനവും പദവിയും നോക്കി ഓരോരുത്തരായി വന്നു ധാന്യമാവുകൊണ്ടുള്ള പലഹാരങ്ങൾ തൃപ്പാദത്തിൽ സമർപ്പിക്കും. നിശ്ശബ്ദമായ അന്തരീക്ഷത്തിലാണു ചടങ്ങുകൾ നടക്കുന്നത്. ആ ദിവസം ദൈവത്തിനു സമർപ്പിച്ച പലഹാരങ്ങളും തേനുമല്ലാതെ മറ്റൊന്നും ഭക്ഷിക്കാൻ പാടില്ലെന്നാണു നിയമം. വെള്ളംപോലും അവർ കുട്ടികൾ കാണാതെ ഒളിപ്പിച്ചുവെക്കും. സമർപ്പണത്തിനുശേഷം ഗീതവാദ്യമേളങ്ങളോടെ അവരൊരുമിച്ചു നൃത്തം ചെയ്യും. ചടങ്ങുകളുടെ അവസാനം കാര്യവാഹികളും പുരോഹിതനും ചേർന്നു ദിവ്യരൂപത്തിന്റെ വേഷവിധാനങ്ങൾ അഴിച്ചു മാറ്റി കഷണ

ങ്ങളായി അടിച്ചുടച്ച് വരിവരിയായി നിന്നു കൈനീട്ടുന്ന ആരാധകർക്കു വീതിച്ചുകൊടുക്കും. ഭക്ത്യാദരവ് നിഴലിക്കുന്ന മുഖഭാവത്തോടെ കണ്ണീരൊഴുക്കി ദൈവത്തിന്റെ മജ്ജയും മാംസവും അസ്ഥിയുമെന്ന സങ്കൽപ്പത്തോടെ അവരതു സ്വീകരിച്ചു ഭക്ഷിക്കും. ഡിസംബറിലെ ആഘോഷത്തിൽ അക്കേഷ്യാമരത്തിന്റെ കമ്പുകളും വൈയ്ക്കോലുമുപയോഗിച്ച് മനുഷ്യാകൃതിയിൽ ദൈവത്തിന്റെ രൂപം നിർമ്മിച്ചു ധാന്യമാവു കുഴച്ച മുത്തുകളും മണികളുംകൊണ്ട് അലങ്കരിച്ച് അവർ ക്ഷേത്രത്തിനുമുമ്പിലുള്ള പീഠത്തിൽ പ്രതിഷ്ഠിക്കും. ചടങ്ങു തുടങ്ങുന്ന ദിവസം രാജാവ് വന്നു ദൈവത്തിനുമുമ്പിൽ ചന്ദനത്തിരി കത്തിച്ചു പ്രാർത്ഥിക്കും. അടുത്ത ദിവസം ആരാധകരുടെ സാന്നിദ്ധ്യത്തിൽ പുരോഹിതൻ കുന്തംപോലെ മുനയുള്ള ഒരായുധം ദൈവത്തിന്റെ മാറിലേക്കു ചുഴറ്റിയെറിയും. ആ ആഘാതമേറ്റു താഴെ വീഴുന്ന ദൈവത്തിന്റെ ഹൃദയഭാഗം തുരന്നെടുത്തു മറ്റു പുരോഹിതന്മാർ രാജാവിനു ഭക്ഷിക്കാൻ കൊടുക്കും. ബാക്കി ശരീരം കഷണങ്ങളാക്കി മുറിച്ച് കൂടിനിൽക്കുന്ന ആരാധകർക്കു വിതരണം ചെയ്യും. മതപ്രചാരകരുടെ വരവിനു മുമ്പുതന്നെ കത്തോലിക്കാമതത്തിലെ ചില അനുഷ്ഠാനസമ്പ്രദായങ്ങൾ മെക്സിക്കോയിൽ സുപരിചിതമായിരുന്നതായി നേരത്തേ വിവരിച്ച ചടങ്ങുകൾ തെളിയിക്കുന്നുണ്ട്. ധാന്യമാവുകൊണ്ടുള്ള അപ്പം ഒരു ദിവ്യകർമ്മത്തിലൂടെ പുരോഹിതന്മാർക്കു ദൈവത്തിന്റെ ശരീരമാക്കി മാറ്റാൻ കഴിയുമെന്നും ഭക്ത്യാദരവോടെ പ്രസാദം ഭക്ഷിക്കുമ്പോൾ ദിവ്യാനുഭൂതി ലഭിക്കുമെന്നും അവർ വിശ്വസിച്ചു. ക്രിസ്തുമതത്തിന്റെ പ്രചാരത്തിനു വളരെമുമ്പ് ഇന്ത്യയിലെ ആര്യന്മാരും ഈ വഴി സ്വീകരിച്ചിരുന്നു. ബലിതർപ്പണത്തിന്റെ അവസരങ്ങളിൽ ധാന്യം വേവിച്ചുണ്ടാക്കുന്ന ഉരുളകൾ മരിച്ചുപോയവരുടെ ശരീരത്തിനു തുല്യമാണെന്നും പുരോഹിതന്മാർ മന്ത്രം ജപിച്ചു വെള്ളവും ചന്ദനവും പൂവും തളിക്കുമ്പോൾ ധാന്യശരീരത്തിനു മജ്ജയും മാംസവും ചർമ്മവും രൂപപ്പെടുമെന്നും അവർ വിശ്വസിച്ചിരുന്നു.

അറീഷ്യയിൽ ധാന്യമാവു കുഴച്ചു മനുഷ്യരൂപത്തിലുണ്ടാക്കുന്ന റൊട്ടിക്കു റോമാക്കാർ 'മാനിയ'യെന്നാണു പറയുന്നത്. നാടോടിക്കഥ

കളിലെ ഭൂതങ്ങളുടെ രാജ്ഞിയും അതേ പേരിൽ അറിയപ്പെട്ടിരുന്നു. കോമ്പിറ്റാലിയയിലെ ഉത്സവകാലത്തു ജനങ്ങൾ കമ്പിളികൊണ്ടുള്ള മനുഷ്യരൂപങ്ങൾ കാഴ്ചവെച്ച് ഭൂതരാജ്ഞിയെ പ്രസാദിപ്പിയ്ക്കുന്ന ഒരു പതിവുണ്ട്. അന്നേദിവസം റോമിലെ വീടുകൾക്കു മുമ്പിൽ നിരവധി കമ്പിളിക്കോലങ്ങൾ തൂങ്ങിക്കിടക്കും. മരിച്ചവരുടെ ആത്മാക്കൾ ഭൂതങ്ങളായി വന്നു വീട്ടിലുള്ളവരെ സ്വർഗത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോകുമെന്ന് അവർ വിശ്വസിച്ചു. പക്ഷേ, അവർ വൃദ്ധയെ കമ്പിളിക്കോലംകൊണ്ടു കബളിപ്പിയ്ക്കുകയാണു ചെയ്തത്. ഒരുകാലത്തു നടന്നുപോന്ന നരബലിയുടെ രൂപാന്തരമാണതെന്നു കരുതുന്നവരുമുണ്ട്. അറീഷ്യയിലെ റൊട്ടിയ്ക്കു മനുഷ്യാകൃതി വരാൻ ഒരുപക്ഷേ വർഷന്തോറും ബലിയർപ്പിയ്ക്കുന്ന വൃക്ഷരാജാവിന്റെ രൂപം ധാന്യമാവിലുണ്ടാക്കി ജനങ്ങൾ ഭക്തിപൂർവം ഭക്ഷിയ്ക്കുന്ന ഓർമ്മയാകാം കാരണം. മനുഷ്യർക്കു പകരം കമ്പിളിക്കോലങ്ങൾ ഭൂതരാജ്ഞിയ്ക്കു കാഴ്ചവെയ്ക്കുന്ന കഥയും ശേഷക്രിയകളിൽ ധാന്യമാവിന്റെ മനുഷ്യരൂപങ്ങളുപയോഗിയ്ക്കുന്ന ആചാരവും തമ്മിൽ ചെറിയൊരു ബന്ധം കാണാതിരിയ്ക്കാനാവില്ല. പറയത്തക്ക യുക്തികളില്ലെങ്കിലും ഭൂതങ്ങളുടെ ശ്രദ്ധ തിരിയ്ക്കാൻ വേണ്ടി കോലങ്ങളുപയോഗിയ്ക്കുന്ന രീതി സർവസാധാരണമായി കണ്ടുവരുന്നുണ്ട്. റോമിലെ മാനിയയെപ്പോലെ ടിബറ്റിൽ വൃദ്ധയായ ഖോന്മയുടെ കീഴിൽ സ്വച്ഛന്ദം വിഹരിയ്ക്കുന്ന രാക്ഷസന്മാരെ ഭയന്നാണു ജനങ്ങൾ ജീവിതം നയിച്ചിരുന്നത്. മുട്ടനാടിന്റെ പുറത്തൊരു മഞ്ഞച്ചേല ചുറ്റി ഖോന്മ കൈയിലൊരു സ്വർണക്കെണിയുമായാണു സഞ്ചരിയ്ക്കുന്നതെന്നു പറയപ്പെടുന്നു. രാക്ഷസന്മാരുടെ ശ്രദ്ധ തിരിയ്ക്കാൻ വീട്ടുകാർ പൂമുഖത്തു കെട്ടിത്തൂക്കിയ ദീപസ്തംഭത്തിന്റെ തട്ടിൽ സ്വർണം, വെള്ളി, ആമ, നെല്ല്, ഗോതമ്പ്, മുട്ടനാടിന്റെ തലയോട് തുടങ്ങിയവ നിറച്ചുവെയ്ക്കും. കാണിയ്ക്ക സ്വീകരിച്ച് തങ്ങളെ ഉപദ്രവിയ്ക്കുന്ന രാക്ഷസന്മാർക്കു പാതാളത്തിൽനിന്നു ഭൂമിയിലേയ്ക്കുള്ള കവാടം തുറക്കരുതെന്ന് അവർ ഖോന്മയോടു കേണപേക്ഷിയ്ക്കും. മിനാഹാസയിലെ അൽഫൂർവർഗക്കാർ രോഗികളെ മറ്റൊരു വീട്ടിലേയ്ക്കു മാറ്റി ആ

സ്ഥാനത്തു തലയണ വെച്ച പുതപ്പുകൊണ്ടു മൂടിയിടും. അങ്ങനെ രോഗവുമായി വരുന്ന രാക്ഷസനെ കബളിപ്പിയ്ക്കാൻ കഴിയുമെന്ന് അവർ കരുതി. ബോർണിയോയിലെ പടിഞ്ഞാറു ഭാഗത്തു പെട്ടെന്നൊരാൾക്കു രോഗം മൂർച്ഛിച്ചാൽ വൈദ്യൻ വന്നു മരംകൊണ്ടുള്ള മനുഷ്യരൂപം രോഗിയുടെ ശരീരത്തോടു ചേർത്തുപിടിച്ച് അസുഖം ആൾരൂപത്തിലേയ്ക്കു പകരാൻവേണ്ടി ചില മന്ത്രങ്ങൾ ചൊല്ലും. ബാതക്കിലെ മന്ത്രവാദികൾ വാഴപ്പിണ്ടിയുടെ ആൾരൂപത്തിലേയ്ക്കാണു രോഗം ആവാഹിയ്ക്കുന്നത്. ചടങ്ങു കഴിഞ്ഞാലുടനെ രോഗം തിരിച്ചു വരാതിരിയ്ക്കാനായി അവർ ആൾരൂപം ഗ്രാമത്തിന്റെ അതിർത്തിയിൽ കൊണ്ടുചെന്നിടും. നിരവധി പേർ നടന്നുപോകുന്ന നാൽക്കവലയിലാണു കൊണ്ടുചെന്നിടുന്നതെങ്കിൽ ആ ജഡരൂപം കണ്ടു രോഗിയെ തിരിച്ചറിയുന്നവർ മറ്റുള്ളവർ കേൾക്കെ മരിച്ചയാളുടെ പേരു വിളിച്ചു പറയും. യാദൃച്ഛികമായി വാർത്ത കേൾക്കാനിടയാകുന്ന ഭൂതം ദൗത്യം സഫലമായ സംതൃപ്തിയോടെ പാതാളത്തിലേയ്ക്കു തിരിച്ചു പോകുമെന്നും രോഗി സുഖം പ്രാപിച്ചു തിരിച്ചുവരുമെന്നും അവർ വിശ്വസിച്ചു. അതുകൊണ്ട് കോമ്പിറ്റാലിയായിലെ കമ്പിളിക്കോലങ്ങൾ മരിച്ചവരുടെ പ്രതിനിധികളല്ല, മറിച്ച് ജീവിച്ചിരിയ്ക്കുന്നവരുടെ രോഗങ്ങളും ദുരിതങ്ങളും മാറ്റുന്നതിനു ഭൂതരാജ്ഞിയ്ക്കു സമർപ്പിച്ച കാണിയ്ക്കയാണെന്നു കരുതുന്നതാണു യുക്തിസഹം. വെട്ടുകിളികളെ വിരട്ടിയോടിയ്ക്കാൻ വയലുകളിൽ നാട്ടുന്ന പേക്കോലംപോലെ ഭൂതങ്ങളുടെ ശ്രദ്ധ തിരിച്ചുവിടാൻ കലബാറിലെ ജനങ്ങൾ നഗരത്തിന്റെ നാനാഭാഗത്തും കോലങ്ങൾ സ്ഥാപിച്ചു പെട്ടെന്നൊരു ദിവസം സകലതും പിഴുതെടുത്തു നദിയിലൊഴുക്കുന്ന ആചാരത്തെ 'ശുദ്ധീകരണത്തിന്റെ മാതൃക' യെന്നാണു പ്ലൂട്ടാർക്ക് പറയുന്നത്.

**23.2. മാംസാഹാരത്തിലെ സമാസമചിന്ത:** കാർഷികവൃത്തി സ്വീകരിച്ച സമൂഹങ്ങളിൽപ്പോലും ദൈവബലി പതിവുണ്ടെന്നും മനുഷ്യരും ജീവികളുമായി സങ്കൽപ്പിയ്ക്കപ്പെട്ട ധാന്യാത്മാവിനെ വർഷന്തോറും ദൈവാവതാരമെന്ന നിലയ്ക്കു ബലിയർപ്പിയ്ക്കാറുണ്ടെന്നും നാം കണ്ടു. വാർദ്ധക്യം ബാധിയ്ക്കുന്നതിനു മുമ്പുതന്നെ യുവത്വത്തിന്റെ ഊർ

ജ്ജം പിൻഗാമിയിലേയ്ക്കു പകർന്നു ദിവ്യശക്തിയ്ക്കു ക്ഷതം വരാതെ സൂക്ഷിയ്ക്കുകയായിരുന്നു അതിന്റെ ലക്ഷ്യമെന്നും തെളിഞ്ഞുകഴിഞ്ഞു. ധാന്യാത്മാവിനെ കൊയ്ത്തരിവാൾകൊണ്ടു കൊല്ലേണ്ടിവരുന്ന സ ങ്കടകരമായ അനിവാര്യതയ്ക്കു പ്രായശ്ചിത്തം ചെയ്യേണ്ട ബാദ്ധ്യതയും അവർക്കനുഭവപ്പെട്ടു. അങ്ങനെ അപ്പമാണെന്നു സങ്കൽപ്പിച്ചു ദൈവ ശരീരം ഭക്ഷിയ്ക്കുന്ന ആചാരത്തിനു പ്രാകൃതമനുഷ്യരുടെ കാഴ്ചപ്പാടി ൽ യുക്തിയുടെ പിൻബലവുമുണ്ടായി. മാംസം ഭക്ഷിയ്ക്കുന്നതോടെ അ താതു മൃഗങ്ങളുടെ കായികശക്തി മാത്രമല്ല സ്വഭാവങ്ങളും താനേ ലഭി യ്ക്കുന്നുണ്ടെന്നും അവർ കണ്ടറിഞ്ഞു. ദിവ്യത്വമുള്ള ചില മൃഗങ്ങളുടെ ആ സവിശേഷശക്തി സ്വയമുൾക്കൊള്ളാൻ അവർ ശ്രമിച്ചതിൽ അ ത്ഭുതപ്പെടാനില്ല. മാംസഭുക്കുകളായ മനുഷ്യരുടെ സ്വഭാവസവിശേഷ തകളെക്കുറിച്ചു പ്രചാരമുള്ള ചില ഉദാഹരണങ്ങൾ സമാസമമന്ത്രവാ ദത്തിന്റെ സൈദ്ധാന്തികനിലപാടിൽ നിന്നുകൊണ്ടു നമുക്കൊന്നു വിശദീകരിയ്ക്കാൻ നോക്കാം.

ഉപയോഗിയ്ക്കുന്ന ഭക്ഷണത്തിന്റെ പ്രകൃതം ജീവജാലങ്ങളിലേയ്ക്കു താനേ പകർത്താൻ പ്രകൃതിയ്ക്കു പ്രത്യേകമായൊരു കഴിവുണ്ടെന്നു വി ശ്വസിച്ചവരാണു വടക്കേ അമേരിക്കയിലെ ആദിവാസികൾ. മാനിറ ച്ചി തിന്നുന്നവരുടെ വേഗതയും ലാഘവവും പന്നിമാംസം കഴിയ്ക്കുന്ന വർക്കില്ലെന്ന് അവർ കണ്ടറിഞ്ഞു. അതുകൊണ്ടു മനസ്സിനു മന്ദതയും ശരീരത്തിനു ഗുരുത്വവും വരുത്തുന്ന മാംസാഹാരങ്ങളൊന്നും അവരു പയോഗിയ്ക്കാറില്ല. ഓടാനും ഒളിയ്ക്കാനും തടസ്സമാകുന്ന സകലതും വർ ജ്ജിച്ച സപ്പാറോക്കാർ പക്ഷികളേയും മത്സ്യങ്ങളേയും മാത്രമേ ഭക്ഷ ണത്തിലുൾപ്പെടുത്താറുള്ളൂ. പക്ഷിമത്സ്യങ്ങളാണെങ്കിലും ബ്രസീലി ലെ ജനങ്ങൾ വേഗമില്ലാത്തവ മിക്കവാറും ഒഴിവാക്കുകയാണു പതി വ്. അനങ്ങാതെ കിടക്കുന്ന ആമയേയും ചെറിയ കണ്ണുള്ള പന്നിയേ യും അതേ ഗുണം പകരുമെന്നു ഭയപ്പെട്ടു കരീബുകാർ ഭക്ഷണത്തിനു പയോഗിയ്ക്കാറില്ല. അതേസമയം പശ്ചിമാഫ്രിയ്ക്കയിലെ വൃദ്ധന്മാർ ആ മമാംസം രുചിയോടെ കഴിയ്ക്കാറുമുണ്ട്. പ്രാകൃതമനുഷ്യരുടെ സമാസമ

ചിന്ത വിചിത്രമായ പല വഴികളിലേയ്ക്കും തിരിഞ്ഞു പോകുന്നതു ചിലപ്പോൾ നമുക്കു കാണാം. വേഗം കുറഞ്ഞ മൃഗങ്ങളുടെ മാംസം നായാട്ടുകാർക്കു നല്ലതല്ലെന്ന വിശ്വാസം വേറൊരു തരത്തിലാണു ദക്ഷിണാഫ്രിയ്ക്കയിലെ ജനങ്ങൾ കാണുന്നത്. നായാട്ടുകാരൻ കഴിച്ച ഭക്ഷണത്തിന്റെ പ്രകൃതം ഇരയിലേയ്ക്കു താനേ പകരുമെന്നും അതുകൊണ്ട് മാനിറച്ചി കഴിച്ചാൽ വേട്ടമൃഗങ്ങൾ മാനിനെപ്പോലെ ഓടി രക്ഷപ്പെടുമെന്നും അവർ ഭയപ്പെട്ടു. ദുർബലഹൃദയരാകുമെന്ന ഭയംമൂലം നമക്വാസ് വർഗക്കാർ കുട്ടികൾക്കു മുയൽമാംസം കൊടുക്കാറില്ല; പകരം പുലിയുടെ രക്തമാംസങ്ങൾ കൊടുക്കാൻ ശ്രദ്ധിയ്ക്കുകയും ചെയ്യും. പിടക്കോഴിയുടെ ഇറച്ചി തിന്നാൽ ഭീരുക്കളാകുമെന്ന് അവർ വിശ്വസിച്ചു. അരയന്നങ്ങൾക്ക് അപാരമായ ബുദ്ധിശക്തിയും വാചാലമായ സംസാരശേഷിയുമുണ്ടെന്ന് അയ്നോക്കാർ കരുതി. അതുകൊണ്ട് അരയന്നത്തെ കൊന്നു ചൂടോടെ ഹൃദയം തുരന്നെടുത്ത് അവർ വിഴുങ്ങും. പ്രതിയോഗികളെ പറഞ്ഞു പാട്ടിലാക്കാനുള്ള വാക്പാടവം അതോടെ അവർക്കു ലഭിയ്ക്കും. മൂങ്ങയുടെ കൃഷ്ണമണിയെടുത്തു വിഴുങ്ങിയാൽ രാത്രിയിലെ ഇരുട്ടിലും കണ്ണു കാണാമെന്നു വടക്കേ ഇന്ത്യാക്കാർ വിശ്വസിച്ചിരുന്നു. യുദ്ധത്തിനു പോകുന്ന കൻസാസിലെ യോദ്ധാക്കൾക്കു ഗോത്രത്തലവൻ ഒരുക്കുന്ന സൽക്കാരത്തിൽ പട്ടിമാംസമാണു വിളമ്പാറുള്ളത്. യുദ്ധക്കളത്തിൽ പട്ടിയുടെ യജമാനഭക്തി കാണിയ്ക്കണമെന്നാണു സൂചന. ആസ്സാമിലെ മിറിവർഗക്കാർ പുരുഷന്മാർക്കു ധൈര്യത്തിനു കടുവയുടെ മാംസമാണു നിർദ്ദേശിയ്ക്കുന്നത്. സ്ത്രീകൾക്ക് അമിതബലം ആപത്താണെന്നു മനസ്സിലാക്കി അവരതു നിഷേധിയ്ക്കുകയും ചെയ്യുന്നുണ്ട്. ചെറുപ്പത്തിൽ ഭീരുവും ദുർബലനുമായിരുന്ന ഒരു രാജാവ് ചെന്നായയുടെ മാംസം കഴിച്ചു ധീരനായ കഥ പുരാണങ്ങളിലുണ്ട്. കരടിയുടെ ഹൃദയം തിന്നുകയും രക്തം കുടിയ്ക്കുകയും ചെയ്താണു ഹിയാൽറ്റോ ബലവാനായതെന്നു പറയപ്പെടുന്നു. മൊറോക്കോയിൽ മയക്കം വിട്ടുമാറാത്ത രോഗികളോട് ഉറുമ്പിനെ പിടിച്ചു തിന്നാനാണു വൈദ്യൻ മരുന്നു കുറിയ്ക്കുന്നത്. സംസാരവൈകല്യം ബാധിച്ച കുട്ടികൾക്കു തുർക്കിക്കാർ ചിലതരം പക്ഷികളുടെ

നാവു വേവിച്ച ഭക്ഷണത്തിൽ ചേർത്തു കൊടുക്കാറുണ്ട്. ഭയലേശമി ല്ലാതെ സംസാരിയ്ക്കാമെന്നതുകൊണ്ട് കരളിനും നാവിനും നല്ല സി ദ്ധൌഷധമാണു മദ്യമെന്നു വടക്കേ അമേരിയ്ക്കക്കാർ വിശ്വസിച്ചു. ജീ വികളുടെ ശരീരത്തിൽ ആത്മാവിന്റെ സ്ഥാനം കരളാണെന്നു ഡാർ ഫറിക്കാർ കരുതി. ആത്മാവിനോട് ആദരവു പുലർത്തുന്ന അവർ ജീ വികളുടെ കരൾ ഒരിയ്ക്കലും കൈകൊണ്ടു തൊടാറില്ല; പകരം കരൾ തുരന്നെടുത്ത കത്തിയുടെ മുന വായിൽ കടത്തി പച്ചയ്ക്കു വിഴുങ്ങുകയാ ണു പതിവ്. ആത്മാവില്ലാത്ത സ്ത്രീകൾക്കു കരൾഭക്ഷണം നിഷേധി യ്ക്കുന്നുമുണ്ട്, അവർ! ബുദ്ധി, ധൈര്യം തുടങ്ങിയ നല്ല ഗുണങ്ങൾ ലഭി യ്ക്കാൻ മരിച്ചവരുടെ രക്തമാംസങ്ങൾ ഭക്ഷിയ്ക്കുന്ന പതിവും ചിലർ സ്വീ കരിച്ചിരുന്നു. കിഴക്കേ ആഫ്രിയ്ക്കയിലെ മലയോരവാസികൾ പ്രബല നായ ശത്രുവിനെ കൊന്നാലുടനെ അയാളുടെ വീര്യരസമായ കരളും ബുദ്ധിസ്ഥാനമായ ചെവിയും സ്ഥിരോത്സാഹമുണ്ടാക്കുന്ന നെറ്റിയി ലെ ചർമ്മവും ശക്തികേന്ദ്രമായ വൃഷണങ്ങളും മുറിച്ചെടുത്തു തീയിൽ ചുട്ട ചാരം കാളക്കൊമ്പിൽ സൂക്ഷിച്ചുവെയ്ക്കും. പിന്നീടവ ചില പച്ചില കളുടെ നീരു ചേർത്തു ലിംഗചർമ്മം മുറിയ്ക്കുന്നതുമായി ബന്ധപ്പെട്ട ച ടങ്ങിൽവെച്ചു യുവാക്കൾക്ക് ഔഷധമായി കുടിയ്ക്കാൻ കൊടുക്കും. 1824-ൽ അഷാന്തിവർഗക്കാരുമായുണ്ടായ യുദ്ധത്തിൽ മരിച്ചുപോയ സർ ചാൾസ് മക്കാർത്തിയുടെ ഹൃദയം ശത്രുസൈന്യത്തിന്റെ തലവ ൻ സ്വയം ഭക്ഷിയ്ക്കുകയും മറ്റവയവങ്ങൾ കീഴ്ജീവനക്കാർക്കു കൈമാ റുകയും ചെയ്തതായി രേഖയുണ്ട്. ഈ ഉദാഹരണങ്ങളിൽനിന്നു ദൈ വത്തിന്റെ പ്രതിനിധിയായ മനുഷ്യന്റേയും മൃഗത്തിന്റേയും രക്തമാം സങ്ങൾ ഭക്ഷിയ്ക്കാൻ പ്രാകൃതമനുഷ്യർ കാണിച്ച ആവേശം വളരെ വ്യക്തമാണ്. ദൈവികഗുണങ്ങൾ അവർ ഭക്ഷണത്തിലൂടെ സ്വാശീക രിയ്ക്കാൻ ശ്രമിച്ചു: ദൈവം ധാന്യമായാൽ ധാന്യമാവാണു ദൈവശരീ രം; ദൈവം വീഞ്ഞാകുമ്പോൾ മുന്തിരിരസമാണു ദൈവരക്തം. അപ്പം ഭക്ഷിയ്ക്കുകയും വീഞ്ഞു കുടിയ്ക്കുകയും ചെയ്യുന്ന ആരാധകർ ദൈവത്തി ന്റെ രക്തമാംസങ്ങളാണു പങ്കിട്ടെടുക്കുന്നത്. അപ്പോൾ ഡയോണിസ

സിന്റെ പേരിലുള്ള പാനോത്സവങ്ങൾ ലക്കുകെട്ട കൂത്താട്ടമല്ല, മറിച്ച് പവിത്രമായൊരു ചടങ്ങാണെന്ന വ്യക്തമാകുന്നു. പക്ഷേ, വീഞ്ഞും അപ്പവും ദൈവത്തിന്റെ രക്തമാംസമാണെന്ന വിശ്വാസത്തെ ചോദ്യം ചെയ്ത വിവേകമതികളായ ചിലരും പിന്നീട്ട വന്നെത്തി. സിസറോ പറയുന്നു: "വീഞ്ഞിനെ ബാക്കസെന്നും ധാന്യത്തെ സെറെസെന്നും പറയുമ്പോൾ ഒരു സാമാന്യപദപ്രയോഗം മാത്രമാണ നാം നടത്തുന്നത്; ദൈവത്തെ വായിലൂടെ ആത്മാവിലേയ്ക്കു കൊണ്ടുചെല്ലാമെന്ന കരുതുന്ന മൗഢ്യം നമുക്കുണ്ടോ?".

# 24. ദിവ്യജീവികളുടെ ബലി

**24.1. ദിവ്യജീവികൾ:** കാർഷികവൃത്തിയിലേയ്ക്കു പുരോഗതി നേടിയ സമൂഹങ്ങൾ സ്വയം ആരാധിച്ചുപോന്ന ദൈവങ്ങളെ ധാന്യമായും മനുഷ്യനായും മൃഗമായും സങ്കൽപ്പിച്ചു കൊന്നു ഭക്ഷിച്ചതിന്റെ നിരവധി ഉദാഹരണങ്ങൾ നാം കണ്ടു. അതേസമയം, ശക്തിയും കൗശലവും കൂടിയ മൃഗങ്ങളേക്കാൾ നിസ്സാരരും നിഷ്ക്കളങ്കരുമായവരെയാണ നായാട്ടുകാരും ഇടയന്മാരും ദൈവമായി കരുതി ആരാധിച്ചത്. കാലിഫോർണിയയിലെ അക്കാഗ്ചെംവർഗക്കാർ വർഷന്തോറും നടത്തുന്ന പക്ഷിവിരുന്നിൽ ഒരു വെള്ളപ്പരുന്തിനെ ബലിയർപ്പിയ്ക്കുന്ന പതിവുണ്ട്. വൃത്താകാരത്തിൽ പ്രത്യേകമായുണ്ടാക്കിയ ക്ഷേത്രത്തിലെ ബലിപീഠത്തിലേയ്ക്കു വെള്ളപ്പരുന്തിനെ അവർ ഘോഷയാത്രയായി ആനയിച്ചു കൊണ്ടു വന്നിരുത്തും. നാട്ടുപ്രമാണിമാർ മുഖത്തു ചായം തേച്ചു തൂവൽത്തൊപ്പി ധരിച്ചു വന്നു പക്ഷിയ്ക്കു ചുറ്റും നൃത്തം വെയ്ക്കും. അവസാനം ഒരു തുള്ളി രക്തംപോലും നിലത്തു വീഴാതെ അവർ പരുന്തിനെ കൊന്നു തൂവലും തൊലിയും നീക്കി കബന്ധം നേരത്തേ തയാറാക്കിയ ഒരു കുഴിയിൽ നിക്ഷേപിയ്ക്കും. അപ്പോൾ ചില വൃദ്ധകൾ ശവക്കുഴിയ്ക്കു സമീപം ചെന്നിരുന്നു വിവിധധാന്യമണികൾ ഓരോന്നായി കുഴിയിലേയ്ക്കിട്ടു കണ്ണീരൊഴുക്കി ചോദിയ്ക്കും: "നീയെന്തിനാണ ഞങ്ങളുടെ കൂട്ടത്തിൽനിന്നു പറന്നു പോയത്? ഇതുപോലെ

നിനക്കൊരു 'പാനെസാ'കേണ്ട ദുര്യോഗം വരുമായിരുന്നോ?" ഗ്രാമ ത്തിൽനിന്ന മലയിലേയ്ക്ക് ഒളിച്ചോടിപ്പോയ 'പാനെസെ'ന്നൊരു പെ ൺകുട്ടിയെയാണ ദൈവം വെള്ളപ്പരുന്താക്കി മാറ്റിയതെന്ന് അവർ വിശ്വസിച്ചു. മൂന്ന ദിവസത്തോളം രാപ്പകൽ ഈ വിലാപം നീണ്ടുനി ൽക്കും. കൊല്ലപ്പെട്ട വെള്ളപ്പരുന്തു ജീവൻ വീണ്ടെടുത്തു മലമുകളിലേ യ്ക്കു പറന്നുപോകുമെന്ന് അവർ പ്രതീക്ഷിച്ചു. മൂങ്ങയെ കുലദൈവമായി കരുതുന്ന സമോവക്കാർ പക്ഷേ വെറുമൊരു മൂങ്ങ ചത്തു വീഴുന്നതു കണ്ടു ദൈവം മരിച്ചതായി കരുതാറില്ല. ജീവനുള്ള സകല മൂങ്ങകളി ലും ദൈവാംശമുണ്ടെന്ന് അവർക്കറിയാം!

ഈജിപ്തിലെ ദൈവമായ അമ്മണിന്റെപേരിൽ വർഷന്തോറും ന ടക്കുന്ന ഉത്സവത്തിൽ തീബ്സുകാർ ഒരു മുട്ടനാടിനെ കൊന്നു തോ ലെടുത്തു വിഗ്രഹത്തിൽ ചാർത്തുന്ന പതിവുണ്ട്. കബന്ധം വിശുദ്ധ മായ കല്ലറയിൽ നിക്ഷേപിച്ചശേഷം അവരൊരുമിച്ചിരുന്നു വിലപി യ്ക്കും. ദേവപിതാവായ സിയൂസ് ഒരിയ്ക്കൽ ആട്ടിൻരോമം പുതച്ചു മുട്ടനാ ടിന്റെ തലയുമായി ഹെർക്കുലിസിനു മുമ്പിൽ പ്രത്യക്ഷപ്പെട്ട കഥയെ ഈ ആചാരവുമായി ബന്ധിപ്പിയ്ക്കുന്നവർ വെറും ബലിയായല്ല ദൈവ ത്തിന്റെ രൂപത്തിലാണ ജനങ്ങൾ മുട്ടനാടിനെ കൊല്ലുന്നതെന്നു വി ശ്വസിച്ചു. ഒരുപക്ഷേ പ്രായത്തിന്റെ ദൗർബല്യമേശാത്ത യുവത്വത്തി ന്റെ പ്രതീകമായി ദൈവത്തെ എന്നും നേരിട്ടു കണ്ടു വണങ്ങാമെന്ന് അവർ പ്രത്യാശിച്ചിരിയ്ക്കാം. കൊല ചെയ്യപ്പെട്ട മൃഗത്തിന്റെ തൊലി ഓരോരോ ആവശ്യങ്ങൾക്കായി സൂക്ഷിയ്ക്കുന്ന പതിവ് കാലിഫോർ ണിയയിലെന്നപോലെ പലയിടങ്ങളിലും കാണുന്നുണ്ട്. ഓർമ്മയ്ക്കാ യി സൂക്ഷിയ്ക്കുന്ന തോലിനു വർഷന്തോറും പുതിയ ചട്ടക്കൂടുണ്ടാക്കി അവർ ദൈവത്തെ പുന:സൃഷ്ടിയ്ക്കുകയും ചെയ്യും. വസന്തോത്സവത്തി നു കാട്ടിൽനിന്നു വെട്ടിക്കൊണ്ടു വരുന്ന മരത്തടിക്കു പകരം ക്ഷേത്ര ത്തിനുമുമ്പിൽ നാട്ടുന്ന കൊടിമരംപോലെ ചില വാർഷികരൂപങ്ങൾ പിന്നീടു സ്ഥിരമായ വിഗ്രഹങ്ങളായി മാറുന്നുമുണ്ട്. ദൈവത്തിനു ബ ലി നൽകിയ മൃഗത്തിന്റെ തോലൂരി സൂക്ഷിയ്ക്കുന്ന രീതിയ്ക്കു മറ്റൊരു ഉ

ദാഹരണമാണ പശ്ചിമാഫ്രിയ്ക്കയിലെ നീഗ്രോകൾ. രക്ഷകനും ശി ക്ഷകനുമായ ദൈവമായി ആരാധിയ്ക്കുന്ന മൂർഖൻപാമ്പിനെ അവർ തൊലിയുരിഞ്ഞു പൊതുവായൊരു സ്ഥലത്തു മരക്കൊമ്പിൽ വാലു കീഴ്പോട്ടാക്കി തൂക്കിയിടും. പാപപരിഹാരത്തിനു പാമ്പിന്റെ വാലു തൊടുന്ന ചടങ്ങും അവർക്കിടയിൽ പതിവുണ്ട്. കുഞ്ഞു പിറന്ന ദിവ സങ്ങൾക്കകം അനുഗ്രഹവുമായൊരു മൂർഖൻപാമ്പു വീട്ടിലേയ്ക്കു കട ന്നു വരുമെന്ന് അവർ വിശ്വസിച്ചിരുന്നു. ഗോത്രാചാരങ്ങൾ കൃത്യമാ യി പാലിച്ചു പിറന്ന ശിശുക്കളെ പാമ്പ് ഒരിയ്ക്കലും ഉപദ്രവിയ്ക്കില്ലെ ന്നും അവർക്കുറപ്പുണ്ട്.

കാലിഫോർണിയയിലും ആഫ്രിക്കയിലും ഈജിപ്തിലും പരിചയ പ്പെട്ട മൃഗാരാധനകൾക്കു കൃഷിയുമായി ബന്ധമില്ലാത്തതുകൊണ്ട് കാ ർഷികസമൂഹം ഉടലെടുക്കുന്നതിനു മുമ്പാണവ നിലനിന്നതെന്നു നമു ക്കുഹിയ്ക്കാവുന്നതേയുള്ളൂ. മെക്സിക്കോയിലെ നാഗരികമായ പരിസ രങ്ങളിൽ മൺപാത്രവ്യാപാരവുമായി ജീവിയ്ക്കുന്ന സുനിവർഗക്കാരു ടെ പാരമ്പര്യവും മറ്റൊന്നല്ല. വേനൽച്ചൂട് അസഹ്യമാകുമ്പോൾ ചില നാട്ടുകാർ കാടിനകത്തെ തടാകത്തിൽ ആമകളുടെ രൂപത്തിൽ ജീ വിയ്ക്കുന്ന പൂർവികരെ കാണാൻ പുറപ്പെടും. നാലഞ്ചുദിവസം കഴിഞ്ഞു കൈയിലൊരു കുടയിൽ ജീവനോടെ പിടയ്ക്കുന്ന ആമകളുമായാണവ ർ തിരിച്ചെത്തുന്നത്. പിറന്നുവീണ കുഞ്ഞുങ്ങളോടു കാണിയ്ക്കുന്ന സ്നേ ഹവാത്സല്യങ്ങളോടെ അവർ ആമകൾക്കു ഭക്ഷണം കൊടുക്കും. ത രം കിട്ടിയാൽ രക്ഷപ്പെടാൻ ശ്രമിയ്ക്കുന്ന അവയെ മരിച്ചുപോയ ബ ന്ധുക്കളെന്ന വിചാരത്തോടെ അവർ മാറോടു ചേർത്തു പിടിച്ച് ക ണ്ണീരൊഴുക്കും. ചിരഞ്ജീവികളായി കാടിനകത്തു കഴിയുന്ന പൂർവിക രെ തിരിച്ചയയ്ക്കാനെന്ന ഭാവത്തിൽ അടുത്ത ദിവസംതന്നെ അവര തിനെ കൊന്നു മാംസളഭാഗം നദിയിലൊഴുക്കി പുറന്തോടു കഴുകി വൃ ത്തിയാക്കി സൂക്ഷിച്ചുവെയ്ക്കും. മനുഷ്യാത്മാവ് ആമയുടെ ശരീരത്തി ലേയ്ക്കു പരകായപ്രവേശം നടത്തുന്നതിന്റെ വ്യക്തമായൊരു ഉദാഹര ണമാണിത്. മരിച്ചവരുടെ ആത്മാവ് ഇടയ്ക്കിടെ പഴയ വീടു കാണാ ൻ വരുമെന്ന വിശ്വാസത്തിൽ അപരിചിതരെ ആദരവോടെ സൽ

ക്കരിയ്ക്കുന്ന പതിവും അവർക്കിടയിലുണ്ട്. വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുവന്ന ആമകളെ പ്രേതലോകത്തേയ്ക്കു തിരിച്ചയയ്ക്കാനുള്ള ഒരുപാധിയാണ് അവർക്കു ബലികർമ്മം. അതുകൊണ്ട് ദിവ്യബലിയെക്കുറിച്ച് ഇതുവരെ പറഞ്ഞുപോന്ന വിശദീകരണങ്ങൾ സുനിവർഗക്കാരുടെ കാര്യത്തിൽ ബാധകമാകുന്നില്ല. എങ്കിലും ധാന്യവിളകൾക്കു വേണ്ട മഴയ്ക്കായി പൂർവികരുടെ ഇടപെടൽകൂടി ലക്ഷ്യമാക്കിയാണു കർഷകർ വേനലവസാനിക്കുമ്പോൾ ചടങ്ങു നടത്താറുള്ളത്. ജപ്പാനിൽ യെസോദ്വീപിലെ അയ്നോവർഗക്കാർ ചെയ്തുപോന്ന കരടിബലിയെക്കുറിച്ചും പ്രത്യക്ഷത്തിൽ ചില സംശയങ്ങൾ തോന്നാം. കരടിയെ ദൈവമായി കരുതി ആരാധിയ്ക്കുകയും അതേസമയം നായാടിപ്പിടിയ്ക്കുന്നതിൽ അഭിമാനിയ്ക്കുകയും ചെയ്യുന്ന അവരുടെ മനോഭാവവും കൃത്യമായി നിർവചിയ്ക്കാനാവില്ല. ഉപ്പിലിട്ടും പച്ചയായും അവർ കരടിമാംസം ഭക്ഷിയ്ക്കും. ജീവനുള്ളതല്ല, ചത്ത കരടിയെയാണ് അവർ ആരാധിച്ചത്. പൂർവികരിലൊരാൾ കരടിയിൽനിന്നു നേരിട്ടു ഗർഭം ധരിച്ചതു മൂലമാണു തങ്ങൾ കരടിഗോത്രക്കാരായതെന്നു പറയുന്നതിൽ അവർക്കഭിമാനമേയുള്ളൂ. കരടിയുടെപേരിൽ വർഷന്തോറും ഒരുത്സവവും അവരാഘോഷിയ്ക്കാറുണ്ട്. മഴക്കാലം അവസാനിയ്ക്കുമ്പോൾ കാട്ടിൽനിന്നൊരു കരടിക്കുഞ്ഞിനെ പിടിച്ചുകൊണ്ടുവന്നു വീട്ടിൽ പ്രസവിച്ചു കിടക്കുന്ന സ്ത്രീകളെക്കൊണ്ട് അവർ മുലയൂട്ടിയ്ക്കും. കുറേക്കാലം കുടുംബാംഗങ്ങളുടെ വാത്സല്യം നുകർന്നു വീട്ടിലെ കുട്ടികളുടെ കൂടെ കളിച്ചു ജീവിച്ചു മറ്റുള്ളവരെ മാന്താൻ തുടങ്ങുമ്പോൾ അവരതിനെ കൂ-ട്ടിലേയ്ക്കു മാറ്റും. രണ്ടുകൊല്ലം മീനും മാംസവും തിന്നു തടിച്ചുവീർത്ത കരടിയെ സെപ്തംബർമാസത്തിലൊരു ദിവസം അവർ ദൈവത്തിനു ബലിയർപ്പിയ്ക്കും. അന്നത്തെ വിരുന്നിലേയ്ക്കു ദൂരെ നിന്നുള്ള ബന്ധുമിത്രാദികളെപ്പോലും അവർ ക്ഷണിച്ചുവരുത്തും; യാതൊരു ചിലവുമില്ലാതെ കുടിച്ചു കൂത്താടാൻ ലഭിയ്ക്കുന്ന ഒരവസരം ആരും പാഴാക്കാറുമില്ല. എല്ലാവരും കരടിക്കൂടിനു ചുറ്റും നിരന്നിരുന്നാൽ കൂട്ടത്തിലൊരാൾ എഴുന്നേറ്റുനിന്നു മാപ്പപേക്ഷയുടെ സ്വരത്തിൽ കരടിയോടു സം

സാരിയ്ക്കും. ഇതുവരെ ചെയ്ത ഉപചാരങ്ങൾ ഇനി തുടരാനാവില്ലെന്നും പിതൃഗൃഹത്തിലേയ്ക്ക് തിരിച്ചയയ്ക്കുന്നതിൽ പരിഭവം തോന്നരുതെന്നും യാത്രയ്ക്കുള്ള അപ്പവും വീഞ്ഞും തയാറായിട്ടുണ്ടെന്നും അയാൾ കരടിയെ പറഞ്ഞു സമാധാനിപ്പിയ്ക്കും. മാത്രമല്ല, വീട്ടിലെത്തുമ്പോൾ തങ്ങളെക്കുറിച്ച് നല്ലതു സംസാരിയ്ക്കണമെന്നും അയാൾ കരടിയോടപേക്ഷിയ്ക്കും. തുടർന്നു കൂട്ടിൽനിന്നു പുറത്തിറങ്ങുന്ന കരടിയെ രൂക്ഷമായ ഒരു ശരമാരിയാണു വരവേൽക്കുന്നത്. അപ്രതീക്ഷിതമായ ആക്രമണത്തിൽ കോപം പൂണ്ടു പിടയുന്ന കരടിയെ അവർ രണ്ടു മരക്കൊമ്പുകൾക്കിടയിൽ ബലമായി ചേർത്തുപിടിയ്ക്കും. രക്തം നിലത്തു വീഴാതെ ഒരാൾ ഹൃദയത്തിൽത്തന്നെ അമ്പെയ്തു കരടിയുടെ കഥ കഴിയ്ക്കും. ചത്ത കരടിയുടെ തല മുറിച്ചെടുത്തു വീടിന്റെ കിഴക്കേ ജനാലയ്ക്കൽ പ്രതിഷ്ഠിച്ചശേഷം അവർ ചുടുരക്തം കോരിക്കുടിച്ച് ഇറച്ചി വേവിച്ചു ഭക്ഷിയ്ക്കും. അവസാനം പിതൃലോകത്തേയ്ക്കു തിരിച്ചുപോയ മൃഗത്തിന്റെ ആത്മശാന്തിയ്ക്കും വീണ്ടുമൊരു ബലിയർപ്പണത്തിനു തക്കവിധം തിരിച്ചുവരാനുള്ള ദൈവാനുഗ്രഹത്തിനുമായി അവർ പ്രാർത്ഥിയ്ക്കും. ജിലിയാക്ക്‌വർഗക്കാർ ജനുവരിയിലാണു കരടിബലി നടത്താറുള്ളത്. തലേദിവസം അവർ കരടിയെ ഗ്രാമത്തിലെ ഓരോ വീട്ടിലേയ്ക്കും കൂട്ടിക്കൊണ്ടുപോകും. വീഞ്ഞും മത്സ്യവും നൽകി സൽക്കരിച്ചു ചിലർ കരടിയെ നമസ്കരിയ്ക്കും. കരടിയുടെ വരവ് ശുഭശകുനമായാണ് അവർ കരുതുന്നത്. അവസാനം തുറസ്സായൊരു സ്ഥലത്തു കുറ്റിയിൽ കെട്ടിയിട്ടു കരടിയെ അവർ കൂരമ്പെയ്തു കൊന്നു മാംസം ഭക്ഷിയ്ക്കും. അയ്നോവർഗക്കാരെപ്പോലെ അവർ കരടിയുടെ മാംസം തിന്നുകയോ രക്തം കുടിയ്ക്കുകയോ പതിവില്ല. അമൂർപ്രദേശങ്ങളിൽ നായാടി പിടിയ്ക്കുന്നവരുടെ ചുമതലയാണു കരടിയെ മൂന്നുകൊല്ലം തീറ്റിപ്പോറ്റി ബലിമൃഗമാക്കുകയെന്നത്. ദിവ്യബലിയ്ക്കു മുമ്പും പിമ്പും നടക്കുന്ന പ്രാർത്ഥനകളും രക്തമാംസങ്ങൾ ഭക്തിപൂർവം ഭക്ഷിയ്ക്കുന്ന ആചാരങ്ങളും അവശിഷ്ടങ്ങൾ അടുത്ത വർഷംവരെ രോഗശമനംപോലുള്ള ആവശ്യങ്ങൾക്കായി സൂക്ഷിയ്ക്കുന്ന രീതിയും കാണുമ്പോൾ അവർ കരടിയെ ഒരു ദൈവമായാണു കരുതുന്നതെന്നു തോന്നിപ്പോകും. ദൈവ

ത്തിനും മനുഷ്യർക്കുമിടയിൽ സന്ദേശവുമായി പറക്കുന്ന പരുന്തുക ളേയും അയ്നോവർഗക്കാർ ദൈവതുല്യം ആരാധിക്കാറുണ്ട്. ചില പ്പോൾ കൂട്ടിലടച്ച പരുന്തുകളെ തീറ്റ കൊടുത്തു വളർത്തി പെട്ടെന്നൊ രു ദിവസം കഴുത്തു ഞെരിച്ചു കൊന്ന് അവർ പിതൃലോകത്തേക്കു പറ ഞ്ഞയയ്ക്കും. രക്തമാംസങ്ങൾ ഭക്ഷിച്ച് ദൈവവുമായി സമ്പർക്കം സ്ഥാ പിക്കാനുള്ള ഒരു സന്ദർഭമൊരുക്കുകയാണ് ദിവ്യബലിയുടെ പൊതു വായ ലക്ഷ്യം. മരിച്ചുപോയവർ വീണ്ടും ഉയിർത്തെഴുന്നേറ്റ് വരുന്നതി ലൂടെ ദൈവത്തിന്റെ അമരത്വത്തിലുള്ള വിശ്വാസം ഉറപ്പിക്കാമെന്ന ചാരിതാർത്ഥ്യവും അവർ ലക്ഷ്യമിടുന്നുണ്ട്. ഈ യുക്തികളുടെ പിൻ ബലത്തിൽ വേട്ടയാടി കൊന്നു തിന്നുന്ന മൃഗങ്ങളെ ദൈവമായി ക രുതി ആരാധിക്കുന്നതിന്റെ വൈരുദ്ധ്യത്തിനു പ്രത്യക്ഷത്തിൽ കാണു ന്ന ഗൗരവമില്ലെന്നു പറയേണ്ടിവരും. സത്യത്തിൽ അവരുടെ ചിന്ത കൾക്കു നാമിന്നു കരുതുന്നത്ര യുക്തിരാഹിത്യമോ അപ്രായോഗികത യോ ഉണ്ടായിരുന്നില്ല. ഇന്നത്തെ നിഗമനങ്ങളോടു പ്രകടമായ വ്യ ത്യാസങ്ങൾ കാണാമെങ്കിലും ജീവിതപ്രശ്നങ്ങളെക്കുറിച്ചുള്ള മൗലിക മായ ചില നിരീക്ഷണങ്ങൾക്കും ക്ഷമാപൂർവമായ പല പരീക്ഷണ ങ്ങൾക്കും നമുക്കവരെ നിർലോഭം പ്രശംസിക്കാതിരിക്കാനാവില്ല. അ സംബന്ധമെന്നു പറഞ്ഞു തള്ളിക്കളഞ്ഞാലും പരിമിതാനുഭവങ്ങളു ടെ പശ്ചാത്തലവുമായി പൊരുത്തപ്പെട്ടു പോകുന്ന യുക്തികൾതന്നെ യായിരുന്നു, അവരുടെ ചിന്തകളിലും ചടങ്ങുകളിലും പ്രതിഫലിച്ചിരു ന്നത്. കൊന്നു തിന്നുന്ന മൃഗങ്ങളുടെനേർക്കു പ്രാകൃതമനുഷ്യർ പുലർ ത്തിപ്പോന്ന പ്രത്യേകമായ സ്നേഹാദരവിന്റെ ബഹിർസ്ഫുരണമാ ണു കരടിബലിയുമായി ബന്ധപ്പെട്ട ചടങ്ങുകളിലും പ്രകടമാകുന്നത്.

**24.2. നായാട്ടുകാരുടെ വന്യമൃഗപ്രീതി:** അനശ്വരമായ ആത്മാവും നശ്വരമായ ശരീരവുമാണു ജീവിതത്തിന്റെ കാതലെന്ന ധാരണ മനു ഷ്യർക്കു മാത്രമല്ല, മറ്റു ജീവജാലങ്ങൾക്കും ബാധകമാണെന്നു പ്രാകൃ തവർഗക്കാർ വിശ്വസിച്ചിരുന്നു. മനുഷ്യരുടെ ആത്മീയമായ അനശ്വ രത മൃഗങ്ങൾക്കൊരിക്കലും അവകാശപ്പെടാനാവില്ലെന്നു വാദിക്കുന്ന

ആധുനികരേക്കാൾ ഒരുപക്ഷേ വളരെ യുക്തിസഹവും ഉദാരവുമായി രുന്നു, അവരുടെ ചിന്താഗതി. തങ്ങൾക്കുള്ള അതേ ബുദ്ധിയും വികാരവും ആത്മാവും ജന്തുക്കൾക്കുമുണ്ടെന്നു മനസ്സിലാക്കിയാണു പ്രാകൃതരെങ്കിലും ദുരഭിമാനമില്ലാത്ത അവർ ജീവിച്ചുപോന്നത്. അതുകൊണ്ട് മനുഷ്യർക്കു തുല്യമായ പദവിയോടെ സദാ ആദരിച്ചുപോന്ന മൃഗങ്ങളെ കൊന്നുതിന്നുന്നതിനു കൃത്യമായ നിയമങ്ങളും അവർ സ്വീകരിച്ചു. മനുഷ്യരൊഴികെ മറ്റു ജീവികളെ നികൃഷ്ടരായി കണ്ടു സ്വേ ച്ഛാനുസാരം ഉപയോഗിക്കുന്ന ആധുനികരുടെ ധാർഷ്ട്യം പക്ഷേ അവർക്കുണ്ടായിരുന്നില്ല. നായാടി പിടിക്കുന്ന മൃഗവും തങ്ങളെപ്പോലെ ചിന്തിക്കുന്നുണ്ടെന്നു മനസ്സിലാക്കുമ്പോൾ സ്വാഭാവികമായി ജനിക്കുന്ന ഭയം മൂലം അനിവാര്യമായ സാഹചര്യങ്ങളിൽ മാത്രമേ അവരവയെ കൊല്ലാറുള്ളൂ. ചീങ്കണ്ണിയെപ്പോലെ ചില ഭീകരജീവികളെ അവരൊഴിവാക്കാറുമുണ്ട്. ദിയാക്ക്വർഗക്കാർ തടാകത്തിൽ സ്വച്ഛന്ദം കഴിയുന്ന ചീങ്കണ്ണികളെ സാധാരണഗതിയിൽ ശ്രദ്ധിക്കാറില്ല. ആർക്കെങ്കിലും ചീങ്കണ്ണിയുടെ കടിയേറ്റാൽ മാത്രമേ അവരവയ്ക്കു നേരേ തിരിയൂ. ചീങ്കണ്ണികളെ സ്വന്തം വീട്ടിലെ അംഗങ്ങളായി കരുതുന്നവരാണു മഡഗാസ്കറിലുള്ളവർ. എങ്കിലും മനുഷ്യമാംസത്തിന്റെ രുചിയറിയാനുള്ള കൗതുകം തടുക്കാതെ ആരെയെങ്കിലും കടിച്ചാൽ പിറ്റേന്നു നാട്ടുകാർ തടാകക്കരയിൽ ചെന്നു ചൂണ്ടക്കൊളുത്തു താഴേയ്ക്കിട്ടു കുറ്റവാളിയെ വിട്ടുതരണമെന്നു മറ്റു ചീങ്കണ്ണികളോട് അഭ്യർത്ഥിക്കും; ചൂണ്ടയിൽ കൊത്തിയ ചീങ്കണ്ണിയെ അവർ കരയിലേയ്ക്കു കൊണ്ടുവന്നു നിയമപ്രകാരമുള്ള കുറ്റവിചാരണയ്ക്കുശേഷം മരണശിക്ഷ വിധിക്കും. മാത്രമല്ല, കുടുംബത്തിലൊരാൾ മരിച്ചതുപോലുള്ള ദുഃഖാചരണത്തോടെ ശേഷക്രിയ നടത്തി ശവമാടത്തിനുമീതെ അവരൊരു സ്മാരകശിലയും സ്ഥാപിക്കും. ഒന്നിച്ചു കൂട്ടമായി എതിർത്തു വരാൻ സാദ്ധ്യതയുള്ളതുകൊണ്ട് പ്രാകൃതമനുഷ്യർ പൊതുവേ ആക്രമിക്കാതെ വിടുന്ന വന്യമൃഗമാണു കടുവ. ആത്മരക്ഷാർത്ഥം മാത്രമേ സുമാത്രക്കാർ കടുവകളെ കൊല്ലാറുള്ളൂ. ഗത്യന്തരമില്ലാതെ കൊല്ലേണ്ടിവരുന്ന കടുവയുടെ കബന്ധത്തിൽ അമ്പും വില്ലും സമർപ്പിച്ചു ചെയ്തുപോയ തെറ്റിനു മാപ്പ

പേക്ഷിയ്ക്കുന്നവരാണു ബംഗാളിലെ മലയന്മാർ. ഇഴജന്തുക്കളുടെ രാജാവായ മൂർഖൻപാമ്പിനോടു ചെറോക്കീവർഗക്കാർ ഭയാദരവുകളോടെയാണു പെരുമാറുന്നത്. അറിയാതെ കൊല്ലാനിടവന്നാൽ അവർ കർശനമായ പ്രായശ്ചിത്തത്തിനു സ്വയം വിധേയരാകും. അതു ചെയ്തില്ലെങ്കിൽ മരിച്ച പാമ്പിന്റെ ബന്ധുക്കൾ പ്രതികാരം ചെയ്യുമെന്നവർ വിശ്വസിച്ചു. പാമ്പിനെപ്പോലെ ചെന്നായയേയും അവർ കൊല്ലാറില്ല. മന്ത്രവിധി അറിയാവുന്നവർക്കുമാത്രമേ ചെന്നായയെ കൊല്ലാൻ അധികാരമുള്ളൂ. കാക്കക്കൂട്ടം വന്നു കൃഷി നശിപ്പിച്ചു കളയുമെന്നു ഭയന്നു സുഡാനിലുള്ളവർ ഒരിയ്ക്കലും കാക്കക്കൂട്ടിൽ കൈയിടാറില്ല.

ഭക്ഷണത്തിന്റെ വിഷയത്തിൽ വിശ്വാസങ്ങളെ മറികടക്കേണ്ട ചില സന്ദർഭങ്ങളുമുണ്ടാകാം. പക്ഷേ, കൊല്ലുന്നതിനുമുമ്പ് ഇരകളുടെ അനുവാദം വാങ്ങാനും ശരീരാവശിഷ്ടങ്ങൾ മറവു ചെയ്യാനും ചിലർ മറക്കാറില്ല. വടക്കേ അമേരിയ്ക്കയിലെ ആദിവാസികൾക്കു നീണ്ട വ്രതങ്ങൾക്കുശേഷം നടത്തേണ്ട പവിത്രമായൊരു കർമ്മമാണു കരടിനായാട്ട്. കഴിഞ്ഞ നായാട്ടിൽ കൊന്നു തിന്ന കരടിയ്ക്കു ശ്രദ്ധാഞ്ജലി നടത്തി അനുഗ്രഹം വാങ്ങിയശേഷം മാത്രമേ അവർ കാട്ടിലേയ്ക്കു പോകൂ. കെണിവെച്ചു പിടിച്ച കരടിയോടു ദയവായി പ്രതികാരം ചെയ്യരുതെന്ന് അവരപേക്ഷിയ്ക്കും. കംബോഡിയയിലെ സ്റ്റീൻവർഗക്കാർ കാട്ടാനയെ കൊന്നശേഷം നടത്തുന്ന ചടങ്ങുകൾ ഏതാണ്ട് ഒരാഴ്ചയോളം നീണ്ടുനിൽക്കും. വേട്ടയാടി കൊന്നുതിന്ന മൃഗങ്ങളുടെ അസ്ഥികൾ സൂക്ഷിച്ചുവെയ്ക്കുന്ന രീതിയും ചിലയിടങ്ങളിൽ പ്രചാരത്തിലുണ്ട്. അസ്ഥികൾ ലഭ്യമാണെങ്കിൽ പിന്നീടെപ്പോഴെങ്കിലും പുതിയ മാംസവും തൊലിയുമായി ആത്മാവിനു പുനർജ്ജനിയ്ക്കാമെന്ന വിശ്വാസമാണതിനു പിന്നിലുള്ളത്. അമേരിയ്ക്കയുടെ പടിഞ്ഞാറുള്ളവർ കാളയുടെ അസ്ഥികൂടങ്ങൾ കൂട്ടിവെച്ച് ഉയിർത്തെഴുന്നേൽപ്പിനായി കാത്തിരിയ്ക്കാറുണ്ട്. ബലി കൊടുക്കുന്ന മൃഗത്തിന്റെ അസ്ഥി മാത്രമല്ല കണ്ണും കാതും ഹൃദയവും മാറ്റിവെയ്ക്കുന്നവരാണു ലാപ്പ്വർഗക്കാർ. മാംസം ഭക്ഷിച്ചതിനുശേഷം അവയവങ്ങൾ യഥാസ്ഥാനത്തു ചേർത്തു

വെയ്ക്കുന്ന അസ്ഥികൂടം അവർ ശവപ്പെട്ടിയിലാക്കി കുഴിച്ചിടും. മാംസ വും തൊലിയും നൽകി ദൈവമതിനെ പുനരുജ്ജീവിപ്പിയ്ക്കുമെന്ന് അ വർ വിശ്വസിച്ചു. അതേസമയം പുനർജ്ജന്മം പാതാളത്തിലല്ല, ഈ ലോകത്തുതന്നെ നടക്കുമെന്നു വടക്കേ അമേരിയ്ക്കക്കാർ കരുതി. പ ക്ഷേ, പുനർജ്ജനിയ്ക്കുന്ന മൃഗം ചിലപ്പോൾ തങ്ങളെ ഉപദ്രവിയ്ക്കാനിട യുണ്ടെന്നു വിചാരിയ്ക്കുന്നവർ അവയുടെ കാലിലെ നാഡികൾ മുറിച്ചുക ളയുകയാണു പതിവ്. പ്രേതരൂപത്തിൽ വന്നാലും അധികദൂരം അവ യ്ക്കോടാനാവില്ല! ശക്തരും ഭീകരരുമായ വന്യമൃഗങ്ങളല്ലാതെ വയലി ലെ വിളകൾക്കു നാശം വിതയ്ക്കുന്ന കൃമികീടങ്ങളേയും പ്രീതിപ്പെടു ത്തേണ്ട ബാദ്ധ്യത പ്രാകൃതമനുഷ്യർക്കു നേരിടേണ്ടിവരും. ഈസൽ ദ്വീപിലെ എസ്റ്റോണിയക്കാർ ഉൾക്കിടിലത്തോടെ ഓർമ്മിയ്ക്കുന്ന ഒ രു കീടമാണു കരിഞ്ചെള്ള്. നശിപ്പിയ്ക്കുന്നതിനു പകരം സ്നേഹാദര വോടെ പരിപാലിച്ചാൽ കരിഞ്ചെള്ള് ഉപദ്രവിയ്ക്കില്ലെന്ന് അവർ കരു തി. ട്രാൻസിൽവേനിയയിലെ സാക്സൺവർഗക്കാർ വിത്തു കൊത്തി തിന്നുന്ന തത്തകൾക്കുവേണ്ടി വിതയ്ക്കുന്നതിനുമുമ്പ് ഒരു കൈക്കുടന്ന ധാന്യം തലയ്ക്കു മുകളിലൂടെ പിന്നോട്ടു വലിച്ചെറിയാറുണ്ട്.

**24.3. മൃഗബലിയുടെ പാദമുദ്രകൾ:** പരിണാമത്തിന്റെ താഴ്ന്ന പടി യിൽ നിൽക്കുന്ന ജീവികളും മനുഷ്യരും തമ്മിൽ ഇന്നു കാണുന്ന പ്ര കടമായ വേർതിരിവ് പക്ഷേ പ്രാകൃതമനുഷ്യരുടെ കാലത്തുണ്ടായി രുന്നില്ല. കായികശക്തി മാത്രമല്ല ബുദ്ധിശക്തികൊണ്ടും ചില മൃഗങ്ങ ൾ മനുഷ്യരേക്കാൾ മേലെയാണെന്ന് അവർ കണ്ടു. ചിലപ്പോൾ ഗ ത്യന്തരമില്ലാതെ കൊല്ലേണ്ടിവരുന്ന അവയോടു സ്വരക്ഷയുടെ പേരി ൽ പ്രീണനത്തിന്റെ അനുനയഭാവവും അവർ സ്വീകരിയ്ക്കാറുണ്ട്. ആ ഹാരത്തിനും വസ്ത്രത്തിനുമായി കരടിയുടെ മാംസചർമ്മങ്ങൾമാത്രമേ അവർക്കാശ്രയമുള്ളൂ; അതിനു പ്രായശ്ചിത്തമായി കരടിക്കുഞ്ഞുങ്ങ ളെ പിടിച്ചുകൊണ്ടുവന്നു മുലയൂട്ടി ഭക്ഷണം കൊടുത്തു വളർത്തി അവ സാനം ആരാധനാപൂർവം ദൈവത്തിനുതന്നെ ബലിയർപ്പിയ്ക്കുകയാ ണ് അവർ ചെയ്യുന്നത്. ചടങ്ങിൽ സംപ്രീതരാകുന്ന കരടികൾ പ്രതി കാരത്തിനൊരുങ്ങില്ലെന്നും അവരുറച്ചു വിശ്വസിച്ചു.

ഭക്ഷണത്തിനും ബലിയ്ക്കും തീരെ ഉപയോഗിയ്ക്കാതെ ആരാധിയ്ക്കുകയോ അല്ലെങ്കിൽ പതിവായി കൊന്നുതിന്നു ദൈവതുല്യം പൂജിയ്ക്കുകയോ ചെയ്യുന്ന രണ്ടു വിപരീതരീതികളിലാണു പ്രാകൃതമനുഷ്യർ മൃഗങ്ങളെ കൈകാര്യം ചെയ്തിരുന്നത്. ആക്രമണത്തിൽനിന്നു രക്ഷപ്പെടാനുള്ള ഒരു പ്രീണനതന്ത്രമായിരുന്നു ആദ്യത്തേതെങ്കിൽ ദിവ്യമൃഗങ്ങളുടെ അവയവങ്ങൾ സ്വന്തം ആവശ്യങ്ങൾക്കു സ്വീകരിയ്ക്കുകയായിരുന്നു രണ്ടാമത്തേതിന്റെ ലക്ഷ്യം. ഈ ആരാധനകളുമായി ബന്ധപ്പെട്ട മൃഗബലികളും വ്യത്യസ്തരീതികളിലാണു നടന്നത്. സാധാരണയായി കൊല്ലാതെ വിടുന്ന മൃഗങ്ങളെപ്പോലും ദിവ്യമായ വിശേഷാവസരങ്ങളിൽ അവർ ബലിയർപ്പിച്ച് രക്തമാംസങ്ങൾ രുചിയ്ക്കുന്ന ഉദാഹരണങ്ങൾ നാം കണ്ടു. മറിച്ച്, പതിവായി കൊല്ലുന്ന ക്രൂരമൃഗങ്ങളോടു തത്സമയം മാപ്പപേക്ഷിയ്ക്കുന്നതിനു പുറമേ അവയിലൊന്നിനെ ആദരവോടെ കൊണ്ടുനടന്നു വർഷന്തോറും ബലി നൽകുന്ന രീതിയുമുണ്ട്. ആദ്യത്തേതിന്റെ നല്ലൊരു ഉദാഹരണമാണു ദക്ഷിണേന്ത്യയിൽ എരുമകളെ വളർത്തുന്ന തോഡവർഗക്കാർ. പൊതുവെ പോത്തിന്റെ മാംസം ഭക്ഷിയ്ക്കാറില്ലെങ്കിലും വർഷത്തിലൊരിയ്ക്കൽ ഒരുമാസംപോലും പ്രായമാകാത്ത പോത്തിൻകന്നിനെ കൊന്നു തിന്നുന്ന പതിവ് അവർക്കിടയിലുണ്ട്. കൃഷിയും ചില്ലറ കന്നുകാലിവളർത്തലുമായി കഴിയുന്ന മദ്ധ്യാഫ്രിയ്ക്കയിലെ മാദിവർഗക്കാരും ചിലപ്പോൾ ആടുകളെ ബലിയർപ്പിച്ച് രക്തമാംസങ്ങൾ ഭക്തിപൂർവം ഭക്ഷിയ്ക്കും. ഗ്രാമസഭയുടെ നടുവിലേയ്ക്കൊരു ബാലൻ ബലിയാടിനെ തെളിച്ചുകൊണ്ടുവരും. തൊട്ടരികിലൂടെ നടന്നു പോകുന്ന ആടിന്റെ രോമം ഓരോരുത്തരം അൽപ്പം പിഴുതെടുത്തു സ്വന്തം മുടിയിൽ തിരുകും. ബലിക്കല്ലിനടുത്തെത്തിയ ആടിനെ പുരോഹിതൻ വന്നു വാളുകൊണ്ടു വെട്ടിക്കൊന്നു പുറത്തേയ്ക്കു ചാടുന്ന രക്തം സ്വയം കുടിച്ചു മറ്റുള്ളവരുടെമേൽ നാലു തവണ തളിയ്ക്കും. കൂടാതെ കുട്ടികളുടെ വാരിയെല്ലിനു കീഴേയും സ്ത്രീകളുടെ മാറിനു മുകളിലും പുരുഷന്മാരുടെ ചുമലുകളിലും അയാൾ രക്തംകൊണ്ടു വൃത്തങ്ങൾ വരയ്ക്കും; പിന്നീടു കുറച്ചുനേരം ചടങ്ങിന്റെ

അർത്ഥം വിശദീകരിച്ച മൃഗങ്ങളോടു സഹാനുഭൂതി കാണിയ്ക്കണമെന്ന രീതിയിൽ അയാൾ ചിലതു സംസാരിയ്ക്കും. പ്രഭാഷണം കഴിയുമ്പോൾ ജനങ്ങളെഴുന്നേറ്റു ബലിക്കല്ലിൽ  ഓരോ പച്ചിലയർച്ചിച്ചു പിരിഞ്ഞുപോകും. അവസാനം അവർ ബലിയാടിന്റെ തലയോട് മരത്തിൽ തൂക്കി മാംസം ഭക്ഷിയ്ക്കും. കുടുംബത്തിൽ രോഗമോ ദുർമ്മരണമോപോലുള്ള പ്രശ്നങ്ങളുണ്ടാകുമ്പോൾ ബന്ധുക്കൾ ഒന്നിച്ചു ചേർന്നു ബലി നടത്തും. ദൈവികതയുമായൊരു സാത്മ്യം സൃഷ്ടിയ്ക്കാനായിരിയ്ക്കാം ബലിയാടിന്റെ രക്തം അവർ സ്വയം ശരീരത്തിൽ തേയ്ക്കുന്നത്.

ഗ്രാമീണർക്കു മുഴുവൻ ദൈവസാമീപ്യം ലഭിയ്ക്കാൻ ബലിമൃഗത്തെ വീടു തോറും കൊണ്ടുനടക്കുന്ന പതിവ് പഞ്ചാബിലെ സർപ്പാരാധകർ സ്വീകരിച്ചിരുന്നു. ആഗസ്റ്റിൽ ഒൻപതു ദിവസം ജാതിമതഭേദമെന്യേ അവരൊന്നിച്ചു സർപ്പബലി ആഘോഷിയ്ക്കും. ധാന്യമാവിൽ കറുപ്പും ചുവപ്പും ചായം തേച്ച സർപ്പരൂപത്തെ പനമ്പുകുടയിലെടുത്ത് അവർ വീടുതോറും നടക്കുമ്പോൾ വീട്ടുകാർ ധാന്യമോ വസ്ത്രമോ നാണയമോ കുടയിലിടും. ഒടുവിൽ തുറസ്സായൊരു ശവമാടത്തിൽ അവരതിനെ വിധിപ്രകാരം സംസ്കരിയ്ക്കും. അടുത്ത ദിവസം സ്ത്രീകളൊരു പാത്രത്തിൽ കൊണ്ടുവരുന്ന തൈരിൽ അൽപ്പമെടുത്തു തറയിലൊഴിച്ചു ഭൂമി തൊട്ടു വന്ദിച്ചു ബാക്കിയുള്ളതു വീട്ടിൽ ചെന്നു കുട്ടികൾക്കു കുടിയ്ക്കാൻ കൊടുക്കും. സർപ്പത്തെ കൊല്ലാത്ത അവർക്കു വിഷബാധയേൽക്കാറില്ലെന്നു പറയപ്പെടുന്നു. ഈ ആരാധന യൂറോപ്പിലെ വിവിധഭാഗങ്ങളിൽ 'കുരുവിനായാട്ടെ'ന്ന പേരിലാണു പ്രചാരമാർജ്ജിച്ചത്. കുരുവിയെ കൊന്നു കൂടു നശിപ്പിയ്ക്കുന്നവർക്ക് ഒരു വർഷം തികയുന്നതിനുമുമ്പ് അത്യാപത്തു സംഭവിയ്ക്കുമെന്നു പൊതുവേ വിശ്വസിയ്ക്കപ്പെട്ടു. പക്ഷേ ക്രിസ്തുമസിനോടനുബന്ധിച്ച് കുരുവിയെ ബലി കൊടുക്കുന്ന ഒരു ചടങ്ങ് അവർ നടത്താറുണ്ട്. ഡിസംബർ ഇരുപത്തിനാലാംതീയതി രാത്രി പള്ളിയിൽ പ്രാർത്ഥന കഴിഞ്ഞാൽ ജനങ്ങൾ 'കുരുവിനായാട്ടി'നായി കാട്ടിലേയ്ക്കിറങ്ങും. അമ്പെയ്തു കൊന്ന കുരുവിയെ ഒരു മരക്കമ്പിൽ കുത്തി നിർത്തി പിറ്റേദിവസം അവർ വീടുവീടാന്തരം കയറിയിറങ്ങി വീട്ടുകാരിൽനിന്നു സമ്മാനങ്ങൾ വാങ്ങും. അവസാ

നം പള്ളിയങ്കണത്തിൽ തയാറാക്കിയ ശവമാടത്തിൽ കുരുവിയുടെ ശേഷക്രിയ നടത്തിയശേഷംമാത്രമേ അവർ ക്രിസ്തുമസിന്റെ ആഘോഷങ്ങൾ തുടങ്ങാറുള്ളൂ. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആദ്യകാലത്തുപോലും ഫ്രാൻസിന്റെ വിവിധഭാഗങ്ങളിൽ ഇത്തരം ചടങ്ങുകൾ നടന്നുപോന്നിരുന്നു.

യൂറോപ്പിലെ കുരുവിനായാട്ടിലും ജിലിയാക്കിലെ കരടിബലിയിലും പഞ്ചാബിലെ സർപ്പാരാധനയിലും കാണുന്ന ചടങ്ങുകൾ പൊതുവായൊരു ആശയത്തിൽനിന്നു രൂപമെടുത്തവയാണെന്നു തീർച്ചപ്പെടുത്താൻ നമുക്കാവില്ല. പക്ഷേ, വർഷന്തോറും ബലിയർപ്പിയ്ക്കപ്പെടുന്ന മൃഗത്തെ വീടുതോറും കൊണ്ടുനടക്കുന്നതു ദിവ്യമായ സ്വാധീനം ആരാധകരിലേയ്ക്കു പകരാനാണെന്ന കാര്യത്തിൽ സംശയമില്ല. ചരിത്രാതീതകാലം മുതൽ അത്തരം ഘോഷയാത്രകൾ മതപരമായ ആവശ്യങ്ങൾക്കു മനുഷ്യർ തരാതരംപോലെ ഉപയോഗിച്ചുപോന്നിട്ടുണ്ട്.

# 25. പാപവിമോചനം

ഇടയരും നായാട്ടുകാരും കൃഷിക്കാരും ഒരുകാലത്തു ദൈവമായി കരുതി ആരാധിച്ച ദിവ്യജീവികളെ അവസാനം ദൈവത്തിനുതന്നെ ബലിയർപ്പിയ്ക്കുന്ന വിചിത്രരീതികളും അതിനു പ്രേരകമായിനിന്ന വികാരങ്ങളും നാം കണ്ടുകഴിഞ്ഞു. അത്തരം അനുഷ്ഠാനങ്ങളിലെ കൗതുകകരമായ മറ്റൊരു വിഷയമാണു നമുക്കിനി പരിശോധിയ്ക്കാനുള്ളത്. വ്യക്തിയും സമുദായവും കാലങ്ങളായി ചെയ്തുപോന്ന പാപങ്ങളുടെ ദുരിതങ്ങൾ ദൈവത്തിനുമേൽ കെട്ടി വെച്ചു സ്വയം കൈകഴുകി നിൽക്കാമെന്ന ചിന്തയാണു മറ്റൊരർത്ഥത്തിൽ അവരെ ദിവ്യബലികളിലേയ്ക്കു നയിച്ചത്. സ്വന്തം ചുമലിൽ ചുമന്നുകൊണ്ടു നടക്കുന്ന വിറകുകെട്ട് മറ്റൊരാളുടെ തലയിലേയ്ക്കു പകരുന്ന ലാഘവത്തോടെ പാപങ്ങളും ദുരിതങ്ങളും അനായാസം കൈയൊഴിയാമെന്നു പ്രാകൃതമനുഷ്യർ കരുതി. അതിനുവേണ്ടി ദൈവചിന്തയുടെ സങ്കീർണതയും ആത്മീയതയുടെ സന്ദേഹവുമില്ലാത്ത ലാളിത്യത്തോടെ അവർ സ്വീക

രിച്ചുപോന്ന ചില ആചാരങ്ങൾകൂടി നമുക്കു നോക്കാം.

സ്വയം ചെയ്തുകൂട്ടിയ പാപങ്ങളും അനുഭവിക്കുന്ന ദുരിതങ്ങളും മറ്റൊരു മനുഷ്യനിലേയ്ക്കുതന്നെ പകരണമെന്നു പ്രാകൃതമനുഷ്യർക്കു നിർബന്ധമില്ല; ഒരു ജഡവസ്തുവിലേയ്ക്കും ചിലപ്പോൾ അവരതു കൈമാറാറുണ്ട്. പക്ഷേ, ആ വസ്തു സ്പർശിയ്ക്കുന്നവർക്കു പാപബാധ ഒഴിവാക്കാനാവില്ല. ഇൻഡോനേഷ്യൻ ദ്വീപുകളിൽ രോഗിയുടെ മുഖത്ത് ഒരു പച്ചിലകൊണ്ടു പ്രഹരിച്ചാൽ അപസ്മാരം മാറുമെന്ന വിശ്വാസം നിലവിലുണ്ടായിരുന്നു. ഇലയിലേയ്ക്കു പകർന്ന രോഗം ഇല ചീയുന്നതോടെ ഇല്ലാതാകുമെന്ന ധാരണയും അവർ വെച്ചുപുലർത്തി. പല്ലുവേദന മാറ്റാൻ കറുത്ത വർഗക്കാരായ ആസ്ത്രേലിയക്കാർ ഒരുതരം കല്ലു ചൂടാക്കി കവിളത്തു വെയ്ക്കുകയാണു പതിവ്. അത്തരം കല്ലുകൾ സൂക്ഷിച്ചുവെച്ച് അവർ ചിലപ്പോൾ ശത്രുക്കളുടെ നേർക്കും പ്രയോഗിയ്ക്കാറുണ്ട്; കല്ലേറു കൊള്ളുന്നവർക്കു തൽക്ഷണം പല്ലുവേദന തുടങ്ങും. ഉഗാണ്ടയിലെ ഇടയന്മാർ പഴുത്തുവിങ്ങിയ കുരുക്കൾ ശമിപ്പിയ്ക്കാൻ ചില പച്ചിലമരുന്നുകൾ തേച്ചു ബാക്കി വഴിയരികിൽ കുഴിച്ചിടും. ആ വഴി പോകുന്നവർ അറിയാതെ മരുന്നു ചവിട്ടിയാൽ പെട്ടെന്നു രോഗത്തിനിരയാകും; അതോടെ ആദ്യത്തെയാൾക്കു രോഗം ശമിയ്ക്കുകയും ചെയ്യും. വഴിപോക്കർ വിയർപ്പു മാറാൻ ഇലകൊണ്ടു വീശുകയും ശരീരവേദന ശമിയ്ക്കാൻ ചില കല്ലും വടിയുമുപയോഗിച്ചു ദേഹം തലോടുകയും ചെയ്യാറുണ്ട്. തിമൂർദ്വീപിലെ പാതകളിൽ പലയിടത്തും അത്തരം കമ്പും കല്ലും വടിയും കുന്നുകൂടി കിടക്കുന്നതു കാണാം. മല കയറുന്നതിനുമുമ്പ് അവരൊരു കല്ലെടുത്തു യാത്രാക്ഷീണം ആവാഹിച്ചു താഴേയ്ക്കു വലിച്ചെറിയും. ദൈവത്തോടുള്ള പ്രാർത്ഥനയല്ല, പ്രാകൃതമനുഷ്യരുടെ വെറും മാന്ത്രികപ്രയോഗം മാത്രമാണത്.

മൊറോക്കോയിലെ മൂർവർഗക്കാർ കുതിരയെ ബാധിച്ച ദുർഭൂതങ്ങളെ കബളിപ്പിയ്ക്കാനായി ഒരു കാട്ടുപന്നിയെക്കൂടി കുതിരലായത്തിൽ വളർത്താറുണ്ട്. ദക്ഷിണാഫ്രിയ്ക്കയിലെ ജനങ്ങൾ അസുഖം മാറ്റുന്നതിനു രോഗിയുടെ രക്തം തളിച്ച ആടിനെ വിജനമായൊരിടത്തു മേയാൻ വിടുകയാണു പതിവ്. അറേബിയയിൽ പ്ലേഗ് തടയാനായി

നാട്ടുകാർ ഒരൊട്ടകത്തെ വീടുതോറും കൊണ്ടുനടന്നശേഷം രഹസ്യ മായൊരു സ്ഥലത്തു വെച്ചു കശാപ്പു ചെയ്തു രോഗാണുക്കൾ നിശ്ശേഷം ഒഴിഞ്ഞുപോയതായി പ്രഖ്യാപിയ്ക്കും. വന്യജീവികൾ വീടിനകത്തേയ്ക്കു കടക്കുന്നതു മലയക്കാർ അശുഭലക്ഷണമായി കരുതി; അകത്തേയ്ക്കു പറന്നുവന്ന കിളിയെ പിടിച്ച് അവർ ചിറകിൽ എണ്ണ തേച്ചു പുറത്തേയ്ക്കു പറത്തും; വീട്ടിലെ ദുരിതങ്ങൾ അതോടെ ഒഴിഞ്ഞുപോകുമെന്ന് അവർ വിശ്വസിച്ചു. പൗരാണികകാലത്തു ഗ്രീസിലെ ജനങ്ങളും ഈ രീതി സ്വീകരിച്ചിരുന്നു. മരിച്ചവരുടെ പാപങ്ങൾ ഉടനെതന്നെ ഒരു പോത്തിൻകുന്നിലേക്കു മാറ്റുന്നവരാണു ദക്ഷിണേന്ത്യയിലെ നീലഗിരിമലകളിൽ താമസിയ്ക്കുന്ന ബഡഗവർഗക്കാർ. നാട്ടുമൂപ്പൻ മൃതദേഹത്തിനു തൊട്ടടുത്തു നിന്നു പരേതൻ ജീവിതകാലത്തു ചെയ്തിരിയ്ക്കാനിടയുള്ള ആയിരത്തിമുന്നൂറു പാപങ്ങൾ ഓരോന്നായി വിളിച്ചുപറയും: 'ഇഴയുന്ന ഒരു പാമ്പിനെ കൊന്ന'തായി മൂപ്പൻ പറയുമ്പോൾ ബന്ധുക്കൾ 'അതെ, അതൊരു പാപമാണെ'ന്ന് ഏറ്റുപറയും. ഉടനെ മൂപ്പൻ തൊട്ടടുത്തു നിർത്തിയ പോത്തിൻകുന്നിന്റെ തലയിൽ പാപം ആവാഹിച്ച് അടുത്തതു പറയാൻ തുടങ്ങും; അങ്ങനെ പരേതന്റെ സകല പാപങ്ങളും തലയിൽ കെട്ടിവെച്ച പോത്തിൻകുന്നിനെ അവർ കാട്ടിൽ കൊണ്ടുചെന്നു വെറുതേ വിടും. മതപരമായ യാതൊരു ചടങ്ങിനും പിന്നീടതിനെ ഉപയോഗിയ്ക്കാൻ പാടില്ല.

വസ്തുക്കൾക്കും ജീവികൾക്കും പുറമേ ചിലപ്പോൾ മറ്റുള്ളവരുടെ പാപം ഏറ്റെടുക്കുന്ന മനുഷ്യരേയും കാണാം. വൈദ്യന്മാർ കൈയൊഴിഞ്ഞ രോഗിയുടെ അടുത്തേയ്ക്കു ഭൂതവേഷത്തിലൊരു മനുഷ്യനെ സിംഗളവർഗക്കാർ പറഞ്ഞയയ്ക്കും; പിശാചിന്റെ മുഖംമൂടിയണിഞ്ഞ അയാൾ ഉറഞ്ഞുതുള്ളി രോഗിയുടെ ശരീരത്തിൽ കുടിയേറിയ ദുർഭൂതങ്ങളെ സ്വന്തം ശരീരത്തിലേയ്ക്ക് ആവാഹിയ്ക്കും. അവസാനം മരണമഭിനയിച്ചു ശവപ്പെട്ടിയിൽ ചെന്നുവീഴുന്ന അയാളെ വീട്ടുകാർ ഗ്രാമത്തിനു പുറത്തു കൊണ്ടുചെന്നു വിടും. എല്ലാവരും പിരിഞ്ഞു പോയെന്നു തീർച്ചയായാൽ അയാൾ വേഷമഴിച്ചു പ്രതിഫലം പറ്റാൻ വീട്ടുകാ

രുടെ പിന്നാലെ സ്ഥലത്തു വന്നെത്തുകയും ചെയ്യും. അടിയന്തിരഘട്ട ങ്ങളിൽ മണിപ്പൂരിലെ രാജാവ് സ്വന്തം പാപങ്ങൾ മറ്റൊരാളുടെ ശ രീരത്തിലേയ്ക്കു പകരാറുണ്ട്. അതിനുവേണ്ടി ജയിലിൽ നിന്നൊരു കു റ്റവാളിയ്ക്കു മാപ്പു നൽകുകയാണു പതിവ്. പൊതുസ്ഥലത്തു പണിത പന്തലിൽ രാജാവും രാജ്ഞിയും പരസ്യമായി കുളിയ്ക്കുന്നതിനു തൊട്ടു താഴെയായി അയാളെ പിടിച്ചിരുത്തും. രാജാവിന്റേയും രാജ്ഞിയുടേ യും ദേഹത്തുനിന്നു വരുന്ന മലിനജലത്തിന്റെ കൂടെ പാപങ്ങളും അ യാളേറ്റുവാങ്ങും. തിരുവിതാംകൂറിൽ പക്ഷേ ആസന്നമരണനായ രാ ജാവിന്റെ പാപങ്ങൾ സാത്വികനായൊരു ബ്രാഹ്മണനാണ് ഏറ്റുവാ ങ്ങുന്നത്. ആയിരം രൂപ പ്രതിഫലം വാങ്ങി കൃത്യത്തിനു തയാറായ ബ്രാഹ്മണനെ സേവകർ രാജാവിന്റെ കിടപ്പറയിലേയ്ക്കു കൂട്ടിക്കൊണ്ടു പോകും. രാജാവിനെ ആലിംഗനം ചെയ്തു പാപമേറ്റുവാങ്ങി നാടു വിടു ന്ന അയാൾ പിന്നീടു സ്വദേശത്തേയ്ക്കു തിരിച്ചു വരാറില്ല. കുർഗനിൽ മറ്റുള്ളവരുടെ പാപങ്ങൾ സ്വയമേറ്റുവാങ്ങുകയും മരിച്ചവരുടെ ആത്മാ ക്കൾക്കു പ്രാർത്ഥന ചൊല്ലുകയും ചെയ്ത് ഉപജീവനം കഴിയ്ക്കുന്ന ചില രുണ്ട്. ഉഗാണ്ടയിൽ ശത്രുക്കളെ തോൽപ്പിച്ചു തിരിച്ചെത്തിയ ഭടന്മാ രുടെ പാപപരിഹാരാർത്ഥം ബന്ധനസ്ഥയായ ഒരു സ്ത്രീയെ രാജ്യാ തിർത്തി യിൽ കൊണ്ടുചെന്നു കാലൊടിച്ചുവിടുന്ന പതിവുണ്ട്. ഈ രീതി പിന്തുടർന്നാണു ചിലയിടത്തു രാജാവിന്റെ സ്ഥാനാരോഹണ വുമായി ബന്ധപ്പെട്ട് അംഗഭംഗം വരുത്തിയ ഒരാളെ അതിർത്തി കട ത്തിവിടുന്ന ചടങ്ങു തുടങ്ങിയത്.

ഇതുവരെ കണ്ട ഉദാഹരണങ്ങൾ പ്രാകൃതജനങ്ങളുടെ ആചാരങ്ങ ളായി വ്യാഖ്യാനിയ്ക്കാമെങ്കിൽ ആധുനികയൂറോപ്പിൽ ഇന്നും പാപസ മർപ്പണത്തിന്റെ അനുഷ്ഠാനങ്ങൾ നിലനിൽക്കുന്നതിനു തെളിവുകളു ണ്ട്. പനി മാറാൻ രോഗിയുടെ നഖം മുറിച്ചു മെഴുകിൽ മുക്കി സൂര്യോ ദയത്തിനുമുമ്പ് അയൽക്കാരന്റെ വാതിലിൽ പതിച്ചാൽ മതിയെന്നു റോമാക്കാർ വിശ്വസിയ്ക്കുന്നു. ചിലരുടെ വീട്ടുവാതിൽക്കലും നാൽ ക്കവ ലകളിലും മനുഷ്യരുടെ മെഴുകുരൂപങ്ങൾ കണ്ടാൽ പരിഭ്രമിയ്ക്ക രുതെന്നു ജനങ്ങളെ ഉപദേശിയ്ക്കുന്ന പ്ലേറ്റോ ഗ്രീസിലും അത്തരം വി

ശ്വാസങ്ങൾ നില നിന്നിരുന്നതായി സൂചിപ്പിയ്ക്കുന്നുണ്ട്. പനി മാറാൻ രോഗി “നീ പൊയ്ക്കോ, ഞാനിന്ന വീട്ടിലില്ലെ”ന്നെഴുതിയ ഒരു കടലാസ് മറ്റാരുടെയെങ്കിലും കീശയിൽ തിരുകിയാൽ മതിയെന്നാണ ബവേറിയക്കാരുടെ വിശ്വാസം. ബൊഹീമിയക്കാർ മറ്റൊന്നാണ ചെയ്യുന്നത്: കാലിയായ കുടം ആരുമറിയാതെ നാൽക്കവലയിൽ നിക്ഷേപിച്ച മടങ്ങിപ്പോരും; ആ വഴി നടന്നുപോകുന്നവരിൽ കുടത്തിൽ കാൽ തട്ടുന്നവർക്ക പനി പകർന്ന രോഗി സുഖം പ്രാപിയ്ക്കും. ചെഷയറിൽ കുഞ്ഞിന്റെ വായിലെ പൂപ്പൽ മാറ്റാൻ തവളക്കുഞ്ഞിനെ തലകീഴായി വായ്ക്കകത്ത്റ വെയ്ക്കുകയാണ പതിവ്. രോഗിയുടെ മുടിയിഴകൾ അപ്പത്തിനുള്ളിൽ വെച്ച പട്ടിയ്ക്ക തിന്നാൻ കൊടുത്താൽ ചുമ മാറുമെന്നാണ വെൽഷുകാർ കരുതുന്നത്. സൂരോദയത്തിനുമുമ്പ് കാട്ടിൽനിന്നൊരു കുരുവിയെ പിടിച്ച മൂന്നുദിവസം കൊണ്ടുനടന്ന സ്വതന്ത്രനാക്കി പറത്തി വിട്ടാൽ പനി മാറുമെന്ന കരുതുന്നവരുമുണ്ട്. വേദകാലത്ത്റ ഹിന്ദുക്കൾ നീലക്കൊക്കുള്ള പക്ഷിയുടെമേൽ പാപങ്ങളാവാഹിച്ച് ആകാശത്തേയ്ക്ക പറത്തി വിടാറുണ്ട്. യൂറോപ്പുകാർ മിക്കവാറും വൃക്ഷങ്ങളെയാണ രോഗങ്ങളും ദുരിതങ്ങളും ഇറക്കിവെയ്ക്കാനുപയോഗിയ്ക്കുന്നത്. രാവിലെ അരളിമരത്തിനു ചുറ്റും മൂന്നുതവണ വലം വെച്ചാൽ പനി മാറുമെന്ന ബൾഗേറിയക്കാർ കരുതി. കാർപ്പതോ ദ്വീപിലെ പുരോഹിതൻ രോഗിയുടെ കഴുത്തിൽ ഒരു ചുവന്ന ചരടു മന്ത്രം ജപിച്ച കെട്ടും. പിറ്റേന്ന് അയാളുടെ ബന്ധുക്കൾ ആ ചരടെടുത്ത്റ മലഞ്ചെരിവിൽ നിൽക്കുന്ന മരത്തിൽ ചുറ്റിക്കെട്ടും. അതോടെ അസുഖം രോഗിയിൽനിന്ന മരത്തിലേയ്ക്ക പകർന്നതായി അവർ വിശ്വസിച്ചു. ഓക്കുമരത്തിന്റെ പൊത്തിൽ രോഗിയുടെ നഖവും മുടിയുമിട്ട ചാണകംകൊണ്ടു മൂടിയാൽ മൂന്നുമാസത്തിനകം സന്ധിവാതം ശമിയ്ക്കുകയും മരമുണങ്ങി നശിയ്ക്കുകയും ചെയ്യുമെന്ന കരുതുന്നവരുണ്ട്.

# 26. ഭൂതങ്ങളുടെ ഉച്ചാടനവിധികൾ

**26.1. അദൃശ്യഭൂതങ്ങൾ:** സ്വന്തം പാപം മറ്റൊരാളിലേയ്ക്ക വെച്ചുമാറ്റ

ന്ന രീതിയിൽനിന്നു സമുദായത്തിന്റെ പൊതുവായ പാപദുരിതങ്ങൾ പരിഹരിയ്ക്കാനും ചിലപ്പോൾ പാപസമർപ്പണം നടത്തേണ്ടിവരും. ചില പ്രത്യേകകാര്യങ്ങൾക്കു വേണ്ടി അടിയന്തിരഘട്ടങ്ങളിൽ തുടങ്ങിവെച്ച അത്തരം ചടങ്ങുകൾ പലതും പിന്നീടു വർഷന്തോറും നടക്കുന്ന അനുഷ്ഠാനങ്ങളായി മാറി. നിരന്തരം ആവർത്തിയ്ക്കുന്ന മാറ്റങ്ങളുടെ ഒരിയ്ക്കലും അവസാനിയ്ക്കാത്ത ഒരു പരമ്പരയാണു പ്രകൃതിയെന്നു പഠിച്ചു പോന്ന ആധുനികർക്ക് ഒരുപക്ഷേ പ്രാകൃതമനുഷ്യരുടെ ഭാവനകൾ ഉൾക്കൊള്ളാനാവില്ല. കാലാവസ്ഥാവ്യതിയാനംപോലെ നേരിട്ടനുഭവപ്പെട്ട ചില പ്രകൃതിശക്തികൾക്കു പുറമേ അദൃശ്യരായി ജീവിയ്ക്കുന്ന ഒരുപാടു ഭൂതങ്ങളുടെ സ്വാധീനംമൂലമാണു പല മാറ്റങ്ങളും വരുന്നതെന്നവർ വിശ്വസിച്ചു. ഭൂതങ്ങളും പ്രേതങ്ങളും യക്ഷികളും മാലാഖമാരും ഉണർവിലും ഉറക്കത്തിലും അവരെ പിന്തുടർന്നു. അവരുടെ ഉപദ്രവം മൂലം പൊറുതി മുട്ടിയ പ്രാകൃതമനുഷ്യർ ഗത്യന്തരമില്ലാതെ ആ ഭൂതങ്ങൾക്കെതിരെ തിരിഞ്ഞു; സകല ദുരിതങ്ങളും ഒറ്റയടിയ്ക്കു തീർക്കാമെന്ന വ്യാമോഹത്തോടെ ഭൂതങ്ങളെ പരസ്യമായി ഉച്ചാടനം ചെയ്യാനുള്ള പ്രയോഗങ്ങളിലേയ്ക്ക് പിന്നീടവർ കടന്നു. ശപിയ്ക്കപ്പെട്ട ആ പീഡകരിൽനിന്നു മോചനം നേടാൻ കഴിഞ്ഞാൽ ജീവിതത്തിൽ പുതിയൊരു തുടക്കം കുറിയ്ക്കാൻ കഴിയുമെന്നും അവർ പ്രത്യാശിച്ചു; ഏദൻതോട്ടങ്ങളും കാൽപ്പനികഭാവനകളും വിരിഞ്ഞ സ്വർഗലോകം അതോടെ യാഥാർത്ഥ്യമാകുമെന്ന് അവർ സ്വപ്നം കണ്ടു.

സമുദായനന്മയ്ക്കുവേണ്ടി പരസ്യമായി ഉച്ചാടനം ചെയ്യപ്പെടുന്ന ഭൂതങ്ങൾ രണ്ടുവിധമുണ്ട്: അമൂർത്തമായ പരോക്ഷഭൂതങ്ങളും, ബലിയാടിന്റെ രൂപത്തിലുള്ള പ്രത്യക്ഷഭൂതങ്ങളും. റൂക്ക്ദ്വീപിൽ അപ്രതീക്ഷിതമായൊരു ദുരന്തമുണ്ടായാൽ ജനങ്ങൾ കുറുവടികളുമായി ഓടി വന്നു ശാപങ്ങളും ആക്രോശങ്ങളും ചൊരിഞ്ഞ് അദൃശ്യഭൂതമാണെന്നു സങ്കൽപ്പിച്ച് ശൂദ്ധശൂന്യമായ അന്തരീക്ഷത്തിൽ പ്രഹരിയ്ക്കാൻ തുടങ്ങും. മാത്രമല്ല, ദുരന്തസ്ഥലത്തുനിന്നു നീക്കി പടിപടിയായി അവരയാളെ കടൽത്തീരത്തു കൊണ്ടുചെന്നു കടലിൽ തള്ളും. സെലെബസിൽ പകർച്ചവ്യാധികൾ കൊണ്ടുവന്നു ദുരന്തം വിതയ്ക്കുന്ന ദുർഭൂതങ്ങളെ നാ

ട്ടിൽനിന്നും ഓടിയ്ക്കാൻ ഗ്രാമീണർ വീട്ടുസാമാനങ്ങൾ നിറച്ച ഭാണ്ഡ ങ്ങളുമായി ഗ്രാമത്തിനു പുറത്തു താൽക്കാലികമായി നിർമ്മിച്ച ഒരു കുടിലിലേയ്ക്കു താമസം മാറ്റും. കുറച്ചു ദിവസം പ്രാർത്ഥനകളുമായി ചി ലവഴിച്ചശേഷം പുരോഹിതന്റെ നേതൃത്വത്തിൽ അവർ മുഖമാകെ ക രിയും ചായവും പൂശി ആയുധങ്ങളെടുത്തു ഗ്രാമത്തിൽ ചെന്നു വീടുകളു ടെ വാതിൽക്കലും ജനാലയ്ക്കലും ചെന്നുനിന്നു ശബ്ദമുണ്ടാക്കി ഭൂതങ്ങ ളെ പുറത്തേയ്ക്കാകർഷിയ്ക്കും; പുരോഹിതൻ ഹോമകുണ്ഡത്തിൽനിന്നു കത്തിയ്ക്കുന്ന പന്തം വീടിനു ചുറ്റും ഒൻപതു തവണ ഉഴിഞ്ഞ് മൂന്നുദിവ സത്തോളം അണയാതെ അടുക്കളയിൽ സൂക്ഷിയ്ക്കും;. അതോടെ ഭൂത ങ്ങൾ ഒഴിഞ്ഞുപോയതായി കരുതി ഗ്രാമീണർ തിരിച്ചെത്തി സാധാ രണജീവിതം തുടരും. മരപ്പൊത്തിലും ഗുഹകളിലും ഒളിച്ചിരിയ്ക്കുന്നവ രാണു ഗയാനയുടെ തെക്കുള്ള കീയ്ദ്വീപിലെ ദുർഭൂതങ്ങൾ. ചെറിയ ഒരു പ്രകോപനമുണ്ടായാൽ അവരുടനെ നാട്ടിൽ വന്നു പകർച്ചവ്യാ ധി പരത്തും. ഭൂതങ്ങളുടെ ശല്യം അസഹ്യമാകുമ്പോൾ നാട്ടുകാർ പു രോഹിതനേയും കൂട്ടി ഗ്രാമത്തിനു പുറത്തു മൈതാനത്തിലൊരു മര ത്തട്ടിൽ അരിച്ചാക്കുകളും ആയുധങ്ങളും ആഭരണങ്ങളും തൂക്കിയിടും; മരത്തട്ടിൽ സമർപ്പിച്ച സമ്മാനങ്ങൾ സ്വീകരിച്ചു ഗ്രാമം വിട്ടൊഴി ഞ്ഞു പോകണമെന്നു ഭൂതങ്ങളോടു പുരോഹിതൻ വിനയപൂർവം അ ഭ്യർത്ഥിച്ചശേഷം എല്ലാവരേയും കൂട്ടി ഗ്രാമത്തിലേയ്ക്കു മടങ്ങും. നിയാ സ്ദ്വീപിൽ മരുന്നുകൾ ഫലിയ്ക്കാതെ രോഗി കഷ്ടപ്പെട്ടുമ്പോൾ പുരപ്പു റത്തു താമസിയ്ക്കുന്ന ഭൂതമാണതിനു കാരണമെന്നു കണ്ടു വീട്ടുകാരൊ രു മന്ത്രവാദിയെ വിളിച്ചുവരുത്തും. അയാളുടെ നിർദ്ദേശപ്രകാരം അ വർ മുറ്റത്തൊരു കൊടിമരം നാട്ടി മുകളിൽനിന്നൊരു വാഴയിലക്കയ ർ വീടിന്റെ ഉത്തരവുമായി വലിച്ചുകെട്ടും. ഉടനെ മന്ത്രവാദി പുരപ്പുറ ത്തു കയറി ഒരു പന്നിയെ കൊന്നു പതുക്കെ താഴേയ്ക്കു തള്ളിയിടും. പന്നിമാംസം തിന്നാനുള്ള അത്യാർത്തിമൂലം പുരപ്പുറത്തെ ദുർഭൂതം കയറിൽ പിടിച്ചു കൊടിമരത്തിലൂടെ താഴോട്ടിറങ്ങുമ്പോൾ മന്ത്രവാ ദി മന്ത്രം ജപിച്ചു സൃഷ്ടിയ്ക്കുന്ന മറ്റൊരു ഭൂതം പെട്ടെന്നു കൊടിമരം മ

റിച്ചിട്ട ദുർഭ്രതത്തിനു വീണ്ടും പുരപ്പുറത്തു കയറാനുള്ള വഴി തടയും. ബർമ്മയിൽ കോളറ പടരുന്ന വീടുകളിൽനിന്നു ദുർഭ്രതത്തെ ആട്ടിയ കറ്റാൻ ചെറുപ്പക്കാർ കുറുവടികളുമായി പുരപ്പുറത്തു കയറി പതിഞ്ഞു കിടക്കും; താഴെ നിൽക്കുന്ന സ്ത്രീകളും കുട്ടികളും കൈയിൽക്കിട്ടിയ വീട്ടുസാമഗ്രികൾകൊണ്ടു ചെണ്ട കൊട്ടുകയും കുഴലൂതുകയും ചെയ്തു ശബ്ദഘോഷം സൃഷ്ടിയ്ക്കും; മൂന്നു രാത്രി തുടർച്ചയായി നടക്കുന്ന കോലാഹലം താങ്ങാനാവാതെ വീടു മാറാനൊരുങ്ങുന്ന ദുർഭ്രതത്തെ അവർ കുറുവടികൊണ്ട് ഗ്രാമത്തിൽനിന്ന് അടിച്ചോടിയ്ക്കും. ഭ്രതങ്ങളെ പുറത്താക്കുന്നതിനു പകരം സ്വയം വീടൊഴിയുന്ന തന്ത്രവും ചിലർ സ്വീകരിയ്ക്കാറുണ്ട്. വസൂരി ബാധിച്ച ബന്ധുക്കളെ വീട്ടിലുപേക്ഷിച്ചു പോകുന്ന പാതഗോനിയക്കാർ ദുർഭ്രതങ്ങൾ പിന്തുടരുന്നില്ലെന്നു തീർച്ച വരുത്താൻ ഇടയ്ക്കിടെ പിൻതിരിഞ്ഞു നിന്ന് അന്തരീക്ഷത്തിൽ ആയുധം പ്രയോഗിയ്ക്കുകയും വെള്ളം ചീറ്റുകയും ചെയ്യും. ദിവസങ്ങളോളം യാത്ര ചെയ്തു സുരക്ഷിതമായ സ്ഥലത്തു താവളമടിയ്ക്കുമ്പോഴും പിന്തുടരാനിടയുള്ള ഭ്രതങ്ങളെ പ്രതിരോധിയ്ക്കാനായി അവർ വന്ന വഴിയിൽ ആയുധങ്ങളുടെ മൂർച്ചയുള്ള അഗ്രം മുകളിലേയ്ക്കാക്കി കുഴിച്ചിടും.

പ്രത്യേകമായൊരു ആവശ്യത്തിനുവേണ്ടി ചെയ്യുന്ന ചടങ്ങുകൾക്കു പകരം സകല ദുർഭ്രതങ്ങളിൽനിന്നുമുള്ള മോചനം ലക്ഷ്യമാക്കി പിന്നീട് പ്രാകൃതമനുഷ്യർ ഉച്ചാടനത്തിനു കൃത്യമായൊരു കാലയളവു നിശ്ചയിച്ചു. ആസ്ത്രേലിയയിലെ കറുത്ത വർഗക്കാർ വർഷന്തോറും പ്രേതാത്മാക്കളെ ഗ്രാമാതിർത്തി കടത്തിവിടാറുണ്ട്. ദുർഭ്രതങ്ങളുടെ ഉച്ചാടനത്തിനു പുതുവർഷം വളരെ അനുകൂലമാണെന്ന് അവർ കണ്ടു. അലാസ്കയിലുള്ളവർ സൂര്യന്റെ അയനം മാറുന്ന ദിവസമാണു വീട്ടിൽനിന്നു ദുർഭ്രതങ്ങളെ ആട്ടിയകറ്റാൻ തിരഞ്ഞെടുക്കുന്നത്. ഗ്രാമത്തിലെ പൊതുവായൊരു മൈതാനത്തു തീക്കുണ്ഡമൊരുക്കി യുവാക്കളും വീടുകൾക്കു മുമ്പിൽ സ്ത്രീകളും കാവൽ നിൽക്കും; ബാക്കിയുള്ളവർ കത്തി കാണിച്ചു പേടിപ്പിച്ചും ആട്ടിത്തുപ്പിയും വീടുകളിൽനിന്നു ദുർഭ്രതത്തെ തള്ളിപ്പുറത്താക്കി തെരുവിലേയ്ക്ക് ഇറക്കിവിടും; വീടിനു മുമ്പിലെ സ്ത്രീകൾ വെട്ടുകത്തി വീശി ഭ്രതത്തിനു തിരിച്ചുവരാനുള്ള വഴിയട

യ്യും; തെരുവിലിറങ്ങിയ ഭ്രതങ്ങൾ ഗത്യന്തരമില്ലാതെ മൈതാനത്തേ യ്ക്കു നീങ്ങും; അപ്പോൾ തീക്കുണ്ഡത്തിനരികെ നിൽക്കുന്ന ചെറുപ്പക്കാ ർ നാട്ടിലുണ്ടായ ദുരന്തങ്ങൾ എണ്ണിപ്പറഞ്ഞു ബോദ്ധ്യപ്പെടുത്തിയശേ ഷം ദുർഭ്രതത്തെ തീയിലേയ്ക്കു തള്ളിയിട്ടു കൊല്ലും. ഇങ്കാസ്വർഗക്കാ ർ മഴ പെയ്യുന്ന സെപ്റ്റംബർമാസത്തിലാണ് ഭ്രതങ്ങളെ ആട്ടിയകറ്റു ന്ന ചടങ്ങു നടത്തുന്നത്. പകല് മുഴുവൻ ഉപവാസമനുഷ്ഠിച്ച വീട്ടുകാർ ധാന്യമാവുകൊണ്ട് ഒരുതരം കുഴമ്പുണ്ടാക്കും; അതിൽ പാതി കുഞ്ഞു ങ്ങളുടെ രക്തം ചേർത്തു മാറ്റിവെച്ച മറുപാതി ക്ഷേത്രത്തിലേയ്ക്കു കൊ ടുത്തയയ്ക്കും; രാത്രി കുടുംബാംഗങ്ങൾ കുളിച്ചു വന്നു രക്തം ചേർത്ത ധാ ന്യമാവ് നെറ്റിയിലും മാറത്തും ചുമലിലും കൈകാലുകളിലും അണി ഞ്ഞ് വീടിനു പുറത്തിറങ്ങി നിൽക്കും; ക്ഷേത്രത്തിലാകട്ടെ, രാത്രി മു ഴുവൻ സൂര്യദേവന്റെപേരിൽ ചില പൂജകളാണു നടക്കുന്നത്. സൂര്യൻ കിഴക്കു പ്രത്യക്ഷപ്പെടുന്ന മുഹൂർത്തത്തിൽ ഭക്തജനങ്ങൾ തിക്കിത്തി രക്കി മുന്നോട്ടുചെന്നു പുരോഹിതന്റെ കൈയിൽനിന്നു വിശുദ്ധമായ ധാന്യമാവ് പ്രസാദമായി വാങ്ങി ദേഹത്തു പൂശി ഉപവാസം അവ സാനിപ്പിയ്ക്കും. അതേ നിമിഷം ക്ഷേത്രത്തിനുള്ളിൽനിന്നു രാജകീയ വേഷം ധരിച്ചു കൈയിലൊരു കുന്തവുമായി പുറത്തേയ്ക്കു വരുന്ന സൂര്യ ദേവന്റെ ദൂതൻ മലഞ്ചെരിവിലൂടെ ചാടി വന്നു താഴെ മൈതാനത്തു കാത്തുനിൽക്കുന്ന നാലു ഭടന്മാരുമായി ചേരും. ദുർഭ്രതങ്ങളെ നാട്ടിൽ നിന്നു തുരത്താനുള്ള സൂര്യദേവന്റെ കൽപ്പന ദൂതൻ അവരെ പറഞ്ഞു ധരിപ്പിയ്ക്കും. കൽപ്പന കേൾക്കുന്ന മാത്രയിൽ നാലു യോദ്ധാക്കളും കു ന്തം ചുഴറ്റി നാലു വശത്തേയ്ക്കും തിരിഞ്ഞു രാജപാതയിലൂടെ അതിവേ ഗം കുതിയ്ക്കും. പാതയോരത്തെ വീടുകൾക്കു മുമ്പിൽ കാത്തുനിൽക്കു ന്ന ജനങ്ങൾ സൂര്യദേവന്റെ കൽപ്പന പാലിയ്ക്കാനെത്തുന്ന യോദ്ധാ വിനെ ആഹ്ലാദാരവങ്ങളോടെ സ്വീകരിച്ച് ദേഹത്തു പൂശിയ ധാന്യ ക്കുഴമ്പ് മായ്ച്ചുകളഞ്ഞ് പുഴയിൽ ചെന്നു കുളിച്ചു വരും. തുടർന്നു 'സ കല ദുഷ്ടതകളും അകന്നുപോകട്ടെ'യെന്ന പാട്ടു പാടിക്കൊണ്ട് അവ ർ വൈയ്ക്കോലിഴകൾ ചേർത്തു നെയ്ത ചൂട്ടു കത്തിച്ചു പരസ്പരം കൈമാ

റും. അതിനിടയിൽ ഭടന്മാർ ദുർഭൂതങ്ങളെ തെരുവിലൂടെ ആട്ടിത്തെളിച്ച് ഗ്രാമത്തിൽ നിന്ന് ആറേഴുമൈൽ ദൂരത്തോളം കൊണ്ടുചെന്നു തള്ളിയശേഷം നദിയിൽ കുളിച്ചു ശുദ്ധിയായി ആയുധങ്ങൾ അതിർത്തിക്കാലുകളായി മണ്ണിൽ നാട്ടിനിർത്തി തിരിച്ചു പോരും. ദുർഭൂതങ്ങളെ ഉച്ചാടനം ചെയ്യുന്ന ചടങ്ങ് കാർഷികോത്സവങ്ങളുമായും ബന്ധപ്പെടുത്താറുണ്ട്. പശ്ചിമാഫ്രിക്കയിലെ ഹോവർഗക്കാർ ചേനക്കൃഷിയുടെ വിളവെടുപ്പുകാലം വരുമ്പോൾ മന്ത്രവാദിയേയും പുരോഹിതനേയും ക്ഷണിച്ചു വരുത്തി ഉച്ചാടനശ്രമങ്ങൾ ആരംഭിക്കും. ജനങ്ങളെ ബാധിക്കുന്ന യക്ഷികളേയും ഭൂതങ്ങളേയും അവർ ഇലകളിലും വള്ളികളിലുമാവാഹിച്ച് മരക്കമ്പുകളിൽ ചുറ്റി ഗ്രാമത്തിനു പുറത്തു പാതയോരങ്ങളിൽ നാട്ടി നിർത്തും. അന്നുരാത്രി വീടുകളിൽ തീ കത്തിക്കുകയോ ഭക്ഷണം കഴിക്കുകയോ ചെയ്യാൻ പാടില്ല. പിറ്റേന്നു രാവിലെ സ്ത്രീകൾ ചൂലുകൊണ്ടു വീടും പരിസരവും അടിച്ചു വൃത്തിയാക്കിയ മാലിന്യങ്ങൾ പൊട്ടിയ ഒരു മരത്തളികയിൽ ശേഖരിക്കും. പുരുഷന്മാർ 'ഭൂതപ്രേതങ്ങൾ പുറത്തു പോകട്ടെ'യെന്ന് ഉച്ചത്തിൽ ആർത്തുവിളിച്ചു കുറച്ചകലെയുള്ള മലയിൽ ചെന്നു വലിയൊരു വൃക്ഷത്തിന്റെ കടയ്ക്കൽ ആ മാലിന്യങ്ങൾ സമർപ്പിച്ച് തിരിച്ചു പോരും. ബാലിദ്വീപിലെ ജനങ്ങൾ സെപ്തംബറിലെ കറുത്ത വാവിനു പുരോഹിതന്റെ ക്ഷണമനുസരിച്ച് ഗ്രാമക്ഷേത്രത്തിനു മുമ്പിൽ ദുർഭൂതങ്ങൾക്കു ബലി നടക്കുന്ന നാൽക്കവലയിൽ വന്നെത്തും. പൂജയ്ക്കും പ്രാർത്ഥനകൾക്കും ശേഷം ദുർഭൂതങ്ങളെ വിരുന്നിനു ക്ഷണിച്ചു പുരോഹിതൻ അത്യുച്ചത്തിൽ ശംഖു വിളിക്കും. ആ സമയം നിരവധി ചെറുപ്പക്കാർ കൈയിലെ ചൂട്ട് പുരോഹിതൻ നീട്ടുന്ന തീയിൽനിന്നു കൊളുത്തി നാലുഭാഗത്തുമുള്ള തെരുവുകളിലൂടെ 'പൊയ്ക്കോ, ഓടിപ്പൊയ്ക്കോ!' എന്നട്ടഹസിച്ച് അതിവേഗം ഓടും. അവരുടെ ശബ്ദം കേൾക്കുന്ന വീട്ടുകാർ വീടിന്റെ മുക്കും മൂലയും വൃത്തിയാക്കി വാതിലിലും ചുമരിലും തട്ടി ഭൂതങ്ങളെ പുറത്തേയ്ക്കാട്ടിപ്പായിക്കും. വീടുകളിൽനിന്നു പുറത്തായ ദുർഭൂതങ്ങൾ മൈതാനത്തു നിരത്തിവെച്ച വിഭവങ്ങൾ രുചിച്ചുനോക്കാനായി തിരിയും. പക്ഷേ, അവർ പുരോഹിതന്റെ ശാപമേറ്റു ഗത്യന്തരമി

ല്ലാതെ ഗ്രാമത്തിനു പുറത്തു കടക്കും. അവസാനത്തെ ഭൂതവും പൊയ്ക്കഴിഞ്ഞെന്നു തീർച്ച വന്നാൽ ഗ്രാമത്തിലെങ്ങും മരണതുല്യമായ നിശ്ശബ്ദത പടരും. തിരിച്ചുവരാൻ സാദ്ധ്യതയുള്ള ഭൂതങ്ങളെ കബളിപ്പിയ്ക്കാനായി ഗ്രാമത്തിന്റെ മുഖച്ഛായ മാറ്റുന്ന ചടങ്ങാണു പിന്നീടു നടക്കുന്നത്. വീടുകൾക്കു മുമ്പിൽ മരക്കമ്പുകൾ നാട്ടി ഇരുപത്തിനാലു മണിക്കൂർ നേരം ജനങ്ങൾ യാതൊരു പണിയും ചെയ്യാതെ വീടിനകത്തിരിയ്ക്കും. മൂന്നാമത്തെ ദിവസം മുതൽ അന്തരീക്ഷത്തിനു ചെറിയൊരയവ് വരുമെങ്കിലും കുറച്ചുകാലം അവർ കൃഷിപ്പണി തുടങ്ങാതെ വീട്ടിൽ ചതുരംഗം കളിച്ചിരിയ്ക്കുകയാണു പതിവ്. കംബോഡിയയിൽ ദുർഭൂതങ്ങളെ ഓടിയ്ക്കുന്ന ചടങ്ങ് മാർച്ചിലാണു നടക്കുന്നത്. ഭൂതപ്രേതങ്ങളുടെ ആവാസകേന്ദ്രമായ ചില പ്രതിമകളും ശിലകളും കൈയിലേന്തി ഗ്രാമീണർ മൈതാനത്തു വന്നെത്തും; നിരവധി ആനകളേയും അവരവിടെ നിരത്തും. വെളുത്ത വാവിനു സന്ധ്യയ്ക്കു കോട്ടയിൽനിന്നു മുഴങ്ങുന്ന കൂട്ടവെടി കേട്ടു ഭയാക്രാന്തരായ ആനകൾ ചിന്നം വിളിച്ചു നാലുപാടും ഓടി ദുർഭൂതങ്ങളെ ആട്ടിയോടിയ്ക്കും. പുതുവത്സരത്തിനു തലേന്നു സയാമിലെ രാജകൊട്ടാരത്തിൽനിന്നു മുഴങ്ങുന്ന വെടിയുടെ പ്രതിദ്ധ്വനിപോലെ അടുത്ത വീട്ടിൽനിന്നു തുടങ്ങി നഗരകവാടം വരെ നിരന്തരമായ ശബ്ദഘോഷം കേൾക്കാം. ജനങ്ങൾ ദുർഭൂതങ്ങളെ പടിപടിയായി ആട്ടിയകറ്റുന്ന ചടങ്ങാണത്. ഭൂതങ്ങൾ തിരിച്ചുവരുന്നതു തടയാനായി അവർ നഗരാതിർത്തിയ്ക്കു ചുറ്റും ദർഭപ്പുല്ലിന്റെ കയർ വരിഞ്ഞുകെട്ടും. ദുർഭൂതങ്ങളെ ആട്ടിയോടിയ്ക്കുന്ന സമ്പ്രദായം യൂറോപ്പിലും നിലനിന്നിരുന്നതായാണു ചില ആചാരങ്ങളുടെ ബാക്കിപത്രങ്ങൾ സൂചിപ്പിയ്ക്കുന്നത്. റഷ്യയുടെ കിഴക്കുള്ള ഗ്രാമങ്ങളിലെ പെൺകുട്ടികൾ നവവത്സരദിനത്തിന്റെ തലേന്ന് ഒൻപതായി പൊളിച്ച ഒരു വടിയെടുത്ത് വീടിന്റെ മുക്കിലും മൂലയിലും നിന്നു 'ചെകുത്താ'നെ അടിച്ചോടിയ്ക്കും. അവസാനം വടി നദിയിലൊഴുക്കി അവരവനെ അയൽഗ്രാമത്തിലേക്കു തള്ളിവിടും. വോത്യാക്‌വർഗക്കാർ ഗ്രാമത്തിലെ പൊതുസ്ഥലത്ത് ഒന്നിച്ചുകൂടി ദുർഭൂതത്തിന്റെ പേരിലൊരു പൂജ

യും ബലിയും നടത്തും. തുടർന്ന ഭൂതത്തെ ഒഴിപ്പിയ്ക്കുന്നതെവിടെനി ന്നു തുടങ്ങണമെന്നു ചോദിച്ച പരസ്പരം തർക്കിയ്ക്കും. ഒടുവിൽ കുറുവടി കളും കമ്മായപ്പാട്ടകളും കത്തിച്ച ചൂട്ടുകളും കൈയിലെടുത്ത് അവർ ശബ്ദഘോഷങ്ങളുമായി വീടുവീടാന്തരം കയറി പുറത്തിറങ്ങുന്ന ഭൂത ത്തെ കാർക്കിച്ചു തുപ്പി വാതിൽ കൊട്ടിയടയ്ക്കും. ഗ്രാമത്തിലെ സകല വീടുകളും ശുദ്ധീകരിച്ചു കഴിയുമ്പോൾ കുതിരപ്പുറത്തു കയറി അവർ അതിർത്തിയ്ക്കപ്പുറംവരെ പോയി ആയുധങ്ങളുപേക്ഷിച്ചു തിരിച്ചുപോ രും. ടൈറോളിൽ മെയ്ദിനത്തിനാണു 'യക്ഷികളെ കത്തിയ്ക്കുന്ന' ചട ങ്ങു നടക്കുന്നത്. ഏപ്രിലിൽ അവസാനത്തെ മൂന്നു ദിവസങ്ങൾ അവ ർ വീടും പരിസരവും വൃത്തിയാക്കും. മെയ് ഒന്നാംതീയതി വൈകു ന്നേരം പള്ളിമണികൾ മുഴങ്ങുമ്പോൾ കുടുംബാംഗങ്ങൾ വീട്ടിലെ പാ ത്രങ്ങളും കുടങ്ങളും ഭരണികളുമെടുത്തു വടികൊണ്ടടിച്ചു കോലാഹലം സൃഷ്ടിയ്ക്കും. സ്ത്രീകളും പെൺകുട്ടികളും കുന്തിരിയ്ക്കം പുകയ്ക്കും. വളർത്തു നായ്ക്കൾ നാലുവശവും ഓടിനടന്ന് ഓളിയിടും. ചിലർ വിഷച്ചെടിക ളുടെ ഉണങ്ങിയ കമ്പു കത്തിച്ചുപിടിയ്ക്കും. പുകയും ആരവവുമുയരുന്ന അന്തരീക്ഷത്തിൽ സകല ഗ്രാമീണരും ചേർന്ന് അത്യുച്ചത്തിൽ വി ളിച്ചുപറയും: 'യക്ഷികൾ ശ്വാസം മുട്ടി പുറത്തു പോകട്ടെ!'. തുടർന്ന് അവർ ഏഴുതവണ വീടിനു വലംവെയ്ക്കുന്നതോടെ യക്ഷികൾ പൊയ് ക്കഴിഞ്ഞിരിയ്ക്കും. സൈലേഷ്യയിൽ ഭൂതപ്രേതങ്ങളെ അകറ്റാൻ ക്രി സ്തുമസിനും വെളിപാടു പെരുന്നാളിനുമിടയ്ക്കൊരു ദിവസം രാത്രി ജന ങ്ങൾ പൈൻവൃക്ഷത്തിന്റെ പശ കത്തിച്ചു പുകയ്ക്കുകയാണു പതിവ്. കൂടാതെ വയലുകൾക്കും തോട്ടങ്ങൾക്കും ഭൂതബാധയേൽക്കാതിരി യ്ക്കാൻ അന്തരീക്ഷത്തിൽ മൂന്നുവട്ടം വെടിവെയ്ക്കുകയും ചെയ്യും. 'യക്ഷി കളെ വെടിവെച്ചു വീഴ്ത്തുന്ന' ചടങ്ങായി പിന്നീടതറിയപ്പെട്ടു.

**26.2. പ്രത്യക്ഷഭൂതങ്ങൾ:** പ്രഹരിച്ചും ശബ്ദഘോഷം മുഴക്കിയും ആ ട്ടിയോടിയ്ക്കുന്ന അദൃശ്യരായ ദുർഭൂതങ്ങൾക്കുപുറമേ നഗ്നനേത്രങ്ങൾ ക്കു നേരിട്ടു കാണാവുന്നവിധം ബലിയാടിന്റെ രൂപത്തിലുള്ള ചില പ്രത്യക്ഷഭൂതങ്ങളേയും പ്രാചീനകാലത്തു പരസ്യോച്ചാടനം നടത്തി യിരുന്നു. കാലിഫോർണിയയിലെ പോമോവർഗക്കാർ ഏഴുവർഷം

കൂടുമ്പോൾ ദുർഭൂതങ്ങളായി വേഷം മാറിയ ചില മനുഷ്യരെ നാടു കടത്താറുണ്ട്. നാട്ടിലെ ഇരുപതോളം ചെറുപ്പക്കാർ ദേഹമാകെ ചായങ്ങൾ പൂശി തലയിൽ മൺകുടം കമിഴ്ത്തി ആരും ശ്രദ്ധിയ്ക്കാതെ അടുത്തുള്ള ഒരു മലയിൽ ഒളിച്ചിരിയ്ക്കും. പിറ്റേ ദിവസം ഗ്രാമസഭ ചേരുമ്പോൾ നേരത്തേ പറഞ്ഞുറപ്പിച്ചതുപോലെ അവരൊരുമിച്ച് താഴോക്കി ആർത്തലച്ചുവരുന്ന ദുർഭൂതങ്ങളെ കണ്ടു ജനങ്ങളാകെ ഭയപ്പെടും. സ്ത്രീകളും കുട്ടികളും ജീവൻ രക്ഷിയ്ക്കാനുള്ള യത്നത്തിൽ ബോധം കെട്ടു നിലംപതിയ്ക്കുകയോ ഓടി രക്ഷപ്പെടുന്നതിനിടയിൽ കാലിടറി വീഴുകയോ ചെയ്യും. ധൈര്യശാലികളായ ചില പുരുഷന്മാർ തീപ്പന്തങ്ങളെറിഞ്ഞു ഭൂതങ്ങളെ വിരട്ടിയോടിയ്ക്കാൻ ശ്രമിയ്ക്കും. അലമുറകളുടെ ആ അന്തരീക്ഷത്തിൽ ഗ്രാമസഭ നടക്കുന്ന പന്തലിലേയ്ക്ക് ഇരച്ചുകയറുന്ന ദുർഭൂതങ്ങൾ പ്രതിരോധിയ്ക്കാൻ ശ്രമിയ്ക്കുന്ന യുവാക്കളുമായി മല്ലയുദ്ധത്തിലേർപ്പെടും. പക്ഷേ, പ്രഹസനത്തിന്റെ അവസാനം വീരരായ യുവാക്കൾ ദുർഭൂതങ്ങളെ കീഴടക്കി മലയിലേയ്ക്കുതന്നെ ഓടിച്ചുവിടുകയാണു ചെയ്യുന്നത്. കംബോഡിയയിലെ കൊട്ടാരത്തിൽ പുതുവർഷം പിറക്കുന്നതിനു തലേന്നു ദുർഭൂതങ്ങളുടെ ഭീകരവേഷം ധരിച്ച ചിലരെ ആനകൾ പിന്തുടർന്നോടിയ്ക്കുന്ന പതിവുണ്ട്. ഗത്യന്തരമില്ലാതെ അവർ തെരുവിലിറങ്ങും; അപ്പോൾ പുരോഹിതൻ മന്ത്രം ജപിച്ച വിശുദ്ധമായ ചരടുകൊണ്ടു കൊട്ടാരമാകെ ചുറ്റിക്കെട്ടി അവരുടെ തിരിച്ചുവരവ് തടയും. മുൻസിറാബാദിൽ കോളറ പടർന്നു പിടിയ്ക്കുമ്പോൾ ഗ്രാമീണർ രോഗം വിതയ്ക്കുന്ന ദുർഭൂതത്തിന്റെ മരപ്രതിമയുണ്ടാക്കി അർദ്ധരാത്രി അടുത്ത ഇടവകയിലെ പള്ളിയിൽ കൊണ്ടുചെന്നു സമർപ്പിയ്ക്കും; ഓരോ പള്ളിയും കടന്നുപോകുന്ന ദുർഭൂതത്തിന്റെ ദാരുരൂപം അവസാനത്തെ ഇടവകക്കാർ നദിയിലൊഴുക്കുകയും ചെയ്യും.

ഭൂതങ്ങളെ ആട്ടിയോടിയ്ക്കുന്ന വാഹനങ്ങളിൽ പ്രധാനമാണു ചെറുവള്ളം. സെറാംദ്വീപിലുള്ളവർ ചെറുവള്ളത്തിൽ അരിയും മുട്ടയും വെറ്റിലയുംപോലെയുള്ള ഭക്ഷണസാധനങ്ങൾ നിറച്ചുവെച്ചു രോഗം വിതയ്ക്കുന്ന ഭൂതത്തോടു തൽക്കാലം മറ്റൊരു സ്ഥലത്തേയ്ക്കു മാറാനപേ

ക്ഷിയ്ക്കും. അങ്ങനെ നദിയിലേയ്ക്കു തള്ളിവിടുന്ന വള്ളം കാറ്റിലിളകി നീങ്ങിപ്പോകുമ്പോൾ രോഗത്തിൽനിന്നു സുഖം പ്രാപിച്ചവരെപ്പോലെ അവർ പാട്ടും നൃത്തങ്ങളുമായി ആഹ്ലാദിയ്ക്കും. ചിലപ്പോൾ ആ ചെറുവള്ളം നദിയരികിൽ തങ്ങിനിൽക്കാൻ സാദ്ധ്യതയുണ്ട്. അങ്ങനെ ആളില്ലാത്ത വള്ളങ്ങൾ ദുർഭൂതങ്ങളുടെ കേന്ദ്രമാണെന്നു കണ്ടു തീരവാസികൾ തീയിട്ടു നശിപ്പിയ്ക്കുകയാണു പതിവ്. ഭൂതങ്ങളെ പ്രലോഭിപ്പിയ്ക്കാൻ രോഗികളുടെ രൂപത്തിൽ മരപ്പാവകളും ചിലർ വള്ളത്തിൽ സ്ഥാപിയ്ക്കും. ചെറുവള്ളങ്ങൾക്കു പുറമേ ഭൂതങ്ങളെ കയറ്റിയയയ്ക്കുന്നതിനു ചില മൃഗങ്ങളേയും പ്രാകൃതമനുഷ്യർ ഉപയോഗിച്ചിരുന്നു. ഇന്ത്യയുടെ മദ്ധ്യഭാഗത്തു കോളറ പടരുന്ന ഗ്രാമങ്ങളിൽ സന്ധ്യ കഴിഞ്ഞാൽ ആരും പുറത്തിറങ്ങാറില്ല. രാത്രിസമയം വിജനമായ തെരുവിലൂടെ വരുന്ന മന്ത്രവാദി ഓരോ വീടിന്റേയും മേൽക്കൂരയിൽനിന്ന് ഒരോലച്ചീന്തു വലിച്ചൂരി ഗ്രാമത്തിനു കിഴക്കുഭാഗത്തൊരിടത്തു കൊണ്ടുപോയി നെയ്യും അരിയും മഞ്ഞളും ചേർത്ത് ഒരു പൂവൻകോഴിയെ തീയിലിട്ടു ബലികഴിയ്ക്കും. അപ്പോൾ തീക്കുണ്ഡത്തിൽനിന്നുയരുന്ന പുകയുടെ ദിക്കിലേക്കു രോഗം നീങ്ങുമെന്നാണു വിശ്വാസം. കോഴിയ്ക്കു പകരം ചിലർ ആടിനേയും പന്നിയേയും ബലി കഴിയ്ക്കാറുണ്ട്. നൈൽനദീതീരത്തെ ഇടയരായ ദിങ്കാവർഗക്കാർ കുടുംബങ്ങളിൽ ഓരോ ദിവ്യമൃഗത്തെ വളർത്തുന്ന പതിവുണ്ട്. യുദ്ധമോ ക്ഷാമമോ പോലുള്ള ദുരന്തങ്ങൾ വരുമ്പോൾ ചിലരോടു മൃഗങ്ങളെ ബലികഴിയ്ക്കാൻ ഗ്രാമത്തലവൻ ആവശ്യപ്പെടും. കുടുംബത്തിലെ സ്ത്രീകൾ സ്നേഹപൂർവം വളർത്തുന്ന ആ മൃഗങ്ങളെ നദിയ്ക്കക്കരെ കൊടുംകാട്ടിൽ വിട്ടു പിന്തിരിഞ്ഞുനോക്കാതെ തിരിച്ചു പോരണം. അറിയാതെ പിന്നോട്ടു കണ്ണയച്ചാൽ ബലിയ്ക്കു ഫലമുണ്ടാവില്ല! ചിലപ്പോഴൊക്കെ മൃഗത്തിനുപകരം മനുഷ്യനും ബലിയാടാകും. അയൽരാജ്യത്തെ ശത്രുക്കൾ തന്റെ കുടുംബത്തിനെതിരെ ആഭിചാരം നടത്തുന്നതായി സ്വപ്നം കണ്ട ഉഗാണ്ടയിലെ രാജാവ് മറുമരുന്നായി മന്ത്രിയോട് ഒരമ്മയേയും കുട്ടിയേയും അതിർത്തി കടത്തിവിടാൻ ആജ്ഞാപിച്ചു. ശത്രുരാജ്യത്തേയ്ക്കു കടന്നയുടനെ നാട്ടിലേയ്ക്കു മടങ്ങാനാകാത്തവിധം അവരുടെ കൈ

കാലുകൾ വെട്ടി ഭടന്മാർ തിരിച്ചുപോന്നു. ചൈനയിലെ ആദിവാസി കൾ മഹാമാരിയ്ക്കു മുൻകരുതലെന്ന നിലയിൽ രോഗം പരത്തുന്ന ഭൂത ങ്ങളുടെ പ്രതിനിധിയായി മുഖമാകെ ചായം പൂശിയ ഒരു മനുഷ്യനെ തിരഞ്ഞെടുത്തു ശബ്ദഘോഷങ്ങളോടെ അടുത്ത ഗ്രാമത്തിലേയ്ക്ക് ഓ ടിച്ചുവിടും. കന്നുകാലികൾക്കു പകർച്ചവ്യാധി വരാതിരിയ്ക്കാൻ പഞ്ചാ ബിലെ ജനങ്ങൾ ചാമർജാതിയിൽപ്പെട്ട ഒരാളുടെ കൈയിൽ ചുട്ടുപഴ ത്ത അരിവാൾ പിടിപ്പിച്ചു കാട്ടിലേയ്ക്കു തള്ളുകയാണു പതിവ്.

പ്രത്യക്ഷഭൂതങ്ങളെ പ്രത്യേകമായൊരു ആവശ്യത്തിനുവേണ്ടിമാ ത്രം നാട്ടിൽനിന്നു പുറത്താക്കുന്ന ചടങ്ങും പിന്നീടു വാർഷികാനുഷ്ഠാ നങ്ങളായി മാറി. ദുർഭൂതങ്ങളെ ആവാഹിയ്ക്കാൻ വസ്തുക്കളും ദിവ്യമൃഗ ങ്ങളും മനുഷ്യദൈവങ്ങളും ഒരുപോലെ ഉപയോഗിയ്ക്കപ്പെട്ടു. നിക്കോ ബാർ ദ്വീപുകളിലെ ജനങ്ങൾ വേനൽക്കാലത്തിന്റെ തുടക്കത്തിൽ ഒ രു കപ്പലിന്റെ മാതൃകയുണ്ടാക്കി മൂന്നു ദിവസം വീടുതോറും കൊണ്ടുന ടക്കും. വീടിന്റെ ഓരോ മുക്കും മൂലയും വൃത്തിയാക്കി വീട്ടുകാർ ദുർഭൂത ങ്ങളെയെല്ലാം കപ്പലിലേയ്ക്ക് ആവാഹിയ്ക്കും. നാലാംദിവസം വൈകു ന്നേരം ഗ്രാമത്തിലെ ആബാലവൃദ്ധം ജനങ്ങളുടേയും സാന്നിദ്ധ്യത്തി ൽ 'ഭൂതങ്ങളെ കപ്പൽ കയറ്റിവിടുന്ന' ചടങ്ങ് ആഘോഷിയ്ക്കും. മന്ത്രവാ ദിയുടെ ഹോമങ്ങളും ജനങ്ങളുടെ പ്രാർത്ഥനകളും കഴിഞ്ഞു കരയിലു റപ്പിച്ചു നിർത്തിയ കപ്പൽ ബലിഷ്ഠരായ യുവാക്കൾ ചേർന്നു പതുക്കെ വലിച്ചിറക്കി കടലിലേയ്ക്കു തള്ളിവിടും. അകന്നുപോകുന്ന കപ്പലിൽ സകല ദുർഭൂതങ്ങളും ഒഴിഞ്ഞുപോയെന്നു കരുതി ആശ്വാസം നിഴലി യ്ക്കുന്ന മുഖത്തോടെ അന്നു രാത്രി മുഴുവൻ അവർ പാട്ടുപാടി ഉല്ലസി യ്ക്കും. ചൈനാക്കാർ കഴിഞ്ഞുപോയ വർഷത്തെ രോഗങ്ങളും ദുരിത ങ്ങളും കല്ലുകളായും ഇരുമ്പുകഷണങ്ങളായും വലിയൊരു മൺചാറ യിൽ വെടിമരുന്നു ചേർത്തു മണ്ണിൽ കുഴിച്ചിടുകയാണു പതിവ്. വർ ഷത്തിലൊരിയ്ക്കൽ വിധിപ്രകാരമുള്ള ചടങ്ങുകൾക്കുശേഷം അവര തിനു തീ കൊളുത്തും. വെടിമരുന്നിനു തീ പിടിച്ചുണ്ടാകുന്ന വലിയ സ്ഫോടനത്തിൽ ദുർഭൂതങ്ങളാകെ നശിയ്ക്കുമെന്ന് അവർ കരുതി. വ

ർഷന്തോറുമുള്ള ഈ ആചാരങ്ങൾ യൂറോപ്പുകാർക്കും അന്യമായിരു ന്നില്ല. ജിപ്സികൾ ഈസ്റ്ററാഘോഷിയ്ക്കുന്ന ഞായറാഴ്ച ഒരു മന്ത്ര വാദി ഗിറ്റാറിന്റെ ആകൃതിയിലുള്ള മരപ്പാത്രത്തിൽ പലതരം ഒറ്റമൂലി കളും തലയും വാലും വെട്ടി മാറ്റിയ പാമ്പിന്റെ കബന്ധവുമടക്കി പട്ടി ൽ പൊതിഞ്ഞ് ആവാഹനത്തിനുശേഷം ഗ്രാമീണരുടെ സാന്നിദ്ധ്യ ത്തിൽ നദിയിലൊഴുക്കിവിടും. അതോടെ കഴിഞ്ഞ വർഷത്തെ ദുരി തങ്ങൾക്കെല്ലാം പരിഹാരം ചെയ്തതായി അവരാശ്വസിയ്ക്കും. ആസ്സാ മിലെ ഗ്രാമീണർ ദുർഭൂതങ്ങളുടെ ആവാഹനത്തിനു വസ്തുക്കൾക്കു പ കരം മൃഗങ്ങളെയാണുപയോഗിച്ചത്. ഒരു കാട്ടെലിയുടെ കഴുത്തിൽ കെട്ടിയ ചരടിന്റെ രണ്ടറ്റവും പിടിച്ചിഴച്ചു രണ്ടുപേർ വീടുവീടാന്തരം കയറിയിറങ്ങും. അവരെ വരവേൽക്കുന്ന വീട്ടുകാർ പൊത്തിലും ചുമ രിലും പതുങ്ങി കിടക്കുന്ന ഭൂതങ്ങളെ കാട്ടെലിയുടെ ദേഹത്തേയ്ക്കു തെ റിപ്പിച്ചു വീടു ശുദ്ധിയാക്കും. ഗ്രാമത്തിലെ സകല ദുർഭൂതങ്ങളേയും ഏ റ്റുവാങ്ങിയ എലിയെ അവർ അതിർത്തി കടത്തി ഒരൊറ്റ വെട്ടിനു ര ണ്ടു തുണ്ടാക്കി മണ്ണിൽ നാട്ടിയ ഈറ്റക്കമ്പുകളിൽ കുത്തിനിർത്തും. ബലിയാടിന്റെ സങ്കൽപ്പത്തിലാണു കാട്ടെലി കൊല്ലപ്പെടുന്നത്. ബ ലികർമ്മത്തിലൂടെ അതുവരെ ചെയ്ത പാപങ്ങളും അനുഭവിച്ച ദുരിത ങ്ങളും അറുതിവന്ന അവർക്കതോടെ പുതിയൊരു ജീവിതവും ലഭി യ്ക്കും. സാധാരണ മൃഗങ്ങൾക്കു പകരം ചിലർ ദിവ്യമൃഗങ്ങളേയും ബലി യാടാക്കാറുണ്ട്. പശുവിനെ ദൈവതുല്യം പൂജിയ്ക്കുന്നവരാണു മലബാ റിലെ ഹിന്ദുക്കൾ. ഗോഹത്യ മന:പൂർവമായ നരഹത്യയോളം ഹീന വും ഗുരുതരവുമായ കുറ്റകൃത്യമായാണവർ കാണുന്നത്. എങ്കിലും ദേവ പ്രീതിയ്ക്കായി നടത്തുന്ന യാഗത്തിൽ രാജാവിന്റേയും പ്രജകളുടേയും സകല പാപങ്ങളും സഞ്ചയിച്ചു പശുക്കളെ ബ്രാഹ്മണർ ബലി കഴി യ്ക്കും. ഈജിപ്തുകാരുടെ സഞ്ചിതപാപങ്ങൾ മുഴുവനും ദിവ്യചിഹ്നങ്ങ ളുണ്ടെന്നു തീർച്ച വരുത്തിയ ഒരു കാളയുടെ കൊമ്പിലേയ്ക്കാണ് ആ വാഹിയ്ക്കപ്പെടുന്നത്. ആ കാളക്കൊമ്പുകൾ പിന്നീട് അവർ ഗ്രീക്കുകാ ർക്കു വിൽക്കുകയോ നൈൽനദിയിൽ താഴ്ത്തുകയോ ചെയ്യുകയാ ണു പതിവ്. ഒനിത്ഷാക്കാർ രണ്ടു മനുഷ്യരെയാണു വർഷന്തോറും

പാപപരിഹാരാർത്ഥം ബലി കഴിക്കുന്നത്. മോഷണം, വ്യഭിചാരം തുടങ്ങിയ പാപങ്ങൾ ചെയ്തവരിൽനിന്നു പിഴയായി ഈടാക്കിയ പണം നൽകി ഉൾനാട്ടിൽനിന്നു രണ്ടുപേരെ അവർ ബലിയാടുകളായി വാങ്ങും; ഗ്രാമത്തിലെ ആരാച്ചാരേയും അവർ ചടങ്ങിനു ക്ഷണിക്കും. 1858 ഫെബ്രുവരി ഇരുപത്തേഴിനു നടന്ന നരബലിക്കു വിധേയയായ ഇരുപതു വയസ്സുള്ള യുവതിയെ രാജാവിന്റെ കൊട്ടാരംമുതൽ നദീതീരംവരെ രണ്ടുകിലോമീറ്ററോളം ദൂരം അവർ തെരുവിലൂടെ വലിച്ചിഴച്ചു. "പാപി, കൊടുംപാപി"യെന്ന് ആർത്തുവിളിച്ചു പിന്തുടരുന്ന ജനക്കൂട്ടം ബലിയാടുകളെ നിഷ്ഠുരണം വെള്ളത്തിൽ മുക്കിക്കൊല്ലുകയാണു ചെയ്യുന്നത്. പശ്ചിമാഫ്രിക്കയിലെ യൊരുബാവർഗക്കാർ നല്ല ഭക്ഷണം നൽകി ആഗ്രഹങ്ങൾ സാധിപ്പിച്ചതിനുശേഷംമാത്രമേ ബലിയാടായി തിരഞ്ഞെടുത്ത മനുഷ്യനെ വീടുതോറും കൊണ്ടുനടക്കാറുള്ളൂ. ആളെ തിരിച്ചറിയാനാവാത്തവിധം ദേഹമാകെ കരിയും ചാരവും വാരിപ്പൂശിയ അയാളുടെ തലയിൽ കൈവെച്ച് ഓരോ വീട്ടുകാരും തങ്ങളുടെ പാപങ്ങളും ദുരിതങ്ങളും കൈമാറും. രഹസ്യമായൊരു മുറിയിൽവെച്ചു ശിരഃഛേദനം ചെയ്യപ്പെടുന്ന അയാളുടെ അവസാനത്തെ നിലവിളി കേൾക്കാൻ ചെവിയോർത്തു പുറമേ ജനങ്ങൾ കോരിത്തരിപ്പോടെ കാത്തുനിൽക്കും. ദൈവം ബലി സ്വീകരിച്ചു പാപം പൊറുത്തതിന്റെ തെളിവായി അവരതു വ്യാഖ്യാനിക്കും.

ദൈവത്തിന്റെ പ്രതിപുരുഷന്മാരായി ജീവിച്ചവർതന്നെ ബലിയാടായി മാറുന്ന ചില സന്ദർഭങ്ങളുമുണ്ട്. ഇന്ത്യയിലെ ഗോണ്ട്വർഗക്കാർ സസ്യസമൃദ്ധിയുടെ ദേവിക്കു വർഷന്തോറും നടത്തുന്ന സമർപ്പണത്തിൽ ഒരു ഭക്തൻ പെട്ടെന്നു ദിവ്യത്വം ലഭിച്ചതുപോലെ അസ്വാഭാവികമായ ഭാവചലനങ്ങളോടെ പരിസരം മറന്നു കാട്ടിലേക്കു നടക്കും; ബന്ധുക്കൾ പിന്തുടർന്നു ചെന്നു ബലാൽക്കാരേണ കൂട്ടിക്കൊണ്ടുവരുന്ന അയാൾക്കു പക്ഷേ ബോധം തിരിച്ചു കിട്ടാറില്ല; സത്യത്തിൽ അയാൾ ഗ്രാമത്തിലുള്ളവരുടെ പാപങ്ങൾക്കു ബലിയാടായി മാറിക്കഴിഞ്ഞു. കാക്കസസ്സിലെ ചന്ദ്രക്ഷേത്രത്തിൽ വെളിപാടു പറയുന്ന നിര

വധി ദൈവജ്ഞർ താമസിയ്ക്കാറുണ്ട്. അവരിൽ മതിഭ്രമത്തിന്റെ ല ക്ഷണമുള്ളവരെ പുരോഹിതൻ വിശുദ്ധമായൊരു ചരടുകൊണ്ടു ബ ന്ധിച്ച് ഒരു വർഷം സുഖമായി ജീവിയ്ക്കാൻ അനുവദിച്ചശേഷം രാജഭ ടനെക്കൊണ്ടു കുത്തിക്കൊല്ലിയ്ക്കുകയാണു പതിവ്. മാത്രമല്ല, പൊതു വായൊരു സ്ഥലത്തു പ്രദർശിപ്പിയ്ക്കുന്ന അയാളുടെ ശവശരീരം ജന ങ്ങളുടെ പാപങ്ങളാവാഹിച്ചതിനുശേഷമേ സംസ്കരിയ്ക്കാറുള്ളൂ. തിബ റ്റിൽ ഫെബ്രുവരി പതിനഞ്ചിനു തുടങ്ങുന്ന വാർഷികോത്സവത്തിനു ദൈവബലിയുമായി ബന്ധപ്പെട്ട ചില സവിശേഷതകളുണ്ട്. ലാസ യുടെ ഭരണം ഇരുപത്തിമൂന്നു ദിവസത്തേയ്ക്കു രാജാവിൽനിന്നു ദെബാ ങ് ആശ്രമത്തിലെ സന്യാസി ലേലത്തിൽ വാങ്ങുകയാണു ചെയ്യു ന്നത്. ഭരണാധികാരി, 'ജെൽനോ'വെന്നറിയപ്പെട്ട ഒരു സന്യാസി, കൈയിൽ ഉയർത്തിപ്പിടിച്ച രജതദണ്ഡുമായി തെരുവുകളിൽ ജൈ ത്രയാത്ര നടത്തും. തികഞ്ഞ ഏകാധിപത്യപ്രവണത പ്രദർശിപ്പിയ്ക്കു ന്ന പുതിയ രാജാവ് ലേലത്തുകയേക്കാൾ വളരെയേറെ പണം വസൂ ലാക്കി സാധാരണജനങ്ങളെ നഗരത്തിൽനിന്ന് ആട്ടിപ്പുറത്താക്കും. അതേസമയംതന്നെ, രാജ്യത്തുള്ള സകല ബുദ്ധാശ്രമങ്ങളിൽനിന്നും സന്യാസിമാർ കൂട്ടത്തോടെ ലാസയിലേയ്ക്കു യാത്ര പുറപ്പെടും. സർവ തന്ത്രസ്വതന്ത്രരായ അവർ തമ്മിൽ കൈയാങ്കളിയെന്നു തോന്നിയ്ക്കു ന്ന ചില ചേരിപ്പോരുകൾ നടക്കാറുണ്ട്. മൂന്നുനേരത്തെ മൃഷ്ടാന്നഭോ ജനവും പ്രാർത്ഥനയും നടത്തി അവർ അതിസമ്പന്നമായ മഹേന്ദ്ര നാഥക്ഷേത്രത്തിൽ ദിവസങ്ങളോളം താമസിയ്ക്കും. ആദ്യദിവസങ്ങളി ൽ ജനങ്ങളെ ദുരിതത്തിൽനിന്നു കര കയറ്റാനുള്ള ഹോമങ്ങളും പ്രാ ർത്ഥനകളുമായി ക്ഷേത്രത്തിൽ സമ്മേളിയ്ക്കുന്ന പുരോഹിതന്മാർ ചട ങ്ങു കഴിഞ്ഞാൽ ഒരു മനുഷ്യനെ ദൈവത്തിനു ബലിയർപ്പിയ്ക്കും. മുഖ ത്തു ചായം പൂശി തലയിൽ ധാന്യമണികളിട്ടു വികൃതവേഷം ധരിച്ച അയാൾ 'വാർഷികരാജ'നെന്ന പേരിലാണ് അറിയപ്പെടുന്നത്. അടു ത്ത ദിവസംമുതൽ ക്ഷേത്രാങ്കണത്തിലെ ഉയർന്ന വേദിയിലിരുന്നു കാണാൻ വരുന്ന ജനങ്ങളുടെ പാപങ്ങളേറ്റുവാങ്ങുന്നതായി ഭാവിയ്ക്കു ന്ന അയാൾ കബരിമാനിന്റെ വാലുകൊണ്ട് അവരെ തൊട്ടുതലോടി

സാന്ത്വനിപ്പിയ്ക്കും. പത്താമത്തെ ദിവസം ജൽനോയുടെ ഏകാധിപ ത്യത്തെ പരിഹാസരൂപേണ ആക്ഷേപിച്ച് അയാളൊരു പരസ്യപ്ര സ്താവന നടത്തും. ആരോപണങ്ങൾ കേട്ടു കുപിതനാകുന്ന ജൽനോ അയാളെ ചൂതിനു വിളിയ്ക്കും. ചൂതുകളിയിൽ ദൈവഹിതം പ്രതികൂലമാ ണെന്നു കണ്ടറിഞ്ഞ 'വാർഷികരാജൻ' പെട്ടെന്നു കുതിരപ്പുറത്തു കയ റി സ്വരക്ഷയ്ക്കൊരു നായയേയുംകൂട്ടി സ്ഥലത്തുനിന്നു രക്ഷപ്പെടാൻ ശ്രമിയ്ക്കും. ജനങ്ങൾ ആരവങ്ങളും ആക്രോശങ്ങളുമായി അയാളെ കട ന്നുപിടിച്ച് സമ്യാസ് ആശ്രമത്തിലെ ജയിലിൽ പൂട്ടിയിടും. ഏഴുദിവ സം കഴിഞ്ഞാൽ അവരയാളെ ചെതാങ്മലയിലെ ഗുഹയിൽ തള്ളി തിരിച്ചുപോരും. നഗരവാസികളുടെ പാപങ്ങളേറ്റെടുത്ത 'വാർഷിക രാജൻ' ചൂതുകളിയിൽ തോൽക്കുന്നതു ദൈവഹിതമാണെന്നു ജനങ്ങ ൾ വ്യാഖ്യാനിച്ചു. അയാളൊരു വർഷത്തിനകം മരണമടയുന്നതു രാ ജ്യത്തിനു ശുഭലക്ഷണമായും ജനങ്ങൾ കരുതി; അങ്ങനെ സംഭവി ച്ചില്ലെങ്കിൽ അടുത്ത വർഷത്തേയ്ക്കുള്ള ബലിയാടായി തിരിച്ചുവരാനും അയാൾക്ക് അവകാശമുണ്ട്. ദൈവചിന്തയുടെ പല അന്തർദ്ധാരക ളും സവിശേഷതകളും വെളിവാക്കുന്നതാണു ബുദ്ധമതക്കാരുടെ തല സ്ഥാനമായ ലാസയിൽ വർഷന്തോറും നടക്കുന്ന ഈ വിചിത്രാനു ഷ്ഠാനം. സ്വജീവിതംപോലും പണയംവെച്ചു ദിവ്യപദവിയും അധികാ രവും നേടുന്ന താൽക്കാലികരാജാക്കന്മാരുടെ പ്രതിനിധിയാണു ജ ൽനോവെന്നു നിസ്സംശയം പറയാം. നിശ്ചിതകാലാവധിമാത്രം രാജ പദവി അനുഭവിച്ചു ബലിയാടാകാനുള്ള അദ്ദേഹം സമർത്ഥമായൊരു കരുനീക്കത്തിലൂടെ സാധുവായ മറ്റൊരു മനുഷ്യനു താൽക്കാലികപ ദവി വെച്ചുനീട്ടി മാരകമായ ദുർവിധിയിൽനിന്നു സ്വയം ഒഴിഞ്ഞു മാ റുകയാണു ചെയ്തത്. ഈ സൂചന ജൽനോയുടെ ഗുരുവായ ലാമയിലേ യ്ക്കുകൂടി നീളുന്നുണ്ട്. ചരിത്രത്തിന്റെ പ്രകാശമേൽക്കാത്ത ബുദ്ധമതാ നുയായിയായ ആ മഹാഗുരുവിന്റെ ചിത്രം മനുഷ്യരാശിയുടെ പാപ മോചനത്തിനുവേണ്ടി ജീവിതം പരിത്യജിച്ച 'നല്ലവനായ ഇടയ'ന്റേ തുപോലെതന്നെ വിഷാദാർദ്രമായി കാണപ്പെട്ടു!

കാലങ്ങളായി ഈട്ടംകൂടിയ ദുരിതങ്ങൾ പരസ്യമായി ഉച്ചാടനം ചെയ്യുന്ന സമ്പ്രദായങ്ങളിൽ പൊതുവേ കാണുന്ന ചില പ്രത്യേകതകൾകൂടി നമുക്ക പരിശോധിയ്ക്കാം. ഒന്നാമതായി, പ്രത്യേകാവശ്യത്തിനും വാർഷികാനുഷ്ഠാനമായും നടക്കാറുള്ള ഉച്ചാടനങ്ങളുടെ ഉദ്ദേശശുദ്ധിയ്ക്കു വ്യത്യാസമുണ്ടായിരുന്നില്ല. രണ്ടാമതായി, അദൃശ്യരായ ദുർഭൂതങ്ങളെ ഒഴിവാക്കാൻ ചെറുവള്ളംപോലെ ദൃഷ്ടിഗോചരമായ വാഹനങ്ങളാണുപയോഗിച്ചിരുന്നത്. ബലിയാടുകൾ ഭൂതങ്ങളുടെ വാഹനമല്ലാതെ മറ്റൊന്നുമായിരുന്നില്ല. മൂന്നാമതായി, വാർഷികാനുഷ്ഠാനമായുള്ള ചടങ്ങുകൾ മിക്കവാറും അതാതു രാജ്യങ്ങളുടെ കാലാവസ്ഥയുമായി ബന്ധപ്പെട്ടാണു നടക്കുന്നത്. പ്രതികൂലകാലാവസ്ഥ മൂലം സംഭവിച്ച രോഗങ്ങളും മരണങ്ങളും ദുർഭൂതങ്ങളുടെ ഇടപെടലുകളാണെന്നു വ്യാഖ്യാനിച്ച പ്രാകൃതമനുഷ്യർ അതേകാലത്തുതന്നെ അവരെ ഉന്മൂലനം ചെയ്യാൻ ശ്രമിച്ചതിൽ അത്ഭുതപ്പെടാനില്ല. നാലാമതായി, ദുർഭൂതങ്ങളെ ഒഴിപ്പിയ്ക്കുന്ന ചടങ്ങിനുമുമ്പ് തീർത്തും അരാജകമായൊരു അവസ്ഥ മന:പൂർവം സൃഷ്ടിയ്ക്കപ്പെടാറുണ്ട്. ഭരണസംവിധാനം നിശ്ചലമായി, ഗുരുതരമായ കുറ്റങ്ങൾ ശിക്ഷിയ്ക്കപ്പെടാതെ, നാട്ടിലെ ക്രമസമാധാനനിലതന്നെ താറുമാറാകുന്ന ഒരു കാലയളവാണത്. അഞ്ചാമതായി, ദിവ്യത്വമുണ്ടെന്നു കരുതുന്ന മൃഗത്തേയും മനുഷ്യനേയും ബലിയാടാക്കുന്നതിനു വ്യത്യസ്തമായ രണ്ടു കാരണങ്ങളാണുള്ളത്: പ്രായാധിക്യത്തിന്റെ ദൗർബല്യം ഒഴിവാക്കി ദൈവികതയുടെ ഊർജ്ജസ്വലത നിലനിർത്തുന്നതിനു ശരീരത്യാഗം അനിവാര്യമാണെന്ന വിഷയം നാം നേരത്തേ പരിശോധിച്ചു. അതേസമയം, ജനങ്ങളുടെ പാപങ്ങളും ദുരിതങ്ങളുമൊടുക്കുന്നതിനു ദുർഭൂതങ്ങളെ പരസ്യമായി ഉച്ചാടനം ചെയ്യുന്നതൊരു വാർഷികാനുഷ്ഠാനമായി മാറുകയും ചെയ്തു. ഈയൊരു അവസ്ഥയിൽ രണ്ടും പരസ്പരം ബന്ധിപ്പിച്ച് അനിവാര്യമരണം നേരിടുന്ന മനുഷ്യദൈവത്തെ പ്രാകൃതമനുഷ്യർ ദുർഭൂതങ്ങളുടെ ബലിയാടായി ചിത്രീകരിച്ചതിൽ അസ്വാഭാവികത കാണാനാവില്ല.

# 27. ബലിയാടുകൾ

**27.1. പൗരാണികകാലത്തെ നരബലി:** ദുർഭൂതങ്ങളെ പരസ്യമായും രഹസ്യമായും ഉച്ചാടനം ചെയ്യുന്നതിന്റെ വിവരണങ്ങളിൽനിന്നു നമുക്കിനി മനുഷ്യബലിയാടുകളുടെനേർക്കു പൗരാണികർ സ്വീകരിച്ചുപോന്ന സമീപനത്തിലേക്കു കടക്കാം. പ്രാചീനകാലത്തു ഗ്രീസിലെ ജനങ്ങൾ ഒരടിമയെ പിടിച്ചു 'വിശപ്പിനെ തള്ളിപ്പുറത്താക്കു'ന്ന ഭാവത്തിൽ വടികൊണ്ടടിച്ചു ഗ്രാമാതിർത്തി കടത്തിവിടുന്ന പതിവുണ്ടായിരുന്നതായി പ്ലൂട്ടാർക്ക് വിവരിക്കുന്നുണ്ട്. പ്രായേണ നിരുപദ്രവമായ അത്തരം രീതികളേക്കാൾ നിഷ്ഠുരമായ നിലപാടാണു മനുഷ്യബലിയാടുകളെ സംബന്ധിച്ചു ആധുനികരായ ഗ്രീക്കുകാർ സ്വീകരിച്ചിരുന്നത്. വാണിജ്യനഗരമായ മാഴ്സെയിൽസിൽ പകർച്ചവ്യാധിക്കു പരിഹാരമായി താഴ്ന്ന ജാതിയിൽപ്പെട്ട ഒരാളെ ബലിയർപ്പിക്കുകയാണു പതിവ്. ഒരു വർഷക്കാലം സർക്കാർചിലവിൽ സുഭിക്ഷമായി ജീവിക്കാൻ അനുവദിച്ചശേഷം അയാളെ വിശുദ്ധവസ്ത്രങ്ങളണിയിച്ച് നാടുനീളെ കൊണ്ടുനടന്നു ജനങ്ങളുടെ പാപങ്ങളേറ്റെടുപ്പിച്ചു നഗരകവാടത്തിനു പുറത്തുവെച്ചു കല്ലെറിഞ്ഞു കൊല്ലും. ക്ഷാമം, വരൾച്ച തുടങ്ങിയ ദുരന്തങ്ങളുടെ പേരിൽ ബലി നൽകാനൊരു കൂട്ടം അടിമകളെത്തന്നെ അഥീനിയക്കാർ തീറ്റ കൊടുത്തു വളർത്തിയിരുന്നു. ത്രേയ്സിലെ ജനങ്ങൾ അടിമകളെ ബലി കൊടുത്ത് അബ്ദെരാനഗരം ശുദ്ധീകരിക്കാറുണ്ട്. ജനങ്ങളുടെ പാപങ്ങൾ ഏറ്റെടുക്കാനായി ആറുദിവസം മുമ്പേ അവരയാളെ കൂട്ടത്തിൽനിന്നു പുറത്താക്കും. ലൂക്കാഡിയയിൽ അപ്പോളോക്ഷേത്രം സ്ഥിതിചെയ്യുന്ന മലയിലെ 'പ്രണയമുനമ്പെ'ന്നു പേരുള്ള കൊടുമുടിയിൽനിന്നൊരു അടിമയെ വർഷന്തോറും കടലിലേക്കു വലിച്ചെറിയുന്ന പതിവുണ്ടായിരുന്നു. വീഴ്ചയുടെ ആഘാതം കുറയ്ക്കാൻ ജനങ്ങൾ അയാളുടെ ദേഹത്തു തൂവൽ പൊതിഞ്ഞു കടൽത്തീരത്തു ചങ്ങാടങ്ങൾ തയാറാക്കി നിർത്താറുണ്ട്. കടലിനോടുള്ള കടപ്പാടിന്റെ പേരിലാണു ബലിയർപ്പണം നടത്തുന്നതെന്നും ചിലർ അഭിപ്രായപ്പെട്ടിരുന്നു. ഏഷ്യാമൈനറിലെ ജനങ്ങൾ പൊതുവായ

ഒരു ദുരന്തം നേരിടുമ്പോൾ അംഗവൈകല്യം ബാധിച്ച ഒരു മനുഷ്യ നെ പിടിച്ചുകൊണ്ടുവന്നു പാലടയും അത്തിപ്പഴവും സുഭിക്ഷം തിന്നാ ൻ കൊടുക്കും. തുടർന്നു പ്രത്യേകമായൊരു ഈണത്തിലുള്ള കുഴലൂ ത്തിന്റെ പശ്ചാത്തലത്തിൽ ജനങ്ങൾ ഓരോരുത്തരായി മുന്നോട്ടുചെ ന്ന് അയാളുടെ ജനനേന്ദ്രിയത്തിൽ കാട്ടുള്ളിയും മരച്ചില്ലകളുംകൊ ണ്ട് ഏഴു തവണ പ്രഹരിക്കും. അപ്പോഴേക്കും മൃതപ്രായനായ അയാ ളെ പിന്നീടവർ മരത്തടിയുടെ ചിതയിൽവെച്ചു കത്തിച്ച് ചാരം കട ലിൽ വിതറും. കാട്ടുള്ളിയുടെ പ്രയോഗം അയാളെ വേദനിപ്പിക്കാനാ യിരിക്കണമെന്നില്ല; പ്രാകൃതമനുഷ്യർ ദുഷ്ടശക്തികളുടെ സ്വാധീനം തടയാൻ വീടിനു മുമ്പിൽ ഉള്ളി തൂക്കിയിടാറുണ്ട്. അല്ലെങ്കിൽ ദുർഭൂത ങ്ങൾ ബാധിച്ച നിർവീര്യമായിപ്പോയ പ്രത്യുൽപ്പാദനശേഷി, ബലി യാടെന്ന നിലക്കു കൊല്ലപ്പെടുന്നതിനുമുമ്പ് സ്വയം തട്ടിയുണർത്താനു ള്ള മാന്ത്രികപ്രയോഗവുമായി വ്യാഖ്യാനിക്കാം. അതുകൊണ്ട് ബലി യാടുകളുടെ മേലുള്ള പ്രഹരം ശാരീരികമായ പീഡനമല്ല, മറിച്ച്, ബ ലിക്കു മുമ്പായി അയാളുടെ ഉള്ളിൽ കടന്നുകൂടിയ ദുഷ്ടശക്തികളുടെ ഉ ച്ചാടനമായി കരുതുന്നതിൽ തെറ്റില്ല. സംസർഗാത്മകമായ മാന്ത്രിക പ്രയോഗത്തിലൂടെ, ചില ചെടികളുടെ ഇലകൊണ്ടു ജനനേന്ദ്രിയങ്ങ ൾ സാവധാനം തലോടി, മിക്ക സസ്യജീവജാലങ്ങളുടേയും പ്രത്യുൽ പ്പാദനശേഷി ഉണർത്താമെന്നു പലരും ഇന്നു വിശ്വസിക്കുന്നുണ്ട്. കൃ ത്രിമമായ ബീജസങ്കലനം നടത്തി അത്തിമരങ്ങളുടേയും ഈന്തപ്പന കളുടേയും ഫലസമൃദ്ധി ഉറപ്പാക്കിയിരുന്നതിനും ഉദാഹരണങ്ങളുണ്ട്. ബലിയാടുകളെ സംബന്ധിച്ചുള്ള ഗ്രീക്കുകാരുടെ ഇത്തരം സങ്കൽപ്പ ങ്ങൾ ഈ പുസ്തകത്തിന്റെ പ്രമേയത്തിനെതിരായ ആക്ഷേപങ്ങൾ ക്കു മറുപടിയായും പ്രയോഗിക്കാം. അറീഷ്യയിലെ പുരോഹിതൻ വ ധിക്കപ്പെടുന്നതു വനദേവതയുടെ പ്രതിപുരുഷനായാണെന്ന വാദത്തി നു നല്ല പിന്തുണയാണവ നൽകുന്നത്. അറീഷ്യയിൽ മാത്രമല്ല, ഇറ്റ ലിയിലും ദൈവത്തിന്റെ പ്രതിനിധിയായ മനുഷ്യനെ നിശ്ചിതകാ ലാവധിക്കുശേഷം വധിക്കാറുണ്ടെന്നു തെളിയിക്കാൻ കഴിഞ്ഞാൽ ഈ വാദത്തിനു കൂടുതൽ ദൃഢത വരുമെന്നതിൽ സംശയമില്ല.

സദാചാരനിയമങ്ങളുടെ നിയന്ത്രണങ്ങളില്ലാതെ ജനങ്ങൾ ചെറിയൊരു കാലത്തേയ്ക്കു സർവതന്ത്രസ്വതന്ത്രരായി വിനോദോല്ലാസങ്ങൾക്കു ചിലവഴിയ്ക്കുന്ന ഒരു പതിവ് ലോകത്തു പലയിടത്തും പണ്ടു മുതലേ നിലനിന്നിരുന്നു. തിബറ്റിലെ ലാസയിൽ ആ ഒഴിവുകാലത്തു ഭരണംപോലും നിശ്ചലമാകുന്നതു നാം കണ്ടു. അത്തരം ആഘോഷങ്ങളുടെ പേരിൽ അറിയപ്പെടുന്ന ഒന്നാണു റോമിലെ 'ശനിസ്മരണ'പ്പെരുന്നാൾ. പണ്ട് ഇറ്റലി ഭരിച്ചിരുന്ന ശനിരാജാവിന്റെ ഓർമ്മയ്ക്കു ഡിസംബർ പതിനേഴുമുതൽ ഇരുപത്തിമൂന്നുവരെയാണു പെരുന്നാളാഘോഷം. പ്രജാക്ഷേമതൽപ്പരനും സസ്യദേവനുമായ ശനിയുടെ ഭരണകാലം ഇറ്റലിയുടെ 'സുവർണയുഗ'മായി വിശേഷിപ്പിയ്ക്കപ്പെട്ടിരുന്നു. ചിന്നിച്ചിതറിയ ആദിവാസികളെ അദ്ദേഹം ഒന്നിച്ചുചേർത്തു കൃഷിരീതികൾ പഠിപ്പിയ്ക്കുകയും നിയമങ്ങളനുസരിച്ചു ജീവിയ്ക്കാൻ പരിശീലിപ്പിയ്ക്കുകയും ചെയ്തു. സമ്പത്സമൃദ്ധമായിരുന്ന അക്കാലത്തു ജനങ്ങളിൽ അസംതൃപ്തിയോ അപസ്വരമോ അതിർത്തിയിൽ യുദ്ധകാഹളമോ മുഴങ്ങിയില്ല. ഇറ്റലി അടിമത്തവും സ്വകാര്യസ്വത്തുമില്ലാത്ത ക്ഷേമരാഷ്ട്രമായി മാറി. അക്കാലത്തെ മധുരസ്മരണ നിലനിർത്താൻ ജനങ്ങൾ ക്ഷേത്രങ്ങൾക്കും മലകൾക്കും വനങ്ങൾക്കും അദ്ദേഹത്തിന്റെ പേരു നൽകി ബഹുമാനിച്ചു. പക്ഷേ, താമസിയാതെ ആ മഹനീയപാരമ്പര്യത്തിനുമേൽ ഒരു കറുത്ത നിഴൽ വന്നു വീണു: ക്ഷേത്രങ്ങളിലെ ബലിപീഠങ്ങളിൽ മനുഷ്യരക്തം കട്ടപിടിച്ചു കിടക്കുന്നതായി കേൾവി പരന്നു. പൗരാണികരേഖകളിലൊന്നും അതിന്റെ കാരണങ്ങളെക്കുറിച്ചു പക്ഷേ പരാമർശങ്ങളില്ല. വീടും തെരുവുമെന്ന ഭേദചിന്തയില്ലാതെ പ്രഭുക്കളും ഭൃത്യരും പരസ്പരം തുല്യരായി കഴിയുന്ന ഏഴു ദിവസങ്ങളാണു പെരുന്നാളിന്റെ പ്രധാനസവിശേഷത. അടിമകൾക്കു മദ്യം പകർന്നുകൊടുത്തു യജമാനന്മാർ ഒരുമിച്ചുല്ലസിയ്ക്കുന്ന അത്യപൂർവമായ കാഴ്ച അന്നു സർവസാധാരണമായിരുന്നു. രാജപദവും അവരതുപോലെ നറുക്കിട്ടു പങ്കുവെച്ചു. നറുക്കു വീണവർ രാജാവിന്റെ താൽക്കാലികാധികാരം പ്രയോഗിച്ച് ഫലിതരൂപേണ ചില

കൽപ്പനകളിറക്കും. ചിലരോട് മദ്യം പകരാനും മറ്റു ചിലരോട് പാടാനും വേറേ ചിലരോട് നൃത്തം ചെയ്യാനും രാജാവ് ആജ്ഞാപിയ്ക്കും. ഒരുപക്ഷേ, ആ നാടകങ്ങൾ ശനിരാജാവ് നാട്ടു വാണ കാലത്തെ സാമൂഹ്യാന്തരീക്ഷം അതേപടി പകർത്താനുള്ള ശ്രമമായി വ്യാഖ്യാനിയ്ക്കാം. ഈ നിഗമനം സാധൂകരിയ്ക്കുന്നവിധം ഡാന്യൂബ് നദീതീരത്തു താവളമടിച്ച റോമൻ ഭടന്മാരുടെ പെരുന്നാളാഘോഷത്തിന്റെ ഒരു ചരിത്രരേഖ പിന്നീട് കണ്ടെടുക്കുകയുണ്ടായി. പെരുന്നാൾ തുടങ്ങുന്നതിനു മുപ്പതുദിവസങ്ങൾക്കു മുമ്പ് നാട്ടിലെ യുവാക്കളിൽനിന്നു ശനിരാജാവിന്റെ രൂപസൗഭഗമുള്ള ഒരാളെ അവർ നറുക്കിട്ടെടുക്കും. യാതൊരു നിയന്ത്രണവുമില്ലാതെ മദ്യവും മദിരയുമായി കഴിഞ്ഞു മുപ്പതു ദിവസത്തെ കാലാവധി തീരുമ്പോൾ അയാൾ ശനിക്ഷേത്രത്തിലെ ബലിപീഠത്തിൽ കയറി സ്വയം കഴുത്തറക്കണമെന്നാണു വിധി. ക്രിസ്തുവർഷം എ.ഡി.303-ൽ അങ്ങനെ നറുക്കു വീണ ഡേസിയസെന്ന യുവാവ്, ജീവിതത്തിലെ അവസാനനിമിഷങ്ങൾ വിഷയാസക്തിയിൽ മുഴുകി ധൂർത്തടിയ്ക്കാനുള്ള വിമുഖതമൂലം രാജപദവി ഏറ്റെടുത്തില്ല. മേലധികാരികളുടെ പ്രലോഭനവും ഭീഷണികളും ഫലിയ്ക്കാതെ വന്നപ്പോൾ അവരയാളെ ശിരച്ഛേദനം ചെയ്തു. ഈ ചരിത്രരേഖ പുറത്തുവന്നശേഷം താമസിയാതെ അങ്കോണായിലെ പുരാവസ്തുക്കളിൽനിന്നു 'വിശുദ്ധഡേസിയസിനെ ഇതിലടക്കം ചെയ്തു'തായി സൂചിപ്പിയ്ക്കുന്ന ഒരു ശിലാപേടകവും കണ്ടെടുക്കുകയുണ്ടായി. തികച്ചും സ്വതന്ത്രവും പരസ്പരപൂരകവുമായ ഈ തെളിവുകളിൽനിന്നു വെറുമൊരു പുരാണപുരുഷനല്ല, വിശ്വാസത്തിന്റെപേരിൽ രക്തസാക്ഷിത്വം വരിച്ച ഒരു യഥാർത്ഥമനുഷ്യനാണു ഡേസിയസെന്നു വ്യക്തമാകുന്നുണ്ട്. മാത്രമല്ല, ആ സംഭവവുമായി ബന്ധപ്പെട്ട 'ശനിസ്മരണ'യുടെ വിവരണങ്ങൾ വിശ്വാസയോഗ്യമാണെന്നുകൂടി നമുക്കുറപ്പിയ്ക്കാം. റോമിന്റെ മതപരമായ സ്വാധീനം പ്രകടമായ ഇറ്റലി, സ്പെയിൻ, ഫ്രാൻസ് തുടങ്ങിയ രാജ്യങ്ങളിൽ നോമ്പുപെരുന്നാളിനോടു ബന്ധപ്പെട്ടു പ്രദർശിപ്പിയ്ക്കുന്ന പരിഹാസ്യമായൊരു പേക്കോലം ആഘോഷങ്ങൾക്കുശേഷം ആരാധകരുടെ സാന്നിദ്ധ്യത്തിൽ പരസ്യമായി കത്തിയ്ക്കാറുണ്ട്. ആ

രൂപം പണ്ടു ശനിപ്പെരുന്നാൾ കാലത്തു വിഷയാസക്തിയിൽ മുഴുകി ജീവിച്ചു ക്ഷേത്രത്തിലെ ബലിപീഠത്തിൽ കയറി സ്വയം മരണം വ രിച്ച യുവാവിന്റെ പിൻഗാമിയാണെന്നു കരുതിയാൽ തെറ്റു പറയാ നാവില്ല. അതുകൊണ്ട് സസ്യദേവനായ ശനിയുടെ പ്രതിനിധിയാ യി കുറച്ചുകാലം ജീവിച്ചു നിഷ്ഠുരമായി കൊല്ലപ്പെടുന്ന അദ്ദേഹത്തിനു വനദേവതയുടെ അവതാരമായിരുന്ന അറീഷ്യയിലെ വൃക്ഷരാജാവു മായി സാരമായ വ്യത്യാസങ്ങൾ കാണാനില്ലെന്നു നമുക്കുറപ്പിയ്ക്കാം.

**27.2. മെക്സിക്കോയിലെ ദിവ്യബലി:** ദൈവസങ്കൽപ്പത്തോടെ സ കലവിധ ഭക്ത്യാദരവുകളോടുംകൂടി നരബലി നടത്തിയവർ മെക്സി ക്കോയിലെ ആസ്റ്റെക്ക്‌വർഗക്കാരെപ്പോലെ മറ്റാരുമില്ല. പതിനാറാം നൂറ്റാണ്ടിലെ സ്പാനിഷ് ആക്രമണത്തിനുശേഷമാണു ക്രിസ്തുമതസി ദ്ധാന്തത്തോടു സാമ്യമുള്ള അവരുടെ ആചാരങ്ങളെക്കുറിച്ചു ലോകം മനസ്സിലാക്കിയത്. 'ടോക്സ്ക്യാറ്റെ'ന്നറിയപ്പെടുന്ന മഹാമേളയുമാ യി ബന്ധപ്പെട്ടു ദേവാധിദേവനായ ടെസ്ക്യാററ്ലിപോക്കയുടെ പ്ര തിപുരുഷനായൊരു മനുഷ്യനെ ഒരു വർഷക്കാലം അവർ ദൈവ ത്തെപ്പോലെ ആരാധിച്ചു ബലിയർപ്പിയ്ക്കുകയാണു പതിവ്. ക്രിസ്തുവി ന്റെ ഉയിർത്തെഴുന്നേൽപ്പ് ഓർമ്മിപ്പിയ്ക്കുന്ന തരത്തിൽ അടുത്ത വർ ഷത്തെ ദിവ്യപുരുഷനായി അടിമകളിൽനിന്നു സുന്ദരനായൊരു യു വാവിനെ അവരുടൻ തിരഞ്ഞെടുക്കുകയും ചെയ്യും. പ്രൗഢിയും സൗ ന്ദര്യവും മാത്രമല്ല, സംസാരത്തിലെ അന്തസ്സും പെരുമാറ്റത്തിലെ മാ ന്യതയും പഠിപ്പിച്ച് അവരയാളെ ക്ഷേത്രത്തിനു സമീപം പ്രത്യേക മായൊരു കൊട്ടാരത്തിൽ താമസിപ്പിയ്ക്കും. രാജാവിനെപ്പോലെ നി ർവികാരനായിരുന്നു പുകവലിയ്ക്കാനും പുല്ലാങ്കുഴൽ വായിയ്ക്കാനും അദ്ദേ ഹം പരിശീലിയ്ക്കും. നാട്ടിലെ പ്രഭുക്കന്മാർ വന്നു കാഴ്ചവസ്തുക്കൾ സ മർപ്പിച്ച് ആദരവർപ്പിയ്ക്കുമ്പോൾ അയാൾ വ്യക്തിപരമായ താൽപ്പര്യ മെടുത്ത് അവർക്കു വേണ്ടതെല്ലാം ചെയ്തു കൊടുക്കും. മുത്തുമണികൾ തുങ്ങുന്ന കിരീടവും മിന്നിത്തിളങ്ങുന്ന കവചവും ധരിച്ച് സംഗീതവാ ദ്യമേളങ്ങളുടെ അകമ്പടിയോടെ തെരുവുതോറും ഘോഷയാത്ര നട

ത്തുന്ന രാജാവിനുമുമ്പിൽ ആബാലവൃദ്ധം ജനങ്ങളും കണ്ണീരൊഴുക്കി പ്രാർത്ഥിച്ച സാഷ്ടാംഗം പ്രണമിച്ച് അദ്ദേഹത്തിന്റെ പാദസ്പർശമേറ്റ മൺതരികളെടുത്തു ഭക്തിപൂർവം ഭക്ഷിയ്ക്കും. ബലിഷ്ഠരായ എട്ടു യോദ്ധാക്കൾ യാത്രയ്ക്കിടയിൽ അദ്ദേഹത്തിനു സുരക്ഷാവലയം തീർക്കും. ദേവസുന്ദരികളായ നാലുപേർ അദ്ദേഹത്തിന്റെ ഭാര്യാപദം അലങ്കരിയ്ക്കും. മഹാമേള തുടങ്ങിയാൽ അഞ്ചു ദിവസം ജനങ്ങൾ അദ്ദേഹത്തെ ഓരോ സ്ഥലങ്ങളിൽ എതിരേറ്റു കൊണ്ടുവന്നു പാട്ടും നൃത്തവുമായി സന്തോഷിപ്പിയ്ക്കും. അവസാനത്തെ ദിവസം രാജകീയമായി അലങ്കരിച്ച വലിയൊരു വള്ളത്തിൽ ഭാര്യമാരും ഭടന്മാരും അകമ്പടി സേവിയ്ക്കുന്ന അദ്ദേഹം കായലിനു മറുകരെ 'വിരഹമല'യിലേയ്ക്കു പുറപ്പെടും. ഭാര്യമാർ അന്നു വൈകുന്നേരംതന്നെ അദ്ദേഹത്തോടു വിടപറഞ്ഞു തിരിച്ചു പോരും. പുരോഹിതന്മാർ രാജാവിനെ പിരമിഡിന്റെ ആകൃതിയിലുള്ള ചെറിയൊരു ക്ഷേത്രത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോകും. ക്ഷേത്രത്തിലേയ്ക്കുള്ള ഓരോ പടിയിലും അദ്ദേഹം വായിയ്ക്കാൻ ഉപയോഗിയ്ക്കാറുള്ള പുല്ലാങ്കുഴലുകൾ ഓരോന്നായി ചവിട്ടിപ്പൊട്ടിയ്ക്കും. ഒടുവിൽ ശ്രീകോവിലിലെത്തുന്ന അദ്ദേഹത്തിന്റെ ശിരസ്സ് ചില പുരോഹിതന്മാർ ബലമായി പിടിച്ചു ബലിപീഠത്തോടു ചേർത്തമർത്തും; അപ്പോൾ മറ്റൊരാൾ വന്നു കഠാരകൊണ്ടു മാറിടം തുരന്നു ഹൃദയമെടുത്തു സൂര്യദേവനു നേരേ ഉയർത്തും. അങ്ങനെ മെക്സിക്കോയിലെ ദൈവങ്ങളുടെ പരമ്പരയിൽ ഒരാൾകൂടി കണ്ണി ചേർക്കപ്പെടും.

ചെറിയൊരു കാലം ദൈവമായി ജീവിച്ചശേഷം ദാരുണമരണത്തിനു വിധേയനാകേണ്ട ദുരവസ്ഥ മെക്സിക്കോയിൽ പുരുഷന്മാർക്കു മാത്രമല്ല നേരിടേണ്ടിവന്നത്. സെപ്റ്റംബറിൽ ഏഴു ദിവസത്തെ ഉപവാസവ്രതം നോൽക്കുന്ന ജനങ്ങൾ അടിമകളിൽ സുന്ദരിയായ ഒരു പെൺകുട്ടിയെ ചോളദേവതയുടെ സങ്കൽപ്പത്തിൽ തിരഞ്ഞെടുത്തു വിലയേറിയ വേഷഭൂഷാദികളും മുടിയിലൊരു സ്വർണനിറമുള്ള ചോളക്കതിരും ചാർത്തി പകൽ മുഴുവൻ നാടുനീളെ കൊണ്ടുനടക്കും. വൈകുന്നേരം അവരവളെ വർണോജ്ജ്വലമായ ദീപങ്ങൾ പ്രകാശിയ്ക്കുന്ന ക്ഷേത്രത്തിൽ കൊണ്ടുചെന്നു രാജകീയമായ പല്ലക്കിലിരുത്തി

ഭക്തിപൂർവം പൂജിയ്ക്കും. പെരുമ്പറകളും പുല്ലാങ്കുഴലുകളും മുഴങ്ങുന്ന പശ്ചാത്തലത്തിൽ ജനങ്ങൾ മുന്നോട്ടു വന്ന് അവളുടെ പാദങ്ങളിൽ പൂക്കളും പഴങ്ങളും വിവിധതരം വിത്തുകളും കാഴ്ചയായി സമർപ്പിയ്ക്കും. അർദ്ധരാത്രി പുരോഹിതന്മാർ ദീപധൂപങ്ങൾകൊണ്ട് അവളെ ആരതിയുഴിയുന്ന തിരക്കിൽ പെട്ടെന്നൊരാൾ മുന്നോട്ടു വന്നു മൂർച്ചയുള്ള കത്തികൊണ്ടു ശിരസ്സിലണിഞ്ഞ ചോളക്കതിരടക്കം അവളുടെ മുടി മുറിച്ചെടുത്തു ക്ഷേത്രത്തിനകത്തേയ്ക്കു കുതിയ്ക്കും. മുടിക്കെട്ടും ചോളക്കതിരും ശ്രീകോവിലിനു മുമ്പിൽ സമർപ്പിച്ച് നല്ല വിളവെടുപ്പ് തന്നതിനു നന്ദി പറഞ്ഞു കണ്ണീരൊഴുക്കി പ്രാർത്ഥിയ്ക്കുന്ന അയാളുടെകൂടെ മറ്റുള്ളവരും പങ്കുചേരും. പിറ്റേന്നു രാവിലെ വീണ്ടും സർവാലങ്കാരവിഭൂഷിതയായി പല്ലക്കിലിരിയ്ക്കുന്ന ദേവതയെ ചുമലിൽ വഹിച്ചു പുരോഹിതന്മാർ ക്ഷേത്രത്തിനു പ്രദക്ഷിണംവെച്ചു ശ്രീകോവിലിനു മുമ്പിൽ കാഴ്ചദ്രവ്യങ്ങൾക്കു നടുവിൽ കൊണ്ടുചെന്നിരുത്തും. ഓരോരുത്തരും അവരവർ ചെയ്ത തെറ്റുകൾക്കു പ്രായശ്ചിത്തമായി ചെവിയിൽനിന്നും ഊറ്റിയെടുത്ത രക്തം തർപ്പിച്ചു കണ്ണീരോടെ ദേവതയോടു മാപ്പപേക്ഷിയ്ക്കും. പുരുഷന്മാർക്കു പിന്നാലെ വൃദ്ധരും സ്ത്രീകളും കുട്ടികളും തുടരുന്ന ഈ ചടങ്ങ് വളരെ നേരം നീണ്ടുനിൽക്കും. ഒടുവിൽ പ്രായശ്ചിത്തം ചെയ്തു പാപമൊഴിഞ്ഞ മനസ്സുമായി എല്ലാവരും വീട്ടിലേയ്ക്കു മടങ്ങി രാത്രി മുഴുവൻ സൽക്കാരങ്ങളുമായി ചിലവഴിയ്ക്കും. അടുത്ത ദിവസം നവോന്മേഷം നേടിയ ആവേശത്തോടെ അവർ ഉത്സവത്തിന്റെ പരിസമാപ്തിയ്ക്കു സാക്ഷ്യം വഹിയ്ക്കാൻ ക്ഷേത്രത്തിലെത്തും. സകല ജനങ്ങളും നോക്കിനിൽക്കേ, പുരോഹിതൻ പല്ലക്കിലിരിയ്ക്കുന്ന പെൺകുട്ടിയെ ആരതിയുഴിഞ്ഞ് ആദരിയ്ക്കും; പക്ഷേ, പെട്ടെന്നു നാടകീയമായി അദ്ദേഹമവളെ നിരത്തിവെച്ച കാഴ്ചദ്രവ്യങ്ങളുടെമേലേയ്ക്കു തള്ളിയിട്ടു തലയറുത്തു കുതിച്ചുചാടുന്ന രക്തം ശ്രീകോവിലിലെ വിഗ്രഹത്തിലും നാലുപാടും തളിയ്ക്കും. മറ്റൊരു പുരോഹിതൻ ശിരസ്സറ്റ അവളുടെ ശരീരത്തിൽനിന്നു രക്തമിറ്റു വീഴുന്ന ചർമ്മം ചീന്തിയെടുത്തു സ്വയം പുതച്ച് വെളിച്ചപ്പാടിനെപ്പോലെ നൃത്തം ചവിട്ടും. വ

ർഷന്തോറും നടക്കുന്ന ഈ ചടങ്ങിൽ കാഴ്ചദ്രവ്യങ്ങളായി സമർപ്പി ച്ച ധാന്യവിളകൾക്കു നടുവിൽ ബലിയർപ്പിയ്ക്കപ്പെടുന്ന ചോളക്കതിരു ചൂടിയ പെൺകുട്ടിയെ തീർച്ചയായും ധാന്യാത്മാവിന്റെ യൗവനോർ ജ്ജം തുളുമ്പുന്ന പ്രതിരൂപമായി ജനങ്ങൾ സങ്കൽപ്പിച്ചു. അവളുടെ ച ർമ്മമെടുത്തു പുതയ്ക്കുന്ന പുരോഹിതൻ മരണശേഷമുള്ള ഉയിർത്തെഴു ന്നേൽപ്പാണു കുറിയ്ക്കുന്നത്. അതുകൊണ്ടുതന്നെ പ്രായാധിക്യത്തിന്റെ ദൗർബല്യം ബാധിച്ചു സ്വാഭാവികമായ മരണത്തിനുമുമ്പ് നിലവിലു ള്ള ദിവ്യപുരുഷനെ ബലി കഴിച്ചു പരകായപ്രവേശം നടത്താനുള്ള പ്രാകൃതമനുഷ്യരുടെ ആസൂത്രിതപദ്ധതിയാണു മെക്സിക്കോയിലെ ജനങ്ങളൊരു അനുഷ്ഠാനമായി ചെയ്തുപോന്നതെന്നു തെളിയുന്നു. ഇ തുപോലുള്ള നരബലികൾ ലോകത്തിന്റെ പല ഭാഗങ്ങളിലും നില നിന്നിരുന്നതായി തെളിഞ്ഞ നിലയ്ക്കു പ്രാചീനകാലങ്ങളിൽ മെക് സിക്കോയ്ക്കു സമാനമായ അറീഷ്യയിലും അതാവർത്തിയ്ക്കാനുള്ള സാ ദ്ധ്യത നമുക്കു തള്ളിക്കളയാനാവില്ല.

# 28. ബാൾഡർ പുരാണം

**28.1. സ്വർഗത്തിനും ഭൂമിയ്ക്കുമിടയിൽ:** അറീഷ്യയിലെ പുരോഹിതൻ എന്തിന്റെ പേരിലാണു വധിയ്ക്കപ്പെടുന്നതെന്നും എതിരാളി എന്തിനു വേണ്ടിയാണു തോട്ടത്തിലെ സുവർണശാഖ ഒടിച്ചെടുക്കുന്നതെന്നുമു ള്ള രണ്ടു ചോദ്യങ്ങൾക്ക് ഉത്തരം തേടിയാണു നാം അന്വേഷണം തുടങ്ങിയത്. ആദ്യത്തെ ചോദ്യത്തിന്റെ ഉത്തരം ഇതിനകം നാം ക ണ്ടുകഴിഞ്ഞു. ദൈവത്തിന്റെ പ്രതിപുരുഷനായി നാടു വാണ രാജാവി ന്റെ ദിവ്യശക്തിയാണു സസ്യജീവജാലങ്ങളുടെ നിലനിൽപ്പിനു നി ദാനമെന്നു പ്രാകൃതമനുഷ്യർ വിശ്വസിച്ചു. ജനങ്ങളുടെ യോഗക്ഷേമം മാത്രമല്ല പ്രകൃതിയുടെ ഗതിപോലും നിയന്ത്രിയ്ക്കുന്ന അത്തരമൊരു ദി വ്യപുരുഷനായാണു ജനങ്ങൾ അറീഷ്യയിലെ പുരോഹിതനെ കണ്ടു ത്. കൃഷിയും കന്നുകാലികളും കാലാവസ്ഥാവ്യതിയാനങ്ങളും അദ്ദേ ഹത്തിന്റെ ശാരീരികവും മാനസികവുമായ ആരോഗ്യത്തെ ആശ്രയി

ച്ചാണ നിലകൊള്ളുന്നതെന്നും അവർ കണ്ടറിഞ്ഞു. രാജാവിനെ വാർദ്ധക്യത്തിന്റെ ദൗർബല്യങ്ങളും സ്വാഭാവികമായ മരണവും ബാധിച്ചാൽ സംഭവിയ്ക്കാവുന്ന ദുരന്തങ്ങളെക്കുറിച്ച് ഉൾക്കിടിലത്തോടെയാണ ജനങ്ങൾ ചിന്തിച്ചത്. അതുകൊണ്ട് രോഗവും അവശതയും ബാധിച്ച് ഊർജ്ജം നഷ്ടപ്പെടുന്നതിനുമുമ്പ് അദ്ദേഹത്തിന്റെ ശക്തിയും സിദ്ധിയും മറ്റൊരാളിലേയ്ക്കു പകരണമെന്നും അവർ നിശ്ചയിച്ചു. അങ്ങനെയാണ പിൻഗാമിയുടെ വാളിനിരയായി മരണം വരിയ്ക്കേണ്ട ദുരവസ്ഥ വൃക്ഷരാജാവായ അറീഷ്യയിലെ പുരോഹിതനു നേരിടേണ്ടി വന്നത്. ഇനി നമുക്കു പുരോഹിതപദം തേടി വന്നവർ ഒടിച്ചെടുക്കുന്ന സുവർണശാഖയെക്കുറിച്ചാണ ചിന്തിയ്ക്കാനുള്ളത്.

ദൈവത്തിന്റെ പ്രതിപുരുഷന്മാരായി ജീവിച്ചുപോന്ന പുരോഹിതനും രാജാവിനും ഒരുപോലെ ബാധകമായ രണ്ടു വിലക്കുകളെക്കുറിച്ചു നാം നേരത്തേ പരാമർശിച്ചിരുന്നു. ഒരിയ്ക്കലും ഭൂമിയിൽ കാലുകുത്തരുതെന്ന വിലക്കാണ് അതിൽ ആദ്യത്തേത്. മെക്സിക്കോയിലെ മോണ്ടിസോമാ ചക്രവർത്തി പല്ലക്കിലല്ലാതെ യാത്ര പോകാറില്ല; അഥവാ വല്ലപ്പോഴും നിലത്തിറങ്ങേണ്ടി വന്നാൽ ഭൃത്യന്മാർ നിവർത്തിയ പരവതാനിയിലേയ്ക്കു മാത്രമേ അദ്ദേഹം കാലെടുത്തു വെയ്ക്കാറുള്ളൂ. ജപ്പാനിലെ മിക്കാഡോ ചക്രവർത്തിയ്ക്കു പതിനാറാം നൂറ്റാണ്ടിൽപ്പോലും നിലത്തു കാലുകുത്തിയതിന്റെപേരിൽ സ്ഥാനത്യാഗം ചെയ്യേണ്ടിവന്നു. നൈജീരിയയിലെ ഇബോവർഗക്കാരുടെ പുരോഹിതനു മണ്ണിൽ വീണ വസ്തുക്കൾ ഭക്ഷിയ്ക്കാനോ നിലത്തിരിയ്ക്കാനോ അവകാശമില്ല. ഹിന്ദുക്കളുടെ ആചാരപ്രകാരം രാജാക്കന്മാർ ഭൂമി തൊടാത്തവിധം പുലിത്തോലിലിരുന്നാണ ഭരണം നിർവഹിയ്ക്കേണ്ടത്. ചില പ്രത്യേകസന്ദർഭങ്ങളിൽ മാത്രം ഭൂസ്പർശത്തിനു വിലക്കുള്ളവരുമുണ്ട്. ബോർണിയോവിലെ പുരോഹിതന്മാർ ചടങ്ങുകൾക്കു പലകയിലാണിരിയ്ക്കുക പതിവ്. ലാവോസിൽ ആനയെ കെണിവെച്ചു വീഴ്ത്തുന്നവർ തിരിച്ചെത്തി ആനപ്പുറത്തുനിന്നു താഴെ ഇറങ്ങുമ്പോഴേയ്ക്കും ബന്ധുക്കൾ നിലത്തൊരു വിരിപ്പു വിരിയ്ക്കുകയോ പച്ചില നിരത്തു

കയോ ചെയ്യും. ദിവ്യപുരുഷന്മാരുടെ ശുദ്ധിയും സിദ്ധിയും ഭൂസ്പർശംമൂലം വൈദ്യുതിപോലെ നിർവീര്യമാകുമെന്നാണ പ്രാകൃതമനുഷ്യർ കരുതിയത്. ആ വിദ്യുച്ഛക്തി പാഴാകാതെ അവരിൽത്തന്നെ നിലനിർത്താനുള്ള ഉപാധിയാണ ഭൂമി സ്പർശിയ്ക്കരുതെന്ന വിലക്ക്. സ്ഫോടനാത്മകമായ ശക്തി സ്വയം കൊണ്ടു നടക്കുന്നവരുടെ സുരക്ഷ കരുതിയാണ് അവർ അത്തരം പ്രതിരോധമാർഗങ്ങൾ സ്വീകരിച്ചത്. ദിവ്യപുരുഷന്മാരുടെമേൽ സൂര്യപ്രകാശം നേരേ പതിയ്ക്കരുതെന്ന വിലക്കാണ രണ്ടാമത്തേത്. ജപ്പാനിലെ മിക്കാഡോ ചക്രവർത്തിയുടെ മുണ്ഡനം ചെയ്ത ശിരസ്സിൽ വെട്ടിത്തിളങ്ങാനുള്ള യോഗ്യത സൂര്യനില്ലെന്നു ജനങ്ങൾ  വിശ്വസിച്ചു. ബൊഗോട്ടയിലെ കിരീടാവകാശിയായ രാജകുമാരൻ ചെറുപ്പത്തിൽ ഏഴുവർഷം സൂര്യനേയും സ്ത്രീകളേയും കാണാതെ ക്ഷേത്രത്തിലെ ഇരുണ്ട മുറിയിൽ കഴിയണമെന്നു വിധിയുണ്ട്. കാവൽക്കാരുടെ വലയത്തിൽ കഴിഞ്ഞു ദുഷ്കരമായ വ്രതങ്ങൾ നിഷ്ഠയോടെ പാലിയ്ക്കുന്ന അദ്ദേഹത്തിന്റെ ചെറിയൊരു പിഴവുപോലും രാജാവകാശത്തിനുള്ള യോഗ്യത തട്ടിത്തെറിപ്പിയ്ക്കും.

ഭൂസ്പർശവും സൂര്യദർശനവും പാടില്ലെന്ന ദിവ്യപുരുഷന്മാരുടെ വിലക്ക് ആർത്തവകാലത്തു പെൺകുട്ടികളും പൊതുവേ ആചരിയ്ക്കുന്നതായി കാണുന്നുണ്ട്. സുലുവർഗക്കാരിൽ പാടത്തു പണിയെടുക്കുകയോ കാട്ടിൽ വിറകു പെറുക്കുകയോ ചെയ്യുമ്പോൾ ആർത്തവത്തിന്റെ ആദ്യത്തെ ലക്ഷണം കാണുന്ന പെൺകുട്ടികൾ പൊന്തക്കാട്ടിൽ ചെന്നു സൂര്യപ്രകാശമേൽക്കാതെ മുഖം മറച്ചു നിന്നു നല്ല ഇരുട്ടു പരന്നതിനുശേഷം മാത്രമേ വീട്ടിലേയ്ക്കു മടങ്ങാറുള്ളൂ. വീട്ടിൽ ജനാലകളില്ലാത്ത മുറിയിൽ ഉണങ്ങിയ വാഴയിലകളുടെ കിടയ്ക്കയിലാണവൾ തുടർന്നു ദിവസങ്ങൾ തള്ളിനീക്കുന്നത്. ബോർണിയോയിലെ ഡാനംവർഗക്കാർ പെൺകുട്ടികളെ പത്തു വയസ്സാകുമ്പോൾ വീട്ടിലെ ഇരുണ്ട മുറിയിൽ പുറംലോകവുമായി ബന്ധമില്ലാതെ അടച്ചിടുകയാണ പതിവ്. അത്യാവശ്യത്തിനുപോലും അവർ പുറത്തു പോകാൻ പാടില്ല. ഏഴുവർഷം നീണ്ടുനിൽക്കുന്ന ഈ തടവുകാലത്തു വൃദ്ധയായൊരു ബന്ധു മാത്രമേ അവരുമായി ബന്ധപ്പെടാറുള്ളൂ. പായനെയ്ത്തുപോ

ലുള്ള ചിലതരം കരകൗശലജോലികൾ ചെയ്തു സമയം പോക്കുന്ന അവർ വിവാഹപ്രായമായി പുറത്തുവരുമ്പോൾ വേണ്ടത്ര വ്യായാമമി ല്ലാത്തതുകൊണ്ടു വിളറി വെളുത്തു വളർച്ച മുരടിച്ചതുപോലെ കാണ പ്പെടും. പിറന്നുവീണ കുഞ്ഞിനെപ്പോലെ വീട്ടുകാരവളെ കൊണ്ടുപോ യി വെയിലും മഴയും പൂക്കളും കാണിച്ചു കൊടുക്കും. ബന്ധുക്കളേയും നാട്ടുകാരേയും ക്ഷണിച്ചു നടത്തു ഒരു വിരുന്നിനുശേഷമേ അവർക്കു സാധാരണജീവിതം നയിക്കാൻ അനുവാദമുള്ളൂ. ആദ്യത്തെ ആർത്ത വം കഴിഞ്ഞ പെൺകുട്ടികൾക്കു ദിവ്യത്വമുണ്ടെന്നു കാലിഫോർണി യയിലെ ആദിവാസികൾ കരുതിപ്പോന്നു. മനസ്സിലെ ഹീനവികാര ങ്ങളാണതിനു കാരണമെങ്കിലും അതൊരു ദുഷ്ടശക്തിയാണെന്ന് അ വർക്കു തീരെ അഭിപ്രായമില്ല. കുടുംബവുമായുള്ള ബന്ധം വിച്ഛേദിച്ചു സ്വന്തം ദേഹത്തേയ്ക്കുപോലും നോക്കാതെ തല കുമ്പിട്ടിരിയ്ക്കാൻ അവ രവളെ നിർബന്ധിയ്ക്കും; ചിലപ്പോൾ അവരവളെ ഒരു പുതപ്പുകൊണ്ടു ദേഹമാകെ മൂടുകയും ചെയ്യും. നൃത്കാവർഗക്കാർ പെൺകുട്ടികളെ ആർത്തവകാലത്ത് ഓലകൊണ്ടു നെയ്ത കുടുസ്സായ ഒരു കൂട്ടിലടയ്ക്കുക യാണു പതിവ്. തലയും ശരീരവും കൈകൊണ്ടു ചൊറിയാൻപോലും അവൾക്കനുവാദമില്ല. ഹിന്ദുക്കളുടെ പെൺകുട്ടികൾ ആർത്തവകാല ത്തു നാലു ദിവസം മറ്റാരേയും തൊടാതെ ഒരിരുട്ടുമുറിയിലാണു താമ സിയ്ക്കുന്നത്. ഉപ്പില്ലാത്ത ചോറും തൈരും മാത്രമാണവളുടെ ഭക്ഷണം. അഞ്ചാമത്തെ ദിവസം അഞ്ചു സുമംഗലികളുടെകൂടെ അവൾ അടുത്ത കുളത്തിൽ ചെന്നു ശരീരമാകെ മഞ്ഞൾ തേച്ചു കുളിയ്ക്കും. ബംഗാളിലെ ബ്രാഹ്മണർ ഒരിക്കലും പരപുരുഷന്മാരെ കാണാൻ പെൺകുട്ടികളെ അനുവദിച്ചിരുന്നില്ല. ആർത്തവത്തിൽ പെൺകുട്ടികൾ വീടിന്റെ വട ക്കുഭാഗത്തെ മുറിയിൽ കുരുത്തോലകൊണ്ടു മറച്ച ഭാഗത്തു പുൽപ്പാ യയിൽ കിടന്നുറങ്ങണമെന്നാണു മലബാറിലെ തിയ്യന്മാരുടെ നിഷ് ക്കർഷ. അവർ മാനത്തേയ്ക്കു നോക്കാനും കാക്കയേയും പൂച്ചയേയും കാണാനും പാടില്ല; ഉപ്പില്ലാത്ത കഞ്ഞി മാത്രം കുടിയ്ക്കുന്ന അവൾ ഭൂ തബാധയ്ക്കെതിരെ ഒരിരുമ്പുകത്തി സദാ കൈയിൽ കരുതണം. അ

ന്ധവിശ്വാസജടിലമായ ഇത്തരം ആചാരങ്ങൾ സ്വാഭാവികമായും ഐതിഹ്യങ്ങളിലും നാടോടിക്കഥകളിലും സ്ഥാനം പിടിച്ചതിൽ അത്ഭുതപ്പെടാനില്ല. പിതാവിന്റെ നിർദ്ദേശപ്രകാരം പാതാളത്തിലെ ഗുഹയിൽ കഴിഞ്ഞ സുന്ദരിയായ ഡാനേയുടെ സമീപത്തേയ്ക്ക സ്വർണമഴയായി പെയ്തിറങ്ങിയ സിയൂസിന്റെ കഥ ഗ്രീക്കപുരാണത്തിലുണ്ട്. അതിന്റെ മറുവശമാണ സൈബീരിയക്കാരുടെ ചരിത്രം വർണിയ്ക്കുന്നത്: രാജാവ് സുന്ദരിയായ മകളെ മറ്റാരും കാണാതെ ഇരുട്ടറയിലടച്ചു; പൂർണവളർച്ചയെത്തി വിവാഹപ്രായമായ അവളൊരു ദിവസം ആയയോടു ചോദിച്ചു: "അമ്മ ദിവസേന എങ്ങോട്ടാണ പോകുന്നത്?". ആയ മറുപടി പറഞ്ഞു: "മകളേ, പുറത്തു സൂര്യപ്രകാശമുള്ള സുന്ദരമായൊരു ലോകമുണ്ട്. അവിടെയാണ നിന്റെ അച്ഛനും അമ്മയും ജീവിയ്ക്കുന്നത്!". പെൺകുട്ടി ചോദിച്ചു: 'അമ്മേ, ഒരു ദിവസം എനിയ്ക്കു പുറംലോകം കാണിച്ചു തരാമോ?". അങ്ങനെ ഒരിയ്ക്കൽ അവൾ ഇരുട്ടറയിൽനിന്നു പുറത്തിറങ്ങി. പക്ഷേ, സൂര്യപ്രകാശം നേരേ കണ്ണിൽ തട്ടിയ അവളുടനെ ബോധം കെട്ടു നിലത്തു വീണു; മാത്രമല്ല, ദൈവദൃഷ്ടി നേരേ പതിച്ച അവൾ ഗർഭിണിയുമായി; വാർത്ത കേട്ടു കുപിതനായ പിതാവ് അവളെ ഒരു സ്വർണപേടകത്തിൽ അടക്കം ചെയ്ത് കടലിലൊഴുക്കി. ഗ്രീക്കുകഥയിലെ സ്വർണമഴയും സൈബീരിയക്കാരുടെ ദൈവദൃഷ്ടിയും പക്ഷേ സൂര്യപ്രകാശത്തിന്റെ ഭാവനാരൂപങ്ങൾ മാത്രം! സൂര്യനിൽനിന്നു സ്ത്രീകൾ നേരിട്ടു ഗർഭം ധരിയ്ക്കുമെന്ന വിശ്വാസം പല പുരാണങ്ങളിലും വിവാഹച്ചടങ്ങുകളിലും നമുക്കു കാണാം!.

ആർത്തവരക്തത്തോടു പ്രാകൃതമനുഷ്യർക്കു തോന്നിയ ഭയാശങ്കകളാണ സത്യത്തിൽ പെൺകുട്ടികളെ അങ്ങനെ അകറ്റിനിർത്താൻ കാരണമായത്. ആ ഉൾക്കിടിലം അവരുടെ ജീവിതത്തെ മാത്രമല്ല, ആചാരങ്ങളേയും സാരമായി സ്വാധീനിച്ചതിനു നിരവധി തെളിവുകളുണ്ട്. ആസ്ത്രേലിയയിലെ ആദിവാസികൾ ആർത്തവകാലത്തു സ്ത്രീകളൊരിയ്ക്കലും പുരുഷന്മാരുടെ പാദം പിന്തുടരരുതെന്നു വിധിച്ചു. അതുകൊണ്ട് വീടിനു പുറത്തൊരു ഏറുമാടത്തിൽ പച്ചിലകൊണ്ടു ശരീരം മറച്ചാണ് അവർ പാർത്തത്; അവർ പുക വലിച്ചാൽ പുകയിലക്കു

ഷി നശിയ്ക്കുമെന്നും വയലിലിറങ്ങിയാൽ കതിരു പതിരാകുമെന്നും ക രുതുന്നവരുണ്ട്. ആർത്തവരക്തം വീണ മണ്ണിൽ പശു കാലൊടിഞ്ഞു വീഴാനിടയുള്ളതുകൊണ്ട് പുരുഷന്മാർ നടക്കുന്ന വഴികളെല്ലാം അവ ർക്കു നിഷിദ്ധമായിരുന്നു. ആർത്തവകാലത്തു ഭർത്താവിന്റെ ഭക്ഷണ മോ വസ്ത്രമോ കൈകൊണ്ടു തൊടുന്നതു ഭർത്തൃഹത്യയോളം പോന്ന കുറ്റമായാണു ബാഗണ്ടാക്കാർ കണ്ടത്. അടിത്തട്ടിലെ വെള്ളമാകെ വറ്റിപ്പോകാൻ സാധ്യതയുള്ളതുകൊണ്ട് കിണറ്റിലേയ്ക്ക് എത്തിനോ ക്കാനും അവർക്കവകാശമില്ല. ഗൃഹപ്രവേശദിവസം കുടുംബിനി രജ സ്വലയായാൽ പുതിയ വീടു കത്തിച്ചു കളയണമെന്നാണു പൂർവാഫ്രി യ്ക്കയിലെ അകികിയുവർഗക്കാർ നിഷ്ക്കർഷിച്ചത്. പൂക്കൾ കൊഴി ഞ്ഞു പഴങ്ങൾ വാടി വീഴുന്നതുപോലുള്ള ദുരവസ്ഥകൾപോലും അവ രുടെ ദുർഗന്ധം ശ്വസിച്ചാണെന്നു ലെബനണിലെ ഗ്രാമീണർ കരുതി പ്പോന്നു. കോസ്റ്ററിക്കയിലെ സ്ത്രീകൾ ഭക്ഷണത്തിനു പതിവുള്ള പാ ത്രങ്ങൾക്കുപകരം ആർത്തവകാലത്തു വാഴയിലമാത്രമേ ഉപയോഗി യ്ക്കൂ; അവരുടെ എച്ചിലില കന്നുകാലികൾ തിന്നാൻ ഇടയാകാതെ ദൂ രെ കളയണം. സ്ത്രീശരീരത്തെ സംബന്ധിച്ച ഈ നിഗൂഢതയും പ്രാ കൃതകാലത്തെ അന്ധവിശ്വാസങ്ങളും യൂറോപ്പിലെ പരിഷ്ക്കൃതജന ങ്ങളിൽ ഇന്നും കാണാം. രജസ്വലകൾ തൊട്ടാൽ വീഞ്ഞു വിനാഗി രിയാകുമെന്നും വിളവു നശിയ്ക്കുമെന്നും തോട്ടമുണങ്ങുമെന്നും പഴം ചീ യുമെന്നും ഇരുമ്പു തുരുമ്പാകുമെന്നും മറ്റുമാണു പ്ലിനിയുടെ പ്രകൃതിചരി ത്രം പഠിപ്പിയ്ക്കുന്നത്. അത്തരം ദുരന്തങ്ങളിൽ നിന്നു ജനങ്ങളെ രക്ഷി യ്ക്കുകയായിരിയ്ക്കണം ആർത്തവകാലത്തു സ്ത്രീകളെ പുറത്തു നിർത്തിയ തിന്റെ ലക്ഷ്യം. ഇരുട്ടറകളിലും ഏറുമാടങ്ങളിലും കഴിയുന്ന അവർ ഭൂ സ്പർശവും സൂര്യദർശനവുമില്ലാതെ സ്വർഗത്തിനും ഭൂമിയ്ക്കുമിടയിൽ തൂങ്ങിക്കിടക്കുകയാണു ചെയ്തത്. ജീവന്റെ മുഖ്യോപാധികളായ ഭൂമി യും സൂര്യനും അവരുടെ സമ്പർക്കത്തിൽ വിഷമയമാകാതിരിയ്ക്കാനു ള്ള മുൻകരുതലാണതെന്നു പ്രാകൃതസമൂഹം വ്യാഖ്യാനിച്ചു. മാസമുറ യുടെ കാലത്തു സൂര്യപ്രകാശം പതിച്ചാൽ ശരീരം ചുക്കിച്ചുളുങ്ങി അ

സ്ഥിക്കൂടമായി മാറുമെന്ന സുലുവിലെ സ്ത്രീകളും നിലത്തു കാലുവെച്ചാൽ ദേഹത്താകെ വ്രണങ്ങൾ പടരുമെന്ന മാക്കുസിസിലുള്ളവരും കരുതി. ചുരുക്കത്തിൽ, അത്തരം വിലക്കുകൾ പാലിച്ചില്ലെങ്കിൽ മറ്റുള്ളവർക്കു മാരകമാകുന്നവിധം സ്ഫോടനാത്മകമായ ഒരു ദിവ്യശക്തിയാണു രജസ്വലകളിൽ പ്രവർത്തിക്കുന്നതെന്ന് അവർ വിശ്വസിച്ചു. ഇതേ യുക്തിതന്നെയാണു രാജാവിനും പുരോഹിതനും നേരിട്ടുള്ള ഭൂസ്പർശവും സൂര്യദർശനവും പാടില്ലെന്ന വിധിയിലും അവർ പ്രയോഗിച്ചത്. സ്ത്രീകളുടെ അശുദ്ധിയും ദിവ്യപുരുഷന്മാരുടെ വിശുദ്ധിയും വ്യത്യസ്തമായ രണ്ടവസ്ഥകളായി മാത്രമേ അവർ കണ്ടുള്ളൂ. കാലാവസ്ഥപോലും നിയന്ത്രിക്കാൻ കഴിയുന്നവിധം രാജാവിലും പുരോഹിതനിലും ഒളിഞ്ഞിരിക്കുന്ന ദിവ്യശക്തി ഭൂമിയും സ്വർഗവുമായി ബന്ധപ്പെടുമ്പോൾ നിർവീര്യമാകുമെന്നും, നൈസർഗികമായ ശക്തി നഷ്ടപ്പെട്ട അവരുടെ പ്രയോഗങ്ങൾ പിന്നീടു ഫലിക്കാതെ ലോകത്തിന്റെ നിലനിൽപ്പുതന്നെ അപകടത്തിലാകുമെന്നും അവർ ഭയപ്പെട്ടു. അതുകൊണ്ട് അമൂല്യവും അപകടകരവുമായ അവരുടെ ജീവിതം സുരക്ഷിതവും സുസ്ഥിരവുമായി കാത്തു സൂക്ഷിക്കാൻ ഭൂമിക്കും സ്വർഗത്തിനുമിടയിലല്ലാതെ മറ്റൊരിടമില്ലെന്നും അവർ തീരുമാനിച്ചു.

**28.2. ബാൾഡറുടെ കഥ:** സ്വർഗത്തിനും ഭൂമിക്കുമിടയിൽ മിക്കവാറും തുലാസിൽ തൂങ്ങി ജീവിച്ച ഒരു പുരാണപുരുഷനാണു ബാൾഡർ. ഓദിന്റെ മകനായി പിറന്ന സൗമ്യനും സുന്ദരനും വിവേകമതിയുമായ അദ്ദേഹം മറ്റു ദേവന്മാരുടെ സുഹൃത്തുമായിരുന്നു. പക്ഷേ, സ്വന്തം മരണത്തെക്കുറിച്ച് അദ്ദേഹം പലപ്പോഴും ഭീകരമായ സ്വപ്നങ്ങൾ കാണാൻ തുടങ്ങി. വിവരമറിഞ്ഞ ദേവന്മാർ യോഗം ചേർന്ന് അദ്ദേഹത്തെ അപകടങ്ങളിൽനിന്നു രക്ഷിക്കാൻ കിണഞ്ഞു പരിശ്രമിച്ചു. ആ തീരുമാനമനുസരിച്ച് ഫ്രിഗ്ദേവി അഗ്നിയോടും ജലത്തോടും ലോഹങ്ങളോടും ശിലകളോടും സസ്യങ്ങളോടും വിഷങ്ങളോടും രോഗങ്ങളോടും ജന്തുക്കളോടും മൃഗങ്ങളോടും ബാൾഡറെ ഉപദ്രവിക്കില്ലെന്നു സത്യം ചെയ്യാൻ നിർബന്ധിച്ചു. അങ്ങനെ മരണഭയം വിട്ടുമാറിയ ബാൾഡറിനുനേരെ സുഹൃത്തുക്കളായ ദേവന്മാർ കളിയായി കല്ലെറി

യുകയും അമ്പയയ്ക്കുകയും കുന്തം ചുഴറ്റിയെറിയുകയും ചെയ്തു. ആയുധങ്ങൾ അദ്ദേഹത്തിന്റെ ശരീരത്തിനു യാതൊരു പരിക്കുമേൽപ്പിയ്ക്കാതെ കടന്നുപോകുന്നതു കണ്ടു ദേവന്മാർ സംതൃപ്തരായി. പക്ഷേ, കൗശലക്കാരനായ 'ലോകി' വൃദ്ധവേഷത്തിൽ ഫ്രിഗ്ദേവിയെ ചെന്നു കണ്ടു ചോദിച്ചു: "ലോകത്തുള്ള സകല വസ്തുക്കളും ബാൾഡറെ ഉപദ്രവിയ്ക്കില്ലെന്നു ശപഥം ചെയ്തോ?'. ദേവി പറഞ്ഞു: "തീർത്തും ദുർബലയാണെന്നു കരുതി ഇത്തിൾക്കണ്ണിയെക്കൊണ്ടുമാത്രം ഞാൻ ശപഥം ചെയ്യിച്ചില്ല!". ഉടനെ ലോകി ഇത്തിൾക്കണ്ണിയുടെ ഒരു ചില്ല ഒടിച്ചെടുത്തു ദേവലോകത്തേയ്ക്കു ചെന്നു. മറ്റുള്ളവരിൽനിന്നു ദൂരെ മാറിനിൽക്കുന്ന ഹൊതർദേവനോടു ലോകി രഹസ്യമായി ചോദിച്ചു: "അവർ ചെയ്യുന്നതുപോലെ നിങ്ങളെന്താണു ബാൾഡറുടെമേൽ യാതൊരായുധവും പ്രയോഗിയ്ക്കാതെ മാറി നിൽക്കുന്നത്? ഇതാ, ഈ മരച്ചില്ല അദ്ദേഹത്തിന്റെ നേർക്കെറിഞ്ഞു നോക്കൂ!". ലോകി നിർദ്ദേശിച്ചതുപോലെ ഹൊതർ നീട്ടിയെറിഞ്ഞ ഇത്തിൾക്കണ്ണിയുടെ ചില്ല ബാൾഡറുടെ ദേഹം രണ്ടായി പിളർന്നു. അവിചാരിതമായ ആ ആഘാതത്തിൽ നടുങ്ങിപ്പോയ ദേവന്മാർ സുഹൃത്തിന്റെ വേർപാടിൽ കണ്ണീരൊഴുക്കി വിലപിച്ചു. ദേവന്മാരുടെ കപ്പലിൽവെച്ചു തീയിൽ ദഹിപ്പിയ്ക്കാനായി അവർ ബാൾഡറുടെ മൃതദേഹം കടൽത്തീരത്തെത്തിച്ചു. പക്ഷേ, യജമാനന്റെ മരണത്തിൽ ദുഃഖിതനായ കപ്പൽ കടലിലേയ്ക്കിറങ്ങിയില്ല; ഗത്യന്തരമില്ലാതെ ദേവന്മാർ രാക്ഷസിയായ ഹൈറോക്കിനോടു സഹായമഭ്യർത്ഥിച്ചു. അവളൊരു ചെന്നായയുടെ പുറത്തു വന്നു ചക്രങ്ങളുരഞ്ഞു തീ പാറുന്നവിധം, കപ്പലിനെ പിടിച്ചു മുന്നോട്ടു തള്ളി. ദേവന്മാർ മൃതദേഹമെടുത്തു കപ്പലിൽ വെച്ചു ദഹിപ്പിയ്ക്കുന്നതു കണ്ടു ബാൾഡറുടെ ഭാര്യ നാനോ സങ്കടം സഹിയ്ക്കാതെ കുഴഞ്ഞുവീണു മരിച്ചു.

നോർവേയിലെ മലനിരകളിൽ പൈൻവൃക്ഷങ്ങൾ വളർന്നുനിൽക്കുന്ന മനോഹരവനത്തിൽ ബാൾഡറുടെപേരിലൊരു ക്ഷേത്രമുണ്ട്. അദ്ദേഹത്തോടു  ഭക്ത്യാദരവു പുലർത്തുന്ന പരിസരവാസികൾ ആ പ്രദേശത്തുവെച്ചു പരസ്പരം ദ്രോഹിയ്ക്കുകയോ വ്യഭിചാരത്തിലേർപ്പെട്ട

കയോ മോഷ്ടിയ്ക്കുകയോ ചെയ്യാറില്ല. ഐതിഹ്യങ്ങളിൽ പൊതിഞ്ഞ ആ സംഭവങ്ങളുടെ ചരിത്രപ്രസക്തി എന്തായാലും പിന്നീടു നാടകീയമായ ചില അനുഷ്ഠാനങ്ങളിലൂടെയാണു ബാൾഡറുടെ കഥയ്ക്കു പ്രചാരം ലഭിച്ചത്. ഈ കഥയിൽ ഇത്തിൾക്കണ്ണിയുടെ ചില്ല ഒടിച്ചെടുക്കുന്നതും ദിവ്യപുരുഷനെ തീയിലിട്ടു ദഹിപ്പിയ്ക്കുന്നതുമായ രണ്ടു കാര്യങ്ങളാണു പ്രത്യേകം ശ്രദ്ധിയ്ക്കാനുള്ളത്. ഒരുപക്ഷേ, അവ രണ്ടും ഒന്നിച്ചോ വേറിട്ടോ യൂറോപ്പിലെ വിവിധഭാഗങ്ങളിൽ നടക്കുന്ന ചില വാർഷികാനുഷ്ഠാനങ്ങളിൽ നമുക്കു കാണാം. ഇത്തിൾക്കണ്ണിയുടെ കഥ രണ്ടാമത്തേയ്ക്കു മാറ്റിവെച്ചു തൽക്കാലം നമുക്കു ചില തീയാട്ടുത്സവങ്ങളെക്കുറിച്ചു ചിന്തിയ്ക്കാം.

# 29. തീയാട്ടുത്സവങ്ങൾ

**32.1. യൂറോപ്പിലെ തീയാട്ടുത്സവങ്ങൾ:** വർഷന്തോറും പ്രത്യേകമായ ചില ദിവസങ്ങളിൽ തുറസ്സായ ഒരു മൈതാനത്തു കത്തിച്ച തീക്കുണ്ഡത്തിനു ചുറ്റും നിരന്നു നിന്നു നൃത്തം ചെയ്യുന്ന ഗ്രാമീണരുടെ കാഴ്ച ചരിത്രാതീതകാലം മുതൽക്കേ യൂറോപ്പിൽ നിലവിലുണ്ടായിരുന്നു. എട്ടാം നൂറ്റാണ്ടിലെ ക്രൈസ്തവസഭ ആദിവാസികളുടെ പ്രാകൃതാനുഷ്ഠാനങ്ങളാണെന്നു മുദ്ര കുത്തി അവയെല്ലാം തള്ളിക്കളഞ്ഞു. വേനലിലും വസന്തത്തിലുമായി നടന്നുപോന്ന ആ തീയാട്ടുത്സവങ്ങളിൽ ജീവനുള്ള മനുഷ്യനെ ദഹിപ്പിയ്ക്കുന്നതുപോലെ ചിലപ്പോൾ പേക്കോലങ്ങൾ തീയിലിട്ടു കത്തിയ്ക്കുന്നതും സാധാരണമായിരുന്നു. ബൽജിയത്തിൽ നോമ്പുകാലം തുടങ്ങുന്നതിനു തൊട്ടുമുമ്പുള്ള ഞായറാഴ്ചയാണു തീയാട്ടിനു നിശ്ചയിയ്ക്കുന്നത്. രണ്ടാഴ്ചമുമ്പേ കുട്ടികൾ തോട്ടങ്ങൾ തോറും നടന്നു വിറകു ശേഖരിയ്ക്കാൻ തുടങ്ങും. അപേക്ഷ നിരസിയ്ക്കുന്ന തോട്ടമുടമകളുടെ ദേഹത്ത് അവർ ബലാൽക്കാരേണ കരി വാരിത്തേയ്ക്കും. ചൂരലും ചുള്ളിക്കമ്പും വാരിയിട്ടു കത്തിയ്ക്കുന്ന തീക്കുണ്ഡത്തിലെ നാളങ്ങൾ മാനത്തോളം ഉയർന്നുപൊങ്ങും. കാട്ടുതീ ഒഴിവാക്കാൻ ഏഴു തീക്കുണ്ഡങ്ങൾ വീതം ഓരോ ഗ്രാമത്തിലും കത്തിയ്ക്കണമെ

ന്നാണ നിയമം. തീയാട്ട നടക്കുന്ന ദിവസം സ്ത്രീവേഷം ധരിച്ച പുരു ഷന്മാർ ചൂട്ടും കത്തിച്ചു പിടിച്ച് നൃത്തച്ചുവടുകളോടെ ഹാസ്യഗാനങ്ങ ൾ പാടി വയലുകൾതോറും നടന്ന ദുർഭൂതങ്ങളെ ആട്ടിയോടിയ്ക്കും. ചി ലപ്പോൾ കൈയിൽ കത്തിച്ചുപിടിച്ച ചൂട്ടിന്റെ ചാരം അവർ വയലുക ളിൽ കുടഞ്ഞിടുന്നതും കാണാം. ലവിരോണിൽ നവദമ്പതിമാർക്കാ ണ തീക്കുണ്ഡത്തിന്റെ ചുമതല; തീക്കുണ്ഡത്തിന നടുവിൽ ഒരു കോ ഴിയുടെ ദാരുരൂപം വടിയിൽ കുത്തിനിർത്തി അമ്പെയ്ത്തുമത്സരങ്ങ ളും അവർ നടത്താറുണ്ട്. ചൂട്ടിൽനിന്നതിർന്നുവീണ ചാരം വയലിലും തോട്ടങ്ങളിലും വിതറി വിളവു വർദ്ധിപ്പിയ്ക്കുന്ന മാന്ത്രികപ്രയോഗം ഫ്രാൻസിൽ സർവസാധാരണമായിരുന്നു. ഐഫൽ മലനിരകളിലെ യുവാക്കൾ വീടുതോറും നടന്ന വൈയ്ക്കോലും ചുള്ളിക്കമ്പുകളും ശേഖ രിച്ചശേഷം ഉയരമുള്ള ബീച്ചുമരത്തിന ചുവട്ടിൽ കൂട്ടിയിട്ടു കത്തിയ്ക്കും. മരത്തടിയ്ക്കു വിലങ്ങനെ കെട്ടിയ കുറുവടികൂടിയാകുമ്പോൾ മിക്കവാറും അതൊരു കുടിലുപോലെ തോന്നിയ്ക്കും. തീനാളങ്ങൾക്കു ചുറ്റും കത്തി ച്ചു പിടിച്ച ചൂട്ടുകളുമായി യുവാക്കൾ ഉച്ചത്തിൽ പാട്ടു പാടി നൃത്തം വെയ്ക്കും. ചിലയിടങ്ങളിൽ വൈയ്ക്കോൽകൊണ്ടുള്ള ഒരാൾരൂപവും തീ യിലിട്ടു കത്തിയ്ക്കാറുണ്ട്. തീക്കുണ്ഡത്തിൽനിന്നുള്ള പുക നീങ്ങുന്നതു വയലിന്റെ ദിശയിലേയ്ക്കാണെങ്കിൽ ആ വർഷം നല്ല വിളവുണ്ടാകുമെ ന്ന് അവർ തീരുമാനിയ്ക്കും. അന്നേദിവസംതന്നെ ഗ്രാമീണബാലന്മാർ വൈയ്ക്കോലിൽ പണിത വലിയൊരു ചക്രം മൂന്നു കുതിരകളെക്കൊ ണ്ടു തള്ളി മലമുകളിലെത്തിച്ചു രാത്രിയാകുമ്പോൾ തീ കൊളുത്തി താ ഴേയ്ക്കുരുട്ടും. 'ദുർമ്മന്ത്രവാദിദഹന'മെന്നാണ ലക്സംബർഗിൽ ഈ ച ടങ്ങ് അറിയപ്പെടുന്നത്.

ഈസ്റ്ററിനുമുമ്പുള്ള ശനിയാഴ്ചയും ചിലപ്പോൾ തീയാട്ടുകൾ നട ക്കാറുണ്ട്. കത്തോലിയ്ക്കാപള്ളികളിൽ സകല വിളക്കുകളും കെടുത്തി തീക്കല്ലുരച്ചുണ്ടാക്കുന്ന പുതിയ തീകൊണ്ടാണ പെരുന്നാളിന മെഴുകു തിരി കൊളുത്തുന്നത്. ജർമ്മനിയിൽ അതേ തീകൊണ്ടു പള്ളിയങ്ക ണത്തിൽ തീക്കുണ്ഡവും തീർക്കും. പുരോഹിതന്മാർ ജലം തളിച്ചു ശു

ഢീകരിച്ച തീക്കുണ്ഡത്തിലേയ്ക്കു ജനങ്ങൾ ഓക്കുമരത്തിന്റെ ചുള്ളിക്ക മ്പുകൾ വലിച്ചെറിയും. പിന്നീട് പ്രാർത്ഥന കഴിഞ്ഞു മടങ്ങുമ്പോൾ അവർ പാതി കരിഞ്ഞ കമ്പുകൾകൂടി കൈയിലെടുക്കാറുണ്ട്. അന്ന ത്തെ ദിവസം വീടുകളിലെ അടുപ്പിൽ തീപൂട്ടാൻ ആ തീക്കൊള്ളിക ളാണവർ ഉപയോഗിയ്ക്കുന്നത്. മഴക്കാലത്തു മിന്നലേറ്റു വീടു കത്താതി രിയ്ക്കാനുള്ള മുൻകരുതലായി ചില കരിഞ്ഞ കമ്പുകൾ അവർ പാതി യമ്പുറത്തു സൂക്ഷിച്ചുവെയ്ക്കും. അവ തോട്ടത്തിലും വയലിലും കുഴിച്ചിട്ടാ ൽ അക്കൊല്ലത്തെ വിളവു പൂർവാധികം വർദ്ധിയ്ക്കുമെന്നും അവർ വി ശ്വസിച്ചു. ചിലപ്പോൾ തീക്കുണ്ഡത്തിലേയ്ക്കു യൂദാസിന്റെ പേക്കോല വും അവർ വലിച്ചെറിഞ്ഞു ദഹിപ്പിയ്ക്കാറുണ്ട്. മലമുകളിൽനിന്നു നോ ക്കുമ്പോൾ താഴ്‌വാരത്തു നിരവധിയിടങ്ങളിൽ ഒരേ സമയത്തു തീ ക്കുണ്ഡങ്ങൾ ആളിക്കത്തുന്നതു വിസ്മയകരമായൊരു ദൃശ്യമായിരു ന്നു. അങ്ങനെ നേരിട്ടു പ്രകാശമേൽക്കുന്ന വയൽ ഫലഭൂയിഷ്ഠമാകു മെന്നും വീടുകൾ രോഗമുക്തമാകുമെന്നും ജനങ്ങൾ കരുതി. തീനാള ങ്ങൾ അണഞ്ഞു തുടങ്ങുന്ന കുണ്ഡത്തിനു കുറുകെ യുവാക്കളും വൃദ്ധരും ചാടുകയും കന്നുകാലികളെ നടത്തുകയും ചെയ്യും. മസ്റ്റർലാൻഡിലെ ജനങ്ങൾ പ്രത്യേകമടയാളപ്പെടുത്തിയ ചില മലകളിലാണു തീക്കു ണ്ഡങ്ങൾ ഒരുക്കുന്നത്. ഗ്രാമത്തിലെ പുരുഷന്മാരും സ്ത്രീകളും കുട്ടികളു മടക്കം സകല ജനങ്ങളും തടിച്ചു കൂടുന്ന തീക്കുണ്ഡത്തിനുചുറ്റും അവി വാഹിതരായ യുവതീയുവാക്കൾ തീയണയുന്നതുവരെ കമിതാക്കളു ടെ കൈപിടിച്ചു നൃത്തം ചെയ്തശേഷം തീക്കുണ്ഡത്തിനു കുറുകെ ചാ ടും. അതേസമയം ചൂട്ടുകളുടെ പ്രകാശത്തിൽ വൈയ്ക്കോൽക്കെട്ടുകളുമാ യി കുട്ടികൾ വയലിലേയ്ക്കു കുതിയ്ക്കും. സ്ക്കോട്ട്ലന്റിന്റെ മദ്ധ്യപ്രദേശ ങ്ങളിൽ വർഷന്തോറും മെയ് ഒന്നിനു നടക്കുന്ന തീയാട്ടിനു നരബലി നിർബന്ധമാണ്. ജനങ്ങൾ ഓക്കുമരത്തടിയുടെ അരണി കടഞ്ഞു തീയുണ്ടാക്കി പള്ളിയങ്കണത്തിലൊരു തീക്കുണ്ഡമുണ്ടാക്കും. പാലും മുട്ടയും ചേർത്ത മധുരപലഹാരം പാകം ചെയ്തു വിശപ്പടക്കിയശേഷം അവർ വലിയൊരു അപ്പം തീയിൽ ചുട്ടെടുക്കും. ഓരോരുത്തർക്കും ഓരോ കഷണമെന്ന കണക്കിനു കത്തികൊണ്ടു പകുത്ത അപ്പക്കഷ

ണങ്ങൾ അവരൊരു പാത്രത്തിൽ നിരത്തിവെയ്ക്കും; പക്ഷേ, ഒരെണ്ണ ത്തിൽമാത്രം കുറച്ചു കരി കലർത്തിയിരിയ്ക്കും. സകലരും നോക്കിനി ൽക്കെ ഓരോരുത്തരായി കണ്ണുകെട്ടി വന്നാണു പാത്രത്തിൽ നിന്ന് അപ്പമെടുക്കുന്നത്. കറുത്ത അപ്പമെടുക്കുന്ന മനുഷ്യനെ അവർ പെട്ടെ ന്നു ബലാൽക്കാരേണ പിടികൂടി നിലത്തേയ്ക്കു മറിച്ചിട്ട് അതേ തീക്കു ണ്ഡത്തിലേയ്ക്കുതന്നെ വലിച്ചെറിഞ്ഞു ദഹിപ്പിയ്ക്കും. പതിനെട്ടാം നൂറ്റാ ണ്ടിന്റെ അവസാനത്തിൽപ്പോലും ഇത്തരം നരബലി നടന്നതായി പറയപ്പെടുന്നുണ്ട്. സ്വീഡനിൽ ഓരോ ഗ്രാമത്തിനും പ്രത്യേകമായി തീക്കുണ്ഡങ്ങളൊരുക്കാറുണ്ട്. കത്തുന്ന വിറകുകൊള്ളികൾക്കു ചുറ്റും യുവാക്കൾ നൃത്തം വെയ്ക്കുമ്പോൾ തീനാളങ്ങളുടെ ദിശയിലേയ്ക്കായിരി യ്ക്കും വൃദ്ധന്മാരുടെ ശ്രദ്ധ; പുക വടക്കോട്ടാണു പോകുന്നതെങ്കിൽ അ ക്കൊല്ലം നല്ല വിളവെടുപ്പു പ്രതീക്ഷിയ്ക്കാം. ബൊഹീമിയയിൽ മെയ് മാസം ഒന്നിനു ചെറുപ്പക്കാർ കുന്നുകളിലും മൈതാനത്തും തീക്കുണ്ഡ മുണ്ടാക്കി പാട്ടുപാടി നൃത്തം വെയ്ക്കും. അതിനിടയിൽ ദുർമ്മന്ത്രവാദി നിയുടെ പേക്കോലങ്ങളും ചിലപ്പോൾ അഗ്നിയ്ക്കിരയാക്കാറുണ്ട്.

വേനലിന്റെ സംക്രമദിനമായ ജൂൺ ഇരുപത്തിമൂന്നിനാണു യൂ റോപ്പിലെ തീയാട്ടുകൾ മിക്കവാറും നടക്കുന്നത്. സൂര്യൻ ഉയരങ്ങളി ലേയ്ക്കു കയറിയശേഷം തിരിച്ചിറങ്ങാൻ തുടങ്ങുമ്പോൾ മനുഷ്യമനസ്സി ൽ ഉണരുന്ന അകാരണമായൊരു ഭീതികൂടി ഇത്തരം അനുഷ്ഠാനങ്ങ ളിൽ പ്രതിഫലിയ്ക്കുന്നുണ്ട്. തീക്കുണ്ഡം നിർമ്മിച്ച് അരണി കടഞ്ഞു പുതിയ തീയുണ്ടാക്കുക, കത്തിച്ച ചൂട്ടുമായി വയലിൽ നടക്കുക, മല യിൽനിന്നു തീ കൊളുത്തിയ വൈയ്ക്കോൽചക്രം താഴോട്ടുരുട്ടുക, എ ന്നിങ്ങനെ തീയാട്ടിനു പൊതുവേ മൂന്നു ഘട്ടങ്ങളാണുള്ളത്. അസ്ഥി യും മാംസവുംപോലുള്ള മാലിന്യങ്ങളുടെ പുക അന്തരീക്ഷത്തിൽ ത ങ്ങുന്ന ദുർഭൂതങ്ങളെ ആട്ടിയകറ്റുമെന്നും തീനാളങ്ങളുമായി താഴോട്ടു രുളുന്ന ചക്രം സൂര്യന്റെ കീഴോട്ടുള്ള ഗതിയ്ക്കൊരു സാന്ത്വനമാകുമെ ന്നും അവരൊരുപക്ഷേ കരുതിയിരിയ്ക്കാം. മൊസെല്ലേനദിയുടെ നേ രേ എതിർവശത്തു മലഞ്ചെരിവിൽ സ്ഥിതി ചെയ്യുന്ന കോൻസ് ഗ്രാ

മത്തിലെ വീടുകളിൽനിന്നു പുരുഷന്മാർ ഒരു കെട്ടു വൈക്കോലും ചുമ ന്നു തീയാട്ടുദിവസം മലമുകളിലേയ്ക്കു കയറും. സ്ത്രീൾക്കും പെൺകുട്ടിക ൾക്കും താഴെ നദിക്കരയിൽ കാത്തുനിൽക്കാൻ മാത്രമേ അവകാശമു ള്ളൂ. രാത്രിയാകുമ്പോൾ മരത്തടികൊണ്ടു പണിത ഭീമാകരമായ ചക്ര ത്തിനു ചുറ്റും വൈക്കോൽ പൊതിഞ്ഞു പുരുഷന്മാർ തീകൊളുത്താൻ തയാറെടുക്കും. ചക്രത്തിന്റെ നടുവിലുള്ള നീളമേറിയ അച്ചാണി പിടി ച്ച് താഴോട്ടുള്ള ഗതി നിയന്ത്രിയ്ക്കാൻ കരുത്തുറ്റ യുവാക്കൾ ഇരുവശ ത്തുമായി അണിനിരക്കും. ബാക്കി വന്ന വൈക്കോൽ, ചൂട്ടുകളാക്കി മ റ്റുള്ളവർ കൈയിൽ കരുതും. ഗ്രാമാദ്ധ്യക്ഷന്റെ അനുവാദം ലഭിച്ചാലുട നെ രണ്ടുപേർ ചക്രത്തിനു തീ കൊളുത്തും. ആളിക്കത്തുന്ന ചക്രത്തി ന്റെ വേഗം ഇരുവശത്തുനിന്നും നിയന്ത്രിച്ചു യുവാക്കൾ അതിവേഗം മലഞ്ചെരിവിലൂടെ താഴോട്ടിറങ്ങും. കത്തിച്ച ചൂട്ടുകൾ കഴിയാവുന്നത്ര ഉയരത്തിൽ ആഞ്ഞുവീശി ആർത്തുവിളിച്ചു മറ്റുള്ളവർ അവരെ പിന്തു ടരുമ്പോൾ വിസ്മയകരമായ ആ ദൃശ്യം കാണാൻ താഴെ നദിക്കര യിൽ നിൽക്കുന്ന സ്ത്രീകൾക്കുപുറമേ അടുത്ത മലകളിൽ താമസിയ്ക്കു ന്നവരുമുണ്ടാകും. വൈക്കോലും മരത്തടിയും കത്തിത്തീരുന്നതിനു മു മ്പേ ചക്രം നദിയിലേയ്ക്കു മറിച്ചിടുകയാണു ചടങ്ങിന്റെ ലക്ഷ്യം. പ ക്ഷേ, ചിലപ്പോഴൊക്കെ ചക്രം ചതുപ്പിൽ പുതയുകയോ പടർന്നുകിട ന്ന മുന്തിരിവള്ളികളിൽ ഉടക്കുകയോ ചെയ്തു ലക്ഷ്യത്തിലെത്താൻ അവർക്കു കഴിയാറില്ല. കത്തിക്കാളുന്ന ചക്രം നദിയിലേയ്ക്കു മറിച്ചിട്ടു തീയണയ്ക്കാൻ കഴിഞ്ഞാൽ അടുത്ത വർഷം സമ്പത്സമൃദ്ധമാകുമെന്നാ ണു ജനങ്ങളുടെ വിശ്വാസം. ബ്രിട്ടാനിയിലെ ആചാരപ്രകാരം പള്ളി യങ്കണത്തിൽ തയാറാക്കിയ അഗ്നികുണ്ഡത്തിലെ തീയണഞ്ഞു ക ഴിഞ്ഞാൽ ചുറ്റും കൂടിയവർ മുട്ടു കുത്തിനിന്നു പുരോഹിതൻ പറയുന്ന പ്രാർത്ഥന ഏറ്റുചൊല്ലും. തുടർന്നു തീക്കുണ്ഡത്തിനു മൂന്നുതവണ വലം വെച്ച് അവർ ചെറിയൊരു കല്ലെടുത്തു തീയിലേയ്ക്കെറിഞ്ഞു വീട്ടിലേ യ്ക്കു മടങ്ങും. അങ്ങനെ ഒൻപതു വർഷം മുടങ്ങാതെ തീക്കുണ്ഡം വലം വെയ്ക്കുന്ന പെൺകുട്ടികൾക്ക് ആ വർഷംതന്നെ മംഗല്യഭാഗ്യമുണ്ടാക മെന്ന് അവർ വിശ്വസിച്ചു. നോർമൻഡിയിലെ സന്യാസിമാർ ജൂൺ

ഇരുപത്തിമൂന്നിനാണു പൊതുവേ സഭാദ്ധ്യക്ഷനെ തിരഞ്ഞെടുക്കാറുള്ളത്. പച്ച ളോഹയും തൊപ്പിയും ധരിച്ച അദ്ദേഹത്തെ പുരോഹിതനും കപ്യാരും ഗായകവൃന്ദവുംകൂടി ഇടവകയിലെ പള്ളിയിലേയ്ക്ക് ആനയിക്കും. കുർബാന കഴിഞ്ഞു നേരേ അവർ നിലവിലുള്ള സഭാദ്ധ്യക്ഷന്റെ വീട്ടിൽ ചെന്നു ലളിതമായൊരു വിരുന്ന് ആസ്വദിക്കും. രാത്രി യുവാക്കളായ രണ്ടുപേർ ചേർന്നു കിലുക്കുന്ന കൈമണിയുടെ പശ്ചാത്തലത്തിൽ മുറ്റത്തൊരുക്കിയ തീക്കുണ്ഡത്തിനു ചുറ്റും സന്യാസിമാർ കൈകോർത്തുപിടിച്ചു നൃത്തം ചെയ്ത് അവസാനം പുതിയ സഭാദ്ധ്യക്ഷനെ മുന്നിലാക്കി ഓടിത്തുടങ്ങും; തന്നെ പൂണ്ടടക്കം പിടിക്കാൻ വരുന്ന സന്യാസിമാരെ നീളമുള്ള ദണ്ഡുകൊണ്ടു തള്ളിമാറ്റി നിയുക്തനായ സഭാദ്ധ്യക്ഷൻ എങ്ങനേയും ഓടി രക്ഷപ്പെടാൻ ശ്രമിക്കും; പക്ഷേ, ഒടുവിൽ സന്യാസിമാരുടെ സംഘബലത്തിനു മുമ്പിൽ അദ്ദേഹത്തിനു കീഴടങ്ങേണ്ടി വരും; മത്സരത്തിൽ ജയിച്ച സന്യാസിമാർ പുതിയ സഭാദ്ധ്യക്ഷനെ എടുത്തുയർത്തി തീയിലേയ്ക്കെറിയുന്നതായി ഭാവിച്ചു ചടങ്ങുകൾ അവസാനിപ്പിക്കും. പിന്നീട് അർദ്ധരാത്രിവരെ അന്തരീക്ഷം നിശ്ശബ്ദമായിരിക്കും. പന്ത്രണ്ടുമണി മുഴങ്ങുന്നതോടെ നിയന്ത്രണങ്ങൾ തകർത്തു പാട്ടും കൂത്തും ശബ്ദഘോഷങ്ങളും അരങ്ങേറും. മദ്ധ്യവേനലിനു തീക്കുണ്ഡം കത്തിക്കുന്ന പതിവ് മൊറോക്കോയിലും അൾജീരിയയിലുമുണ്ടായിരുന്നു. വീട്ടുമുറ്റത്തും മെതിക്കളത്തിലും നാൽക്കവലയിലും ഒരുക്കിയ തീക്കുണ്ഡങ്ങളിൽനിന്നുയരുന്ന പുകയും ഗന്ധവും അന്തരീക്ഷത്തിനു പരിശുദ്ധി പകർന്നു. തീക്കുണ്ഡത്തിലെ ചാരം ദേഹത്തു പൂശി ചിലർ രോഗശാന്തിക്കുപയോഗിക്കും. തീക്കുണ്ഡത്തിനു കുറുകെ ചാടുന്നതു സന്താനലബ്ധിക്കും മംഗല്യസിദ്ധിക്കും നല്ലതാണെന്നു ചിലർ കരുതി. ക്രൈസ്തവരിൽനിന്നു വേറിട്ടു ചന്ദ്രന്റെ ഗതി അടിസ്ഥാനമാക്കി വർഷഗണന നടത്തുന്ന മുസ്ലിം അനുഷ്ഠാനങ്ങളിൽ സൂര്യസംക്രമത്തിനു പ്രാധാന്യമില്ല. അതുകൊണ്ടു യൂറോപ്പിലെ ക്രൈസ്തവരും ആഫ്രിക്കയിലെ മുസ്ളിങ്ങളും തീയാട്ടുത്സവങ്ങൾ പതിവായി നടത്തിയിരുന്നതു മതാനുഷ്ഠാനമെന്ന നിലയ്ക്കല്ല, മ

റിച്ച് പാരമ്പര്യം കാത്തു സൂക്ഷിയ്ക്കുക മാത്രമാണു ചെയ്യുതെന്ന നിഗമനത്തിനു പ്രസക്തിയേറുന്നുണ്ട്.

യൂറോപ്പിന്റെ വടക്കുപടിഞ്ഞാറുഭാഗത്തെ ദ്വീപുകളിൽ താമസിയ്ക്കുന്ന സെൽറ്റിക്ജനങ്ങൾ വർഷത്തിൽ രണ്ടു തീയാട്ടുത്സവങ്ങൾ നടത്തിയിരുന്നു: മെയ് ഒന്നിനും ഒക്ടോബർ മുപ്പത്തൊന്നിനും. സൗരവർഷവും കാർഷികചക്രവുമായി യാതൊരു ബന്ധവുമില്ലെങ്കിലും വേനലിനും ശൈത്യത്തിനും തുടക്കം കുറിയ്ക്കുന്ന ഈ ദിവസങ്ങൾ ഇടയർക്കു വളരെ പ്രധാനമായിരുന്നു. വേനൽ തുടങ്ങുന്നതോടെ കന്നുകാലികളുമായി മേയാനിറങ്ങുന്ന അവർ വർഷകാലത്തു സുരക്ഷിതമായ താവളങ്ങളിൽ തിരിച്ചെത്തുകയാണു പതിവ്. സെൽറ്റിക്കുകാരുടെ വർഷാരംഭം നവംബർ ഒന്നിനായതുകൊണ്ട് ഒക്ടോബർ മുപ്പത്തൊന്നിന്റെ തീയാട്ടായിരുന്നു ഏറെ പ്രധാനം. അതുവരെ പാടത്തും പറമ്പിലുമായി അലഞ്ഞുനടക്കുന്ന മരിച്ചവരുടെ ആത്മാക്കൾ വീടിന്റെ സ്നേഹവും അടുപ്പിന്റെ ചൂടും ആസ്വദിയ്ക്കാനായി അന്നു തിരിച്ചെത്തുമെന്നാണു പൊതുവായ വിശ്വാസം. അതേസമയം മന്ത്രവാദിനികൾ സ്വച്ഛന്ദം വിഹരിയ്ക്കുന്ന സമയമാണു ശൈത്യകാലം. ഈ നിഗൂഢതകളുടെ ഭയവും അമ്പരപ്പും പക്ഷേ അവരുടെ ആഘോഷങ്ങൾക്കു മങ്ങലേൽപ്പിയ്ക്കാറില്ല. ഏറ്റവും ഉയരത്തിൽ കത്തുന്ന തീക്കുണ്ഡമൊരുക്കുന്നതിൽ വീടുകൾ പരസ്പരം മത്സരിയ്ക്കുകയാണു പതിവ്. തീനാളങ്ങൾ അണഞ്ഞു കഴിഞ്ഞാൽ കുടുംബത്തിലെ ഓരോരുത്തരും ഓരോ കല്ലെടുത്തു കുണ്ഡത്തിന്റെ പരിധിയ്ക്കു ചുറ്റും നിരത്തിവെയ്ക്കും. പിറ്റേന്നു വന്നു നോക്കുമ്പോൾ ഏതെങ്കിലും കല്ലിനു സ്ഥാനചലനം വന്നിട്ടുണ്ടെങ്കിൽ അവരുടെ മരണം അക്കൊല്ലം നടക്കുമെന്നും അവർ വിശ്വസിച്ചു. വെയിൽസിലെ കുടുംബാംഗങ്ങൾ പ്രത്യേകമായി അടയാളപ്പെടുത്തിയ ഓരോ വെള്ളാരങ്കല്ലു തീയിലേയ്ക്കെറിഞ്ഞു പ്രാർത്ഥന ചൊല്ലി കിടക്കാൻ പോകുകയാണു പതിവ്. അടുത്ത ദിവസം ചെന്നു നോക്കുമ്പോൾ കല്ലു കാണാതെ പോകുന്നവർക്ക് ആ വർഷം ചില മാരകമായ ദുരന്തങ്ങൾ സംഭവിയ്ക്കാനിടയുണ്ട്. വേനലിന്റെ മൂർദ്ധന്യത്തിലും ശൈത്യകാലത്തിന്റെ മദ്ധ്യത്തിലും ചിലയിടങ്ങളിൽ തീ

യാട്ട നടക്കം. ഇംഗ്ലണ്ടിലും ഫ്രാൻസിലും സ്ലാവ്പ്രവിശ്യയിലുമാണവ സാധാരണ കാണപ്പെടുന്നത്. പ്രതികൂലമായ കാലാവസ്ഥ കണക്കിലെടുത്തു തുറസ്സായ സ്ഥലങ്ങൾക്കു പകരം വീടിനകത്തു തീക്കുണ്ഡമൊരുക്കുന്ന പതിവുമുണ്ട്. വേനൽക്കാലത്തു നാട്ടുകാർ മുഴുവൻ പങ്കെടുക്കുന്ന ചടങ്ങിനേക്കാൾ ശൈത്യകാലത്തെ തീയാട്ടുത്സവങ്ങൾക്കു തീർത്തും സ്വകാര്യമായൊരു ഗാർഹികാഘോഷത്തിന്റെ അന്തരീക്ഷമാണുള്ളത്. വീട്ടിലെ നെരിപ്പോടിലേയ്ക്കു തള്ളിക്കയറ്റിയ ഓക്കുമരത്തിന്റെ കാതൽ നീറിനീറി കത്തി ചാരമാകാൻ ഒരു വർഷക്കാലം വേണ്ടിവരും. അടുത്ത തടി തള്ളിക്കയറ്റുന്നതിനു മുമ്പ് അവർ പഴയതിന്റെ ചാരം പുറത്തെടുത്തു നല്ല വിളവു ലഭിയ്ക്കാൻ പ്രാർത്ഥിച്ചു വയലിലും തോട്ടത്തിലും വിതറും. ചിലയിടങ്ങളിൽ തടി കത്തിക്കരിഞ്ഞ ഉടനെ പുറത്തെടുക്കുകയാണു പതിവ്. പാതി കരിഞ്ഞ അത്തരം തടികൾ സൂക്ഷിയ്ക്കുന്ന വീടുകളിൽ ഇടിമിന്നലേൽക്കില്ല. ഇംഗ്ലണ്ടിലെ ജനങ്ങൾ ക്രിസ്തുമസ് രാവുകൾ പ്രഭാപൂരിതമാക്കാൻ ഭീമാകാരമായ മെഴുകുതിരികൾക്കു പകരം പഴയ കാലത്തു നെരിപ്പോടിലെ പാതി കരിഞ്ഞ ഓക്കുമരത്തടികളാണ് ഉപയോഗിച്ചിരുന്നത്. വർഷന്തോറും ആഘോഷിച്ചുപോരുന്നതിനു പുറമേ പകർച്ചവ്യാധിപോലുള്ള ചില ദുരന്തങ്ങൾ നേരിടുമ്പോഴും യൂറോപ്പുകാർ തീയാട്ടുത്സവങ്ങൾ നടത്തിയിരുന്നതായി തെളിവുകളുണ്ട്. മനുഷ്യർക്കും കന്നുകാലികൾക്കും വരുന്ന രോഗങ്ങൾക്കൊരു അന്തിമപരിഹാരമായാണു പൊതുവേ തീയാട്ടുകൾ കരുതിപ്പോന്നത്. ചടങ്ങിനു മുന്നോടിയായി അവർ വീടുകളിലെ സകല വിളക്കുകളും അടുപ്പുകളും ചെറിയൊരു കനൽ പോലുമില്ലാതെ കെടുത്തും. തുറന്ന മൈതാനത്തിലാണു തീക്കുണ്ഡങ്ങൾ ഒരുക്കാറുള്ളത്. തീക്കല്ലുപയോഗിയ്ക്കാതെ ഓക്കുമരത്തടിയുടെ അരണി കടഞ്ഞു തീയുണ്ടാക്കണമെന്നാണു വിധി; മാത്രമല്ല, മരം മുറിച്ച് അരണി കടയുന്നതു സഹോദരന്മാരായിരിയ്ക്കണമെന്നും നിയമമുണ്ട്. വളരെ നേരം കടഞ്ഞിട്ടും തീപ്പൊരി ചിതറുന്നില്ലെങ്കിൽ എവിടെയോ ഒരു വീട്ടിൽ അപ്പോഴും തീയെരിയുന്നുണ്ടെന്നവർ ഉറപ്പിയ്ക്കും.

ഉടനെ വീടുതോറും നടന്നു ശ്രദ്ധക്കുറവു കാണിച്ച ഗൃഹനാഥനെ കണ്ടു തക്കതായ പിഴ അവർ വിധിയ്ക്കും. തീക്കുണ്ഡം കത്തിച്ചു പതിവു ചടങ്ങുകൾക്കും പ്രാർഥനകൾക്കുംശേഷം തീയണയാൻ തുടങ്ങുമ്പോൾ അവർ രോഗം ബാധിച്ച കന്നുകാലികളെ കൊണ്ടുവന്ന് എരിയുന്ന കനലിനുമീതേ നടത്തിയ്ക്കും. രണ്ടു ചാലു നടക്കുമ്പോഴേക്കും ചിലതു ചൂടു സഹിയ്ക്കാതെ ചത്തുവീഴും. കന്നുകാലികൾക്കു ശേഷം കുട്ടികളും യുവാക്കളും തീക്കുണ്ഡം ചാടിക്കടന്നു കരിയും ചാരവും കൈകൊണ്ടു വാരി മേലാകെ പൂശും. പിന്നീട് കരി കഴുകിപ്പോകുമെന്ന ഭയം മൂലം അവർ ദിവസങ്ങളോളം കുളിയ്ക്കാറില്ല. കരിഞ്ഞ കൊള്ളിയുമായി മടങ്ങുന്ന ഗ്രാമീണർ വീടുകളിലെ അടുപ്പിൽ തീപൂട്ടുകയും ചാരം വയലുകളിൽ വിതറുകയും ചെയ്യും. അടുപ്പിൽ ആദ്യമായി കത്തിച്ച തീകൊണ്ടു തിളപ്പിച്ച വെള്ളം അവർ രോഗികളുടേയും കന്നുകാലികളുടേയും ദേഹത്തു തളിയ്ക്കും. തീക്കുണ്ഡത്തിലെ പുകയ്ക്കു പ്രത്യേകസിദ്ധിയുണ്ടെന്നു കരുതുന്നവർ വൃക്ഷങ്ങൾക്കു ചുവട്ടിലും തീക്കൊള്ളി കുഴിച്ചിടും.

**29.2. തീയാട്ടുകളുടെ അർത്ഥം:** തീയാട്ടുകളെക്കുറിച്ചുള്ള വിവരണങ്ങളിൽ നിന്നു നിരീക്ഷണങ്ങളിലേയ്ക്കു കടക്കുമ്പോൾ ചടങ്ങുകളുടെ വിശദാംശങ്ങളിൽ കാലദേശഭേദമില്ലാതെ കാണുന്ന ചില സാദൃശ്യങ്ങളാണു നമ്മെ വിസ്മയിപ്പിയ്ക്കുന്നത്. നിശ്ചിതകാലത്തും സ്ഥാനത്തും നിർമ്മിയ്ക്കപ്പെടുന്ന തീക്കുണ്ഡങ്ങളിലും,ജനങ്ങൾ കൈയിലേന്തി നടക്കുന്ന ചൂട്ടുകളിലും വയലിൽ വിതറുന്ന ചാരത്തിലും പ്രത്യക്ഷപ്പെടുന്ന അഗ്നിസാന്നിദ്ധ്യം, സസ്യസമൃദ്ധിയ്ക്കും ജനക്ഷേമത്തിനും ദുരന്തനിവാരണത്തിനും രോഗശമനത്തിനും ഒരുപോലെ ഉപയോഗിയ്ക്കാമെന്ന വിശ്വാസത്തിനു സാധുത നൽകുന്നുണ്ട്. പ്രായേണ നിസ്സാരമായ ഈയൊരു കൃത്യത്തിലൂടെ അതിദുഷ്കരമായ നേട്ടങ്ങൾ എങ്ങനെ കൈവരിയ്ക്കാമെന്ന ചോദ്യത്തിനു ചിന്തകർ രണ്ടു ന്യായീകരണങ്ങളാണു പറയുന്നത്: അനുകരണാത്മകമന്ത്രവാദത്തിന്റെ തത്വപ്രകാരം തീക്കുണ്ഡങ്ങളിൽ നിന്നുയരുന്ന ചൂടും വെളിച്ചവും മണ്ണിന്റെ ഫലഭൂയിഷ്ഠത വർദ്ധിപ്പിയ്ക്കുമ്പോൾ മാന്ത്രികപ്രയോഗങ്ങളിലൂടെ സൂര്യനെ അനുകരിയ്ക്കുകയാണെന്ന സൂര്യസിദ്ധാന്തം ചിലർ ചൂണ്ടിക്കാട്ടുന്നു; നേ

രേ മറിച്ച്, വായുജലമലിനീകരണംപോലെ അരൂപവും ദുർഭൂതങ്ങളെ പ്പോലെ അദൃശ്യവുമായ ദുഷ്ടശക്തികളെ നിശ്ശേഷം നശിപ്പിയ്ക്കുന്ന ചട ങ്ങുകളായി മറ്റു ചിലർ ശുദ്ധീകരണസിദ്ധാന്തവും ഉയർത്തിപ്പിടിയ്ക്കു ന്നുണ്ട്. അതായത്, അഗ്നി ഒരുകൂട്ടർക്ക് ഉദ്ദീപനൗഷധവും മറ്റൊരു കൂ ട്ടർക്ക് ശുദ്ധീകരണൗഷധവുമായി മാറുന്നു. ഈ വിശദീകരണങ്ങൾ പക്ഷേ പരസ്പരവിരുദ്ധമാണെന്നു പറയാനാവില്ല. തീക്കുണ്ഡത്തിലെ അഗ്നി ചൂടും വെളിച്ചവുമായി സൂര്യനെ അനുകരിയ്ക്കുമ്പോൾ സൂര്യപ്ര കാശത്തിന്റെ ശക്തിയായി ശുദ്ധീകരണത്തേയും കണക്കാക്കാവുന്ന തേയുള്ളൂ. എങ്കിലും ഈ മദ്ധ്യമാർഗം സ്വീകരിയ്ക്കുന്നതിനുമുമ്പ് രണ്ടു സിദ്ധാന്തങ്ങളും നമുക്കൊന്നുകൂടി ചർച്ച ചെയ്യേണ്ടതുണ്ട്.

അനുകൂലമായ കാലാവസ്ഥ സൃഷ്ടിയ്ക്കാൻ പ്രാകൃതമനുഷ്യർ നിരവ ധി മാന്ത്രികപ്രയോഗങ്ങൾ നടത്തിയിരുന്നതായി നാം കണ്ടു. തണു ത്ത അന്തരീക്ഷവും മൂടിക്കെട്ടിയ ആകാശവുമായി സൂര്യപ്രകാശം താ രതമ്യേന കുറഞ്ഞ യൂറോപ്പിലെ ജനങ്ങൾ അന്ധവിശ്വാസജടിലമാ യ ഇത്തരം ആചാരങ്ങൾ അനുഷ്ഠിച്ചുപോന്നതിൽ അത്ഭുതപ്പെടാനി ല്ല. തീയാട്ടുകൾ നടത്തുന്ന തീയതിയുടെ പ്രത്യേകതകളും ചടങ്ങിന്റെ പ്രകൃതങ്ങളും അവ കാലാവസ്ഥയിൽ ചെലുത്താനിടയുള്ള സ്വാധീന വും പരിശോധിയ്ക്കുമ്പോൾ ഈ കാഴ്ചപ്പാടിന്റെ പ്രസക്തി ബോദ്ധ്യ പ്പെടും. വേനലും തണുപ്പും മൂർദ്ധന്യത്തിലെത്തുന്ന കാലത്തു തീയാട്ടു കൾ ആഘോഷിയ്ക്കുന്നതു സത്യത്തിലൊരു യാദൃച്ഛികതയല്ലാതെ മ റ്റൊന്നുമല്ല. പക്ഷേ, ശീതകാലത്തു നടക്കുന്ന ക്രിസ്തുമസിനെക്കുറിച്ച് അത്തരം അഭ്യൂഹങ്ങളുടെ ആവശ്യമില്ല. വർഷത്തിലെ ഏറ്റവും ദൈ ർഘ്യം കുറഞ്ഞ ദിവസമെന്ന നിലയ്ക്കു പ്രാകൃതമനുഷ്യർ സൂര്യന്റെ ജ ന്മദിനമായി കൊണ്ടാടിയിരുന്ന ഉത്സവമാണു ക്രൈസ്തവസഭ പിന്നീ ട് ക്രിസ്തുമസാക്കിയതെന്നു പൗരാണികപണ്ഡിതന്മാർതന്നെ പ്രഖ്യാ പിയ്ക്കുന്നുണ്ട്. തണുപ്പിൽ നിർവീര്യനായ സൂര്യനെ ഉത്തേജിപ്പിയ്ക്കുന്ന വിധം വീട്ടിനകത്തെ നെരിപ്പോടിൽ എരിയുന്ന തീക്കൊള്ളി ആ ഘോഷങ്ങളുടെ ഒരു ഭാഗമായി മാറിയതിനു മറ്റൊരു കാരണവുമില്ല.

തീയാട്ടുകളുടെ തീയതിയിൽ മാത്രമല്ല, ചില വിശദാംശങ്ങളിലും സൂര്യാനുകരണത്തിന്റെ കൃത്യമായ സൂചനകളുണ്ട്. ആകാശമാർഗമുള്ള സൂര്യന്റെ യാത്രയുടെ അനുകരണമാണു മലമുകളിൽനിന്നു കത്തുന്ന വൈക്കോൽചക്രം താഴോട്ടുരുട്ടുന്ന ചടങ്ങുകളെന്നു വ്യക്തം. ജൂൺമാസത്തിലെ നനവുള്ള ദിവസം വീടുകളിലെ തീക്കുണ്ഡങ്ങളിൽ നിന്നുയരുന്ന പുക മാനത്തു കനംതൂങ്ങി നിൽക്കുന്ന കാർമേഘങ്ങളെ തള്ളിമാറ്റി സൂര്യപ്രകാശം നേരേ ഭൂമിയിലേയ്ക്കു പതിപ്പിയ്ക്കുമ്പോൾ മണ്ണിലെ ഈർപ്പവും മരങ്ങളിലെ മഴത്തുള്ളികളും താനേ വറ്റിപ്പോകുമെന്നും ഫ്രഞ്ചുകാർ വിശ്വസിച്ചു. അന്തരീക്ഷത്തിലെ ഹിമകണങ്ങൾ മാഞ്ഞുപോകുന്നതു സൂര്യനെ അനുകരിച്ചു തീക്കുണ്ഡം കത്തിച്ചതു മൂലമാണെന്നു സ്വീഡനിലെ ജനങ്ങളും കരുതി. സസ്യങ്ങൾ തഴച്ചു വളരുന്നതും കന്നുകാലികൾ പെറ്റു പെരുകുന്നതും തീയാട്ടുത്സവങ്ങളുടെ സ്വാധീനമാണെന്നു വ്യാഖ്യാനിയ്ക്കപ്പെട്ടു. അതേസമയം സസ്യജീവജാലങ്ങളുടെ വളർച്ചയ്ക്ക് അത്യന്താപേക്ഷിതമായ സൂര്യപ്രകാശം ലഭിയ്ക്കാനുള്ള വശ്യപ്രയോഗമാണു തീയാട്ടുകളെന്ന സിദ്ധാന്തം നിരാകരിയ്ക്കുന്നവരാണു ശുദ്ധീകരണവാദവുമായി മുന്നോട്ടു വരുന്നത്. ഇത്തരം അനുഷ്ഠാനങ്ങളിൽ അഗ്നിയുടെ പങ്കു സർഗാത്മകമല്ലെന്നും ജീവനു ഭീഷണിയായ മാരകപദാർത്ഥങ്ങളെ നശിപ്പിയ്ക്കുന്ന ശുദ്ധീകരണമാണു നടക്കുന്നതെന്നും അവർ സിദ്ധാന്തിയ്ക്കുന്നു. തീയാട്ടുകളുടെ പ്രയോക്താക്കൾ സൂര്യന്റെ സർഗാത്മകത നേരിട്ടു പ്രഖ്യാപിയ്ക്കുന്നില്ല; മറിച്ച്, സൂര്യന്റെ ശുദ്ധീകരണശക്തി ഊന്നിപ്പറയുന്നുമുണ്ട്. പ്രാകൃതമനുഷ്യർക്കുപോലും ഉൾക്കൊള്ളാവുന്നവിധം ലളിതമാണു തീനാളങ്ങളുടെ നശീകരണപ്രകൃതം. ദുർഭൂതങ്ങളുടെ കോലങ്ങൾ തീയിലിട്ടു ദഹിപ്പിയ്ക്കുമ്പോൾ അവരത് ആവർത്തിച്ചു പ്രഖ്യാപിയ്ക്കുകയും ചെയ്യുന്നുണ്ട്. ഈ കാഴ്ചപ്പാടിൽ പ്രത്യുൽപ്പാദനശേഷിയ്ക്കു തടസ്സമാകുന്ന ഭൂതങ്ങളിൽ നിന്നു സസ്യജീവജാലങ്ങളെ മോചിപ്പിയ്ക്കുന്ന പരോക്ഷമായ പങ്കു മാത്രമാണു തീയാട്ടുകൾ നിർവഹിയ്ക്കുന്നത്. ചുരുക്കത്തിൽ, സൂര്യന്റെ ചൂടും വെളിച്ചവും കൃത്രിമമായുണ്ടാക്കുന്ന മാന്ത്രികപ്രയോഗങ്ങളെന്ന വിശദീകരണത്തേക്കാൾ അഗ്നിയുടെ സർവലൌകികമായ ശുദ്ധീകര

ണപ്രകൃതമാണ തീയാട്ടിൽ പ്രകടമാകുന്നതെന്ന വ്യാഖ്യാനത്തിനാ ണ കൂടുതൽ പൊരുത്തവും സുതാര്യതയുമുള്ളത്.

**29.3. നരബലി:** തീയാട്ടുകളിൽ ചിലപ്പോൾ കാണുന്ന കോലം ക ത്തിയ്ക്കലിന്റെ അർത്ഥമാണ നമുക്കിനി അന്വേഷിയ്ക്കാനുള്ളത്. ദുർഭ്ര തങ്ങളെ ഒഴിവാക്കുന്നതിന നടത്തുന്ന ചടങ്ങിനോടനുബന്ധിച്ച് അ വരുടെ കോലങ്ങൾ കത്തിയ്ക്കുന്നതിൽ അസ്വാഭാവികതയില്ല. സമാ സമമന്ത്രവാദത്തിന്റെ രീതിയിൽ ഉദ്ദേശിച്ച വ്യക്തിയെ കോലമായി സങ്കൽപ്പിച്ച ദഹിപ്പിയ്ക്കുകയാണ ചെയ്യുന്നത്. കാലക്രമേണ ദുർഭ്രത ങ്ങൾക്കു പകരം സമുദായനന്മയ്ക്കു തടസ്സമായി നിൽക്കുന്ന കുറ്റവാളിക ളേയും ഒരുപക്ഷേ അതുപോലെ നശിപ്പിച്ചിരിയ്ക്കാം. പക്ഷേ, കോലം കത്തിയ്ക്കലിന പൊതുവേ ബാധകമായൊരു വിശദീകരണമാണ നമു ക്കു വേണ്ടത്. വസന്തോത്സവത്തിൽ കത്തിയ്ക്കുന്ന കോലങ്ങൾ വൃക്ഷാ ത്മാവിന്റെ പ്രതിനിധികളാണെന്നു നാം കണ്ടു. തീയാട്ടുകളിൽ ക ത്തിയ്ക്കുന്ന കോലത്തിന്റെ ചാരം വയലിൽ വിതറുന്ന പതിവുകൊണ്ടു മാത്രം അവ വൃക്ഷാത്മാക്കളാണെന്നു പറയാനാവില്ല. എങ്കിലും, ദി വ്യപുരുഷന്മാരെ ബലി കഴിയ്ക്കുന്ന രീതിയോടു കോലം കത്തിയ്ക്കുന്ന ചടങ്ങും യോജിച്ചു പോകുന്നുണ്ട്. സസ്യസമൃദ്ധിയ്ക്കു സൂര്യന്റെ ചൂടും പ്ര കാശവും അനിവാര്യമായതുകൊണ്ട് വൃക്ഷാത്മാവായി കരുതുന്ന ദി വ്യപുരുഷനെ തീയിൽത്തന്നെ ദഹിപ്പിയ്ക്കുന്നതാണ സമാസമമന്ത്ര വാദപ്രകാരമുള്ള ഉചിതമായ പരിഹാരവിധി. സൂര്യന്റെ പ്രത്യക്ഷരൂ പമായ അഗ്നിയിലേയ്ക്കു വൃക്ഷാത്മാവായ ദിവ്യപുരുഷനെ സമർപ്പിയ്ക്കു ന്നതു വഴി സസ്യങ്ങൾക്കു വേണ്ടത്ര ചൂടും വെളിച്ചവും ലഭിയ്ക്കുമെന്നുത ന്നെ പ്രാകൃതമനുഷ്യർ വിശ്വസിച്ചിരിയ്ക്കണം.

യൂറോപ്പിലെ തീയാട്ടുകളുമായി ബന്ധപ്പെടുത്തി പൌരാണികകാ ലത്തു നടന്നുപോന്ന നരബലിയുടെ ചില ലാഞ്ഛനകളും നാം കണ്ടു. വൃക്ഷാത്മാവും ധാന്യാത്മാവുമായി മരിച്ച ദിവ്യപുരുഷന്മാർ മിക്കവാ റും തീക്കുണ്ഡങ്ങളിലാണ ജീവനൊടുക്കിയതെന്നു സംശയിയ്ക്കുന്നതി ൽ തെറ്റില്ല. പക്ഷേ, മാനുഷികമായ പീഡനങ്ങളുടെ നിഷ്ഠുരത ഇ

ന്നത്തെപ്പോലെ പ്രാകൃതമനുഷ്യരെ വേദനിപ്പിയ്ക്കാൻ സാദ്ധ്യതയില്ല. തീക്കുണ്ഡത്തിലേയ്ക്ക് മനുഷ്യക്കോലം തള്ളിയിടുന്നതുപോലുള്ള ചടങ്ങുകൾ തീർച്ചയായും നരബലിയുടെ അനുകരണമാകാനാണു സാദ്ധ്യത. വൈദേശികസ്വാധീനം തൊട്ടുതീണ്ടാതെ യൂറോപ്പിന്റെ വിദൂരമായൊരു കോണിൽ ജീവിയ്ക്കുന്ന സെൽറ്റിക്ജനത നരബലി നടത്താറുണ്ടെന്നു ജൂലിയസ് സീസറുടെ കാലത്തെ രേഖകളിൽ സൂചനയുണ്ട്. റോമൻസൈന്യവുമായി ഇംഗ്ലീഷ്ചാനൽ കടന്നു ഗൗൾനഗരം കീഴടക്കിയ അദ്ദേഹം, ഗ്രീസിലെ പോസിഡോണിയസ് അമ്പതു വർഷങ്ങൾക്കുമുമ്പെഴുതിയ യാത്രാവിവരണം സ്വന്തം അനുഭവത്തിലൂടെ സാക്ഷ്യപ്പെടുത്തുന്നുണ്ട്. അഞ്ചുവർഷം കൂടുമ്പോൾ നടക്കുന്ന മഹാമേളയിൽ ദൈവത്തിനു ബലി കൊടുക്കാനായിമാത്രം വധശിക്ഷയ്ക്കു വിധിച്ച കുറ്റവാളികളെ അവർ പ്രത്യേകം ജയിലുകളിൽ സൂക്ഷിച്ചു. ബലിയാടുകളുടെ എണ്ണമനുസരിച്ച് ഭൂമിയുടെ ഫലഭൂയിഷ്ഠത വർദ്ധിയ്ക്കുമെന്നു വിശ്വസിച്ച അവർ കുറ്റവാളികൾക്കു പകരം ചിലപ്പോൾ യുദ്ധത്തടവുകാരേയും ഉപയോഗിച്ചു. ചിലരെ അമ്പെയ്തും ചിലരെ ശൂലത്തിൽ തറച്ചും വേറെ ചിലരെ ജീവനോടെ ദഹിപ്പിച്ചും ഒരുകൂട്ടം പുരോഹിതന്മാരാണു വധശിക്ഷ നിർവഹിച്ചിരുന്നത്. വൈയ്ക്കോലും ചൂരലും മരത്തടികളുംകൊണ്ടു നിർമ്മിച്ച ഭീമാകാരമായ പേക്കോലങ്ങളിൽ ജീവനുള്ള മനുഷ്യരേയും മൃഗങ്ങളേയുമിരുത്തി തീയിട്ടു ദഹിപ്പിയ്ക്കുകയായിരുന്നു പതിവ്. ഇടയ്ക്കിടെ വിപുലമായ തോതിൽ നടന്നുപോന്ന അത്തരം മേളകളാണു പിന്നീടു പ്രാദേശികമായ തീയാട്ടുത്സവങ്ങളായി മാറിയത്. പത്തൊമ്പതാം നൂറ്റാണ്ടിന്റെ ആരംഭകാലത്തു വർഷന്തോറും ജൂൺ ഇരുപത്തഞ്ചാം തീയതി ഡൺകിർക്കിലെ ജനങ്ങൾ നാൽപ്പതടി ഉയരമുള്ള രാക്ഷസീയമായൊരു പേക്കോലം ചക്രങ്ങളും കയറുമുപയോഗിച്ചു തെരുവിലൂടെ ഘോഷയാത്രയായി ആനയിച്ചു നടക്കാറുണ്ട്. കൈയിൽ കുന്തവും വാളും പിടിപ്പിച്ച പേക്കോലത്തിന്റെ ഉള്ളിലിരുന്നു ചിലർ കൈകാലുകൾ ചലിപ്പിയ്ക്കുകയും കോമാളിനാട്യങ്ങൾ കാണിയ്ക്കുകയും ചെയ്യും. തൊട്ടുപിന്നിൽ ഭാര്യയും മക്കളുമെന്ന സങ്കൽപ്പത്തിൽ വേറേയും ചില ചെറിയ കോലങ്ങളുണ്ടാ

കും. ശബ്ദഘോഷങ്ങളോടെ കടന്നു പോകുന്ന ഘോഷയാത്ര കറ കള ഞ്ഞ ദേശാഭിമാനത്തോടെ നിർന്നിമേഷരായി ജനങ്ങൾ നോക്കിനി ൽക്കും. അങ്ങനെ ഭീമാകാരമായൊരു പേക്കോലത്തിന്റെ ജീർണാവ ശിഷ്ടങ്ങൾ 1844-ൽ സാലിസ്ബറിയിലെ കെട്ടിടത്തിൽനിന്നു ക ണ്ടെടുക്കുകയുണ്ടായി. പിരണീസിലെ വസന്തോത്സവഘോഷയാത്ര യ്ക്കു പേക്കോലങ്ങളിൽ സ്ഫോടനാത്മകമായ രാസവസ്തുക്കൾക്കുപുറമേ ജീവനുള്ള മൃഗങ്ങളെയാണു നിറച്ചിരുന്നത്. രാത്രി എട്ടു മണിയോടെ പച്ചിലകളും പൂക്കളുമലങ്കരിച്ച അറുപതടി ഉയരമുള്ള കോലത്തിനു ചു റ്റും യുവതീയുവാക്കൾ പാട്ടു പാടി നൃത്തം ചെയ്യും. പരിസരത്തെ മല നിരകളിൽ കത്തിച്ച തീക്കുണ്ഡങ്ങളിലെ ജ്വാലകൾ അന്തരീക്ഷത്തെ ശോണാഭമാക്കുമ്പോൾ ജനങ്ങൾ പേക്കോലത്തിനു തീ കൊളുത്തി പൊട്ടിച്ചിതറുന്ന കനൽക്കട്ടകളിലേയ്ക്കു ജീവനുള്ള സർപ്പങ്ങളെ വലി ച്ചെറിയും. തീജ്ജ്വാലയേറ്റു ചൂടു സഹിയ്ക്കാതെ മേലോട്ടു പിടഞ്ഞു കയ റാൻ നോക്കുന്ന സർപ്പങ്ങളുടെ കാഴ്ച കാണികൾ ആവേശാഹ്ലാദ ങ്ങളോടെ നോക്കിനിൽക്കും. ഫ്രഞ്ചുരാജാക്കന്മാർ പലപ്പോഴും ഈ വിസ്മയദൃശ്യങ്ങൾക്കു സാക്ഷ്യം വഹിയ്ക്കുകയും ചിലപ്പോൾ തീക്കുണ്ഡ ങ്ങൾക്കു തീ കൊളുത്തുകയും ചെയ്യാറുണ്ട്. പക്ഷേ 1648-ൽ ലൂയി പ തിന്നാലാമനുശേഷം മറ്റാരുമതു ചെയ്തിട്ടില്ല. വസന്തോത്സവകാലത്തു ജനങ്ങൾ തീക്കുണ്ഡത്തിലേയ്ക്കു വലിച്ചെറിയുന്ന ജീവികളിൽ ചില പ്പോൾ പൂച്ചകളും പൂവൻകോഴികളും കുതിരയുടെ തലകളും കാണാം. സെൽറ്റിക്കുകാർ ചെയ്തുപോന്ന നരബലിയുടെ പാരമ്പര്യം യൂറോപ്പി ലെ ആഘോഷങ്ങളിലും സ്ഥാനം പിടിച്ചതിനു തെളിവുകളാണവ.

ഇങ്ങനെ മനുഷ്യരേയും മൃഗങ്ങളേയും യാതൊരു തത്വദീക്ഷയുമി ല്ലാതെ തീയിലിട്ടു കൊല്ലുന്നതിന്റെ അർത്ഥമെന്താണെന്നു നമുക്കിനി യും മനസ്സിലായിട്ടില്ല. ദുർഭൂതങ്ങളെ നിർമ്മാർജ്ജനം ചെയ്യുന്ന ചട ങ്ങുകളാണു തീയാട്ടുകളെങ്കിൽ അതേ വിശദീകരണം സെൽറ്റിക്കു കാരുടെ നരബലിയ്ക്കും ബാധകമാക്കാവുന്നതേയുള്ളൂ. ആഭിചാരപ്ര യോഗങ്ങളുടെ മാരകമായ സ്വാധീനം ഒഴിവാക്കാൻ മന്ത്രവാദികളെ

ജീവനോടെ ദഹിപ്പിയ്ക്കുന്നതിൽക്കവിഞ്ഞ ഒരു മാർഗവും അവരുടെ പക്കലില്ല. സഹജീവികളെ ദ്രോഹിയ്ക്കുന്ന കുത്സിതശ്രമങ്ങളിൽ മന്ത്രവാദികൾ പലപ്പോഴും പൂച്ചകളായി പരകായപ്രവേശം ചെയ്യുന്നതുകൊണ്ട് സെൽറ്റിക്കുകാർ കൊല്ലുന്ന മൃഗങ്ങളും അതേ വർഗക്കാരാണെന്നും പറയാം. ജർമ്മനിയിലെ മന്ത്രവാദികൾ ചിലപ്പോഴൊക്കെ പാമ്പുകളായാണ് രൂപം മാറുന്നത്. യുക്തിചിന്ത ജനങ്ങളെ സ്വാധീനിയ്ക്കുന്നതിനുമുമ്പ് യൂറോപ്പിൽ നിലനിന്നുപോന്ന മന്ത്രവാദപാരമ്പര്യത്തെ വിശദീകരിയ്ക്കുന്ന മറ്റൊരു സവിശേഷതകൂടി സെൽറ്റിക്കുകാരുടെ നരബലിയ്ക്കുള്ള ഈ വ്യാഖ്യാനം സാധൂകരിയ്ക്കുന്നുണ്ട്. തീയിലിട്ടു കത്തിയ്ക്കുന്നവരുടെ എണ്ണവും മണ്ണിന്റെ ഫലപുഷ്ടിയും തമ്മിൽ ബന്ധമുണ്ടെന്ന വാദം പ്രഥമദൃഷ്ട്യാ തെറ്റായി തോന്നാം. പക്ഷേ, ദുർമ്മന്ത്രവാദികളുടെ മരണം സഹജീവികളേയും പരിസരങ്ങളേയും ദോഷമുക്തമാക്കി സസ്യജീവജാലസമൃദ്ധിയുടെ സാദ്ധ്യത ഉറപ്പു വരുത്തുമെന്ന് അവർ തീരുമാനിച്ചു. പക്ഷേ, ഈ വിഷയത്തിൽ ആധികാരികതയുള്ള വില്യം മാൻഹർട്ട് മറ്റൊരു രീതിയിലാണ് ചിന്തിയ്ക്കുന്നത്. സസ്യസമൃദ്ധിയ്ക്കാവശ്യമായ സൂര്യപ്രകാശം ലഭിയ്ക്കാൻവേണ്ടി നടത്തുന്ന പ്രയോഗങ്ങളുടെ ഭാഗമായാണ് വൃക്ഷാത്മാവായ പേക്കോലത്തേയും മൃഗമായി മാറിയ ധാന്യാത്മാവിനേയും ജനങ്ങൾ തീയിലേയ്ക്കു വലിച്ചെറിയുന്നതെന്ന് അദ്ദേഹം വാദിയ്ക്കുന്നു. ഈ വാദമാണ് പുസ്തകത്തിന്റെ ആദ്യപതിപ്പിൽ ഞാൻ സ്വീകരിച്ചിരുന്നത്. പക്ഷേ, ഇന്നിപ്പോൾ ഞാനൊരു പുനരാലോചനയുടെ ഫലമായി ദുർമ്മന്ത്രവാദികളുടെ ജീവനാണ് തീക്കുണ്ഡത്തിൽ എരിഞ്ഞു തീർന്നതെന്ന നിഗമനത്തിലാണ് വന്നെത്തിനിൽക്കുന്നത്. തീയാട്ടിനു ജനങ്ങൾക്കിടയിൽ പറഞ്ഞു കേൾക്കുന്ന പ്രാദേശികമായ പേരുകളും ഈ വാദത്തിനു പിന്തുണ നൽകുന്നുണ്ട്. മറിച്ച്, വൃക്ഷാത്മാവിന്റെ രൂപങ്ങളാണ് തീയിലിട്ടു കത്തിച്ചതെന്ന വാദത്തിനു വിശകലനബുദ്ധിയുടെ വഴികളല്ലാതെ പ്രത്യക്ഷപരാമർശങ്ങളുടെ തെളിവുകളൊന്നും നിരത്താനില്ല. ദുർമ്മന്ത്രവാദികൾക്കു സ്വയം വിചാരിയ്ക്കുന്ന മൃഗങ്ങളുടെ രൂപത്തിലേയ്ക്കു മാറാൻ കഴിയുമെന്ന വിശ്വാസവും അവയോടുള്ള അകാരണഭയ

വും ലോകമെങ്ങും ജനങ്ങളെ അഗാധമായി സ്വാധീനിച്ചിട്ടുണ്ടെന്ന കാര്യത്തിൽ തർക്കമില്ല. അതുകൊണ്ട് തീക്കുണ്ഡങ്ങളിൽ കരിഞ്ഞു വീണ പൂച്ചകളും കോഴികളും കുതിരത്തലകളും വൃക്ഷാത്മാക്കളുടെ പ്രതിനിധികളേക്കാൾ ദുർമ്മന്ത്രവാദികളുടെ രൂപങ്ങളാണെന്ന കരുതുന്നതാണ കൂടുതൽ സുരക്ഷിതവും യുക്തിസഹവുമായ വാദഗതി.

# 30. ബാൾഡറും ഇത്തിൾക്കണ്ണിയും

യൂറോപ്പിലെ തീയാട്ടുകൾക്കു നിദാനമായ ബാൾഡറുടെ പുരാണ പ്രകാരം തീയിൽ ദഹിപ്പിയ്ക്കപ്പെടുന്നതിനുമുമ്പ് അദ്ദേഹം ഒരിത്തിൾക്കണ്ണിയുടെ ചില്ലകൊണ്ടുള്ള അടിയേറ്റാണ മരിച്ചതെന്ന നാം കണ്ടു. പൗരാണികകാലം മുതൽ യൂറോപ്പിലെങ്ങുമുള്ള ജനങ്ങളുടെ അന്ധവിശ്വാസജടിലമായ ആരാധനയ്ക്കു വിധേയമായ ഒരു ചെടിയാണ് ഇത്തിൾക്കണ്ണി. സെൽറ്റിക്ക്പുരോഹിതന്മാരുടെ വിശ്വാസമനുസരിച്ച് ദൈവം മനുഷ്യനു നൽകിയ ഉപഹാരങ്ങളിൽ ഇത്തിൾക്കണ്ണി വളരുന്ന ഓക്കുമരംപോലെ ദിവ്യവും പരിശുദ്ധവുമായി മറ്റൊന്നില്ല. അപൂർവമായി മാത്രം കാണുന്ന ആ വൃക്ഷശാഖകൾ ഭക്ത്യാദരപൂർവമായ ചടങ്ങുകളോടെയാണ ജനങ്ങൾ മുറിച്ചെടുക്കാറുള്ളത്. ചന്ദ്രന്റെ വളർച്ചയ്ക്കു വീര്യമേറുന്ന ഷഷ്ഠിദിവസം വെള്ളവസ്ത്രം ധരിച്ച ഒരു പുരോഹിതൻ ഓക്കുമരത്തിൽ കയറി സ്വർണക്കത്തി കൊണ്ടു മുറിച്ചെടുത്ത ഇത്തിൾക്കണ്ണിയുടെ ചില്ല താഴെ നിൽക്കുന്നവർ ശുദ്ധമായ ശുഭ്രവസ്ത്രത്തിൽ ഏറ്റുവാങ്ങും; തുടർന്ന് അവർ നന്ദിപൂർവം പ്രാർത്ഥന ചൊല്ലി ദൈവത്തിനു രണ്ടു വെളുത്ത കാളകളെ ബലിയർപ്പിയ്ക്കും; കറുത്ത വാവിന്റെ ദിവസം ഭൂമിയും ഇരുമ്പും തൊടാതെ മുറിച്ചെടുത്ത ഓക്കുമരത്തിലെ ഇത്തിൾക്കണ്ണിയ്ക്കു നിരവധി ഔഷധഗുണങ്ങളുണ്ടെന്ന പ്ലിനി പറയുന്നു. സ്ത്രീകളുടെ വന്ധ്യതയും ചുഴലിദീനക്കാരുടെ കോച്ചിപ്പിടുത്തവും ശമിപ്പിയ്ക്കുന്നതിനുപുറമേ ഇത്തിൾക്കണ്ണി വായിലിട്ടു ചവച്ചരച്ച നീരിറക്കിയാൽ ആമാശയവ്രണങ്ങൾ നശിയ്ക്കുമെന്നും കരുതപ്പെട്ടു. സെൽറ്റിക്ക്സ്വാധീനമുള്ള ഇറ്റലിയിലും ജപ്പാനിലും ആഫ്രിയ്ക്കയിലും

ഇത്തിൾക്കണ്ണിയുടെ ഔഷധഗുണം അക്കാലത്തു തിരിച്ചറിയപ്പെട്ടിരുന്നു. അതിന്റെ അത്ഭുതസിദ്ധിയെക്കുറിച്ചു നിറം പിടിപ്പിച്ച നിരവധി കഥകൾ യൂറോപ്പിലെങ്ങും പ്രചാരമുള്ള നാടോടിപ്പാട്ടുകളിൽ നമുക്കു കേൾക്കാം. ഒറ്റമൂലിയെന്ന ഇത്തിൾക്കണ്ണിയുടെ പ്രശസ്തിയ്ക്കു പിന്നീടു വികസിച്ചുവന്ന ആധുനികവൈദ്യശാസ്ത്രം പക്ഷേ കനത്ത പ്രഹരമാണേൽപ്പിച്ചത്. ഇത്തിൾക്കണ്ണിയ്ക്കു യാതൊരൗഷധഗുണവും കാണുന്നില്ലെന്ന് അവർ തീർത്തു പ്രഖ്യാപിച്ചു. എങ്കിൽപ്പിന്നെ എന്തിന്റെപേരിലാണു പൗരാണികർ ഇത്തിൾക്കണ്ണിയെ ആദരിച്ചതെന്ന ചോദ്യം സ്വാഭാവികമായും ഉയരുന്നു. ഓക്കുമരത്തിന്റെ ഉയരമുള്ള ശാഖയിൽ പരാന്നഭുക്കായി പറ്റിക്കിടന്നു ഭൂമിയിൽ നടക്കുന്നതെല്ലാം കാണുന്ന ഔന്നത്യപരിഗണനയിൽനിന്നു താനേ ജനിച്ച ഒരാദരവായിരിയ്ക്കാം ഒരുപക്ഷേ ഇത്തിൾക്കണ്ണിയോടു ജനങ്ങൾക്കു തോന്നിയത്. എന്തായാലും ബാൾഡറുടെ സ്വദേശമായ സ്ക്കാൻഡിനേവിയയിൽ ഇന്നും വൃക്ഷങ്ങളിൽ വളരുന്ന ഇത്തിൾക്കണ്ണിയുടെ ചില്ലകൾ ഒടിച്ചെടുക്കാൻ നാട്ടുകാർ കാണിയ്ക്കുന്ന ആവേശം യാഥാർത്ഥ്യമായിത്തന്നെ അവശേഷിയ്ക്കുന്നുണ്ട്.

ക്രിസ്തുമതത്തിന്റെ വരവിനുമുമ്പേതന്നെ ബാൾഡറുടെ പുരാണവുമായി ബന്ധപ്പെട്ട വിഷയങ്ങൾ തീയാട്ടുത്സവങ്ങളെ സാരമായി സ്വാധീനിച്ചിരുന്നു. പേക്കോലത്തെ തീക്കുണ്ഡത്തിലേയ്ക്കു വലിച്ചെറിയുന്ന ചടങ്ങുകൾ വൃക്ഷാത്മാക്കളെന്ന ഭാവത്തിൽ നടന്നുപോന്ന നരബലിയുടെ സൂചനകളായി വ്യാഖ്യാനിയ്ക്കാവുന്നതേയുള്ളൂ. ഈ കാഴ്ചപ്പാടിൽ ബാൾഡറുടെ കഥ യഥാർത്ഥജീവിതത്തിൽനിന്നു കടമെടുത്ത വെറും കെട്ടുകഥയേക്കാൾ, ഇത്തിൾക്കണ്ണി ഭക്ത്യാദരവോടെ മുറിച്ചെടുക്കുകയും ദിവ്യത്മാവായൊരു മനുഷ്യനെ തീയിലിട്ടു ദഹിപ്പിയ്ക്കുകയും ചെയ്യുന്നതുപോലുള്ള വാർഷികാനുഷ്ഠാനങ്ങളുടെ വിശദീകരണമായി മാറുന്നുണ്ട്. ഇവിടെ സിദ്ധാന്തം പ്രയോഗത്തിലെന്നപോലെ പുരാവൃത്തമാണു മന്ത്രവാദത്തെ സാധൂകരിയ്ക്കുന്നത്. സസ്യസമൃദ്ധിയുടെ പ്രസക്തി പ്രാകൃതമനുഷ്യർക്കു കൃത്യമായും മനസ്സിലാക്കാൻ കഴിയാത്തതുകൊണ്ട് അവർ ദഹിപ്പിച്ചതു വൃക്ഷാത്മാവിനെത്തന്നെയാകാനാണു

സാദ്ധ്യത. ആര്യവംശപാരമ്പര്യമുള്ള മിക്ക ജനവിഭാഗങ്ങളും വൃക്ഷാ രാധനയ്ക്കു പൂർണവളർച്ചയെത്തിയ ഓക്കുമരമാണുപയോഗിച്ചിരുന്നത്. മരക്കഷണങ്ങൾ ചേർത്തുരസി തീയുണ്ടാക്കുന്ന രീതി തീയാട്ടിലും സ്വീകരിച്ച അവർ ഓക്കുമരത്തെ രണ്ടു വിധത്തിലാണു കത്തിച്ചത്: ഒന്നാമതു തീ കടയുന്ന അരണിയായും രണ്ടാമതു വൃക്ഷാത്മാവിന്റെ രൂപമുള്ള മനുഷ്യനായും. വസന്തകാലത്തു തീയാട്ടു നടത്തുന്നതും ഓക്കുമരത്തിൽ വളർന്നു നിൽക്കുന്ന ഇത്തിൾക്കണ്ണി ശേഖരിക്കുന്നതും തമ്മിലുള്ള ബന്ധം ബാൾഡറുടെ കഥയിലുണ്ട്. ഓക്കുമരത്തെ ബാൾഡറുടെ രൂപമായിക്കൂടി കാണുമ്പോൾ കഥയുടെ പൊരുൾ കൃത്യമായി ചുരുളഴിയുന്നു. ഇല കൊഴിയുന്ന ശരത്കാലത്തും ഹരിതാഭ തിളങ്ങി നിൽക്കുന്ന ഇത്തിൾക്കണ്ണിയെ വൃക്ഷത്തിന്റെ ജീവനായി അവർ വ്യാഖ്യാനിച്ചു. ഉറങ്ങിക്കിടക്കുമ്പോഴും ഹൃദയം മിടിക്കുന്നതുപോലെ ശീതകാലത്തുപോലും തളിരിട്ട വൃക്ഷത്തിന്റെ ജീവസ്രോതസ്സായി ഇത്തിൾക്കണ്ണി മാറി. ദൈവത്തിന്റെ പ്രതിനിധിയായ ദിവ്യപുരുഷനെ വധിക്കുമ്പോൾ അഥവാ വൃക്ഷാത്മാവിനെ തീയിലിട്ടു ദഹിപ്പിക്കുമ്പോൾ, ആദ്യം ജീവസ്ഥാനംതന്നെ മുറിച്ചു മാറ്റണം. അതിനുശേഷം വൃക്ഷാത്മാവിന്റെ രൂപത്തിൽ ജീവനുള്ള മനുഷ്യനെ ബലിയർപ്പിക്കാൻ തുടങ്ങിയതോടെ ഇത്തിൾക്കണ്ണി പറിച്ചെടുക്കുന്ന കൃത്യം ആ മരണത്തിനു കാര്യവും കാരണവുമായി. ഈയൊരു കാഴ്ചപ്പാടിൽ ഇത്തിൾക്കണ്ണി വളരുന്ന വൃക്ഷത്തിന്റെ മനുഷ്യരൂപമാണു ബാൾഡർ. കഠിനമായ പ്രളയത്തിലും വരൾച്ചയിലും ഇത്തിൾക്കണ്ണി നശിക്കില്ലെന്ന ഇറ്റലിക്കാരുടെ വിശ്വാസത്തിനു മറ്റൊരു വശവുമുണ്ട്: സഹജമായ അജയ്യത മാതൃവൃക്ഷവുമായി പങ്കുവെയ്ക്കാതെ പരാന്നഭോജിക്കു ജീവിക്കാനാവില്ല. അതായത്, വൃക്ഷാത്മാവായ ദിവ്യപുരുഷൻ സ്വയം അജയ്യനാകണമെങ്കിൽ ശാഖകളിൽ വളർന്നു നിൽക്കുന്ന അനശ്വരമായ ഇത്തിൾക്കണ്ണിയിൽ സ്വജീവൻ സുരക്ഷിതമായിത്തന്നെ നിക്ഷേപിച്ചിരിക്കണം; കുശാഗ്രബുദ്ധിയായൊരു പ്രതിയോഗിക്കു പക്ഷേ ഈ രഹസ്യം മനസ്സിലാക്കി വൃക്ഷത്തിൽനിന്നു ശ്രദ്ധാപൂർ

വം ഇത്തിൾക്കണ്ണി പിഴുതെടുത്തു നിരായുധനായ വൃക്ഷദൈവത്തെ അഗ്നിയ്ക്കിരയാക്കി നശിപ്പിയ്ക്കാം. സ്വന്തം ശരീരത്തിൽനിന്നു ബാഹ്യ മായൊരു ജീവഭാവന വിചിത്രമായി തോന്നാമെങ്കിലും പ്രാകൃതമനു ഷ്യരുടെ നാടോടിക്കഥകളിലും ആചാരങ്ങളിലുംനിന്നു നമുക്കതിനു തെളിവുകളും ഉദാഹരണങ്ങളും കണ്ടുപിടിയ്ക്കാവുന്നതേയുള്ളൂ.

## 31. ബാഹ്യാത്മാക്കൾ

**31.1. നാടോടിക്കഥകളിലെ ബാഹ്യാത്മാവ്:** ആത്മാവ് ശരീരത്തെ താൽക്കാലികമായി വിട്ടുപോയാലും മരണം സംഭവിയ്ക്കില്ലെന്നൊരു വിശ്വാസം പ്രാകൃതസമൂഹം വെച്ചുപുലർത്തിയിരുന്നതായി നാം നേ രത്തേ കണ്ടു. അങ്ങനെ സ്വന്തം ശരീരമുപേക്ഷിച്ച് അലഞ്ഞുതിരിയു ന്ന ആത്മാവു പലപ്പോഴും ശത്രുക്കളുടെ കെണിയിൽപ്പെടാറുണ്ട്. സുര ക്ഷിതമായൊരു സ്ഥാനം ഉറപ്പാണെങ്കിൽ ആത്മാവ് തിരിച്ചു വരണ മെന്നുപോലും ചിലർ ചിന്തിച്ചെന്നുവരില്ല. വികാരവിചാരങ്ങളുടെ കാ രണശക്തിയേക്കാൾ ഇന്ദ്രിയഗോചരമായൊരു വസ്തുവായി ആത്മാ വിനെ കണ്ടു ശീലിച്ച അവരതിന്റെ സുരക്ഷയിലും ആരോഗ്യത്തിലും ജാഗ്രത കാണിച്ചു; അപകടം മണക്കുന്ന നിമിഷം അവർ ആത്മാവി നെ ശരീരത്തിൽനിന്നു വേർപെടുത്തി സുരക്ഷിതസ്ഥാനത്തു നിക്ഷേ പിച്ചു; ആത്മാവിനു ഭീഷണിയില്ലെങ്കിൽ മരണം ഒഴിവാക്കാമെന്നും അവർ പ്രത്യാശിച്ചു. ഈ വിശ്വാസം ലോകത്തിന്റെ നാനാഭാഗത്തു മുള്ള നാടോടിക്കഥകളിൽ ആവർത്തിയ്ക്കുന്നുണ്ട്. ഇന്ത്യയിലെ മന്ത്ര വാദിയായ പഞ്ച്കിൻ സുന്ദരിയായൊരു രാജ്ഞിയെ സ്വാധീനിച്ചു വിവാഹാഭ്യർത്ഥന നടത്തി പന്ത്രണ്ടുവർഷത്തോളം വീട്ടുതടങ്കലിൽ സൂക്ഷിച്ചു. അവസാനം രാജകുമാരൻ രഹസ്യമായി രാജ്ഞിയെ വന്നു കണ്ടു മന്ത്രവാദിയെ കൊല്ലാനുള്ള വഴിയാരാഞ്ഞു; അതനുസരിച്ച് രാ ജ്ഞി വളരെ അനുനയത്തോടെ മന്ത്രവാദിയോടു ചോദിച്ചു: “നിങ്ങൾ ക്കു മരണമില്ലെന്നു പറഞ്ഞു കേൾക്കുന്നതു സത്യമാണോ?“. “അതെ, എനിയ്ക്കു മരണമില്ല. ആയിരം മൈലകലെയുള്ള ഒരു വനത്തിൽ കരി മ്പനകൾക്കു നടുവിൽ അഗാധമായ കിണറിനകത്തു ജീവിയ്ക്കുന്ന ഒരു

തത്തയിലാണ ഞാനെന്റെ ജീവൻ സൂക്ഷിച്ചിരിയ്ക്കുന്നത്. എന്റെ കി ങ്കരന്മാരായ രാക്ഷസന്മാർ കാവൽ നിൽക്കുന്ന ആ സ്ഥലത്തു തത്ത യുടെ ജീവനു യാതൊരു ഭീഷണിയുമില്ല". സാഹസികനായ രാജകു മാരൻ പക്ഷേ അപകടങ്ങളതിജീവിച്ച് തത്തയുമായി മന്ത്രവാദിയുടെ അടുത്തെത്തി; തത്തയുടെ ചിറകരിഞ്ഞപ്പോൾ മന്ത്രവാദിയുടെ കൈ കൾ ദേഹത്തുനിന്നു വേർപെട്ടു വീണു; അങ്ങനെ അയാൾ മന്ത്രവാദി യെ വധിച്ചു രാജ്ഞിയെ മോചിപ്പിച്ചു. ഇന്ത്യയുടെ ഇതിഹാസമായ രാമായണത്തിൽ ലങ്കയുടെ രാജാവ് രാവണൻ സ്വന്തം ആത്മാവ് ഗു രുവര്യന്റെ പക്കലേൽപ്പിച്ചാണു ശ്രീരാമനോടു യുദ്ധത്തിനു പുറപ്പെട്ടു ന്നത്. അമ്പുകളൊന്നും രാവണനെ ബാധിയ്ക്കുന്നില്ലെന്നു കണ്ടു ശ്രീ രാമൻ ഇതികർത്തവ്യതാമൂഢനായി; പക്ഷേ, അദ്ദേഹത്തിന്റെ ഒരു സുഹൃത്ത് രാവണന്റെ വേഷം ധരിച്ചു ഗുരുവിന്റെ അടുത്തു ചെന്ന് ആ ത്മാവ് തിരികെ ചോദിച്ചു; അങ്ങനെ ആത്മാവ് നഷ്ടപ്പെട്ട രാവണൻ ശ്രീരാമന്റെ അമ്പേറ്റു മരിച്ചു. ഗ്രീക്കുകഥകളിലും ബാഹ്യാത്മാവിനെ സംബന്ധിച്ച പരാമർശങ്ങൾക്കു തീരെ പഞ്ഞമില്ല. മേഗരായിലെ രാജാവിന്റെ തലയിൽ സ്വർണ്ണനിറമുള്ള ഒരു മുടിയിഴയുണ്ടായിരുന്നു; ആ മുടിയിഴ പിഴുതെടുക്കുന്നവർക്കു മാത്രമേ രാജാവിനെ കൊല്ലാൻ കഴിയൂ. പക്ഷേ, രാജകുമാരി നഗരം ആക്രമിയ്ക്കാൻ വന്ന ക്രീറ്റിലെ രാ ജകുമാരന്റെ സൗന്ദര്യം കണ്ടു മയങ്ങി. സ്വന്തം പിതാവിന്റെ സ്വർണ്ണ മുടിയിഴ പിഴുതെടുത്ത് അവൾ രാജകുമാരനു പ്രണയോപഹാരമായി നൽകി. അലാവുദ്ദീനും അത്ഭുതവിളക്കുമെന്ന കഥയിൽ കടലിലെ പാറപ്പുറത്തു തടവിൽ കഴിയുന്ന രാജകുമാരിയോടു തനിയ്ക്കൊരിയ്ക്കലും മരണമില്ലെന്നു മന്ത്രവാദി പറയുന്നുണ്ട്. പക്ഷേ, രാജകുമാരി അദ്ദേഹ ത്തിന്റെ ജീവൻ കാട്ടിനകത്തൊരു തടാകത്തിൽ ഏഴു തലയുള്ള സ ർപ്പത്തിന്റെ നടുവിലെ തലയിൽ കാണുന്ന മാണിക്യത്തിലാണിരിയ്ക്കു ന്നതെന്നു മനസ്സിലാക്കി വിവരം രാജകുമാരനെ ധരിപ്പിച്ചു. അദ്ദേഹം കൊണ്ടുവന്ന മാണിക്യക്കല്ലെടുത്തു രാജകുമാരി തലയണയ്ക്കു കീഴെ വെച്ചപ്പോൾ നിമിഷങ്ങൾക്കകം തല പൊട്ടിത്തെറിച്ചു മന്ത്രവാദി മ

രിച്ചു. കൊഷ്ചെയ് എന്നൊരു മാന്ത്രികൻ സ്വർണക്കൊട്ടാരത്തിൽ രാജകുമാരിയെ തടങ്കലിലിട്ട കഥയാണു റഷ്യാക്കാർ പറയുന്നത്. ഒരുദിവസം അവൾ മുഖസ്തുതി പറഞ്ഞു വശീകരിച്ചു മന്ത്രവാദിയുടെ ജീവൻ നിലവറയിലെ ചൂലിനകത്താണെന്നു മനസ്സിലാക്കി. അവൾ ചൂലെടുത്തു തീയിലെറിഞ്ഞെങ്കിലും മന്ത്രവാദി മരിച്ചില്ല; ആദ്യശ്രമം പരാജയപ്പെട്ട രാജകുമാരി വീണ്ടും മധുരമായി പ്രലോഭിപ്പിച്ചപ്പോൾ മന്ത്രവാദി പറഞ്ഞു: "നിന്നോടുള്ള സ്നേഹം കരുതി ഞാൻ പറയാം. കാട്ടിനകത്തൊരു തോട്ടത്തിൽ മൂന്ന് ഓക്കുവൃക്ഷങ്ങൾ ചേർന്നു നിൽക്കുന്നുണ്ട്. നടുവിലെ വൃക്ഷത്തിന്റെ വേരിൽ പറ്റിപ്പിടിച്ചു കിടക്കുന്ന കറുത്ത പുഴുവിനെ കൊന്നാൽ ഞാൻ മരിക്കും". രാജകുമാരി വിവരമുടനെ രാജകുമാരനെ ധരിപ്പിച്ചു. അദ്ദേഹം കാട്ടിലെത്തി വൃക്ഷം കണ്ടുപിടിച്ചു പുഴുവിനെ ഞെരിച്ചു കൊന്നു പ്രിയതമയെ കാണാൻ ചെന്നപ്പോൾ പക്ഷേ മന്ത്രവാദി ജീവനോടെ ഇരിക്കുന്നതാണു കണ്ടത്. വീണ്ടും പ്രണയപൂർവം അടുത്തു വന്ന രാജകുമാരിയെ കണ്ടു മതിമറന്ന മന്ത്രവാദി കടലിലൊരു ദ്വീപിൽ വളരുന്ന ഓക്കുവൃക്ഷത്തിനു കീഴിലെ ഇരുമ്പുപെട്ടിക്കുള്ളിലെ മുട്ടയിലാണു തന്റെ ജീവനെന്നു തുറന്നു പറഞ്ഞു. വിവരമറിഞ്ഞ രാജകുമാരൻ സാഹസികമായി തിരഞ്ഞുചെന്നു പെട്ടിയിലെ മുട്ട കൈയിലെടുത്തു പൊട്ടിക്കാൻ ശ്രമിച്ചു. അതേ നിമിഷം മന്ത്രവാദി വേദന മൂലം പിടഞ്ഞു രാജകുമാരിയോടു ചോദിച്ചു: "ഞാൻ തന്ന സ്നേഹത്തിനു നീയെന്നോട് ഇങ്ങനെയാണോ പെരുമാറുന്നത്?". ക്രുദ്ധനായ അയാൾ തൽക്ഷണം ഉറയിൽ നിന്നു വാളൂരി രാജകുമാരിയുടെ നേർക്കടുത്തു; പക്ഷേ, ആ നിമിഷം രാജകുമാരൻ മുട്ട ഉള്ളംകൈയിലിട്ടു പിഴിഞ്ഞതുകൊണ്ട് വാൾ കൈയിൽനിന്നൂർന്നു വീണു മന്ത്രവാദി മരിച്ചു. ജർമ്മനിയിൽ പ്രചരിക്കുന്ന കഥയിലെ വൃദ്ധനായ മന്ത്രവാദി കാട്ടിൽ സുന്ദരിയായ കന്യകയുമൊത്താണു താമസിക്കുന്നത്. വൃദ്ധൻ മരിച്ചുപോയാൽ താനൊറ്റയ്ക്കാകുമെന്നു വിലപിച്ച അവളോട് അദ്ദേഹം തുറന്നു പറഞ്ഞു: "എനിക്കു മരണമില്ല. ഇവിടെനിന്നു ദൂരെ വിജനമായൊരു നാട്ടിൽ ഉരുക്കുകവാടങ്ങളും ഉയർന്ന മതിലുകളും നാലുവശം കിടങ്ങുകളുമുള്ള ഒരു ദേവാലയമുണ്ട്. അ

തിന്റെ മട്ടുപ്പാവിൽ പറന്നു കളിയ്ക്കുന്ന മാടപ്രാവിന്റെ കരളിലാണു ഞാനെന്റെ ജീവൻ സൂക്ഷിച്ചിരിയ്ക്കുന്നത്. അതിനെ ആർക്കും കടന്നു പിടിയ്ക്കാൻ കഴിയാത്തതുകൊണ്ട് എനിയ്ക്കു തീരെ മരണഭയമില്ല". കന്യക ഉടനെ വിവരം രഹസ്യമായി കാമുകനെ അറിയിച്ചു. അയാൾ നേരേ ദേവാലയത്തിൽ ചെന്നു മാടപ്രാവിനെ പിടിച്ചു വന്നു മന്ത്രവാദി പുറത്തുപോയ സമയം വീട്ടിലെത്തി കട്ടിലിനടിയിൽ ഒളിച്ചിരുന്നു. നടന്നു ക്ഷീണിച്ചു കിതച്ചുകൊണ്ടു തിരിച്ചെത്തിയ മന്ത്രവാദിയുടെ ഹൃദയത്തിലെ ജീവൻ പിടയ്ക്കുന്നതു കണ്ടു കന്യക കരയാൻ തുടങ്ങി. മന്ത്രവാദി അവളെ സമാധാനിപ്പിച്ചു: "എന്റെ ജീവൻ മാടപ്രാവിന്റെ കരളിൽ സുരക്ഷിതമാണ്, നീ ഭയപ്പെടേണ്ട". പക്ഷേ, കട്ടിലിനടിയിൽ പതുങ്ങി കിടന്ന കാമുകൻ മാടപ്രാവിനെ പിടിച്ചൊന്നു ബലമായി അമർത്തിയതോടെ മന്ത്രവാദി ബോധം കെട്ടു വീണു. ബ്രിട്ടനിൽ തീക്കുണ്ഡത്തിൽ ദഹിപ്പിയ്ക്കാനോ വെള്ളത്തിൽ മുക്കിത്താഴ്ത്താനോ അമ്പെയ്തു കൊല്ലാനോ കഴിയാത്ത ഒരു രാക്ഷസൻ ആറു ഭാര്യമാരെ കൊന്ന ശേഷം വിവാഹം ചെയ്ത ഏഴാമത്തെ ഭാര്യയോടു പറഞ്ഞു: "എന്നെ ആർക്കും കൊല്ലാനാവില്ല. ഇവിടെ നിന്നു വളരെ ദൂരെ താമസിയ്ക്കുന്ന ഇളയ സഹോദരന്റെ ആമാശയത്തിലുള്ള ചെന്നായയുടെ വയറ്റിൽ കഴിയുന്ന മുയൽ സ്വയം വിഴുങ്ങിയ മാടപ്രാവിന്റെ മുട്ടയിലാണു ഞാനെന്റെ ആത്മാവ് സൂക്ഷിച്ചിരിയ്ക്കുന്നത്. അതുകൊണ്ട് എന്റെ മരണമോർത്തു നീ വേവലാതിപ്പെടേണ്ട". പക്ഷേ, ആ സംഭാഷണം ഒളിച്ചിരുന്നു കേട്ട ഒരു ഭടൻ നേരേ ചെന്നു സഹോദരനെ കൊന്നു മാടപ്രാവിന്റെ മുട്ടയെടുത്തു കൈയിലിട്ടു പിഴിഞ്ഞ നിമിഷം രാക്ഷസൻ മരിച്ചു താഴെ വീണു. അറബിക്കഥകളിലൊന്നിൽ ബന്ദിയായ രാജാവിന്റെ മകളോടു ജിൻ പറയുന്നുണ്ട്: "എന്റെ ജനനം ഗണിച്ച ജ്യോത്സ്യന്മാർ മനുഷ്യരാജാവിന്റെ കൈകൊണ്ടാണു മരണം സംഭവിയ്ക്കുകയെന്നു പ്രവചിച്ചിട്ടുണ്ട്. അതുകൊണ്ടു ഞാനെന്റെ ആത്മാവ് ഒരു തത്തയുടെ കരളിൽ ഒളിപ്പിച്ചുവെച്ച്, ആ തത്തയെ പെട്ടിയിലാക്കി, ആ പെട്ടി ഏഴറകളുള്ള പെട്ടകത്തിലാക്കി, പെട്ടകമൊരു

ഭണ്ഡാരത്തിലാക്കി, മനുഷ്യർക്കു ചെന്നെത്താനാവാത്ത കടൽക്കരയിൽ കുഴിച്ചിട്ടിരിയ്ക്കുകയാണ്". പക്ഷേ, കഥ കേട്ട സെയ്ഫെൽ മുലൂക്ക് ആത്മാവിരിയ്ക്കുന്ന സ്ഥലം തിരഞ്ഞു ചെന്നു തത്തയെ കൊണ്ടുവന്നു കഴുത്തു മുറിച്ചപ്പോൾ ജിൻ ചത്തുമലച്ചു വീണു. മംഗോളിയക്കാർ പറഞ്ഞു പോരുന്ന മറ്റൊരു കഥയിൽ മന്ത്രവാദി ആത്മാവിനെ കടന്നലിന്റെ ഹൃദയത്തിലാണു സുരക്ഷിതമായി സൂക്ഷിച്ചിരുന്നത്. അദ്ദേഹം കടന്നലിനെ കഥാനായകനായ ജോറോയുടെ കണ്ണു കുത്തിപ്പൊട്ടിയ്ക്കാൻ പറഞ്ഞു വിട്ടു. പക്ഷേ, ജോറോ കടന്നലിനെ കൈകൊണ്ടു കടന്നു പിടിച്ചു. ജോറോ ഇടയ്ക്കിടെ കൈപ്പടം അടയ്ക്കുകയും തുറക്കുകയും ചെയ്യുമ്പോൾ മന്ത്രവാദിയുടെ ബോധം മറയുകയും തെളിയുകയും ചെയ്തു. താർത്താറുകാരുടെ കഥയിലെ വീരനായകൻ ഒരു ദുർമ്മന്ത്രവാദിനിയുമായി മല്ലയുദ്ധത്തിലേർപ്പെട്ടു. വർഷങ്ങൾ കഴിഞ്ഞിട്ടും യുദ്ധമവസാനിച്ചില്ല. ദുർമ്മന്ത്രവാദിനിയുടെ ആത്മാവ് പാതാളത്തിൽ ഒൻപതു നദികൾ ചേരുന്നിടത്തു സ്വർഗത്തിനും ഭൂമിയ്ക്കുമിടയിലൊരു പാറയിൽ ഇരുമ്പുപെട്ടിയ്ക്കകത്തെ സ്വർണസഞ്ചിയിലുള്ള കിളിയിലാണെന്നു നായകന്റെ കുതിരകൾക്കറിയാമായിരുന്നു. മല്ലയുദ്ധം അനിശ്ചിതമായി തുടരുന്നതു കണ്ടു അവർ യജമാനനെ രക്ഷിയ്ക്കാൻവേണ്ടി കിളികളെ പിടിച്ചുകൊണ്ടു വന്നു കഴുത്തു മുറിച്ചപ്പോൾ ദുർമ്മന്ത്രവാദിനി താനേ മരിച്ചു വീണു. ആത്മാവിനെ ആവാഹിച്ച സ്വർണഖഡ്ഗവും ജീവിതസമ്പാദ്യമായ കന്നുകാലികളേയും കടത്തിക്കൊണ്ടു പോകുന്ന സഹോദരിയെ പിന്തുടരുന്നതിൽനിന്നു വീരനായകനെ വിലക്കുന്ന ഒരു കഥയുമുണ്ട്. ഒരുപക്ഷേ, ആത്മാവിരിയ്ക്കുന്ന ഖഡ്ഗം അവൾ സഹോദരനു നേരേ പ്രയോഗിയ്ക്കാനിടയുണ്ടെന്ന യുക്തിയാണ് അവർ കാരണമായി ചൂണ്ടിക്കാണിച്ചത്.

**31.2. നാട്ടാചാരങ്ങളിലെ ബാഹ്യാത്മാവ്:** ആത്മാവിനു സ്വന്തം ശരീരാവയവങ്ങളിൽ, പ്രത്യേകിച്ചും തലമുടിയിൽ, സുരക്ഷിതമായിരിയ്ക്കാമെന്ന വിശ്വാസം പലയിടങ്ങളിലും വേരൂന്നിയിരുന്നു. കഥയിലെ നായകനായ യുവാവ് യുദ്ധത്തിനു പോകുന്നതിനുമുമ്പ് ആത്മാവിനെ ശരീരത്തിൽ നിന്നു വേർപെടുത്തി സുരക്ഷിതമായൊരിടത്തു സൂ

ക്ഷിക്കുന്നതുപോലെ, പുതിയ വീട്ടിലേയ്ക്കു താമസം മാറ്റുന്ന സെലിബ സുകാർ കുടുംബാംഗങ്ങളുടെ ആത്മാക്കൾ ശേഖരിച്ചു നല്ലൊരു സഞ്ചി യിലാക്കി പുരോഹിതനെ ഏൽപ്പിയ്ക്കുകയാണു പതിവ്. പ്രസവത്തി നുമുമ്പ് ഗർഭിണിയുടെ ആത്മാവ് ആവാഹിച്ച ഒരു ഇരുമ്പുകത്തി വ യറ്റാട്ടി കൈവശം വെയ്ക്കുന്ന പതിവും അവർക്കിടയിലുണ്ട്. കുഞ്ഞ് ഒ രപായവും കൂടാതെ പുറത്തു വരുന്നതുവരെ ഗർഭിണിയുടെ ആത്മാവി ന്റെ ചുമതല വയറ്റാട്ടിയ്ക്കാണ്. കീയ്ദ്വീപിലെ വീട്ടിൽ കുഞ്ഞു പിറക്കു ന്ന ഉടനെ ഒരു നാളികേരം കൃത്യം രണ്ടായി പൊളിച്ചു വീണ്ടും ഒരുമി ച്ചു ചേർത്ത് പൂർവികരുടെ പ്രതിമയ്ക്കടുത്തു തൂക്കിയിടും; കുഞ്ഞിന്റെ ആത്മാവിനു ഭൂതബാധയേൽക്കാതെ നോക്കാനുള്ള ഉത്തരവാദിത്വം പൂർവികരെ ഏൽപ്പിയ്ക്കുകയാണവർ ചെയ്യുന്നത്. ആത്മാവിനെ കഴു ത്തിലണിഞ്ഞ മാലയിലെ മണികളിൽ സൂക്ഷിയ്ക്കുന്നവരാണു മദ്ധ്യാ ഫ്രിയ്ക്കയിലെ സ്ത്രീകൾ; സ്വന്തം മാല അവരൊരിയ്ക്കലും വേറൊരാൾക്കു കൊടുക്കാറില്ല. അംബോയ്നായിലെ ജനങ്ങൾ മനുഷ്യരുടെ ആത്മ ബലം തലമുടിയിലാണെന്നു വിശ്വസിച്ചു. ചെയ്ത കുറ്റം നിഷേധിയ്ക്കുന്ന തടവുകാരുടെ മുടി മുറിയ്ക്കാൻ വിധിയ്ക്കുന്നതോടെ അവർ താനേ കുറ്റസ മ്മതം നടത്തും. തലമുടി പോയാൽ ആത്മബലം നഷ്ടപ്പെട്ടു കുറ്റം സ മ്മതിയ്ക്കേണ്ടി വരുമെന്നവർക്കു നല്ല ബോദ്ധ്യമുണ്ട്. ആഭിചാരത്തി ന്റെ പേരിൽ ആരോപണങ്ങൾക്കു വിധേയരായവരെ ക്ഷൗരം ചെയ്തു മാത്രമേ ഫ്രാൻസിലെ ന്യായാധിപനു മുമ്പിൽ ഹാജരാക്കാറുള്ളൂ. ഇ ന്ത്യയിൽ ബസ്താറിലെ ജനങ്ങൾ ദുർമ്മന്ത്രവാദികളെന്നു ബോദ്ധ്യം വന്നവരെ കൈയേറ്റം ചെയ്തു മുടി വടിച്ചു കളഞ്ഞു മന്ത്രമുരുവിടാനാ വാത്തവിധം പല്ലുകൾ തല്ലിക്കൊഴിയ്ക്കും; അതിനുശേഷം അവരയാ ളെ മരത്തിൽ കെട്ടിത്തൂക്കി കണ്ണിൽ കുരുമുളകു തേച്ചു നിരായുധനാ ക്കി മുറിച്ചെടുത്ത മുടി മണ്ണിൽ കുഴിച്ചിടും. ആസ്ടക്കുകാർ ദുർമ്മന്ത്ര വാദികളുടെ ശിരസ്സിൽ സമൃദ്ധമായി വളരുന്ന തലമുടി ബലാൽക്കാ രേണ പിഴുതെടുത്താണു മരണശിക്ഷയ്ക്കു വിധേയനാക്കുന്നത്.

ചില നാടോടിക്കഥകളിൽ കഥാപാത്രങ്ങളുടെ വളർച്ചയും തളർച്ച

യും ഒരു പ്രത്യേകവൃക്ഷവുമായി ബന്ധപ്പെടുത്തുന്നതു കാണാം. മദ്ധ്യാഫ്രിയ്ക്കയിലൊരു വീട്ടിൽ ഒരു ദിവസംതന്നെ രണ്ടു കുട്ടികൾ ജനിച്ചാൽ ഒരേ വൃക്ഷത്തിന്റെ രണ്ടു തൈ നട്ടു നനച്ചു ബന്ധുക്കൾ ചുറ്റും കൂടിനിന്നു നൃത്തം ചെയ്യും. കുട്ടികളുടെ ജീവിതം ചെടിയുടെ വളർച്ചയുമായി ബന്ധപ്പെട്ടിരിയ്ക്കുമെന്ന് അവർ വിശ്വസിച്ചു. സ്വന്തം കൂടപ്പിറപ്പായി ഓരോ വൃക്ഷത്തെ പരിപാലിയ്ക്കുന്ന പതിവ് കാമറൂണിലും കണ്ടുവരുന്നുണ്ട്. മാവോറിസുകാർ പ്രസവിച്ച കുഞ്ഞിന്റെ പൊക്കിൾക്കൊടി മണ്ണിൽ കുഴിച്ചുമൂടി അതിനുമീതെ ഒരു വൃക്ഷത്തൈ നടും. ഫിജിയിൽ തെങ്ങിൻതൈയാണു നടുന്നതെങ്കിൽ ബോർണിയോവിൽ ഫലവൃക്ഷമാണെന്നു മാത്രമേ വ്യത്യാസമുള്ളൂ. മരം തഴച്ചു വളരുന്നതു കുട്ടിയുടെ ആരോഗ്യവും മുരടിയ്ക്കുന്നതു രോഗങ്ങളുമാണു സൂചിപ്പിയ്ക്കുന്നത്. യൂറോപ്പിൽ മിക്കയിടത്തും കുഞ്ഞിന്റെ ജനനത്തോടനുബന്ധിച്ച് ചെടികൾ നട്ടു വളർത്താറുണ്ട്. സ്വിറ്റ്സർലണ്ടിൽ ആൺകുട്ടിയ്ക്ക് ആപ്പിളും പെൺകുട്ടിയ്ക്ക് പേരച്ചെടിയുമാണു പതിവ്. എഡിൻബർഗിനു സമീപത്തെ തോട്ടത്തിലുള്ള ഓക്കുമരത്തിനു ഡൽഹൗസി കുടുംബവുമായി അഭേദ്യമായൊരു ബന്ധമുണ്ടെന്നു കരുതപ്പെട്ടു. കുടുംബത്തിലാരെങ്കിലും മരിച്ചാൽ ഒരു വൃക്ഷശാഖ ഉണങ്ങിപ്പോകും. 1874 ജൂലൈയിലെ രാത്രി പെട്ടെന്നൊരു മരക്കൊമ്പ് അടർന്നു വീഴുന്നതു കണ്ട തോട്ടക്കാരൻ പറഞ്ഞു: "കുടുംബത്തിലാരെങ്കിലും മരിച്ചിരിയ്ക്കും!". പിറ്റേന്നുതന്നെ ഫോക്സ്മോൾ പതിനൊന്നാമൻ അന്തരിച്ച വാർത്ത നാടെങ്ങും പരന്നു. ഗ്രഹണിയ്ക്കു മരുന്നായി കുട്ടികളെ അശോകവൃക്ഷത്തിന്റെ പിളർന്ന തടിയ്ക്കിടയിലൂടെ കടത്തുന്ന പതിവ് ഇംഗ്ലണ്ടിലുണ്ട്. മൂപ്പെത്താത്ത മരത്തിന്റെ തായ്ത്തടി നീളത്തിൽ നെടുകെ കീറി സൂര്യനുദിച്ചു വരുന്ന സമയം കുഞ്ഞുങ്ങളെ നഗ്നരാക്കിവേണം ആ വിടവിലൂടെ കടത്തേണ്ടത്. അങ്ങനെ മൂന്നു തവണ കടത്തിയാൽ പിളർന്ന മരത്തടി കളിമണ്ണു കുഴച്ചു ചേർത്തുകെട്ടണം. മരത്തിന്റെ മുറിവ് ഭേദമാകുന്നതോടെ കുഞ്ഞിന്റെ ഗ്രഹണി മാറും. തടികൾ തമ്മിലൊട്ടാതെ മരം ഉണങ്ങാനാണു ഭാവമെങ്കിൽ കുഞ്ഞിന്റെ ജീവനു നാശം വരാം. ജർമ്മനി, ഫ്രാൻസ്, ഡെന്മാർക്ക്, തുടങ്ങി യൂറോപ്പിലെ പല

ഭാഗങ്ങളിലും ഈ ചികിത്സ നിലനിൽക്കുന്നുണ്ട്. താൽക്കാലികരോ ഗശമനം മാത്രമല്ല പിന്നീട് കുഞ്ഞിന്റെ ആരോഗ്യവും ആ വൃക്ഷവുമാ യി ബന്ധപ്പെട്ടിരിക്കുന്നതായി അവർ കരുതി.

അജൈവവസ്തുക്കളും സസ്യങ്ങളും മാത്രമല്ല പലതരം ജീവികളുമാ യും മനുഷ്യർക്ക് ആത്മബന്ധമുള്ളതായി കഥകളിലുണ്ട്. പ്രായോഗി കജീവിതത്തിൽ ദുർമ്മന്ത്രവാദികളാണവ കാര്യക്ഷമമായി പ്രയോ ഗിക്കുന്നത്. സൈബീരിയയിലെ മന്ത്രവാദികൾക്കു സ്വന്തം ആത്മാ വിനെ മറ്റൊരു ജീവിയിൽ ഒളിപ്പിക്കാനാവും. വർഷത്തിലൊരിക്കൽ മാത്രം പുറത്തു വരുന്ന അവ മറ്റുള്ളവർക്കിടയിൽ ഓടി നടക്കുമെങ്കി ലും മന്ത്രവാദികൾക്കു മാത്രമേ നേരിട്ടു തിരിച്ചറിയാൻ കഴിയൂ. മന്ത്ര വാദികൾ തമ്മിലുള്ള വ്യക്തിവൈരാഗ്യം ബാഹ്യാത്മാക്കളുടെ മത്സ രമായും ചിലപ്പോൾ വളരാറുണ്ട്. തോൽക്കുന്ന ആത്മാവിന്റെ ഉടമയ്ക്കു മരണംപോലും സംഭവിക്കാം. ഭീരുക്കളായ മന്ത്രവാദികളുടെ ആത്മാ വ് നായ്ക്കളിലാണെങ്കിൽ ധൈര്യശാലികൾ കുതിരയിലും കരടിയി ലും കഴുകനിലുമാണ് ആത്മാവ് സൂക്ഷിക്കുന്നത്. ബാഹ്യാത്മാക്കളായ ജീവികളെ ജീവിതത്തിന്റെ ഒരു ഭാഗമായി കരുതുന്നവരാണു മെല നേഷ്യൻദ്വീപിലുള്ളവർ. പല്ലി, പാമ്പ്, തുടങ്ങി ഓരോരുത്തർക്കും ഓ രോ ജീവിയുണ്ടാകും. പക്ഷേ, വളർത്തുന്നതിനു പകരം അവരവയെ നിരീക്ഷിക്കുക മാത്രമേ ചെയ്യാറുള്ളൂ. അകാരണമായൊരു അപകടം പിണഞ്ഞാൽ അവരാദ്യമേ അന്വേഷിക്കുന്നതു ബാഹ്യാത്മാവിന്റെ അവസ്ഥയായിരിക്കും. ബാഹ്യാത്മാവിനെ ഒരു ജീവിയിൽ നിക്ഷേ പിക്കുന്ന രീതി പശ്ചിമാഫ്രിക്കയിലും കണ്ടുവരുന്നുണ്ട്. ഗബൂണിലെ മ ന്ത്രവാദികൾ വന്യമൃഗങ്ങളുടെ ചെവിയിൽനിന്നു രക്തമൂറ്റിയെടുത്തു സ്വന്തം രക്തത്തിൽ കലർത്തി ബാഹ്യാത്മാവുമായൊരു ആത്മബ ന്ധംപോലും സൃഷ്ടിക്കും. മാത്രമല്ല, മന്ത്രവാദികൾ അവരെക്കൊണ്ടു ശ ത്രുസംഹാരമടക്കം പല കടുംകൈകളും ചെയ്യിക്കും; വീട്ടുമൃഗങ്ങളേക്കാ ൾ പുലികളും പാമ്പുകളുമായാണ് അവർ ചങ്ങാത്തം കൂടുന്നത്; മന്ത്ര വാദിനികൾക്കു താരതമ്യേന ദുഷ്ടത കുറഞ്ഞ ജീവികളായിരിക്കുമെ

ന്നമാത്രം. വർഗത്തെ പൊതുവായല്ല, ഒരെണ്ണവുമായിമാത്രമേ അവർ ബന്ധപ്പെടാറുള്ളൂ. ആ ജീവിയുടെ മരണത്തോടെ ഉടമയും നിർവീര്യ നാകും. ആന, ചീങ്കണ്ണി, ഹിപ്പൊപ്പൊട്ടാമസ്, തുടങ്ങി പെട്ടെന്നൊളി ഞ്ഞു നിൽക്കാൻ കഴിവുമുള്ള മൃഗങ്ങളെയാണ കാമറൂണിലെ ഗ്രാമീ ണർ ബാഹ്യാത്മാവായി കണ്ടത്. പരസ്പരം ഒരഭേദ്യമായ ബന്ധം നിലനിൽക്കുമ്പോൾ ഒന്നിന്റെ മരണം മറ്റേതിനു മാരകമാകാനിടയു ള്ളതുകൊണ്ട് ഒരിക്കലും അവരവയെ ഉപദ്രവിക്കാറില്ല. അതേസമയം ആന ബന്ധുവാണെന്നു കരുതി ആനകളെയാകെ ആദരിക്കാനവർ തയാറുമല്ല. കൂട്ടത്തിൽനിന്നു ബന്ധുവിനെ കണ്ടെത്താനൊരു സിദ്ധി അവർക്കുണ്ട്. ഓരോ മനുഷ്യനും നിരവധി ബാഹ്യാത്മാക്കളുണ്ടെന്നു കരുതി ജീവിക്കുന്നവരാണ ബലോങ്ങുകാർ. "എന്റെ മരണമടുത്തെ" ന്നു പറഞ്ഞു മരിക്കുന്നവരുടെ ഏറ്റവും അടുത്ത ഒരു ബാഹ്യാത്മാവ് മ രിച്ചുപോയതായി കണക്കാക്കാം. പലതരം ചേരുവകൾ ചേർത്തു പാ കം ചെയ്ത ഒരു കഷായം കുടിച്ചാൽ സ്വന്തം ആത്മാവിനെ മറ്റൊരു മൃ ഗത്തിലേക്കു മാറ്റാമെന്നും ഇബോസ്‌വർഗക്കാർ കരുതി. പക്ഷേ, എ ന്തെങ്കിലും കാരണവശാൽ ആ മൃഗം കൊല്ലപ്പെടാനിടയായാൽ ആ ത്മാവ് അനാഥമായി, യഥാർത്ഥാവകാശി മരിച്ചുവീഴാനും സാദ്ധ്യത യുണ്ട്. ചിലർ ഈ കൌശലവിദ്യ ശത്രുസംഹാരത്തിനുവേണ്ടി പ്ര യോഗിക്കും. ഓരോരുത്തർക്കും ചുരുങ്ങിയതു നാലാത്മാക്കളെങ്കിലും കാണുമെന്നാണ കലബാറിലെ നീഗ്രോകളുടെ വിശ്വാസം; അവയി ലൊരെണ്ണം വന്യമൃഗമായിരിക്കും; ദിവ്യദൃഷ്ടിയുള്ളവർക്കു മാത്രമേ സ്വ ന്തം മൃഗത്തെ തിരിച്ചറിയാൻ കഴിയൂ; അങ്ങനെ സ്വന്തം മൃഗത്തെ മ നസ്സിലാക്കുന്നവർ അവയെ ഉപദ്രവിക്കാറില്ല. സാധാരണഗതിയിൽ അച്ഛനും ആൺമക്കൾക്കും ഒരു മൃഗവും അമ്മയ്ക്കും പെൺമക്കൾക്കും മറ്റൊരു മൃഗവുമാണ ബാഹ്യാത്മാവാകുന്നത്. കുടുംബത്തിലെല്ലാവർ ക്കും ഒരേ മൃഗം ബാഹ്യാത്മാവായി വരുന്ന സന്ദർഭങ്ങളും അപൂർവമാ യി സംഭവിക്കാം. അവയെ ശിക്ഷിക്കരുതെന്നു മാത്രമല്ല, രക്ഷിക്കാനും അവർക്കു ബാദ്ധ്യതയുണ്ട്. ഓരോരുത്തരുടേയും ജീവിതം ബാഹ്യാ ത്മാവുമായി ബന്ധപ്പെടുന്നതുകൊണ്ട് മിക്ക മൃഗങ്ങളുടെ മരണവും മ

നഷ്യരുടെ മരണവുമാകും. കുളത്തിലെ മത്സ്യങ്ങൾ തങ്ങളുടെ ബാ ഹ്യാത്മാക്കളായി കണ്ടു പരിപാലിയ്ക്കുന്ന കുടുംബങ്ങളെ ചിലയിടത്തു കാണാം. പട്ടണത്തിലെ പ്രഭുവിന്റെ ആത്മാവെന്നു കരുതിപ്പോന്ന ഒ രു ചീങ്കണ്ണിയെ നായാട്ടുകാരിൽ ചിലർ അറിയാതെ അമ്പെയ്തു പരി ക്കേൽപ്പിച്ചു. പിറ്റേന്നു നായ കടിച്ചെന്നു പറഞ്ഞു കാലിലൊരു മുറിവു മായാണു പ്രഭു പുറത്തിറങ്ങിയത്. പക്ഷേ, കാര്യങ്ങളറിയാവുന്നവർ കഥ വിശ്വസിയ്ക്കാതെ നിഷേധാർത്ഥത്തിൽ തലയാട്ടി. ഒരിംഗ്ലീഷു കാരൻ നദിയിൽ നീന്തിത്തുടിയ്ക്കുന്ന ഹിപ്പൊപ്പൊട്ടാമസിനെ വെടി വെച്ചു കൊന്നു; അതേ നിമിഷം ഗ്രാമത്തിലൊരു സ്ത്രീ അകാരണമാ യി മരണമടഞ്ഞു. നിരപരാധിയായ സ്ത്രീയെ വധിച്ചതിനു നഷ്ടപരി ഹാരമായി അഞ്ചു പൗണ്ട് ബന്ധുക്കൾ അദ്ദേഹത്തോടാവശ്യപ്പെട്ടു!. സാപോടെക്വർഗക്കാർ ഈറ്റുനോവ് അനുഭവിയ്ക്കുന്നവർക്കു മുമ്പിൽ ഓരോ മൃഗങ്ങളുടെ ചിത്രങ്ങൾ വരച്ചുകാണിയ്ക്കും. പിറക്കുന്ന കുഞ്ഞി ന്റെ കണ്ണു പതിഞ്ഞ മൃഗത്തിലേയ്ക്കാണു ബാഹ്യാത്മാവ് കുടിയേറുന്ന തെന്ന് അവർ വിശ്വസിച്ചു. വളരുന്ന കുഞ്ഞിന്റെ ഭാഗ്യനിർഭാഗ്യങ്ങ ളുടെ വിധാതാവായി പിന്നീടവർ ആ മൃഗത്തെ കണക്കാക്കാക്കിത്തു ടങ്ങും. സ്പാനിഷ് ആക്രമണകാലത്തെ യുദ്ധങ്ങളിൽ ബാഹ്യാത്മാ ക്കളായ സർപ്പങ്ങളുടെ രൂപത്തിലാണു ഗ്വാട്ടിമാലയിലെ ജനങ്ങൾ ശത്രുക്കൾക്കെതിരെ അണിനിരന്നത്. കഴുകന്റെ രൂപമുള്ള രാജാവി ന്റെ ആത്മാവ് സ്പാനിഷ് സൈന്യാധിപനായ അൽവരദോയുടെ വാ ളിനിരയായ നിമിഷം രാജാവ് പടക്കളത്തിൽ മരിച്ചുവീണു. ആസ്ത്രേ ലിയയിലെ ആദിവാസികൾക്കു പക്ഷേ ആത്മാവുമായി ബന്ധമുള്ള ജീവിവർഗത്തെക്കുറിച്ചുമാത്രമേ അറിയാവൂ. പുരുഷന്മാർക്കു വവ്വാലും സ്ത്രീകൾക്കു മൂങ്ങയുമാണവരുടെ ബാഹ്യാത്മാക്കൾ. അവരവരുടെ ജീ വികളെ ബന്ധുക്കളായി കരുതി ശീലിച്ചതുകൊണ്ട് അതവരുടെ ഗോ ത്രചിഹ്നവുമായി മാറി. ഇതുപോലെ ലിംഗഭേദമനുസരിച്ച ഗോത്രചി ഹ്നങ്ങൾ സ്വീകരിയ്ക്കുന്ന രീതി ആസ്ത്രേലിയയിൽ മാത്രമേയുള്ളൂ. നാ ടോടിക്കഥയിലെ പഞ്ച്കിൻ സ്വന്തം ജീവൻ ഒരു തത്തയുടെ കരളി

ൽ ഒളിപ്പിച്ചുവെച്ചതുപോലെ ജീവിതസുരക്ഷയ്ക്കുള്ള ഒരുപാധിയായി ഒരുപക്ഷേ അവർ ഗോത്രസങ്കൽപ്പത്തെ കണ്ടിരിയ്ക്കാനും സാദ്ധ്യതയു ണ്ട്. ജീവനെ പല ഭാഗങ്ങളായി വിഭജിയ്ക്കാമെന്നു പ്ലേറ്റോയെപ്പോ ലെ നിരവധി ചിന്തകന്മാർ കരുതിയിരുന്നു. ഒരാത്മാവു ശിരസ്സിലും മറ്റൊന്നു ഹൃദയത്തിലും ബാക്കിയുള്ളവ നാഡികളിലുമാണെന്ന കരീ ബിയയിലെ വിശ്വാസം മുൻനിർത്തി മനുഷ്യരുടെ മരണം പതുക്കെ യാണു നടക്കുന്നതെന്നു ഹിദാത്സക്കാർ പറയുന്നു. ആത്മാവിനെ പു റത്തൊരിടത്തു സുരക്ഷിതമായാണു സൂക്ഷിയ്ക്കുന്നതെന്നു ബാതക്വർ ഗക്കാർ പരസ്യമായിത്തന്നെ പ്രഖ്യാപിയ്ക്കാറുണ്ട്.

മതപരമായ ചില അനുഷ്ഠാനങ്ങളിലേയ്ക്കു വെളിച്ചം വീശുന്നവയാ ണു ഗോത്രസങ്കൽപ്പത്തെക്കുറിച്ചുള്ള ഈ കാഴ്ചപ്പാട്. ആദിവാസിവ ർഗങ്ങളിൽ കൗമാരപ്രായമായ ആൺകുട്ടികളെ കൊല്ലുന്നതായി സ ങ്കൽപ്പിച്ചു പുനർജ്ജന്മം നൽകുന്ന ഒരു ചടങ്ങു പതിവുണ്ട്. ആത്മാവി നെ ശരീരത്തിൽനിന്നു വേർപെടുത്തി ഗോത്രചിഹ്നമായ മൃഗത്തിലേ യ്ക്കു ചേർക്കുന്ന ഒരാചാരമായതു വ്യാഖ്യാനിയ്ക്കാം. വോങ്ഘിവർഗക്കാ ർ യൗവനത്തിലേയ്ക്കു കടന്ന ചെറുപ്പക്കാരുടെ മുൻവശത്തെ പല്ലു തല്ലി ക്കൊഴിച്ച് അതുവരെ വിളിച്ചുപോന്ന ചെല്ലപ്പേരിനു പകരം പുതിയ ഒരു പേരു വിളിയ്ക്കും; മാത്രമല്ല, അടർന്നുപോയ പല്ലിനു പകരം വാള രികുള്ള മരക്കഷണം ചരടിൽ ചേർത്തുകെട്ടും; അതോടെ ഗോത്രമൃഗ ത്തിന്റേതുപോലെ അയളുടെ ശബ്ദം മുഴങ്ങാൻ തുടങ്ങും. ഗയാനക്കാർ പ്രായപൂർത്തിയായ ആൺകുട്ടിയുടെ ലിംഗചർമ്മം മുറിയ്ക്കുന്നതുമായി ബന്ധപ്പെട്ടു ഭീമാകാരനായൊരു ജീവിയെപ്പോലെ ഉയരത്തിൽ പന്ത ലൊരുക്കും; ആൺകുട്ടി ബന്ധുക്കളോടു യാത്ര പറഞ്ഞു നേരേ ആ ഭീ കരജീവിയുടെ വായിലേയ്ക്കിറങ്ങാൻ തയാറായി പന്തലിനു മുൻവശം ചെന്നു നിൽക്കുമ്പോൾ അകത്തുനിന്ന് ഉച്ചത്തിൽ ഒരലർച്ച കേൾ ക്കും; പേടിച്ചരണ്ടു ബോധം കെടുന്ന കുട്ടികളുടെ ലിംഗചർമ്മത്തിൽ പിന്നീടു കാണുന്ന മുറിവ് ആ ഭീകരജീവിയുടെ ദന്തക്ഷതങ്ങളായി വ്യാഖ്യാനിയ്ക്കപ്പെടും; പിന്നീടു കുറേക്കാലത്തേയ്ക്കു കുടുംബാംഗങ്ങളുമാ യി ബന്ധപ്പെടാതെ ഏകാന്തമായ തടവിൽ കഴിയുന്ന അവരെ ഒരു

ദിവസം ഗ്രാമവാസികൾ വന്നു സ്വീകരിച്ച് ജാഥയായി വീട്ടിലേയ്ക്കു കൂട്ടിക്കൊണ്ടുപോകും. മരണത്തിൽനിന്നുയിർത്തെഴുന്നേറ്റു വരുന്ന അവരെ ബന്ധുക്കൾ സ്നേഹപൂർവം വാരിപ്പുണരും. പക്ഷേ, ആരേയും മനസ്സിലായില്ലെന്നു ഭാവിയ്ക്കുന്ന യുവാക്കൾ ഉറക്കത്തിൽനിന്നുണർന്നതുപോലെ പെരുമാറും; പിറ്റേന്നു ശരീരത്തിൽ പറ്റിപ്പിടിച്ച മാലിന്യങ്ങൾ കഴുകിക്കളഞ്ഞ് അവർ സാധാരണജീവിതത്തിലേയ്ക്കു മടങ്ങും. റൂക്ക്ദ്വീപിലെ ഉത്സവകാലത്തു ജനങ്ങൾ ഭീകരജീവിയെപ്പോലെ മുഖംമൂടി ധരിച്ച രണ്ടുപേരുടെ പിന്നാലെ തെരുവുതോറും സഞ്ചരിയ്ക്കാറുണ്ട്; ആൺകുട്ടികളെ ബലാൽക്കാരേണ പിടിച്ചു വിഴുങ്ങുകയാണവരുടെ ലക്ഷ്യം; പേടിച്ചു വിറച്ചു വാവിട്ടു കരയുന്ന കുട്ടികളെ കാൽക്കീഴിലൊളിപ്പിച്ച് അവർ നാടെങ്ങും ചുറ്റും; മാത്രമല്ല, ഭീകരജീവി വിഴുങ്ങിയ കുട്ടികളെ പുനരുജ്ജീവിപ്പിയ്ക്കാൻ പല പാരിതോഷികങ്ങളും അവരാവശ്യപ്പെടും. അവസാനം ബന്ധുക്കൾ നൽകുന്ന സൽക്കാരം സ്വീകരിച്ച് അവർ കുട്ടികളെ തിരിച്ചേൽപ്പിയ്ക്കും. ഫിജിദ്വീപിൽ വളരെ ഗൗരവം തുടിയ്ക്കുന്ന ഒരന്തരീക്ഷത്തിലാണു മരണവും ഉയിർത്തെഴുന്നേൽപ്പും അരങ്ങേറുന്നത്. കാർമ്മികർ നാലുപാടും മറച്ച രഹസ്യമായ പന്തലിലേയ്ക്കു യുവാക്കളെ കടത്തിവിടും. പന്തലിൽ നിരനിരയായി രക്തത്തിൽ കുളിച്ചു കുടൽമാല വെളിയിൽ ചാടി മരിച്ചവരെപ്പോലെ കിടക്കുന്നവരുടെ കൂട്ടത്തിൽ അവരേയും കിടത്തും. അൽപ്പസമയം കഴിഞ്ഞു കാർമ്മികനൊരു ശബ്ദമുണ്ടാക്കുമ്പോൾ കിടന്നവർ പെട്ടെന്നെഴുന്നേറ്റു പുഴയിൽ ചെന്നു ചാടി ദേഹത്തുള്ള രക്തക്കറയും മാംസക്കഷണങ്ങളും കഴുകിക്കളയും. മരണത്തിൽ നിന്നു രക്ഷപ്പെട്ടവരെപ്പോലെ പൂർവാധികം ഊർജ്ജസ്വലതയോടെ പന്തലിൽ തിരിച്ചെത്തുന്ന അവരെ വാദ്യമേളങ്ങളോടെ ജനങ്ങൾ വരവേൽക്കും. സെറാമിനു പടിഞ്ഞാറു കൌമാരപ്രായത്തിലുള്ള ആൺകുട്ടികൾക്കുമാത്രമായി പ്രത്യേകമായ വീടൊരുക്കിയിട്ടുണ്ട്. ഇടതൂർന്ന വനത്തിൽ വെളിച്ചം കടക്കാത്ത ഭാഗത്താണവർ താമസിയ്ക്കുന്നത്. രക്ഷാകർത്താക്കളായ രണ്ടുപേരുടെ കൂടെ ഗ്രാമത്തിൽനിന്നു വരുന്ന കണ്ണു മൂടിയ കുട്ടി

കൾ വീടിനു മുമ്പിൽ നിരന്നു കഴിഞ്ഞാൽ പുരോഹിതൻ ഭൂതാത്മാവിനെ വിളിച്ചുവരുത്തുന്ന മന്ത്രം ചൊല്ലും. വീടിനകത്തു നേരത്തേതന്നെ കയറിപ്പറ്റിയ ചിലർ ഈറ്റക്കുഴലൂതി വലിയൊരാരവം മുഴക്കും. ഭൂതത്തിന്റെ അലർച്ചയാണതെന്നു തെറ്റിദ്ധരിച്ചു സ്ത്രീകൾ ഭയന്നു വിറയ്ക്കും; പുരോഹിതൻ വന്നു കുട്ടികളെ അകത്തേക്കു കൊണ്ടുപോകും. ഓരോ കുട്ടിയും കാഴ്ചയിൽനിന്നു മറയുന്നതോടെ മൂർച്ചയുള്ള വാൾ വായുവിൽ വീശുന്ന ശബ്ദവും ഭയാനകമായ നിലവിളിയും രക്തത്തുള്ളികൾ ഇറ്റിറ്റു വീഴുന്ന വാൾ വീടിന്റെ മേൽക്കൂര ഭേദിച്ച് മുകളിലേയ്ക്കുയരുന്നതും പുറത്തു നിൽക്കുന്നവർക്കു നേരിട്ടു കാണാം. തുടർന്നു കുട്ടിയുടെ മുറിച്ചെടുത്ത ശിരസ്സുമായി ഭൂതം സ്വർഗത്തിലേയ്ക്കു പോയതായി അവർ ധരിയ്ക്കും. ബന്ധുക്കൾ മാറത്തടിച്ചു കരഞ്ഞു നിലവിളിയ്ക്കും. പിന്നീട് ഒൻപതു ദിവസങ്ങൾ  വീടിനകത്തെ ഇരുട്ടിൽ പെരുമ്പറകളുടെ ഭീകരനാദവും വാൾത്തലകളുടെ സീൽക്കാരവും കേട്ടു കുട്ടികൾ കഴിഞ്ഞുകൊള്ളണം; ദിവസേന കുളിച്ചു ദേഹത്തു മഞ്ഞളരച്ചു തേയ്ക്കണം; പകൽ സമയം ചെറുവിരൽപോലുമനക്കാതെ കാലു പിണച്ചു ചമ്രം പടിഞ്ഞിരിയ്ക്കുന്ന അവരോടു പുരോഹിതൻ ഭൂതങ്ങളെ അനുകരിച്ച് അപരിചിതഭാഷയിൽ ചിലതു സംസാരിയ്ക്കും; വീടിനകത്തു നടന്ന കാര്യങ്ങൾ ആരോടും മിണ്ടിപ്പോകരുതെന്ന് അദ്ദേഹം അവരെ ഭീഷണിപ്പെടുത്തും; ജീവിതത്തിൽ പാലിയ്ക്കേണ്ട പല നിയമങ്ങളും അദ്ദേഹമവർക്ക് ഉപദേശിയ്ക്കും. അതിനിടയിൽ, തോരാത്ത കണ്ണുകളുമായി കഴിയുന്ന ബന്ധുക്കളുടെ അടുത്തേയ്ക്കു കാട്ടിൽനിന്നു ശുഭവാർത്തയുമായൊരു ദൂതൻ വന്നെത്തും. സ്വർഗത്തിൽനിന്നു വരുന്നതുപോലെ അപരിചിതമായ ഭാഷയിൽ വിചിത്രമായ ആംഗ്യങ്ങളോടെ സംസാരിയ്ക്കുന്ന അയാൾ പുരോഹിതന്മാരുടെ നിരന്തരമായ നിർബന്ധം നിമിത്തം കുട്ടികൾക്കു ഭൂതം രണ്ടാമതൊരു ജന്മം നൽകി അനുഗ്രഹിച്ചതായി അറിയിയ്ക്കും. അങ്ങനെ,  കൈയിലൊരു സ്വർഗീയദണ്ഡുമായി അടുത്ത ദിവസം വന്നെത്തുന്ന കുട്ടികൾ പക്ഷേ, ബന്ധുക്കളെ കണ്ടതായിപ്പോലും ഭാവിയ്ക്കില്ല. എല്ലാം മറന്നതുപോലെ അവർ പിന്നോട്ടു നടക്കുകയും ഭക്ഷണം വിളമ്പിയ പാത്രം തട്ടിത്തെറിപ്പിയ്ക്കുകയും ആം

ഗൃഭാഷയിൽ സംസാരിയ്ക്കുകയും ചെയ്യും. പക്ഷേ, അപ്പോൾ പിറന്നു വീണ കുഞ്ഞുങ്ങളെപ്പോലെ രക്ഷാകർത്താക്കൾ അവർക്കോരോന്നു പറഞ്ഞു കൊടുക്കും. മുപ്പതു ദിവസത്തോളം ബന്ധുക്കൾക്ക് അവരുടെ മുടി ചീകാൻ അവകാശമില്ല. ആ കാലയളവു കഴിയുമ്പോൾ പുരോഹിതൻ നേരിട്ടു വന്ന് അവരെ കാട്ടിലൊരു നിഗൂഢസ്ഥാനത്തു കൊണ്ടുപോയി മുടി മുറിച്ചു ഗ്രാമത്തിലേയ്ക്കു പറഞ്ഞയയ്ക്കും. അതോടെ ചടങ്ങുകൾ കഴിഞ്ഞു പുരുഷന്മാരായി അംഗീകരിയ്ക്കപ്പെട്ട അവർക്കു വിവാഹം ചെയ്തു കുടുംബജീവിതത്തിലേയ്ക്കു കടക്കാം. കുട്ടികളുടെ മാനുഷികത നശിപ്പിച്ചു ഗോത്രചിഹ്നമായ മൃഗീയത പകരുകയാണു ചടങ്ങിന്റെ ലക്ഷ്യം. ആത്മാവിനോടു സാദൃശ്യമുള്ള മറ്റൊരു ശക്തിയുമായി ബന്ധം സ്ഥാപിച്ചശേഷം ബാഹ്യാത്മാവിനെ സുരക്ഷിതമായൊരിടത്തു നിക്ഷേപിച്ച് ആവശ്യം വരുമ്പോൾ മാന്ത്രികശക്തി വീണ്ടെടുക്കാനുള്ള സാദ്ധ്യതകളാണ് അവർ ആരായുന്നത്. സമ്പാദ്യം സ്വയം സൂക്ഷിയ്ക്കുന്നതിനുപകരം ബാങ്കിൽ നിക്ഷേപിയ്ക്കുന്നതിനു തുല്യമാണത്. സന്ദിഗ്ദ്ധഘട്ടങ്ങളിൽ താൽക്കാലികമായ ചില അഭയകേന്ദ്രങ്ങൾ ആർക്കായാലും ഉപകരിയ്ക്കാതിരിയ്ക്കില്ലല്ലോ! ഗോത്രങ്ങളുടെ സംവിധാനത്തിൽ അടിയന്തിരകാര്യങ്ങൾ നേരിടാനുള്ള കുറുക്കുവഴികൾ മാത്രമല്ല, ജീവിതാവസ്ഥകളിൽ ഓരോരുത്തരും അനുവർത്തിയ്ക്കേണ്ട അനുഷ്ഠാനങ്ങളും ഉൾക്കൊള്ളുന്നുണ്ട്. പ്രാകൃതമനുഷ്യരുടെ ചിന്തകൾ കുറേക്കൂടി കൃത്യമായറിഞ്ഞാൽ ഒരുപക്ഷേ ഗോത്രസംബന്ധിയായ വിഷയങ്ങളേക്കാൾ സാമൂഹ്യജീവിതത്തിന്റെ ആരംഭദശകളെക്കുറിച്ചു വിലപ്പെട്ട വിവരങ്ങൾ പലതും നമുക്കു ലഭിച്ചേക്കാം.

# 32. സുവർണശാഖ

ബാഹ്യാത്മാക്കളെക്കുറിച്ചുള്ള ചർച്ചയിൽനിന്നു ബാൾഡറുടെ ആത്മാവ് ഓക്കുമരത്തിൽ വളർന്നുവന്ന ഒരിത്തിൾക്കണ്ണിയിലാണു ജീവിച്ചിരുന്നതെന്ന വിശ്വാസം പ്രാകൃതമനുഷ്യരുടെ ആചാരവിചാരങ്ങളോടു തീർത്തും യോജിയ്ക്കുന്നതാണെന്നു നാം കണ്ടുകഴിഞ്ഞു. സ്വജീ

വൻ കാത്തു സൂക്ഷിച്ച മരച്ചില്ലയുടെ പ്രഹരമേറ്റു മരിച്ചു വീഴുന്ന അദ്ദേഹത്തിനു നാടോടിക്കഥയിലെ കോഷ്ചെയ്യുടെ ദുരവസ്ഥയാണു നേരിടേണ്ടിവന്നത്. ജീവനുതുല്യം കരുതിപ്പോന്ന സ്വർണവാളിന്റെ വെട്ടേറ്റുതന്നെ താർത്താറിലെ യോദ്ധാക്കൾ വീരമൃത്യു വരിച്ചു. രണ്ടു വ്യത്യസ്താവസ്ഥകളായ ജീവിതത്തിനും മരണത്തിനും ഒരേ സംഗതിതന്നെ കാരണമായി വരുന്നതിൽ പക്ഷേ അസ്വാഭാവികത തോന്നേണ്ട യാതൊരു കാര്യവുമില്ല.

മഞ്ഞുകാലത്ത് ഇല പൊഴിഞ്ഞു നിർജ്ജീവമായിത്തീരുന്ന ഓക്കുമരം, തന്റെ ശരീരത്തിൽ ജീവനുള്ള തളിരുകളുമായി പടരുന്ന ഇത്തിൾക്കണ്ണിയിലാണു സ്വന്തം ആത്മാവിനെ ഒളിപ്പിച്ചുവെച്ചതെന്ന സംശയത്തിന്റെ സാംഗത്യം ഇതോടെ വർദ്ധിയ്ക്കുന്നു. മണ്ണിൽനിന്നല്ലാതെ തടിയിൽനിന്നു മുളപൊട്ടുന്ന ഇത്തിൾക്കണ്ണിയുടെ ജന്മം ആ സംശയത്തിനു നല്ല പിന്തുണയും നൽകുന്നുണ്ട്. ഭൂമിയിലും സ്വർഗത്തിലുമല്ലാതെ സുരക്ഷിതമായൊരിടത്തു ജീവൻ സൂക്ഷിയ്ക്കാൻ മനുഷ്യരെപ്പോലെ ഓക്കുമരവും ഒരുപക്ഷേ ശ്രമിച്ചിരിയ്ക്കാം. ഇത്തിൾക്കണ്ണിയുടെ ഇലയ്ക്കു ഭൂസ്പർശമുണ്ടായാൽ ഔഷധഗുണം നഷ്ടപ്പെടുമെന്നു വൈദ്യന്മാർ നിഷ്കർഷിച്ചതിന്റെ കാരണവും നമുക്കു വ്യക്തമായി. ബാൾഡറുടെ കഥയ്ക്കു സമാനമായി ഹിന്ദുപുരാണത്തിലെ ഇന്ദ്രൻ നമുചിയ്ക്ക്, അമ്പും വടിയും മുഷ്ടിയും പ്രയോഗിച്ചു രാവിലും പകലിലും ശത്രുക്കളുടെ ബാധയേൽക്കില്ലെന്ന ഒരു വരം നൽകുന്നുണ്ട്. പിന്നീട് സമുദ്രത്തിലെ തിരമാലയുടെ പതകൊണ്ട് ഉഷ:സന്ധ്യയിലാണു നമുചിയെ ഇന്ദ്രൻ വധിയ്ക്കുന്നത്. അങ്ങനെ പ്രാകൃതമനുഷ്യർ ഒരുപക്ഷേ കൃത്യമായി നിർവചിയ്ക്കാനാവാത്ത വസ്തുക്കളും ഉപാധികളുമായിരിയ്ക്കാം സ്വന്തം ജീവനു സുരക്ഷിതസ്ഥാനങ്ങളായി കണ്ടെത്തിയത്.

സാധാരണ സസ്യങ്ങളെപ്പോലെ സ്വാഭാവികമായി മണ്ണിൽനിന്നു മുള പൊട്ടാത്ത ഇത്തിൾക്കണ്ണികളുടെ നിഗൂഢത പക്ഷേ ചിലതരം പേരാലുകളും പങ്കിടുന്നുണ്ട്. വൃക്ഷശാഖകളിലും മേൽക്കൂരകളിലും പക്ഷികൾ വിതറിയ വിത്തു മുളച്ചുണ്ടാകുന്ന പേരാൽ ദുർമ്മന്ത്രവാദികൾക്കെതിരെയുള്ള ഒരു പ്രതിരോധമായാണു സ്വീഡനിലും നോർ

വേയിലുമുള്ളവർ കാണുന്നത്. ഇരുട്ടത്തു നടക്കുന്നവർ മന്ത്രവാദികളു ടെ കെണിയിൽപ്പെടാതിരിയ്ക്കാൻ പേരാലില വായിലിട്ടു ചവച്ചാൽ മതിയെന്ന് അവർ ഉപദേശിയ്ക്കുന്നു. ദുഷ്ടശക്തികളിൽനിന്നു രക്ഷ നേ ടാൻ ജർമ്മൻകാർ വീടിനു മുമ്പിലും കന്നുകാലികളുടെ കഴുത്തിലും ഇ ത്തിൾക്കണ്ണിയുടെ ചില്ലകൾ തൂക്കിയിടും. എന്തായാലും നേമിയിലെ സുവർണശാഖ ഇത്തിൾക്കണ്ണിയാണെന്ന അഭിപ്രായം പുതിയതല്ല. ഇതിഹാസകാരനായ വെർജിൽതന്നെ ഇത്തിൾക്കണ്ണിയെ സഹജ മായ കാവ്യഭാവനയിലൂടെ ഒരു സുവർണശാഖയായി വിശേഷിപ്പിച്ച്, ആ ചില്ലകളിൽ ഏനിയാസിനേയും എടുത്തുകൊണ്ടു രണ്ടു മാടപ്രാവു കൾ പറന്നു വന്നു വിശ്രമിച്ചതായി വിവരിയ്ക്കുന്നുണ്ട്.

'വൃക്ഷരാജാവെ'ന്ന പദവിയോടെ അറിയപ്പെട്ട അറീഷ്യയിലെ പു രോഹിതൻ ഇത്തിൾക്കണ്ണികൾ പടരുന്ന ഓക്കുമരത്തിന്റെ ആൾരൂ പമാണെന്നു കരുതാവുന്ന സകല തെളിവുകളും നമുക്കിന്നു ലഭിച്ചുക ഴിഞ്ഞു. അതുകൊണ്ട് അദ്ദേഹത്തെ വധിയ്ക്കാൻ ഉദ്ദേശിക്കുന്നവർക്ക് ഇത്തിൾക്കണ്ണിയുടെ ഒരു സുവർണശാഖ ഒടിച്ചെടുക്കേണ്ട ആവശ്യ വും വ്യക്തമായി. ഇത്തിൾക്കണ്ണി സുരക്ഷിതമായിരിക്കുന്നിടത്തോളം പുരോഹിതനു മരണമില്ല. അറീഷ്യയിൽ വേനൽക്കാലത്തു കൊണ്ടാ ടാറുള്ള തീയാട്ടുത്സവത്തിൽ പണ്ടെന്നോ ബാൾഡറെപ്പോലെ അദ്ദേ ഹവും ഒരുപക്ഷേ കത്തിയെരിഞ്ഞിരിയ്ക്കാം; റോമിലെ വെസ്റ്റാ ദേവാ ലയത്തിലും അറീഷ്യയിലെ തോട്ടത്തിലും അണയാതെ സൂക്ഷിയ്ക്കുന്ന അഗ്നികുണ്ഡത്തിലെ ഓക്കുമരക്കമ്പുകളായിരിയ്ക്കാം പണ്ടൊരിയ്ക്കൽ വൃ ക്ഷരാജാവിന്റെ ഭൗതികശരീരവും കാർന്നുതിന്നത്; പിന്നീട് ദൈവദ ത്തമായ പൗരോഹിത്യപദവി കൈയൂക്കുകൊണ്ടു നിലനിർത്താനു ള്ള അവകാശവും അദ്ദേഹത്തിനു ലഭിച്ചിരിയ്ക്കാം. പക്ഷേ, തീനാളങ്ങ ളിൽനിന്നു വാൾത്തലയിലേയ്ക്കാണു വിധിവിപര്യയമെന്നു പറയാവു ന്ന വിധത്തിൽ അദ്ദേഹം ചെന്നു വീണത്.

ഇത്തിൾക്കണ്ണിയെ സുവർണശാഖയെന്നു പേരിടാനുള്ള കാരണ ങ്ങൾ കൂടി നമുക്കിനി നോക്കാം: മഞ്ഞനിറത്തിലുള്ള ചെറുപഴങ്ങൾ

മാത്രം മതിയായൊരു തെളിവല്ല; തണ്ടും ഇലയും സ്വർണാഭമെന്നാണ വെർജിൽ പറയുന്നത്; തണ്ടുകൾ വെട്ടിയെടുത്ത കുറച്ചുദിവസം വെച്ചിരുന്നാൽ ഇലകളടക്കം കനകശോഭയോടെ പഴുത്ത മഞ്ഞനിറം വരും. ഇത്തിൾക്കണ്ണിയുടെ മഞ്ഞനിറത്തിന്ന നിധികുംഭങ്ങൾ ചൂണ്ടിക്കാണിയ്ക്കാൻ കഴിവുണ്ടെന്ന പരമ്പരാഗതമായി നിലനിൽക്കുന്ന വിശ്വാസം സമാസമമന്ത്രവാദത്തിന്റെ തത്വമനുസരിച്ച നമുക്കു വിശദീകരിയ്ക്കാവുന്നതേയുള്ളൂ. വേനൽക്കാലത്ത തീജ്വാലപോലെ വിടരുന്ന സൂര്യകാന്തിപ്പൂക്കൾ കൈയിൽ പിടിച്ച മല കയറിയാൽ നിധികുംഭം കണ്ടെത്തുമെന്ന ബൊഹീമിയൻവിശ്വാസം അതിന്ന ബലം പകരുന്നുണ്ട്. അർദ്ധരാത്രി ആകാശത്തേയ്ക്കു വലിച്ചെറിയുന്ന സൂര്യകാന്തിപ്പൂവ് ഒരു നക്ഷത്രമായി ചെന്നു വീഴുന്ന സ്ഥലത്ത നിധിയുണ്ടാകുമെന്നു റഷ്യാക്കാർ വിശ്വസിച്ചിരുന്നു. സൂര്യകാന്തിയുടെ വിത്ത ശേഖരിയ്ക്കാനുള്ള നല്ല സമയം സൂര്യപഥത്തിലെ സംക്രമസന്ധികളായ മദ്ധ്യവേനലും ഡിസംബറുമാണെന്ന് അവർ കരുതി. മദ്ധ്യവേനലിന്റെ മൂർദ്ധന്യത്തിൽ ജർമ്മനിയിലെ നായാട്ടുകാർ സൂര്യന്ന നേരേ ശരം തൊടുത്തപ്പോൾ താഴെ വീണ രക്തത്തുള്ളിയാണ സൂര്യകാന്തിയുടെ വിത്തായി മാറിയതെന്നൊരു കഥയുണ്ട്! അങ്ങനെ സൂര്യന്റെ അഗ്നിപ്രഭാവമാണ സൂര്യകാന്തിയുടെ ചൈതന്യമെന്നു തെളിയുന്നു; ഇത്തിൾക്കണ്ണിയുടെ ചില്ലകൾ ശേഖരിയ്ക്കാനും ജനങ്ങൾ സൂര്യന്റെ സംക്രമദിനങ്ങളാണ തിരഞ്ഞെടുത്തിരുന്നത്. സ്വീഡനിൽ നിധി തേടുന്നവർ സൂര്യാസ്തമയത്തിനുശേഷം ഇത്തിൾക്കണ്ണിയുടെ ചില്ലകൾ മണ്ണിൽ കുത്തി നിർത്താറുണ്ട്. നിധിയുള്ള സ്ഥലമാണെങ്കിൽ ചില്ലകൾ ജീവനുള്ളതുപോലെ കാറ്റിലിളകാൻ തുടങ്ങും. സൂര്യരശ്മിയ്ക്കു തിളക്കമേറ്റാൻ സംക്രമദിനങ്ങളിൽ ഓക്കുമരത്തിന്റെ അരണി കടഞ്ഞു തീയുണ്ടാക്കി പൂജകൾ ചെയ്യുന്ന പതിവ് ആര്യവംശപാരമ്പര്യത്തിലുണ്ട്. അവരെ സംബന്ധിച്ചിടത്തോളം സൂര്യനെ ജ്വലിപ്പിയ്ക്കാൻ തക്കവിധം അഗ്നിയുടെ അനന്തമായൊരുറവയാണ്, ഓക്കുമരം. വൃക്ഷത്തിന്റെ ജീവൻ ഇത്തിൾക്കണ്ണിയിലാണെങ്കിൽ അരണി കടഞ്ഞുണ്ടാകുന്ന തീപ്പൊരിയുടെ വിത്തും അതിനകത്തുണ്ടാകാതെ തരമില്ല. അതുകൊ

ണ്ടു സൂര്യന്റെ അഗ്നിപ്രഭാവം പ്രസരിയ്ക്കുന്ന ഇത്തിൾക്കണ്ണിയെ സുവർ ണശാഖയെന്നു പേരിട്ടു വിളിയ്ക്കുന്നതിൽ യാതൊരസാംഗത്യവുമില്ല. പൊള്ളലിന്റെ ഔഷധമായ എണ്ണ പിഴിഞ്ഞെടുക്കാൻ വേനലിൽ ഇ റ്റലിയിലെ ഗ്രാമീണർ ഓക്കുമരം തേടി നടക്കും. ഹോമിയോപ്പതിയി ൽ പൊള്ളലിനു ഫലപ്രദമായ മരുന്നായി അഗ്നിപ്രഭാവമുള്ള ഇത്തി ൾക്കണ്ണി ഇന്നും ഉപയോഗിച്ചുവരുന്നുണ്ട്.

ഇതിഹാസകർത്താവായ വെർജിൽ, നരകത്തിലേയ്ക്കു പ്രവേശിയ്ക്കു ന്ന ഏനിയാസിന്റെ കൈയിൽ ഇത്തിൾക്കണ്ണിയുടെ ചില്ല പിടിപ്പിച്ച തിന്റെ പ്രസക്തി നമുക്കിപ്പോൾ വ്യക്തമായിക്കഴിഞ്ഞു. മാടപ്രാവുകളു ടെ പിന്നാലെ നരകവാതിലിനു പുറത്തെത്തിയ ഏനിയാസ് തൊട്ടുമു മ്പിൽ കറുത്തിരുണ്ടു നിഗൂഢമായ വനത്തിനകത്തൊരു ഓക്കുമരവും നിരവധി സുവർണശാഖകളുമായി പടർന്നുകിടന്ന ഇത്തിൾക്കണ്ണി യുമാണു കണ്ടത്. ഭയാശങ്കകളുമായി നരകത്തിൽ അലഞ്ഞുതിരി ഞ്ഞ ആ ഏകാന്തപഥികനു പക്ഷേ കൈയെത്തിപ്പിടിയ്ക്കാവുന്ന ആ സ്വർണമരച്ചില്ലകൾ മാർഗദീപവും ആയുധവുമായി മാറി. സുവർണ ശാഖ ആയുധമാക്കി ഭീകരമായ പല പ്രതിരോധങ്ങളേയും തട്ടിനീ ക്കി സധൈര്യം മുന്നേറിയ അദ്ദേഹം നരകനദിയുടെ തീരത്തെത്തി. നദിയുടെ മറുകരയിലേയ്ക്കു വള്ളമിറക്കാൻ മനഃപൂർവം മടിച്ചുനിന്ന കട ത്തുകാരൻ പക്ഷേ ഏനിയാസ് കാണിച്ച സുവർണശാഖയുടെ പ്രകാ ശത്തിൽ താനേ വഴിപ്പെട്ടു. ദുർമ്മന്ത്രവാദികളേയും ചൂണ്ടവലക്കാരേ യും പ്രതിരോധിയ്ക്കാൻ ഇന്നും ജനങ്ങൾ ഇത്തിൾക്കണ്ണിയുടെ ചില്ല ഉ പയോഗിയ്ക്കുന്നുണ്ടെങ്കിൽ അതേ മാന്ത്രികശക്തി പ്രാകൃതമനുഷ്യരും മനസ്സിലാക്കിയിരിയ്ക്കാനുള്ള സാദ്ധ്യത നമുക്കു തള്ളിക്കളയാനാവില്ല. പരാന്നഭുക്കായൊരു സസ്യത്തിനു നിധിശേഖരങ്ങളുടെ ഉറവിടം ക ണ്ടെത്താൻ കഴിയുമെങ്കിൽ, അതേ സുവർണശാഖ കൈയിലേന്തിയ ഏനിയാസിന്റെ മുമ്പിൽ മരണത്തിന്റെ രഹസ്യകവാടങ്ങൾ സ്വയമേ വ തുറന്നു വന്നതിൽ അത്ഭുതപ്പെടാനില്ല.

വിർബിയുസ് എങ്ങനെയാണു സൂര്യന്റെ അത്ഭുതകരമായ പ്രഭാവ

ത്തെ മറികടന്നതെന്ന ചോദ്യത്തിന്റെ ഉത്തരവും നമുക്കിപ്പോൾ വ്യ ക്തമായി. ആദ്യത്തെ വൃക്ഷരാജാവായി അറിയപ്പെട്ട അദ്ദേഹം സുവ ർണശാഖയുള്ള ഓക്കുമരത്തിന്റെ ആത്മാവെന്ന നിലയ്ക്കു സൂര്യന്റെ അ ഗ്നിപ്രഭാവം വർദ്ധിപ്പിയ്ക്കാനുള്ള ചടങ്ങുകൾ ചെയ്തിരിയ്ക്കാൻ സാദ്ധ്യത യുണ്ട്. തീയുണ്ടാക്കാനുള്ള ഒരേയൊരു വഴി അരണി കടയുകയാണെ ന്നു കണ്ട പ്രാകൃതസമൂഹം സ്വാഭാവികമായും മരത്തിനുള്ളിൽ നീരും കറയുംപോലെ തീപ്പൊരികളുടെ വലിയൊരു നിധിയുണ്ടെന്നു ചിന്തി ച്ചതിൽ അത്ഭുതപ്പെടാനില്ല. പണ്ടു തീഗോളമായിരുന്ന ഭൂമിയുടെ അ ടിസ്ഥാനമൂലകമായ അഗ്നി, വൃക്ഷങ്ങളുടെ ആത്മാവിലാണുള്ളതെന്നു കാലിഫോർണിയയിലെ ചില ആദിവാസികൾ വിശ്വസിച്ചിരുന്നു. ഹിന്ദുക്കളുടെ ഹോമങ്ങളിൽ മരപ്പൊളികളുടെ അരണി കടഞ്ഞാണു മുനിമാർ അഗ്നിദേവനു ജന്മം നൽകുന്നത്. ഇടിമിന്നലേറ്റ മരത്തിന്റെ അഗ്നിപ്രഭാവം മൂന്നുമടങ്ങു വർദ്ധിയ്ക്കുമെന്നു കരുതുന്ന കൊളംബിയയി ലെ ആദിവാസികൾ ആ മരങ്ങളുടെ കമ്പുകൊണ്ടുള്ള ശരമയച്ചു ശത്രു ക്കളുടെ താവളങ്ങൾ കത്തിയ്ക്കാറുണ്ട്. റൊഡേഷ്യക്കാർ മരത്തിനു മി ന്നലേറ്റെന്നു കണ്ടാൽ ഭക്തിപൂർവം ആ തീയെടുത്തു ഗ്രാമത്തിലെ സ കല വീടുകളിലും അടുപ്പുകൾ നവീകരിയ്ക്കും. ഇടിയും മിന്നലും ദൈവം ഭൂമിയിലേയ്ക്കിറങ്ങി വരുന്നതിന്റെ സൂചനയായി അവർ വിശ്വസിച്ചു.

യൂറോപ്പിലെ വനാന്തരങ്ങളിൽ വളരെ ഉയരത്തിൽ വളരുന്നതു മൂ ലം ഇടിമിന്നൽ നേരിട്ടു പതിയ്ക്കാനുള്ള സാദ്ധ്യതയുള്ളതുകൊണ്ടായി രിയ്ക്കാം ഒരുപക്ഷേ പ്രാകൃതമനുഷ്യർ ഓക്കുമരത്തിനോടു പ്രത്യേകമാ യൊരു ആദരവ് കാണിയ്ക്കാൻ തുടങ്ങിയത്. വൈദ്യുതി അനായാസം പ്രവഹിയ്ക്കുന്ന ഓക്കുമരത്തിന്റെ സവിശേഷത ശാസ്ത്രീയമായും ഈയി ടെ തെളിയിയ്ക്കപ്പെടുകയുണ്ടായി. പരിഷ്കൃതരായ ഗ്രീക്കുകാരും റോമാ ക്കാരും മിന്നലേറ്റു കരിഞ്ഞ ഓക്കുമരത്തടി പരിപാവനമായി കരു തി. ഇടിയും മിന്നലും കാറ്റും കാലാവസ്ഥയും നിയന്ത്രിയ്ക്കുന്ന ആകാശ ദേവന്റെ കൈയൊപ്പു പതിഞ്ഞ ഓക്കുമരത്തെയാണു പൂർവികരായ ആര്യവംശക്കാരും ആദരവോടെ വാഴ്ത്തിപ്പോന്നത്. ഇടിമിന്നലി ന്റെകൂടെ സ്വർഗത്തിൽനിന്നു നേരേ ദൈവദാനമായി ഓക്കുമരത്തി

ൽ വന്ന വീണതാണ് ഇത്തിൾക്കണ്ണികളെന്ന സ്വിറ്റ്സർലണ്ടുകാർ വിശ്വസിച്ചിരുന്നു. മാത്രമല്ല, യൂറോപ്പിലെ വിവിധഭാഷകളിൽ ഇത്തിൾക്കണ്ണിയുടെ പര്യായപദങ്ങളിൽ ഇടിമിന്നലുമായുള്ള ബന്ധം കൃത്യമായി വെളിപ്പെടുന്നുമുണ്ട്. ഈ അനുമാനപ്രകാരം സുവർണശാഖയായ ഇത്തിൾക്കണ്ണി നിലനിൽക്കുന്നന്നിടത്തോളം ഓക്കുവൃക്ഷത്തിന്റെ മനുഷ്യരൂപമായ ബാൾഡറുടെ ജീവനു യാതൊരു ഭീഷണിയും വരാനില്ല. പക്ഷേ, സുവർണശാഖ മരത്തിൽനിന്നു വേർപെടുന്നതോടെ ഇടിമിന്നലേറ്റ വൃക്ഷാത്മാവ് മരിച്ചു വീഴും.

സ്ക്കാൻഡിനേവിയയിലെ ഓക്കുവനങ്ങളിൽ പൌരാണികകാലത്തു ജീവിച്ചിരുന്ന ബാൾഡറെക്കുറിച്ചു മനസ്സിലാക്കിയ വസ്തുതകൾ അതേപടി ഇറ്റലിയിലെ അറീഷ്യാദേവാലയത്തിൽ പുരോഹിതനായിരുന്ന 'വൃക്ഷരാജാവി'നും ബാധകമാണെന്നു നാം കണ്ടു. രക്തവും മാംസവുമുൾക്കൊണ്ടു മനുഷ്യർക്കിടയിൽ ജീവിയ്ക്കാൻ സ്വർഗത്തിൽനിന്നും ഇറങ്ങിവന്ന ആകാശദേവനായ ജൂപ്പിറ്ററാണു നേമിയിലെ പുരോഹിതനെന്നും അദ്ദേഹത്തിന്റെ ജീവനാണു സുവർണശാഖയിൽ കുടികൊണ്ടിരുന്നതെന്നുകൂടി തെളിയുമ്പോൾ ഊരിപ്പിടിച്ച വാളുമായി അദ്ദേഹം രാപ്പകലില്ലാതെ നിരന്തരം ജാഗ്രത പുലർത്തിപ്പോന്നതിൽ അത്ഭുതപ്പെടാനില്ല. അദ്ദേഹം വിധിപ്രകാരം വിവാഹം ചെയ്ത പത്നിയെത്തന്നെയാണു ദിവസവും ദേവാലയത്തിൽ പരിചരിച്ചുപോന്നത്. വിജനതയും ഏകാന്തതയുമിഷ്ടപ്പെട്ട ഡയാന നിലാവുള്ള രാവുകളിൽ ആകാശത്തു സഞ്ചരിയ്ക്കുമ്പോൾ താഴെ നിഴലിയ്ക്കുന്ന 'നിശ്ചലമായ കണ്ണാടി'യിൽ മനോഹരമായ സ്വന്തം രൂപം കൺകുളിർക്കെ കണ്ടു കോൾമയിർക്കൊണ്ടതിൽ വിസ്മയിയ്ക്കാനില്ല!

## 33. നേമിയോടു വിട!

സുദീർഘമായ നമ്മുടെ പര്യടനം ഏതാണ്ടു ലക്ഷ്യത്തിലെത്തിക്കഴിഞ്ഞു. പക്ഷേ, ഏതു സത്യാന്വേഷണത്തിലും സംഭവിയ്ക്കാവുന്നതുപോലെ ചോദ്യത്തിന്റെ ഉത്തരത്തിൽ ഒരുപാടു പുതിയ ചോദ്യങ്ങൾ

ഉയർന്നുവരുന്നതാണ് നാമിപ്പോൾ കാണുന്നത്. നേമിയിലെ ദേവാലയത്തിലേയ്ക്കുള്ള രാജവീഥിയിലൂടെ മുന്നോട്ടു പോയ നാം അതിനിടയിൽ നിരവധി കൈവഴികളുമായും കൌതുകപൂർവം പരിചയപ്പെട്ടു. ഒരുപക്ഷേ, ആ വഴികളിലൂടെ വീണ്ടുമൊരിയ്ക്കൽ ഒരുമിച്ചു യാത്ര ചെയ്യാമെന്ന പ്രതീക്ഷ നിലനിർത്തി തൽക്കാലം നമുക്കു പിരിയാം. അതിനുമുമ്പ്, മനുഷ്യരാശി ഇത:പര്യന്തം പിന്തുടർന്നുപോന്ന വ്യാമോഹങ്ങളുടെ ദുരന്തരേഖകളിൽനിന്നു കണ്ടെത്താനായ പ്രത്യാശാനിർഭരമായ ചില വസ്തുതകൾകൂടി നമുക്കൊന്നു വിലയിരുത്താം.

ഒരുവശത്തു സാർവത്രികവും സാർവകാലികവുമായ ആവശ്യങ്ങളുടെ വ്യാമോഹങ്ങളും മറുവശത്ത് അവ നേടിയെടുക്കാൻ സ്വീകരിച്ച മാർഗങ്ങളുടെ വൈവിദ്ധ്യങ്ങളും ചിന്തിയ്ക്കുമ്പോൾ മന്ത്രവാദത്തിൽനിന്നു മതവിശ്വാസത്തിലൂടെ ശാസ്ത്രചിന്തയിലേയ്ക്കാണു മനുഷ്യബുദ്ധി വികസിച്ചതെന്ന നിഗമനത്തിലാണു നാമെത്തുന്നത്. ഓരോ തടസ്സവും തരണം ചെയ്യാൻ മന്ത്രവാദത്തിൽ മനുഷ്യൻ സ്വന്തം മനക്കരുത്തിനെയാണു പ്രധാനമായും ആശ്രയിച്ചത്. പ്രകൃതിയുടെ കൃത്യതയിൽ പൂർണവിശ്വാസമർപ്പിച്ചു ലക്ഷ്യങ്ങൾ സാക്ഷാത്ക്കരിക്കാമെന്നും അവർ കരുതി. സ്വേച്ഛാനുസരണം നിയന്ത്രിയ്ക്കാമെന്നു വിചാരിച്ച പ്രകൃതിയുടെ ക്രമബദ്ധതയും തന്റേതായ കൈക്കരുത്തും കാലക്രമേണ വെറുമൊരു സങ്കൽപ്പം മാത്രമാണെന്നു മനസ്സിലായതോടെ മനുഷ്യനു സ്വന്തം ബുദ്ധിശക്തിയിൽ വിശ്വാസം നഷ്ടപ്പെട്ടു. പ്രകൃതിയിലൊളിഞ്ഞിരിയ്ക്കുന്ന അദൃശ്യശക്തികളുടെ അലൗകികകാരുണ്യത്തിനു കീഴടങ്ങേണ്ടിവന്നപ്പോൾ മന്ത്രവാദം പതുക്കെ മതവിശ്വാസങ്ങൾക്കു വഴിമാറി. അതിമാനുഷരായ ചില ദിവ്യാത്മാക്കളുടെ ഇച്ഛയും വികാരവുമാണു പ്രകൃതിയുടെ പ്രതിഭാസങ്ങളെന്ന വിശദീകരണവും കാലാന്തരത്തിൽ അപ്രസക്തമായി. ചിന്തയുടെ വിസ്ഫോടനങ്ങൾ അറിവിന്റെ കവാടങ്ങൾ ഓരോന്നായി തുറന്നു വന്നപ്പോൾ യാദൃച്ഛികതയുടെ ആശയക്കുഴപ്പം നിലനിന്ന വിഷയങ്ങൾപോലും ക്രമബദ്ധതയുടെ പരിധിയ്ക്കുള്ളിൽ ഒതുങ്ങിനിന്നു. പ്രപഞ്ചരഹസ്യങ്ങളിലേയ്ക്കു ചുഴിഞ്ഞിറങ്ങിയ ചിലർ മതപരമായ സിദ്ധാന്തങ്ങൾ തള്ളിക്കളഞ്ഞു മ

ന്ത്രവാദത്തിന്റെ നിലപാടുകൾ സൂക്ഷ്മനിരീക്ഷണത്തിനു വിധേയമാക്കി പരിണാമത്തിന്റെ ചില കൈവഴികളിലൂടെ സഞ്ചരിച്ചു. അതായത് മതപരമായ വിശ്വാസങ്ങൾക്കു പകരം ശാസ്ത്രീയചിന്ത മനുഷ്യരെ സ്വാധീനിയ്ക്കാൻ തുടങ്ങി. പരസ്പരബന്ധങ്ങളുടെ വ്യക്തിപരമായ വ്യാഖ്യാനങ്ങളാണു മന്ത്രവാദത്തിലെ നിയമങ്ങളെങ്കിൽ നിരന്തരം നടക്കുന്ന പരീക്ഷണങ്ങളും നിരീക്ഷണങ്ങളുമായി നിഗമനങ്ങളിൽ ചെന്നെത്തുന്ന വസ്തുനിഷ്ഠമായ തെളിവുകളാണു ശാസ്ത്രത്തിന്റെ സിദ്ധാന്തങ്ങൾ. ചുരുങ്ങിയ കാലത്തിനിടയിൽ കൈവരിയ്ക്കാനായ അത്തരം തെളിവുകളുടെ സ്ഥിരതയും മഹത്വവും ഉന്മേഷകരമായൊരു ആത്മവിശ്വാസം അവരിലുണർത്തി. അജ്ഞതയുടെ നിരവധി നൂലാമാലകളിൽ കെട്ടുപിണഞ്ഞു നൂറ്റാണ്ടുകളോളം ഇരുട്ടിൽ തപ്പിത്തടഞ്ഞ മനുഷ്യനിതാ ഒടുവിൽ പ്രകൃതിയുടെ കവാടങ്ങൾ തുറക്കാനൊരു താക്കോൽ ലഭിച്ചിരിയ്ക്കുന്നു. ഭൗതികവും ബൗദ്ധികവും ധാർമ്മികവുമായ പുരോഗതിയുടെ പ്രത്യാശ ഇനിമുതൽ ശാസ്ത്രീയചിന്തയുടെ ആത്മാവാണെന്നു പറയുന്നതിൽ അതിശയോക്തിയില്ല. ശാസ്ത്രത്തിനെതിരായ ഓരോ നീക്കവും മനുഷ്യത്വത്തിനെതിരെയാണെന്നുകൂടി ഇനി നാമോർക്കണം.

അതേസമയം, സമ്പൂർണവും സമഗ്രവുമായ അന്തിമവിധിയാണു ശാസ്ത്രമെന്ന നിഗമനത്തിനെതിരെ ചിന്തയുടെ ചരിത്രം ചില മുന്നറിയിപ്പുകളും നൽകുന്നുണ്ട്. നിരന്തരം മാറിക്കൊണ്ടിരിയ്ക്കുന്ന ചിന്താധാരകൾ തെളിയിയ്ക്കാനുള്ള പരികൽപ്പന മാത്രമാണു ശാസ്ത്രത്തിന്റെ സാമാന്യവൽക്കരണങ്ങൾ. മന്ത്രവും മതവും ശാസ്ത്രവും ഓരോ കാലഘട്ടത്തിലെ വിവിധചിന്താധാരകളല്ലാതെ മറ്റൊന്നുമല്ല. അനന്തവും അജ്ഞാതവുമായ അറിവ് കാലക്രമേണ വെളിവാകുന്നതനുസരിച്ച്, മതം മന്ത്രവാദത്തേയും ശാസ്ത്രം മതത്തേയും തള്ളിനീക്കിയപോലെ, ഭാവിയിൽ ഒരുപക്ഷേ സങ്കൽപ്പിയ്ക്കാൻപോലും കഴിയാത്ത സമഗ്രമായൊരു ചിന്താധാര ശാസ്ത്രത്തേയും പിൻതള്ളി മുന്നോട്ടു വന്നേക്കാം. അങ്ങനെ മന്ത്രവാദത്തിന്റെ സ്വപ്നങ്ങൾ ഒരു ദിവസം ശാസ്ത്രത്തിന്റെ

യാഥാർത്ഥ്യമായി മാറിക്കൂടായ്കയില്ല; പ്രകാശപൂരിതമായ ആ സങ്കൽപ്പപഥത്തിന്റെ മറുവശത്തു പക്ഷേ, ഒരിരുണ്ട നിഴലിന്റെ സാന്നിദ്ധ്യം നാം കാണാതിരിയ്ക്കരുത്. വിജ്ഞാനമേഖലകളുടെ വികാസവും മനുഷ്യശക്തിയുടെ കരുത്തും എത്രയേറെ വർദ്ധിച്ചാലും പ്രപഞ്ചത്തെയാകെ വിഴുങ്ങാൻ കെൽപ്പുള്ള മഹാശക്തികളുമായി തോളോടുതോൾ ചേർന്നുനിൽക്കാനാകുമെന്നു നമുക്കൊരിയ്ക്കലും പ്രതീക്ഷിയ്ക്കാനാവില്ല. ഒരുപക്ഷേ സമീപഭാവിയിൽ കാലാവസ്ഥ പ്രവചിയ്ക്കാനും ഒരളവോളം നിയന്ത്രിയ്ക്കാനും മനുഷ്യനു കഴിഞ്ഞേക്കാം; പക്ഷേ, ഭൂമിയുടെ സഞ്ചാരപഥം മാറ്റാനോ സൂര്യനിലെ തീക്കനൽ ഊതിക്കെടുത്താനോ മനുഷ്യന്റെ ദുർബലകരങ്ങൾക്കാവില്ല. നൂറ്റാണ്ടുകളായി ചിന്തയുടെ പ്രകൃതംതന്നെ മാറ്റിമറിയ്ക്കുന്ന ഈ മുന്നേറ്റം വരുംകാലങ്ങളിലും തുടരാൻ കഴിയുമോ? അതല്ല, പുരോഗതിയെ തടയുന്ന ആകസ്മികമായൊരു ആഘാതത്തിൽ നാം നേടിയതെല്ലാം നിഷ്ഫലമാകുമോ? കാലചക്രത്തിന്റെ ചർക്കയിൽ ചില മർമ്മരങ്ങളായി പുറപ്പെടുന്ന വിധിനിഷേധങ്ങളുടെ അർത്ഥം നമുക്കിന്നു പ്രവചിയ്ക്കാനാവില്ല. ചക്രവാളത്തിലൊരു മങ്ങിയ പ്രകാശം തെളിയുന്നുണ്ട്; ഇരുവശങ്ങളിലെ കൂരിരുട്ടും കാർമേഘങ്ങളും ഇനിയും അകന്നുപോയിട്ടില്ല.

സാഹസികമായൊരു പര്യടനത്തിനുശേഷം ഇതാ കപ്പൽ കരയ്ക്കണഞ്ഞുകഴിഞ്ഞു. കടൽത്തീരത്തുനിന്നു നേരേ കുത്തനെ ഉയർന്നുനിൽക്കുന്ന അൽബൻമലനിരകൾ കയറുമ്പോൾ സന്ധ്യാകാശത്തു വിശുദ്ധപരിവേഷവുമായി സൂര്യൻ അസ്തമിയ്ക്കുന്നതു കാണാം. ഒരിയ്ക്കലും മറക്കാനാവാത്ത ആ വിസ്മയദൃശ്യത്തിൽനിന്നു മാറി മലഞ്ചെരിവിലൂടെ നടന്നു നേമിയിലെത്തി താഴോട്ടു നോക്കുമ്പോൾ അഗാധമായ തടാകത്തിന്റെ മിക്കഭാഗങ്ങളും ഇരുണ്ട നിഴലുകളിൽ അപ്രത്യക്ഷമായിരിയ്ക്കുന്നു. ഒരുകാലത്തു ജനങ്ങളുടെ ഭക്ത്യാദരപൂർവമായ ആരാധന സ്വീകരിച്ച ഡയാനാദേവി വാണരുളിയ പൂങ്കാവനത്തിനു പക്ഷേ കാലത്തിന്റെ മാറ്റം മങ്ങലേൽപ്പിച്ചിട്ടില്ല. പക്ഷേ, ആ ദേവാലയവും നിതാന്തജാഗ്രതയോടെ വൃക്ഷരാജാവ് പരിപാലിച്ചു പോന്ന സുവർണശാഖകളുള്ള മഹാവൃക്ഷവും നശിച്ചുപോയിരിയ്ക്കുന്നു. പച്ച പുതച്ച വന

ങ്ങൾക്കുമീതെ സൂര്യപ്രകാശത്തിനു നിറം മങ്ങുമ്പോൾ അലസമായി വീശിയ തണുത്ത കാറ്റിൽ അറീഷ്യയിലെ പള്ളിമണികളുടെ പ്രതി ദ്ധ്വനി മുഴങ്ങിക്കേൾക്കാം. ദൂരെ നഗരത്തിൽനിന്നു മന്ദ്രമധുരമായ ഒരു മണിനാദം വനാന്തരങ്ങളെ തഴുകി വന്നു സാവകാശം അന്തരീ ക്ഷത്തിൽ വിലയം പ്രാപിക്കുന്നു.

=====